വിദ്യാധിരാജ പരമഭട്ടാരക

# ചട്ടമ്പിസ്വാമികളുടെ

# ജീവചരിത്രം

(ദ്രാവിഡഗാനം)

ഗ്രന്ഥകർത്താ:

**ആർ. ഈശ്വരപിള്ള.**

(പിരപ്പൻകോട്ട്)

പ്രസാധകൻ:

**കെ. മാധവൻപിള്ള.**

---

പ്രസിദ്ധീകരണാവകാശം

ശ്രീ മഹാഭാരതം പ്രസ്സിൽ നിക്ഷിപ്തം.

ശ്രീ മഹാഭാരതം പ്രസ്സ്, അന്നമനട.

1961 മാർച്ച് മാസം

ഒന്നാംപതിപ്പ്

വില:— അഞ്ചുറുപ്പിക.

## ശ്രീരസ്തു:

## ഓം ആദിപരാശക്ത്യൈ ജഗദംബികായൈ നമ:

---

ഞാൻ പരമഭട്ടാരസ്വാമിതൃപ്പാദങ്ങളുടെ ജീവചരിത്രം എഴുതണമെന്ന് ഇതഃപര്യന്തം സ്മരിക്കപോലും ചെയ്തിട്ടില്ലായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ തീർത്ഥയാത്രയ്ക്കിടയിൽ കൈലാസപ്രവേശനത്തിൽ സിദ്ധിച്ച ശിവദർശനാവസരത്തിലുണ്ടായ സംഭാഷണത്തിൽ രഹസ്യമായ ഭാഗമാവിത്:– "നീ എന്റെ അംശമാകുന്നു. എന്റെ മകൻ സുബ്രഹ്മണ്യൻ ബ്രഹ്മശാപത്തെ അനുസരിച്ചും ശൌണ്ഡികന്മാരേ ഉദ്ധരിക്കാനാശിച്ചും തിരുവനന്തപുരം താലൂക്കിൽ ഉള്ളൂർ അധികാരത്തിൽ പാങ്ങപ്പാറപ്പകുതിയിൽ മണക്കൽ എന്ന ഈഴവസങ്കേതത്തിൽ ജനിച്ചിട്ടുണ്ട്. അവന് തത്വബോധം വരുന്നതിന് നിന്റെ ഉപദേശം ഒഴിച്ചുകൂടാൻ പാടില്ലാത്തതാകുന്നു. അങ്ങനെയാണ് ബ്രഹ്മശാപവും. അതിനിടയ്ക്ക് ഒരു ബാലൻ നിന്റെ സുഹൃത്തായും അദ്ധ്യാത്മശിഷ്യനായും വന്നുചേരും. അവൻ നിന്റെ കാലശേഷം നിന്റെ ജീവചരിത്രമെഴുതാൻ ഉള്ളവനാണ്. വേറേയും ചിലർ എഴുതിയേക്കും. അവകൾ ശരിയായിട്ടൊന്നും അറിഞ്ഞുകൂടാ. അങ്ങനെയുള്ളവർ എഴുതിയാൽ അബദ്ധമാകാനേ നിവൃത്തിയുള്ളൂ. നീ ഇവിടെ വന്നതും നിങ്ങൾ രണ്ടുപേരുടേയും ജീവിതരഹസ്യങ്ങൾ ഞാൻ പറഞ്ഞതും ഒഴിച്ച് മറ്റെല്ലാം പരസ്യമാക്കാം. ആ രഹസ്യങ്ങൾ രണ്ടും

നിൻെറ ഗുരുഭൂതന്മാർ രണ്ടുപേരോടും മുൻചൊന്ന നിൻെറ സുഹൃത്തിനോടും പറയണം. നിൻെറ ചരിത്രമെഴുതാനുള്ള സുഹൃത്തിനോട് സകല രഹസ്യങ്ങളും വിസ്തരിച്ചുതന്നേ പറയണം''. ചട്ടമ്പിസ്വാമികൾ സകല ചരിത്രങ്ങളും എന്നോട് പറഞ്ഞു. അതനുസരിച്ച് ഞാൻ എല്ലാമെഴുതുകയും ചെയ്തു.

ചട്ടമ്പിസ്വാമിയുടെ ചരിത്രമെന്നുദ്ദേശിച്ച് വായനക്കാർ ഈ ചരിത്രം വായിക്കാൻ തുടങ്ങുമ്പോൾ ഗുരുദേവന്മാരോടുള്ള പ്രാർത്ഥനകൾക്കുശേഷം ചരിത്രഭാഗത്തിൽ പ്രവേശിക്കുമ്പോൾ ആദ്യം വായിക്കാൻ തുടങ്ങുന്നത് :—..........

''ഈഴത്തുനാട്ടിൽനിന്നിങ്ങുവന്നോർകളേ—
യീഴവരെന്നുപറയുന്നിതാളുകൾ''

എന്നാദിയായ ഈഴവചരിത്രത്തിലെ പൂർവ്വഭാഗമാണ്. അതിനാലവർക്ക് ആദ്യം അല്പം ഒരാശങ്കയുണ്ടാകാം. അതിൽ ന്യായവും ഉണ്ട്. ചട്ടമ്പിസ്വാമിയും നാണുആശാനും, അവതരിപ്പിച്ചിട്ടുള്ളത് എന്തിനാണെന്ന് അറിയുമ്പോൾ ആ ആശങ്ക നീങ്ങിക്കൊള്ളും. ബ്രഹ്മശാപം അനുഭവിക്കാനും ഈഴവസമുദ്ധരണത്തിനും അവതീർണ്ണനായ സുബ്രഹ്മണ്യനാണ് നാണുവാശാൻ. അദ്ദേഹത്തിൻെറ ഹൃദയത്തിൽ ശാപഹേതുകമായിട്ടുള്ള മറയെ തട്ടിനീക്കി ശാപബോധത്തെ പ്രകാശിപ്പിക്കാനായിട്ട് അവതരിച്ച പരമശിവൻതന്നെയാണ് ചട്ടമ്പിസ്വാമി. ഈ വാസ്തവകഥനംകൊണ്ട് ഈഴവചരിത്രത്തെ ആദ്യമായി പ്രസ്താവിച്ചതിൻെറ ഔചിത്യം സ്പഷ്ടമാകുമല്ലൊ.

ഞാൻ ഒരു പണ്ഡിതനോ, കവിയോ അല്ല. എന്നാൽ എന്തോചിലതൊക്കെ ഞാൻ പഠിച്ചിട്ടുണ്ടു. പറയത്തക്ക പഠിപ്പൊന്നും എനിക്കില്ല. എങ്കിലും ചില കീൎത്തനങ്ങളും ചില സ്തോത്രങ്ങളും മംഗളാശംസകളു മൊക്കെ ഞാനെഴുതാതെയിരുന്നിട്ടുമില്ല. പണ്ഡിതന്മാരായ മഹാകവികൾക്കോ, കവികോകിലാദികൾക്കോ അവകാശപ്പെട്ട ഒരു മഹാവിശിഷ്ടന്റെ ജീവചരിത്രകാവ്യം എന്തിനെഴുതിയെന്നു് എന്നോടൊരു ചോദ്യമുണ്ടാകാം. അതിന്റെ സമാധാനം ഞാൻ പറയാം. എനിക്കു് വടക്കരാരോ എഴുതിയ ഒരു പുസ്തകം ഇവിടെ ലൈബ്രറിയിൽ നിന്നു് വായിക്കാനിടവന്നു. അതിലുള്ള അബദ്ധങ്ങളും അസംഗതങ്ങളും അനവധി ആയിരുന്നു. അതു കണ്ടപ്പോൾ അദ്ദേഹത്തിനെ ശരിക്കറിയുന്നവരായ ഞങ്ങൾ മൂന്നുപേരിൽ രണ്ടുപേരുംമരിച്ചുപോവുകകൊണ്ടും ഞാനൊരാൾമാത്രം ഇപ്പോഴും ജീവിച്ചിരിക്കുകയും ഇനിയും ആയുർദൈർഘ്യം ഉണ്ടാകാനിടയില്ലെന്നു കരുതുകയും ചെയ്യുന്നതുകൊണ്ടും മാത്രമാണു, ഞാനിതിന്നു് പുറപ്പെട്ടതു്. മഹാജനങ്ങളേ, നിങ്ങൾ എന്റെ കവനത്തെ ഉത്തമമോ അധമമോ എന്ന നിലയ്ക്കു് വിമർശിക്കാതെ ചരിത്രത്തിലടങ്ങിയ വിഷയങ്ങളെ മാത്രം നോക്കി ആനന്ദിക്കുമെങ്കിൽ ഞാൻ കൃതാൎത്ഥനായി. ഇതൊന്നല്ലാതെ എനിക്കു് നിങ്ങളോടൊന്നും ഇവിടെ പറയാനില്ല. ഞാനീചരിത്രത്തെ നിങ്ങളുടെ സമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകൎത്താ.

---

# എന്റെ അച്ഛന്റെ

# ജീവചരിത്ര സംക്ഷേപം.

കൊല്ലവർഷം 1040 മിഥുനമാസത്തിൽ തിരുവാതിര നക്ഷത്രത്തിലാണു് അച്ഛന്റെ ജനനം. മന്നനാട്ടു് നടുവിലെ വീട്ടിൽ ശ്രീ: കുട്ടിപ്പിള്ളയുടേയും പുന്നപുരത്തുവീട്ടിൽ ശ്രീമതി കാളിഅമ്മയുടേയും പ്രിയസന്താനമാണിദ്ദേഹം. ജ്യേഷ്ഠസഹോദരനായ ശ്രീ: എൻ. നാരായണപിള്ള ഒരു തികഞ്ഞ സംസ്കൃതപണ്ഡിതനും സർവ്വശാസ്ത്രനിപുണനുമായിരുന്നു. ഗണിതം ജ്യോതിഷം, തത്വശാസ്ത്രം മുതലായ ശാസ്ത്രങ്ങളിൽ അദ്ദേഹത്തിനു് അനേകം ശിഷ്യന്മാരുണ്ടായിരുന്നു. 45-ാമത്തെ വയസ്സിൽ അദ്ദേഹം അകാലചരമം പ്രാപിക്കുകയാണുണ്ടായതു്. ഗ്രന്ഥകർത്താവായ ഈശ്വരപിള്ള അവർകൾ ജ്യേഷ്ഠസഹോദരനെപ്പോലെ ചെറുപ്പത്തിൽ വിദ്യാസമ്പാദനവിഷയത്തിൽ അത്ര തൽപരനായിരുന്നില്ല. ബാല്യവിദ്യാഭ്യാസം കുടിപ്പള്ളിക്കൂടത്തിൽത്തന്നെ കഴിഞ്ഞു. അതിനുശേഷം, കൊച്ചു[illegible]ന്താശാനെന്ന ഒരു പണ്ഡിതന്റെ കൂടെ കുറെ സംസ്കൃതം പഠിക്കുകയുണ്ടായിട്ടുണ്ടു്. കുടുംബഭാരമോ മററു ചുമതലകളോ കൂടാതെ ചെറുപ്പകാലം മുഴുവൻ സ്വതന്ത്രസ-

തന്ത്രനായിത്തന്നേ കഴിച്ചു. 31-ാമത്തെ വയസ്സിൽ
പാങ്ങപ്പാറ പാലവണവീട്ടിൽ ശ്രീമതി ഗൌരിയമ്മയെ
വിവാഹം കഴിച്ചതോടുകൂടി ഗൃഹസ്ഥാശ്രമിയായി; അനാ
ഭാടമായ ഗൃഹസ്ഥജീവിതം നയിച്ചുവരുന്നു

സ്വതേ സ്വതന്ത്രചിന്തകനും യുക്തിവാദിയുമായി
രുന്നതിനാൽ അംഗീകൃതഹൈന്ദവമതവിശ്വാസങ്ങളെ
ആരോടും എതിർത്ത് യുക്തിവാദം ചെയ്യുന്നൊരു സ്വഭാ
വം അച്ഛനുണ്ടായിരുന്നു. സന്യാസിമാരേയുംമററും വീട്ടിൽ
ക്ഷണിച്ചുവരുത്തി അവരുമായി വാദപ്രതിവാദം നടത്തി
അവരെ കൊമ്പുകുത്തിക്കുക അച്ഛന്റെ ഒരു വിനോദമാ
യിരുന്നു. ക്ഷേത്രങ്ങളിലെ അനാചാരങ്ങളോടു എതി
ർപ്പുള്ളതുകൊണ്ട് ഒരിക്കലും ക്ഷേത്രവിശ്വാസിയായി
രുന്നിട്ടില്ല

വളരെ ചെറുപ്പകാലം മുതൽതന്നെ അതായതു
കേവലം ബാലനായിരുന്നപ്പോൾ മുതൽ ചട്ടമ്പിസ്വാമി
യുമായി പരിചയപ്പെടാനിടയായി ഉദ്ദേശം 1052-ാ
മാണ്ട് സ്വാമിയുടെ ജ്യേഷ്ഠസഹോദരൻ – വാമന
പുരം പാലംപണിസംബന്ധിച്ച് താമസിക്കുന്ന കാലം
മുതൽ തുടങ്ങിയ പരിചയവും സഹവാസവും അനന്തര
കാലങ്ങളിൽ ഉറച്ചസ്നേഹമായി വളരുകയും സ്വാമിയുടെ
സമാധിവരെ നിലനില്ക്കുകയും ചെയ്തു. അക്കാലങ്ങളിൽ
നാണുവാശാൻ ചെമ്പഴന്തിയിൽനിന്ന് ചട്ടമ്പിസ്വാ
മിയെ കാണാൻ വാമനപുരത്തു വരുമ്പോഴെല്ലാം അച്ഛ

നെ കാണുകയും രണ്ടുപേരുമായി പലപ്പോഴും പിരപ്പൻ കോട്ടു വരികയും അച്ഛൻെറ അതിഥിയായി അദ്ദേഹം താമസിക്കുകയും ചെയ്തിട്ടുണ്ട്.

ശ്രീ: ചട്ടമ്പിസ്വാമി ഇരിങ്ങാലക്കുടയിൽ തച്ചുടയ കൈമളുടെ അതിഥിയായി താമസിക്കുന്നകാലത്ത് അദ്ദേഹമൊന്നിച്ച് അച്ഛനും പലപ്പോഴും താമസിച്ചിട്ടുണ്ട്. ഇക്കാലത്ത് അച്ഛൻ ചട്ടമ്പിസ്വാമിയുടെ ശിഷ്യപ്രധാനന്മാരായ നീലകണ്ഠതീർത്ഥർ തീർത്ഥപാദപരമഹംസർ മുതലായവരും മററുമായി പരിചയപ്പെടാനിടയായി.

ആദ്ധ്യാത്മികകാര്യങ്ങളിൽ സ്വതന്ത്രചിന്തകനായി നടന്ന കാലത്ത് ഒരു ദിവസം അജ്ഞാതനാമാവായ ഒരു സന്യാസിവര്യനെ യാദൃച്ഛികമായി കാണാനും വാദപ്രതിവാദത്തിൽ തോററ് അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിക്കുവാനും സംഗതി വന്നു. അതുമുതൽ അച്ഛൻെറ ജീവിതത്തിൽ ആകെ ഒരു പരിവർത്തനമുണ്ടായി എന്നു പറയാം. ആത്മീയവിഷയങ്ങളിൽ കൂടുതൽ അറിവു സമ്പാദിക്കാനായി പല പല ഉപനിഷത്തുകളും മററും പഠിക്കുകയും ചെയ്തു.

തീണ്ടൽ, തൊടീൽ മുതലായ അനാചാരങ്ങളിൽ അച്ഛൻ ചെറുപ്പം മുതലേ എതിർപ്പുള്ള ഒരു ഉൽപ്പതിഷ്ണുവായിരുന്നു. ക്ഷേത്രപ്രവേശനവിളംബരത്തിനു വളരെ വർഷങ്ങൾക്കുമുമ്പുതന്നേ ഹരിജനങ്ങളെ സംഘടിപ്പിച്ച് അവരുടെ സാമുദായികവും ആദ്ധ്യാത്മികവുമായുള്ള ഉന്നമന

ത്തിനുവേണ്ടി ഉപദേശങ്ങൾ കൊടുക്കുകയും ഒരു പ്രാത്ഥനാലയമുണ്ടാക്കി നാമജപം ശീലിപ്പിക്കുകയുംചെയ്തുവന്നു. ചില വിപരീതശക്തികളുടെ സമ്മർദ്ദംമൂലം ഈ പരിപാടി കാലക്രമത്തിൽ ഉപേക്ഷിക്കപ്പെട്ടു. കൊല്ലവഷം 110-ാമാണ്ടാണെന്നു തോന്നുന്നു, മഹാത്മാഗാന്ധി ഹരിജനോദ്ധാരണപ്രവൃത്തികൾക്കായുള്ള പര്യടനത്തിൽ തിരുവിതാംകൂർ സന്ദർശിച്ചപ്പോൾ ചിറപ്പൻകോട്ടുവെച്ച് നാട്ടുകാരുടെ വകയായി ഒരു ഫണ്ട് പിരിച്ച് പൊതുയോഗത്തിൽവെച്ച് സമപ്പിക്കുകയുണ്ടായി. അച്ഛനായിരുന്നു ആ പ്രവൃത്തിയുടെ മുന്നണിയിൽ

പറയത്തക്ക രോഗാരിഷ്ടങ്ങളൊന്നും കൂടാതേയും ദിനകൃത്യങ്ങൾ പരസഹായം കൂടാതെതന്നെ നടത്തിയും ഈശ്വരസ്തോത്രാലാപംചെയ്തും അച്ഛൻ ചിറപ്പൻകോട്ട് സ്വഗൃഹത്തിൽ 96-ാമത്തെ വയസ്സിൽ പ്രവേശിച്ചു വാഴുന്നു.

രാമമന്ദിരം-ജഗതി
തിരുവനന്തപുരം.

കെ. മാധവൻപിള്ള.



ബ്രഹ്മശ്രീ

പരമഭട്ടാര

# ചട്ടമ്പിസ്വാമികൾ

---

## ഒന്നാം സർഗ്ഗം

---

കാരണകാര്യകർത്തൃത്വോത്തരമായ
കാരണജ്യോതിസ്സിലാദ്യംജനിച്ചൊരു
വാരണനേർമുഖൻ ചാരണപൂജിതൻ
കാരണൻ സർവ്വേശ്വരൻ സർവ്വവന്ദിതൻ.

ആരണപൂജ്യനനേകവിഘ്നങ്ങളെ
വാരണം ചെയ്തീയടിയന്റെയുദ്യമം
പൂരണമാക്കി ശുഭംവരുത്തീടുവാൻ
ശോണാംബരധരനായ ഗണേശ്വരൻ

കാണിപോലും മടിച്ചീടാതടിയനെ
പ്രീണനമോടെയനുഗ്രഹിച്ചീടണം
കാരുണ്യവാരിധേ കാമദാനപ്രഭോ
കാലിണ നിത്യം നമസ്ക്കരിക്കുന്നു ഞാൻ.

വാണീഭഗവതീ ലോകമാതേ, ശുഭേ
വാണീവിലാസമടിയനുണ്ടാകുവാൻ

ശോണപദ്മോജ്വലം നിൻതൃപ്പദം മമ
ചേണാർന്നജിഹ്വയിൽ നൃത്തമാടീടണം.

വാഗീശ്വരി ലോകസർവ്വേശ്വരി വേദ
സാരേശ്വരി ബ്രഹ്മജീവേശ്വരി വർണ്ണ
സാകാരരൂപേ ഭവൽപ്പാദപങ്കജേ
താണുവീണുവണങ്ങീടുന്നു സർവ്വദാ.

പ്രാഥമ്യമായെന്നെ വിദ്യപഠിപ്പിച്ച
പ്രാഥമ്യമേറുന്ന ദേശികന്മാർകളും
ജീവദാതാക്കളാം താതമാതാക്കളും
മാതുലന്മാരും പിതാമഹന്മാർകളും.

ചാതുര്യ്യമേറും ചതുശ്ശാസ്ത്രപണ്ഡിതൻ
ശ്രീമാൻ മഹാശയൻ നാരായണാഖ്യനും
ദേവലോകസ്ഥിതന്മാരവരേവരും
ചേതസി മോദാലനുഗ്രഹിച്ചീടണം.

നാരായണാഖ്യൻ ചതുശ്ശാസ്ത്രപണ്ഡിതൻ
നേരെയടുത്തുള്ള ജ്യേഷ്ഠനതാകയാൽ
കൂറോടു സ്വപ്നത്തിലെങ്കിലും വന്നിതിൽ
നേരേ പിഴ തിരുത്തേണം വിശേഷിച്ചു.

പിപ്പലമൂലേ സമാഗമം സിദ്ധിച്ച
സിദ്ധൻ മഹാഗുരു വേദാന്തസൽഗുരു
തൽപ്പാദമെപ്പോഴുമുള്ളിൽ നിന്നീടുവാൻ
തൃപ്പാദശിഷ്യൻ നമസ്കരിക്കുന്നിതാ.

ബാലാഭഗവതി ലീലാവിനോദിനി
മൂലോകസുന്ദരി മൂലസ്വരൂപിണി

കല്ല്യാണി കാമേശ്വരി കനിഞ്ഞെപ്പൊഴു-
മുല്ലാസമോടെൻെറയുള്ളിൽ വാണിടണം.

കല്പകപ്പൂമണമേന്തി നിറന്നെഴും
കററവാർക്കുന്തലും രത്നകിരീടവും
ഭക്തജനങ്ങളിൽചെന്നുമുട്ടീടുന്ന
ഭക്തവാത്സല്ല്യം തുളുമ്പുംകടാക്ഷവും.

ഉല്പലനേത്രവിലാസചലനവും
ശില്പമാംശോണാധരവും ചിബുകവും
ശില്പവൈദഗ്ദ്ധ്യപ്രവരനാകുംദേവ
ശില്പികൃതങ്ങളാം ഭൂഷണമോരോന്നു
തത്രതത്ര സ്ഥിതം ജാജ്വല്ല്യമാനമാ-
യുജ്വലിച്ചീടുന്ന പ്രത്യംഗഭംഗിയും,

എറംപ്പൂവിനെ വെന്ന നാസികാഭംഗിയു-
മർദ്ധചന്ദ്രപ്രഭവെല്ലുംലലാടവും
ചുട്ടററ ദർപ്പണമോടിയൊളിക്കുന്ന
കുററമററീടുന്ന ഗണ്ഡദ്വയങ്ങളും.

തൃക്കൈകളും തിരുമാറുമുദരവും
മദ്ധ്യപ്രദേശം തിരുനാഭിഭംഗിയും
ഊരുദ്വയം ചാരുജാനുയുഗങ്ങളും
ചാരുക്കളായുള്ള തൃപ്പാദയുഗ്മവും.

ജംഘകളംഗുലീപംക്തി നഖരങ്ങ-
ളെങ്ങിനേചൊല്ലാമടിത്താവ്വിലാസവും
തൃപ്പാദകേശാന്തമെത്ര മനോഹരം
ദർപ്പാരിബാലെ നമസ്തേ നമോനമഃ.

ജന്മമരണഭയഹരം ശാശ്വതം
മന്മനോപംകജേ നിത്യസ്ഥിതംപരം

ജന്മികൾക്കാധാരമാകുംഭവൽപ്പദം
ജന്മങ്ങളെത്രയുണ്ടെങ്കിലുമപ്പദം.

നിർമ്മലാകാരേ ഭജിക്കായ്വരേണമെ
നിർമ്മലാകാരേ ഭജിക്കായ്വരേണമെ
ചിന്മയേ ബാലേ പരമേശ്വരിജയ
സന്മയേസാക്ഷാൽ ജഗന്മയേപാഹിമാം.

ബ്രഹ്മകോണേശ്വരനെന്നുടെ തമ്പുരാൻ
ബ്രഹ്മപ്രതിഷ്ഠ കൈവല്യദായകൻ
ഇന്ദുബിംബാനനൻ നന്ദകുമാരകൻ
ഇന്ദിരാകാന്തനിന്ദീവരലോചനൻ.

പച്ചവെള്ളത്തിൽ പുരാ തീയെരിച്ചവൻ
നിശ്ചയിച്ചൊന്നും തിരിക്കയേതാത്തവൻ
അച്യുതനേകനനന്തനനാമയൻ
സച്ചിന്മയൻ കനിവോടേ തുണയ്ക്കണം.

തെന്നൂരിൽ നിത്യം വിളങ്ങുന്ന ദൈവതം
ചണ്ഡികാഭദ്രയാം ഭദ്രകാളി ശിവ
മന്ദത നീക്കിയടിയൻെറ മാനസേ
നിന്നു കളിക്കണം വന്ദേ മഹേശ്വരി.

തൽപ്പാർശ്വദേശേവസിച്ചരുളീടുന്ന
കൊച്ചൂട്ടിയാശാനതെന്ന യോഗീശ്വരൻ
തൽപ്പാദപത്മം നമസ്ക്കരിച്ചീടുന്നു
കെല്പോടനുഗ്രഹിക്കേണം പിതാമഹൻ.

മാണിക്കമേട്ടിലെഴുന്നരുളീടുന്ന
മാണിക്കദേവൻ മഹേശ്വരനീശ്വരൻ
പ്രീണിച്ചടിയൻെറയുദ്യമമൊക്കയും

പാലിച്ചുപൂർത്തി വരുത്തുന്നതിന്നിഹ
നാണിച്ചിടാതേ ഭഗവല്പദങ്ങളെ
മാനിച്ചു പൂജിച്ചു വന്ദിച്ചിടുന്നഹം.

കോട്ടരക്കോട്ടമരുന്നമഹേശ്വരി
കോട്ടംവിനാ തിരുവുള്ളം തെളിഞ്ഞിതിൽ
വാട്ടമൊന്നുംഭവിച്ചീടാതടിയനെ
നോക്കണെ ദേവി നമസ്തേ നമോസ്തുതേ.

ആദിയിൽകുഞ്ഞനായ്പിന്പുചട്ടമ്പിയായ്
വേദവിജ്ഞാനി പരമഭട്ടാരനായ്
വേദശാസ്ത്രങ്ങൾക്കധീനനായെന്നുടെ
സൌഹൃദനെററവും സർവ്വജ്ഞനായിടും.

സ്വാമിതൻ ചാരുചരിതമുരയ്ക്കുവാ
നാവതല്ലെങ്കിലുമാശമുഴുക്കയാൽ
ആയതിന്നായിത്തുനിയും സുഹൃത്തിനെ
സാദരം സ്വാമിയനുഗ്രഹിച്ചീടണം.

എല്ലാവരേയും നമസ്കരിക്കുന്നു ഞാ–
നെല്ലാവരുമെനിക്കാശിസ്സുനൽകണം
നല്ലകഥയിതുചൊല്ലാംചുരുക്കമായ്
നല്ലമനസ്സോടനുഗ്രഹിച്ചീടണം.

പൈംകിളിപ്പൈതലേ ചാരുശീലേശ്ശുഭേ
ശംകവെടിഞ്ഞു പറകനീ ശോഭനേ
ശംകരൻ തന്നുടെയംശാവതാരമാ–
യുണ്ടായിരുന്ന മഹാജ്ഞാനിതന്നുടെ.

പംകങ്ങൾപോക്കും കഥകളത്യുത്തമം
തംകുന്നമോദേന നീപറഞ്ഞീടണം

തംകത്തളികയിൽ പാലുംപഴങ്ങളും
ശംഖിനോടൊത്തവരിനെല്ലരികളും.

വെച്ചിരിക്കുന്നു നിന്നിച്ഛപോലെയതു്
ഭക്ഷിച്ചു പൈദാഹമൊക്കെക്കളഞ്ഞു നീ
അച്ഛിന്നമോദേനയക്കഥയൊക്കെയും
വിസ്തരിച്ചൻപോടുചൊല്ക മനോഹരെ.

എന്നതുകേട്ടു തെളിഞ്ഞു കിളിമകൾ
ചെന്നിരുന്നങ്ങവയൊക്കെബ്ഭുജിച്ചുടൻ
നന്നായിമോദം കലർന്നിരുന്നഞ്ജസാ
മന്ദമന്ദം പറഞ്ഞീടിനാളിങ്ങനെ.

---

ഈഴത്തുനാട്ടിൽ നിന്നിങ്ങുവന്നോർകളെ-
യീഴവരെന്നു പറയുന്നിതാളുകൾ
ഊഴിയിലുള്ളൊരു തെങ്ങിൻമധുവിനെ-
പ്പാഴിൽക്കളയാതെടുക്കുന്നിതായവർ.

ഈഴവൻ ചോവനും ചെത്താളിവർഗ്ഗവും
തണ്ടാനുമപ്പോലെ ചാന്നാനുമെന്നിവർ
ജോലിത്തരംകൊണ്ടു ഭിന്നരാണെങ്കിലു-
മീഴവരാണിവരീഴത്തുനാട്ടുകാർ.

കോട്ടയും കൊത്തളം കാക്കുന്നവർകളെ-
ച്ചേവുകരെന്നുപറയുന്നിതുത്തരെ
അപ്പദം ലോപിച്ചു ചോവനെന്നോതിനാ-
രിപ്പോളതുമൊരു ജാതിയായ്ത്തീർന്നുപോൽ.

തെങ്ങിലെക്കള്ളുചെത്തിക്കള്ളെടുക്കുന്ന
ചെത്താതിമാരവർ ചെത്താളിമാരുപോൽ

ത്തെങ്ങയുമോലയും വെട്ടുന്നപേർകളും
ത്തണ്ടാമിതെന്നൊരു ജാതിയിസ്ഥീന്നിതു.

താലമരത്തിലെക്കള്ളെടുത്തീടുവാ-
നീഴവരോടുചേന്നിങ്ങുവന്നോർകളെ
ചാന്നവരെന്നു പറയുന്നിതേവരും
ചേന്നാക്കംതന്നെ ചാന്നവരെന്നതും.

ശൌണ്ഡികമാമുനിതന്നുടെ വംശമാ
ണീഴവരായവരെല്ലാരുമെങ്കിലും
കള്ളെടുക്കകെടിക്കെന്നിവരണ്ടിനാൽ
ഭ്രഷ്ടരായ്ത്തീന്നു ഭൃഗുശാപഗൌരവാൽ.

ബ്രാഹ്മണരായവർ ഭ്രഷ്ടരായാലവ-
രിമ്മാത്രമായുള്ള നീചരായീടുമൊ
ബ്രാഹ്മണഭ്രഷ്ടരല്ലീമാലകെട്ടുന്ന
പുഷ്പകരാദിയാമമ്പലവാസികൾ.

ഇക്കുട്ടരെന്താണിവണ്ണം ഭവിക്കുവാൻ
തക്കതായ്മറ്റൊരു കാരണമില്ലിതിൽ
ധൃഷ്ടമാണെത്രയുമന്യായമാണെന്നു
നിഷ്കളങ്കം നിരൂപിച്ചിതുദേവകൾ.

മൂർത്തിത്രയത്തോടുണർത്തിച്ചവസ്ഥക-
ളോർത്തുഗിരീശനും ചൊല്ലിനാനിങ്ങനെ.
"ചീർത്തുള്ള നിങ്ങടെ സങ്കടം തീർക്കുവാ-
നോർത്തുതന്നെയിരിക്കുന്നിതു ഞങ്ങളും."

എന്നുപറഞ്ഞു ഗുഹനെവിളിച്ചുടൻ;
"ചെന്നു നീ മർത്ത്യലോകത്തിൽ ജനിക്കണം
ബ്രഹ്മന്റെ ശാപമനുഭവിപ്പാനുമീ
ശൌണ്ഡികന്മാരെയുയർത്തിവെപ്പാനുമായ്.

രണ്ടുകാര്യങ്ങളുമേകജന്മംകൊണ്ടു
കുണ്ഠതകൂടാതെ സാധിച്ചുകൊള്ളുവാൻ
പണ്ടുവിധിച്ച വിധിയുടെ കാലവും
ശൌണ്ഡികന്മാരുടെ സംകടകാലവും.

ഒന്നിച്ചുവന്നൊരുമൂലം നമുക്കിങ്ങു
കുന്നിച്ചസന്തോഷമുണ്ടിതിലേററവും
മന്ദിച്ചിടേണ്ട നീ ചെന്നങ്ങവരുടെ
വംശത്തിലൊന്നിൽ ജനിച്ചീടണംധ്രുവം.

ഞാനുമതിനൊട്ടുമുമ്പു ജനിച്ചിടാം
പോയാലു"മെന്നു പറഞ്ഞങ്ങയച്ചിതു
"നിങ്ങളും പോകുവിൻ നിന്നിടേണ്ടയിനി
മംഗലകാലം വരുന്നുണ്ടു മേൽക്കുമേൽ.

---

താമരശ്ശേരിയില്ലത്തിലെ നമ്പൂരി
കേമൻ ധനാഢ്യൻ വിവേകിവിനയവാൻ
കോമളശീലനാ കൊല്ലൂരിലുള്ളൊരു
നായർവനിതയിൽ പ്രേമംജനിച്ചിതു.

പ്രേമിച്ചനാരിയെ സംബന്ധവും ചെയ്തു
താമരശ്ശേരി സുഖേന വാഴുംവിധൌ
സോമചൂഡപ്രഭാവത്താലൊരു ദിനം
സീമാവിഹീനം രതി വന്നുദിക്കയാൽ.

ആമോദപൂർവ്വകമാനന്ദമഗ്നരായ്
സൂനാസ്ത്രമേററ മനം മയങ്ങിത്തദാ-
ബോധാത്മകാവൃതം സൂനാസ്ത്രജൃംഭണം
പ്രേമാനുകൂലജമാനന്ദദായകം.

ഏവംവിധങ്ങളാം വേലനിമിത്തമായ്
വാമദേവനുടെയംശമായിട്ടൊരു
ബാലകൻ ഗർഭസ്ഥനായി ഭവിക്കയാൽ
ശൈവതേജസ്സു പ്രകാശിച്ചു നാരിയിൽ.

കണ്ടുകൌതൂഹലം പൂണ്ടു നമ്പൂരിയും
കെണ്ടമീൻകണ്ണിയോടിങ്ങനെ ചൊല്ലിനാൻ.
"കണ്ടേനെടൊ ഞാനൊരു കിനാവിന്നലെ
വണ്ടാർതഴക്കുഴലാളേ ധരിക്ക നീ.

നിന്നുടെ ഗർഭസ്ഥിതനായ ബാലകൻ
തന്നുടെ ജാതകം വിസ്തരിച്ചേററവും
എന്നോടു തേജസ്വിയായൊരു പൂരുഷൻ
വന്നുപറഞ്ഞതു കേൾക്ക നീ വിസ്മയം.

നന്നുനന്നെത്രയും ദിവ്യനത്രെയിവൻ
നന്നായിവേദശാസ്ത്രങ്ങൾ ഗ്രഹിച്ചിടും
എന്നല്ല മററുകലാവിദ്യകളിലും
മന്ദതയെന്യേ വിദഗ്ദ്ധനായ്തീർന്നിടും.

മുന്നംജനിച്ചുള്ള പണ്ഡിതന്മാർകളും
ഇന്നേവരേയുള്ള വിദ്വജ്ജനങ്ങളും
ഒന്നിനാലുമൊരു സാമ്യമിവനോടു
മന്നിൽ ജനിച്ചവർക്കില്ലെന്നറിക നീ.

പങ്കജബാണാരി തന്നംശമാണിവൻ
പങ്കങ്ങളെല്ലാമൊഴിഞ്ഞുള്ള ബാലകൻ
ശങ്കരാചാര്യർക്കു തുല്യനത്രേയിവൻ
ശങ്കയില്ലേതും ജഗൽപ്രസിദ്ധനിവൻ.

ഇന്നിവൻ തൻെറ പ്രതാപങ്ങളൊന്നുമെ
നിങ്ങൾക്കുകാണ്മവാൻ ഭാഗ്യമില്ലേതുമെ

എന്നതുമാത്രമല്ലിക്കുടുംബത്തിനു–
മൊന്നുംലഭിച്ചിടുകില്ലിവനാലെടൊ."

എന്നുപറഞ്ഞു മറഞ്ഞുപോയാനവൻ
പിന്നെയുണൎന്നു ഞാൻ നോക്കുംദശാന്തരെ
എങ്ങുമൊരുത്തരെക്കണ്ടില്ലവിടത്തി–
ലിങ്ങനെകണ്ടേനൊരു കിനാവിന്നലെ.

സ്വപ്നം ചിലക്കുചിലപ്പോൾ ഫലിക്കുമെ–
ന്നാപ്തവാക്യമതു സത്യമായീടുമോ
ചിത്തത്തിലായതു സന്ദേഹമാകയാ–
ലൊക്കുന്നതിന്നായി ഞാനൊന്നു ചെയ്യിടാം.

മൃത്യുഞ്ജയൻ തൻെറ മൂലപഞ്ചാക്ഷരം
ശക്തിത്രയം മൂലബീജാക്ഷരത്തോടു
നിത്യം ജപിച്ചു ഞാൻ തന്നിടാം വെണ്ണയിൽ
സ്വപ്നം ഫലിപ്പതിന്നായിട്ടുമൽപ്രിയെ."

ഇങ്ങനെ വെണ്ണ ജപിച്ചുകൊടുക്കയും
ഗംഗാധരനെ സ്മരിച്ചു നമിക്കയും
തിങ്ങിനമോദം കലൎന്നിരിക്കയും
തിങ്ങളോരോന്നു കടന്നങ്ങുപോകയും.

ഇത്തരം മാസങ്ങളോരോന്നു പോകവേ
പത്തുമാസംവന്നു ഗൎഭവും പൂൎണ്ണമായ്
പത്തുദിവസവും പോയൊരു നേരത്തു
മുത്തണിക്കൊംകകൾ കീഴ്പോട്ടുനോക്കുന്നു.

സൂതികാവായു ചലിച്ചുതുടങ്ങുന്നു
വേദന മന്ദമന്ദം വളൎന്നീടുന്നു
സൂതിയടുത്തെന്നുറച്ചവർ ചെന്നുടൻ
സൂതികാമന്ദിരം പ്രാപിച്ചിരിക്കുന്നു.

പെണ്ണുങ്ങളും കേട്ടുകേട്ടങ്ങു വന്നീടുന്നു,
പൊണ്ണുത്തരങ്ങളും പറഞ്ഞു തകൎക്കുന്നു,
എണ്ണ ജപിച്ചു കൊടുത്തുതുടങ്ങുന്നു,
ഒണ്ഡംമുറുകി പ്രസവമടുക്കുന്നു.

നമ്പൂരി ശൈവസൂക്തേണ നിരന്തരം
അമ്പിളിചൂഡനെ വാഴ്ത്തിസ്തുതിക്കുന്നു;
അംഭോരുഹാക്ഷിമാർ കോലാഹലത്തോടു
മമ്പോടു വായ്ക്കുരവ മുഴക്കീടുന്നു.

തുംഗൻ കലി പരിതാപിസംവത്സരെ
ചിങ്ങരവിസപ്തവാസരേ മദ്ധ്യഗേ
ഗംഗാധരനുടെ മന്ദിരേ നിന്നുടൻ
മംഗലവാദ്യം മുഴങ്ങുമവസരേ.

രോഹിണീതാരമപരനവമിയും
വാരനാഥൻ ദേവദേശികനും തഥാ
ആനക്കരണവും ഹഷ്ണം യോഗവും
ആനന്ദമോടു സമ്മേളിച്ചനേരത്തു

കീടലഗ്നേ മൃഗേ കേതുസ്ഥിതേ മന്ദ
കാളസ്ഥിതെ ചന്ദ്രതുംഗസ്ഥിതെ തദാ
വീണയിൽ ഭൌമനും കൎക്കിയിൽ ശുക്രനും
സൎപ്പനും കൂടിയൊരുമിച്ചു നിൽക്കവെ

കൎമ്മാധിപൻ സ്വന്തമന്ദിരേനിൽക്കവേ
കന്നിയിലുച്ചസ്ഥനാകും ബുധനോടു-
മൊന്നിച്ചുചേൎന്നു വിളങ്ങിനിന്നീടുന്നു
വിണ്ണവർ ദേശികനായ ബൃഹസ്പതി

മന്ദസുതനായ മാന്ദി തുലാത്തിലും
നിന്നുനോക്കീടുന്നു മൂന്നുഭാവങ്ങളിൽ

ഏവം വിധമാം ഗ്രഹങ്ങാം നിന്നീടുന്ന
വേളയിൽ ജാതനാം ബാലകനല്ലയോ

കുഞ്ഞനായ് നിന്നതും ചട്ടമ്പിയായതും
ചട്ടമ്പിയിൽ സ്വാമിമുദ്ര പതിച്ചതും
ഭട്ടാരനായി പരമഭട്ടാരനാ_
യെങ്ങും പ്രസിദ്ധനായ്ത്തീർന്നുലസിച്ചതും.

ശിഷ്യരും പിന്നെ പ്രശിഷ്യരും വർദ്ധിച്ചു
ലോകഗുരുവാം പരമഹംസൻ താം
കമ്പളദേശെ ശരീരം ത്യജിച്ചൊരു
വമ്പനെയാരറിയുന്നു ശിവ ശിവ!

ശീലഗുണമുള്ള പൈതൽ നിരന്തരം
ശീതാംശുപോലെ വളർന്നു ദിവാനിശം
ആലോകനം ചെയ്യുമാളുകൾക്കൊക്കെയും
ബാലനിൽ പ്രീതി വർദ്ധിക്കുന്നിതേററവും.

ശൈശവപ്രായത്തിലുത്താനശായിയായ്
കാലുംകരവും കുടഞ്ഞു കിടന്നിട്ടും
മാതാവു ചെന്നെടുത്തീടുന്നനേരത്തു
ചേതോഹരമായ പുഞ്ചിരിതൂകിട്ടും.

അക്കാലമങ്ങു കഴിഞ്ഞൊരനന്തരം
വെക്കം കമഴ്ന്നു കിടന്നു തൊഴിച്ചിട്ടും
മുട്ടുകുത്തി നൂീന്നു നോക്കുമനന്തരം
പെട്ടെന്നു വീണങ്ങു നീന്തിത്തുടങ്ങിട്ടും.

ഒട്ടുനാളങ്ങനേ നന്നായ് ശ്രമിച്ചിട്ടു
മുട്ടുകുത്തി നാലു കാലിൽ നടന്നിട്ടും
നാലുകാലിൽ നടന്നൊട്ടു നാളായതിൽ
നാലുകാലിൽത്തന്നെയോടിക്കളിച്ചിട്ടും.

ഇച്ഛകലൻവൻ പിച്ചനിന്നൊട്ടുനാൾ
മെല്ലെ മെല്ലെപ്പദം പിന്നീടു വെച്ചിടും
എട്ടുമാസം കഴിഞ്ഞോരവസ്ഥാന്തരേ
ഒട്ടുമറയ്ക്കാതെയോടിനടന്നിടും.

ബദ്ധപ്പെടുകയില്ലൊന്നിലുമായവൻ
സിദ്ധാന്തമൊട്ടുമേയില്ലവനൊന്നിലും
സംകടമെന്നതറിഞ്ഞിട്ടുമില്ലവൻ
സന്തോഷമോടെ കളിച്ചിരുന്നീടുവോൻ.

രോദനമില്ല രോഗങ്ങളുമൊന്നുമി–
ല്ലാഹാരമില്ലെംകിലുമഴൽ തേടിടാ
ഒന്നിനാലുമൊരു സംകടമൊന്നിലും
വന്നു ഭവിച്ചു കണ്ടിട്ടില്ലൊരുത്തരും.

കൂടിക്കളിക്കുന്ന ബാലകന്മാർക്കൊരു
നായകസ്ഥാനം ബലാലിവനായിടും
ഓടുക ചാടുക മല്ലു പിടിക്കുക
കുത്തുകരണം മറിയുകയെന്നതിൽ

പാടവമില്ല മറ്റാർക്കുമിതുപോലെ–
യാകയാൽ നായകനായതെന്തത്ഭുതം
ദേഹം കൃശമെങ്കിലും കരുത്തേറ്റമു–
ണ്ടായതുകൊണ്ടവരെജ്ജയിക്കുമിവൻ.

അഞ്ചെട്ടുപത്തു വയസ്സതികഞ്ഞവ–
രഞ്ചിതമോദേന നിത്യം കളിച്ചവർ
കിഞ്ചനപോലുമതിന്നു മുടക്കമി–
ല്ലഞ്ചാറുവത്സരമേവം കഴിഞ്ഞിതു.

പത്തുവയസ്സതികഞ്ഞിട്ടട്ടത്തതാ–
മുത്തമമായ വിജയദശമിനാറം
പേട്ടയിൽ രാമനാശാൻെറ വിദ്യാലയേ
കൂട്ടിച്ചുകൊണ്ടു ചെന്നാക്കിയെഴുത്തിനായ്.

വാൻമുറിച്ച കരിമ്പനയോലകറം
പുച്ചുംമടക്കീട്ടു വണ്ടികെട്ടീട്ടതിൻ–
മൂട്ടിൽ നിന്നെവിരൽ മേലേചുഴിയിട്ടു–
മിരണ്ടുചേർത്തു വാർകൊണ്ടുബന്ധിച്ചു.

അമ്പത്തൊരക്ഷരം വന്ദനപൂർവ്വകം–
മമ്പോടെഴുതിക്കൊടുത്തിട്ടവർകളെ
അക്ഷതംതന്നിലെഴുതിച്ചുചൊല്ലിച്ചു
ദക്ഷിണവാങ്ങിയനുഗ്രഹിച്ചീടിനാൻ.

"ഇന്നുമുതലേഴുവാസരം പൊയിട്ടു
പിറെറട്ടിനമിങ്ങുവന്നാൽമതി നിങ്ങറം
അന്നുമുതലനദ്ധ്യായമൊഴിച്ചിങ്ങു
വന്നുപഠിക്കണമെന്നും മുടങ്ങാതെ".

ഇങ്ങനെ ചൊല്ലിയയച്ചങ്ങവർകളെ
മങ്ങാതവരുമതുപോലെ വന്നിതു.
"നിങ്ങറംക്കതന്നുള്ളയേട്ടകളിലുള്ള–
തേതാനുമെംകിലും നിങ്ങറം പഠിച്ചിതോ".

ആശാനിവണ്ണം പറഞ്ഞതുകേട്ടിട്ടു
ക്ലേശാതെ കഞ്ഞൻ പറഞ്ഞതിനുത്തരം.
"ആശാനെഴുതിയയേട്ടമുഴവനു–
മന്നുതന്നേ ഞാൻ പഠിച്ചുതീർത്തിടിനേൻ".

"ആഹാ മിടുക്കാ മിടുമിടുക്കയെംകി–
ലായതൊക്കെപ്പറഞ്ഞീടുക കേറംക്കട്ടേ".

തീരെയാശങ്കയില്ലാതെയതൊക്കയും
പാരാതെഴുതിയൊന്നൊന്നായുരഞ്ഞവൻ.

ആശ്ചര്യമുൾക്കൊണ്ടു രാമനാശാനുട-
നാശ്ലേഷവും ചെയ്തെടുത്തു കുമാരനെ
അംകത്തിലേററിയിരുത്തി നെറുകയിൽ
ചുംബിച്ചുകൊണ്ടിവണ്ണം നിരൂപിച്ചവൻ.
‘സാമാന്യനല്ലിവൻ ബുദ്ധിമാനെത്രയും
കേമനായുന്നിടും ഭാവിയിൽ നിർണ്ണയം.

എന്നുടെ കുഞ്ഞേ, കുമാരകാ വത്സലാ
എന്നുടെ ശിഷ്യനായ്നീ വന്നതത്ഭുതം
ഇത്ര വിശേഷമായുള്ളോരുശിഷ്യനെ
കിട്ടിയതെന്നുടെ ഭാഗ്യമാണെങ്കിലും.

കെല്പെഴും ബുദ്ധിക്കുതക്കപോലേ പഠി-
പ്പിപ്പതിന്നിങ്ങൊരു കോപ്പില്ലതെല്ലുമേ
അല്പമാം വിദ്യകൊണ്ടിക്കുമാരനു സം-
തൃപ്തിയുണ്ടാകുമോ ഞാനെന്തുചെയ്യുതു.

ഉന്നതബുദ്ധിമാൻ ബാലനിപ്പോളിങ്ങു
തന്നെയിരുന്നു തൽക്കാലം പഠിക്കട്ടെ
എന്നുടെ വിദ്യകളെല്ലാം പഠിച്ചിട്ടു
പിന്നേടമെന്തെങ്കിലുമിതിൽ ചെയ്തിടാം,

അപ്പോളശരീരി വാക്യമുണ്ടായിതു;
‘ഇപ്പോളിതു വിചാരിച്ചിടേണ്ടാ ഭവാൻ
പില്ലാടിവനെപ്പഠിപ്പിപ്പതിന്നൊരു
നൽക്കാലമുണ്ടാകുമാളുമപ്പോൾവരും.”

ആയതു കേട്ടു സന്തോഷിച്ചു ദേശിക-
നായവനെക്കൊണ്ടിരുത്തി പലകയിൽ.

ഏട്ടു വാങ്ങിക്കൊണ്ടു വള്ളികൾ പുള്ളികൾ
പിന്നെ വിസർഗ്ഗങ്ങളാദിയായൊക്കയും.

ഈരണ്ടെഴുത്തുകൾ ചേർന്ന വാക്യങ്ങളും
ഓലയിലമ്പോടെഴുതിക്കൊടുത്തുടൻ
വാക്യവും ജ്യാവും പരൽപേരുമെന്നിവ
നീക്കംവരാതെയെഴുതിനാലോലയിൽ.

പിറ്റേന്നു കാലത്തു വന്നവനൊക്കയും
തെറ്റൊന്നുമില്ലാതെ കാണാതെ ചൊല്ലിനാൻ
മുറ്റം കവടിക്രിയകൾ ചെയ്തീടുവാ
നേറ്റം കുതൂഹലമോടു തുടങ്ങിനാൻ.

ചെംകല്ലൊളിപ്പുതുപ്പാവിൻപലകയിൽ
തിംകൾപ്രകാശം കവിടി നിരത്തീട്ടു
സംകലനം മുതലായ കണക്കുകൾ
തൻകയ്യിലുള്ളവയൊക്കെപ്പഠിപ്പിച്ചു.

നാലഞ്ചുവാസരം പോയോരനന്തരം
ബാലകൻതാനേ ഗണിച്ചുതുടങ്ങിനാൻ
കാലദീപം സിദ്ധരൂപമമരവും
കാലേ ഗ്രഹിച്ചവൻ ഗ്രന്ഥങ്ങളിൽനിന്നു.

ശ്രീരാമവൃത്തം രഘുവംശമെന്നിവ
ആശാനവനെപ്പഠിപ്പിച്ചു കൌതുകാൽ
അന്വയമന്വയാർത്ഥം പദച്ഛേദവും
ഭാവം വിഭക്തികളോടുമനുദിനം.

ആറേഴുമാസം കഴിഞ്ഞോരനന്തരം
ആശാന്റെ വിദ്യകളൊക്കെപ്പഠിച്ചവൻ.
ആശാനുസന്തോഷമെന്തൊന്നിതിൽപ്പരം
ആനന്ദസാഗരേ വീണുമുങ്ങീട്ടുടൻ.

ഹസ്തങ്ങൾ രണ്ടുമെടുത്തങ്ങു ശിഷ്യന്റെ
മസ്തകേ ചേർത്തുടനിങ്ങനേ ചൊല്ലിനാൻ.
"ഇന്നി നിനക്കുതരുവതിന്നായിട്ടു
വിദ്യ മറെറാന്നുമില്ലെന്റെ കുമാരകാ.

നിന്നെപ്പിരിഞ്ഞിരുന്നീടുന്ന സങ്കടം-
കൊണ്ടു ഞാനൊന്നു പറയുന്നു നിന്നോടു
എന്നുമിവിടെ വന്നു നിൻസതീർത്ഥ്യരെ
നന്നായ്പഠിപ്പിക്കവേണമെന്നാണതു.

എന്നാലവരിൽ നിന്നുള്ളൊരാദായങ്ങ-
ളൊന്നൊഴിയാതെ നിനക്കു ഞാൻ തന്നിടാം
എന്നതുമാത്രമല്ലായതൊരു ഗുരു
ദക്ഷിണയായിട്ടു ഞാനും കരുതിടാം."

എന്നിങ്ങനെ ഗുരു ചൊന്നതുകേട്ടവൻ
അങ്ങിനേ തന്നെ വഴങ്ങിയടുത്തനാൾ
തന്നേയവൻ വന്നിതാശാന്റെ പള്ളിയിൽ
അന്നുമുതൽ പഠിപ്പിച്ചുതുടങ്ങിനാൻ.

പണ്ടുള്ള വിദ്യാലയങ്ങൾ ഭരിക്കുന്ന
രണ്ടാമുപാദ്ധ്യായരായുള്ളവർകളെ
ചട്ടമ്പിയെന്നു വിളിക്കുന്നിതാളുകൾ
കുട്ടികളുമപ്രകാരം വിളിക്കുന്നു.

അങ്ങിനെയാണു ചട്ടമ്പിയെന്നുള്ള പേർ
കുഞ്ഞനിൽചേർന്നു ചട്ടമ്പിയായതു
കുഞ്ഞുചട്ടമ്പി പഠിപ്പിച്ചതുമുതൽ
കുഞ്ഞുങ്ങളൊക്കെത്തെളിഞ്ഞു വന്നു തുലോം.

അങ്ങിനെ ചട്ടമ്പിയായിപ്പഠിപ്പിച്ചോ-
രഞ്ചാറുവത്സരം പോയോരനന്തരം

അങ്ങുള്ള കൊല്ലൂർ മാത്തിലങ്ങേകദാ–
സംഗതമായൊരു വേളിയക്കാലത്തു.

സദ്യ കഴിഞ്ഞില വാരിയിട്ടേടത്തു
പട്ടികമ്പം വന്നെച്ചിൽ നക്കുന്നനവധി.
ഉദ്ദേശമെന്തെന്നറിഞ്ഞില്ലൊരു പീറ
വേഷം ധരിച്ചവനുമില നക്കുന്നു.

ചട്ടമ്പി കണ്ടിട്ടനുകമ്പയാസമം,
'കഷ്ടമിവന്നു ചോറൊട്ടും ലഭിച്ചില്ല
പട്ടിണിപ്പാവമിവ,നെന്നു ചിന്തിച്ചു
പെട്ടെന്നകത്തുള്ളവരോടു ചൊല്ലിനാൻ.

ചോറുകിട്ടാഞ്ഞൊരുത്തനില നക്കുന്നി–
തെത്രയും കഷ്ടം മഹാകഷ്ടമാണയ്യ
ചോറു കുറച്ചെങ്കിലും കൊടുത്തീടുവാ–
നുണ്ടെങ്കിൽ വേഗമെടുത്തു തന്നീടണം,

ചോറൊരു പാത്രത്തിലാക്കി കൊടുത്തവർ
ചട്ടമ്പി മുററത്തിലയിൽ വിളമ്പിനാൻ
കൂട്ടാനുമൊക്കെ വിളമ്പീട്ടവൻ ചെന്നു
എച്ചിൽ നക്കീടുന്നവനെ വിളിച്ചുടൻ.

"ചോറുതരാമെടോയെച്ചിൽനക്കീടേണ്ട
ചോറും കറിയും നിറച്ചു ഞാൻ തന്നിടാം"
വീറോടെഴുന്നേററു നോക്കി ചട്ടമ്പിയെ
നേരേ വടക്കോട്ടു വേഗം നടന്നവൻ.

അത്ഭുതംപൂണ്ടിവനാരെന്നറിയുവാൻ
ചട്ടമ്പിയും പുറകേ നടന്നീടിനാൻ
പദ്ധതി മാറിപ്പിഴച്ചു പ്രയാസേന–
യർദ്ധസന്ധ്യയ്ക്കുവരെത്തിനാർ വേളിയിൽ.

ശുദ്ധസ്ഥലമായ പച്തമസ്തകേ
യെത്തിയനേരം തിരിഞ്ഞുനിന്നീടിനാൻ
ചട്ടമ്പിയോടങ്ങിരിപ്പാൻ പറഞ്ഞിട്ടു
പെട്ടെന്നു താനമിരുന്നിതങ്ങസ്ഥലേ.

ചട്ടമ്പി സൂക്ഷിച്ചു നോക്കിയനേരത്തു
മട്ടലർബാണാരിയെപ്പോലെയുള്ളൊരു
ചട്ടററരൂപമിതങ്ങു മഠത്തിലെ–
യെച്ചിൽകുഴിയിലിരുന്നവനല്ലതാൻ

ഉത്തുംഗഭംഗ്യാ വിളങ്ങും ജടകളും
ചിത്തവിമോഹനം നീണ്ട കരങ്ങളും
വൃദ്ധാർക്കമണ്ഡലകാന്തികലർന്നുള്ളൊ–
രുദ്ധതമാകിയ വക്ത്രപ്രകാശവും.

വിസ്തൃതമാകിയ മാറും മണിപൂര–
മെത്തിക്കടന്നു നിന്നീടുന്ന താടിയും
നീലോല്പലദളം തോൽക്കും മിഴികളും
നീണ്ടുവളഞ്ഞുള്ള ചില്ലീലതകളും.

താരങ്ങളും മുല്ലമൊട്ടുകളെന്നിവ–
യോടിമറയുന്ന ദന്തനിരകളും
ശോണാധരോഷ്ഠവും ദർപ്പണങ്ങൾക്കേറെ
നാണം കൊടുക്കുന്ന ഗണ്ഡദ്വയങ്ങളും.

കംബുത്രിരേഖയെ നിന്ദിയ്ക്കുമാറുള്ള
കണ്ഠോദരങ്ങളിൽ ചേർന്ന വലികളും
മദ്ധ്യപ്രദേശം മറച്ചിരുന്നീടുന്ന
സ്നിഗ്ദ്ധരക്താംബരമെത്ര മഹത്തരം.

ശോണാംബുജത്തിലുമേററം നിറമുള്ള
പാണിതലങ്ങളും പാദതലങ്ങളും

അംഗുലീജാലങ്ങളും നഖരങ്ങളു-
മെങ്ങിനെയെന്നു പറയുവാനാവതൊ.

ഊരുക്കളും ജംഘകളും പാദദ്വയങ്ങളും
ചാരുക്കളെന്നേ പറഞ്ഞുകൂട്ടു നമു-
ക്കാരൊക്കെ വന്നാലുമപ്പുറം ചൊല്ലുവാ-
നാവതല്ലായതെല്ലാമതുല്യങ്ങളാം.

തുല്യതയില്ലാതെ തുല്യത ചൊല്ലിയാൽ
എല്ലാം ജനങ്ങളും പാരം ഹസിച്ചിടും
തുമ്പിക്കരത്തിനും കൈതതൻ പൂവിനും
താമരപ്പൂവിനും തുല്യതയില്ലിതിൽ.

വമ്പു നടിച്ചിവകൊണ്ടുപമിക്കുകിൽ
കമ്പം പിടിപ്പിച്ചു കമ്പത്തിലാക്കിടും
തുമ്പില്ലയാതവർ കൈകൊട്ടിയാർത്തിടും
കമ്പോളപ്പിള്ളർപോൽ കൊഞ്ഞനം കാട്ടിടും.

കാന്തസ്വരപ്രഭ പൂണ്ട ശരീരവും
രൂപ്യപ്രകാശമേറുന്ന രോമങ്ങളും
ആപാദമസ്തകമെന്തെന്തുചൊൽവതു
ആലോകനസുഖം മൂലോകദുർല്ലഭം.

ദൃഷ്ടികൾക്കമൃതങ്ങനെ കണ്ടവൻ
സാഷ്ടാംഗമായി നമസ്ക്കരിച്ചാദരാൽ
ബദ്ധാഞ്ജലിയോടിരുന്നോരനന്തരം
ബദ്ധമോദംപൂണ്ട യോഗീശ്വരൻ തദാ.

ഏകാക്ഷരമുപദേശിച്ചതിനുടെ-
യേകൈകമാത്രകളായി വിളങ്ങുന്ന
ജീവാദിമൂന്നുമതിനുടെ വൃത്തികൾ
ഭാവസ്ഥിതികളും മായാസംപ്രാപ്യവും,

അദ്ധ്മാത്രാത്മകമാത്മസ്വരൂപവു-
മായതു മായ മറച്ചുനിൽക്കുന്നതും
അക്ഷരമാത്രകൾ ഹംസസഞ്ചാരത്തോ-
ടൊത്തു ചരിപ്പാനുപായമാർഗ്ഗങ്ങളും.

സത്വാദിതന്നുടെ സാമ്യകാലങ്ങളും
സൃഷ്ടിക്കവെകൾ പിരിഞ്ഞക്രമങ്ങളും
പഞ്ചഭൂതങ്ങളും സൂക്ഷ്മമാത്രകളും
രംശനതുകളെ സ്ഥൂലമായ് ചെയ്യതും.

ഭൂതങ്ങളഞ്ചും ഗുണങ്ങളും ചേർന്നിട്ടു
ജീവാദികളായ് ഭവിച്ച പ്രകാരവും
ചിച്ഛക്തിയംശമാം മായയാ വിച്ഛിന്ന-
യായിട്ടതുകളിൽ ചേർന്നങ്ങിരിപ്പതും.

കർത്താവു ജീവനും സാക്ഷികൂടസ്ഥനും
പഞ്ചവർഗ്ഗങ്ങളും ആന്തരയാമിയും
പ്രത്യഗാത്മാ പരമാത്മാവിവരുടെ
സ്ഥാനങ്ങളും വൃത്തിഭേദമുപാധികൾ.

സച്ചിദാനന്ദമാം സത്തുചിത്താദിയിൽ
ഇച്ഛാക്രിയാദികളുണ്ടായ മാർഗ്ഗവും
അക്ഷരവും ക്ഷരംതാനുമാം പ്രജ്ഞകൾ
സ്ഥൂലാദികളിലുദിക്കും പ്രകാരവും.

നാസികയൂടെ ചരിക്കുന്ന വായുവിൻ-
പ്രാണാംശമൻപോട്ട നാഡി ഗ്രഹിപ്പതും
കിട്ടാംശമങ്ങു പുറത്തുതള്ളീടുന്ന
കട്ടായവുമതു പോലെ ഹൃദയവും.

പ്രാണനിലുള്ള ജീവാംശം ഗ്രഹിച്ചിട്ടു
ഹംസാശ്രയമായ് ചരിക്കുമവസ്ഥയും

ഏവം വിധം ശുദ്ധശുദ്ധകാര്യങ്ങളെ
ഭാവംതെളിഞ്ഞുപദേശിച്ചനന്തരം.

“സംയോഗമിങ്ങിരുന്നു മൂന്നുമണ്ഡലം
സാധകം ചെയ്തതിൽ പിന്നെ ശിവന്റെ
വിഗ്രഹം തൊട്ടുകൊണ്ടേകമാം മണ്ഡലം
ശൈവാന്തികത്തിലിരുന്നു സാധിക്കണം.

അക്കാലമന്യവിഷയങ്ങളിൽ പ്രവേ-
ശിച്ചുകൂടാ പ്രവേശിക്കുന്നതാകിലൊ
എക്കാലമാകിലുമേകമാം മണ്ഡലം
തെറ്റുകൂടാതൊന്നുകൂടെക്കഴിക്കണം.

ആജ്ഞയെ ലംഘിച്ചതിൻ പിഴയാണതു
പ്രാജ്ഞനെന്നാകിലും ചെയ്യയെന്നേവരു
നിർജ്ജരസേവിതൻ കൈലാസനാഥനാ-
ലാജ്ഞാപിതമിതു ത്രൈലോക്യസമ്മതം.

ആകയാലീവകകൾ പിഴച്ചീടാതെ
ന്യായമായ്നീയിതു സാധിച്ചുകൊള്ളണം.”
ഇത്ഥം പറഞ്ഞു ഗുരു നിജപാണികൾ
ശിഷ്യന്റെ മസ്തകേ ചേർത്തോരനന്തരം.

സിദ്ധഗുരുവിന്റെ വൈഭവം മൂലമായ്
ബദ്ധചൈതന്യങ്ങളായിരുന്നീടിന
ചിത്താദിയന്തഃകരണങ്ങളൊക്കയും
ചിൽപ്രകാശത്തിൽ മറഞ്ഞുപോയീ തദാ.

ബ്രഹ്മാ മുതലായ മൂർത്തിത്രയങ്ങളും
ബ്രഹ്മാണ്ഡഭാണ്ഡപ്രവൃത്തികൾ സൃഷ്ടികൾ

ബ്രഹ്മാദികൾക്കൊരു പ്രേരകമായിട്ടും
ചിന്മാത്രചൈതന്യശക്തിപ്രഭാവവും

ഈരേഴുലകവും ചക്രവാളാദ്രിയും
ഭൂലോകമദ്ധ്യസ്ഥിതമായ മേരുവും
ഗംഗ മുതലാം നദികൾ നദങ്ങളും
തുംഗങ്ങളാകും ഗിരികൾ വനങ്ങളും.

സപ്തസമുദ്രങ്ങളൊത്തുള്ള ദ്വീപുകൾ
ശഷ്പങ്ങൾ പൂക്കൾ നിറഞ്ഞ സരസ്സുകൾ
ഋക്ഷങ്ങൾ രാശിചക്രങ്ങൾ ഗ്രഹങ്ങളും
അഷ്ടദിക്കുകളുമഷ്ടവസുക്കളും.

അഷ്ടദിക്പാലരുമഷ്ടഗജങ്ങളു-
മഷ്ടമോദ്യാനങ്ങളഷ്ടഗിരികളും
അഷ്ടകരിണികളന്തരാളങ്ങളും
പുഷ്ടസൌഖ്യങ്ങളാം സ്വർഗ്ഗലോകങ്ങളും

ദുഷ്ടകർമ്മാക്കളാം പാപികൾ സന്തതം
കഷ്ടമനുഭവിക്കും നരകങ്ങളും
ശിഷ്ടരാം പുണ്യജനങ്ങളനുദിനം
ഇഷ്ടഇഷ്ട്യാ സുഖിക്കുന്ന സ്വർഗ്ഗങ്ങളും.

വൈകുണ്ഠകൈലാസസത്യലോകങ്ങളിൽ
വൈകാര്യമൂർത്തികൾ വാണിരിക്കുന്നതും
സർപ്പേന്ദ്രതല്പേ മഹായോഗനിദ്രയാ
നിത്യം ശയിക്കും മഹാവിഷ്ണുതന്നുടെ,

തൃപ്പാദശുശ്രൂഷണാർത്ഥമിരിക്കുന്ന
പൊൽപൂവുമാനിനിയും ധരാദേവിയും
ചക്രാദികളാം തിരുവായുധങ്ങളും
വിക്രമം കൈക്കൊണ്ടു മൂർത്തിമത്തുക്കളായ്

തൃപ്പാദപാഷ്തന്മാരോടൊരുമിച്ചു
തൃപ്പാദസേവകരായി വസിപ്പതും.
പക്ഷീന്ദ്രനാകും ഗരുഡനിരിക്കുന്ന
വൃക്ഷപ്രവരനും മററുള്ളതൊക്കയും.

കൈലാസപർവ്വതം തന്നിൽവാണീടുന്ന
കാലാരിദേവനും പാർവ്വതീദേവിയും
ഗംഗാഭഗവതിയും ഗണനാഥനും
തുംഗനാമഗ്നിഭൂതഗണങ്ങളും.

ഭൃംഗിയും വീരഭദ്രൻ ഭദ്രകാളിയും
തുംഗരാം ചണ്ഡകർണ്ണന്മാരിരുവരും
ചണ്ഡികാദുർഗ്ഗാഭഗവതിയും ദേവ
ചണ്ഡാളവർഗ്ഗമാം മററു പിശാചരും.

സത്യലോകേ ലോകസൃഷ്ടികർത്താപ്രഭു
വിദ്യാസചരുപിണി ഭാരതീയുക്തനായ്
നിത്യം മഹാമുനിമാരോടൊരുമിച്ചു
സൃഷ്ടിവേലാവിധാനേന വാഴുന്നതും.

പാലാഴിതന്നുടെ മേൽലോകമായിടും
ലോകേഷുമുഖ്യമാം ഗോലോകമെന്നതിൽ
നീലാളിവർണ്ണനാം ശ്രീകൃഷ്ണമൂർത്തിയും
രാധാതുളസിയും ദാസികൾ ദാസരും.

ചാരുവാം ദേവസുരഭിയേയും പരി–
പാലിച്ചു തൃപ്തിയായ്പ്പാഴുന്ന സൌഖ്യമായ്
ഇത്തരം ബ്രഹ്മാണ്ഡഭണ്ഡാരവസ്തുക്ക–
ളൊക്കയും തന്നിലായ് കണ്ടുകണ്ടങ്ങനെ.

എത്ര നേരമങ്ങിനെയിരുന്നെന്നതു
വ്യക്തമായിട്ടറിയാവതല്ലേതുമേ–

നക്തംദിവങ്ങളൊ നക്ഷത്രമോ യാമമൊ
ത്ര കഴിഞ്ഞതെന്നുണ്ടൊന്നും നോക്കുംവിധൌ.

ചഞ്ചലമില്ലാതെ നില്ക്കും ഗുരുവിനെ
പഞ്ചബാണാരിക്കു തുല്യമായ്ക്കാണുന്നു.
നല്ത്തകരയില വേവിച്ചതുമൊരു
രംഭാദളത്തിലിരിക്കുന്നതും കണ്ടു.

ആഹാരമാണതു ഭക്ഷിച്ചുകൊൾകയെ-
ന്നാചാര്യശാസനം കേട്ട മോദാന്വിതം
ആയതെടുത്തു ഭുജിച്ച നേരമതിൻ-
സ്വാദു നിനച്ചമൃതാണെന്നു കല്പിച്ചു.

അങ്ങിനെ നിത്യം തകരയിലയൊരു
നേരം ഭുജിച്ചും ജപിച്ചും ഗുരുപാദം
നന്നായ് നിനച്ചും മുടങ്ങാതെ മാത്രക-
ളൊന്നിച്ചു കൂട്ടിയൊപ്പിച്ചാസനസ്ഥനായ്.

ആസ്ഥയോടേയതു ഹംസത്തിലാക്കീട്ടു
പേർത്തുമതിൻെറ ഗതിയിൽ നിർത്തി മനം
താഴ്ച വന്നീടാതെ സാധകം ചെയ്തു ചെ-
യ്താസ്ഥാനമാം ഗിരിതന്നിൽ വാണു സുഖം.

---

ചട്ടമ്പി പള്ളിയിലാണെന്നു വീട്ടുകാർ
വീട്ടിലുണ്ടെന്നാണു പള്ളിയിലുള്ളവർ
തിട്ടമായിങ്ങനെ ചിന്തിച്ചിരുന്നിരു
കൂട്ടരുമന്വേഷണം ചെയ്തതില്ലഹൊ.

വീട്ടിലന്വേഷിച്ചു പള്ളിയിലുള്ളവർ
വീട്ടിലില്ലെന്നു പറഞ്ഞവർ വീട്ടുകാർ
വീട്ടിലും പള്ളിയിലുമില്ലയെന്നറി–
ഞ്ഞാർത്തിമുഴുത്തവർ തേടിത്തുടങ്ങിനാർ.

ചേട്ടനിരിക്കും കഴിത്തുറയ്ക്കായൊരു
ഓട്ടാളനെയയച്ചങ്ങു ഗ്രഹിപ്പിച്ചു
ചേട്ടനതുകേട്ടു വേഗത്തിൽ വന്നിങ്ങു
പട്ടണമെല്ലാടവും തിരഞ്ഞീടിനാൻ.

എങ്ങുമൊരുത്തരും കണ്ടില്ലൊരേടത്തു–
മെങ്ങോട്ടുപോയെന്നുമാരുമറിഞ്ഞില്ല
"എന്തൊരു കാരണമിങ്ങനെ വന്നിടാൻ
വെന്തുരുകീടുന്നു മാനസം ദൈവമേ.

എന്തു ചെയ്യുമിനിയെങ്ങോട്ടുപോകുന്നു
എന്തോന്നു ഞങ്ങൾ പിഴച്ചതുമീശ്വരാ
ചിന്തയിലൊന്നും തിരിയുന്നതുമില്ല
ചിന്തിച്ചതില്ലിങ്ങനെ വരുമെന്നതും."

ഏവം വിധമുള്ള സംകടംമൂലമാ–
യാഹാരനിദ്രാദികളൊന്നുമില്ലാതെ
ഹാഹേതിയെന്നുള്ള ദൈന്യാരവത്തൊടും
നങ്ങേലിയമ്മ ശയിക്കുന്നൊരേടത്തു.

നൂററിരുപത്തിയഞ്ചാംദിനം കാലത്തു
ഏററം മെലിഞ്ഞെല്ലുതോൽമാത്രശേഷനായ്
കംകാളരൂപനായുള്ള ഭയംകരൻ
ശംകകൂടാതേ വരുന്നു ഭയാനകം.

കണ്ടവർ കണ്ടവർ മണ്ടിമറയുന്നു
മിണ്ടാതെ നോക്കുന്നു തൻേറടമുള്ളവർ

കൊണ്ടൽക്കുഴലിമാരും ചെറുപിള്ളരും
തൊള്ള തുറന്നു നിലവിളിച്ചോടുന്നു.

ചട്ടമ്പിതന്നുടെ പ്രേതമിതാണെന്നു
തിട്ടപ്പെടുത്തിപ്പറയുന്നിതു ചിലർ
പെട്ടെന്നതിൽ ചിലർ വീട്ടിലോടിച്ചെന്നു
പൊട്ടിച്ചിതിക്കഥ മാതാവിനോടുടൻ.

മാതാവതുകേട്ടു ചൊല്ലിനാനിങ്ങനെ;
"ചാവാനിരിക്കുമെനിക്കെന്തിതിൽ ഭയം
കുഞ്ഞന്റെ പ്രേതമാണെങ്കിലവനോടു–
മൊന്നിച്ചുപോയിടാം തീർന്നല്ലൊ സങ്കടം."

എന്നുപറഞ്ഞെഴുന്നേററു പതുക്കവെ
ചെന്നടുത്തു പ്രേതശങ്കയോടുമവർ
നന്നായിനോക്കിയറിഞ്ഞു ഭ്രമിച്ചുടൻ
ഒന്നു നിലവിളിച്ചിങ്ങനെ ചൊല്ലിനാൾ.

"അയ്യൊ മകനെയിതെന്തെടാ നീയേതു
വയ്യാവേലിയിലകപ്പെട്ടതിങ്ങനെ
ആരുചെയ്യുള്ളൊരു കയ്യാണിതിങ്ങനെ–
യാഹാരമില്ലാതെയെങ്ങാണിരുന്നതും."

മാറത്തടിച്ചു നിലവിളിച്ചുംകൊണ്ടു
ചാരത്തു ചെന്നു കെട്ടിപ്പിടിച്ചീടുന്നു
മാതൃപാദങ്ങളിൽ വീണു നമസ്ക്കരി–
ച്ചാദരവോടു പറഞ്ഞുടൻ വാർത്തകൾ.

ആതുരന്മാരായടുത്തുള്ളവർകളും
ആശാനോടൊന്നിച്ചു പിള്ളരെല്ലാവരും
സേതു മുറിഞ്ഞ ജലപ്രവാഹം പോലെ
വേഗത്തിലങ്ങവരോടിയെത്തീടിനാർ.

എല്ലാവരോടും പറഞ്ഞു തദ്വാത്തകൾ
നല്ലോണമായതു വിസ്തരിച്ചേററവും
എല്ലാവരുമതു കേട്ടു സന്തോഷിച്ചു
നല്ലോരനുഗ്രഹം പെയ്തുപോയാരവർ.

ഘോരനാം കാളിയമസ്തകത്തിൽനിന്നു
തീരത്തുവന്നോരു തന്നുടെ പുത്രനെ
ചാരത്തുകണ്ടു യശോദയ്ക്കുദിച്ചോരാ–
നന്ദത്തിലേററമുണ്ടായി മാതാവിനു.

നാട്ടുകാരൊക്കയും പോയോരനന്തരം
പേട്ടയിലാശാനിവണ്ണമരുൾചെയ്തു
"ഒട്ടും പ്രതീക്ഷിച്ചിടാതെ യദൃച്ഛയാ–
കിട്ടി നിനക്കുപദേശം മഹത്തരം.

ആയതു വിസ്താരമായിട്ടറിയുവാ–
നാശയുണ്ടേററമെനിക്കതു കേൾക്കണം"
ആശാനിവണ്ണം പറഞ്ഞതു കേട്ടിട്ടു
ആചാരപൂവ്വം പറഞ്ഞു ചട്ടമ്പിയും.

"സദ്യ കഴിഞ്ഞെച്ചിലിട്ടെടത്തങ്ങൊരു
മർത്ത്യനും നായ്ക്കളുമെച്ചിൽ നക്കുന്നതു
കണ്ടനുകമ്പയോടങ്ങു ചെന്നത്യദാ–
രേണയുണ്മാൻ വിളിച്ചീടിനേൻ ഞാനുടൻ.

"ചോറു തരാമെടൊയെച്ചിൽ നക്കീടേണ്ട
ചോറും കറികളും വെച്ചിരിക്കുന്നു ഞാൻ"
കൂറോടിവണ്ണം പറഞ്ഞതു കേട്ടിട്ടു
വീറോടെഴീച്ചു തിരിഞ്ഞുപോയീടിനാൻ.

എന്തെന്തിതത്ഭുതമാരാണിവനെന്നു
ചിന്തിച്ചു ഞാനും പുറകെ നടന്നിതു

സന്ധ്യാസമയത്തു ഞങ്ങളിരുവരും
ചന്തമേറീടുന്ന വേളിയിലെത്തിനാർ.

പർവ്വതമസ്തകം തന്നിൽ നിന്നൻപോടു
ഗീർവ്വാണഭാഷയിലെന്തൊ മൊഴിയവേ
കൂരിരുട്ടപ്പോറം മറഞ്ഞുപോയീ തുലോം
പർവ്വതമസ്തകമേററം പ്രകാശിച്ചു.

എന്നോടിരിപ്പാൻ പറഞ്ഞിട്ടുടൻ തന്നെ–
യദ്ദേഹവുമിരുന്നീടിനാനസ്ഥലേ
വന്ദനപൂർവ്വകമഞ്ജലിബദ്ധനാ–
യഞ്ജസാ ഞാനുമിരുന്നു ഭക്തിയൊടെ.

മൂന്നുരു കാതിൽ പറഞ്ഞു ഗുരുവരൻ
മൂന്നുമതുപോലെ കൂടെപ്പറഞ്ഞു ഞാൻ
പിന്നെഗ്ഗുരുവിൻെറ പാണിപത്മങ്ങളെ–
യെന്നുടെ മസ്തകേ ചേർത്തോരനന്തരം.

പന്നഗലോകം മുതലായുതിന്നാലു
ലോകങ്ങളുമതിലുള്ള വകകളും
എന്നിലായ്ക്കണ്ടുകണ്ടാനന്ദമഗ്നനായ്
നന്നായറിഞ്ഞു ഞാൻ ഭൂതത്രയങ്ങളും.

വൈരിഞ്ചമുണ്ഡവും മുപ്പുരം ചുട്ടതും
വൈരേണ ദേവാദികളെ വധിച്ചതും
ശ്വേതാദിമൂന്നുവർണ്ണം മൂന്നുകാലത്തു
പീതാംബരൻ ധരിച്ചുള്ളതും കണ്ടു ഞാൻ.

ത്ര്യക്ഷൻ തലയോടെടുത്തു ലോകങ്ങളിൽ
ഭിക്ഷതെണ്ടി നടക്കുന്നതും കണ്ടു ഞാൻ

പക്ഷങ്ങൾ പർവ്വതത്തിന്നുള്ള തത്വവും
പക്ഷിരാജന്റെ ജന്മവും കണ്ടു ഞാൻ.

പത്തവതാരങ്ങളും തൽചരിത്രങ്ങൾ
ചിത്തരമ്യമതിൻ തത്വങ്ങളെംകിലും
അല്പചിത്തന്മാർ ഭ്രമിക്കുന്നതാകയാൽ
എക്കാലവും പുറത്താക്കീടരുതതു.

പാലാഴിമത്ഥനം ലക്ഷ്മീസ്വയംവരം
ഹാലാഹലം ശംഭുദേവൻ കുടിച്ചതും
സാരസാക്ഷൻ പത്മനാഭനാകുന്നതിൽ
മുമ്പുള്ളതുമെന്റെ കൺകൊണ്ടു കണ്ടു ഞാൻ.

എന്തുവേണ്ടാ ചുരുക്കത്തിൽ പറഞ്ഞിടാ–
മിമ്മന്നിലുള്ള നരന്മാരു കണ്ടതും
കേട്ടതും കാണുവാനുള്ളതും കണ്ടുകൂ–
ടാത്തതും എന്നിൽത്തെളിവോടു കണ്ടു ഞാൻ.

ഇപ്രകാരമാണെനിക്കു ജഗൽഗുരു
സംപ്രമോദം കനിഞ്ഞിങ്ങുനൽകീടിന
കെല്പെഴുന്നോരുപദേശ മാഹാത്മ്യങ്ങ–
ളല്പേതരമതു ചൊന്നാലൊടുങ്ങുമൊ."

ഇത്തരം കേട്ടിട്ടു രാമനാശാനുടൻ
ചട്ടമ്പിയെപ്പിടിച്ചാശ്ലേഷവും ചെയ്തു
ചിത്തം തെളിഞ്ഞങ്ങനുഗ്രഹം ചെയ്തിട്ടു
യാത്രയും ചൊല്ലിപ്പുറപ്പെട്ടു മന്ദിരെ.

ചട്ടമ്പിയുമനുയാത്രയായിട്ടുടൻ
ഒട്ടുദൂരം ചെന്നുപോന്നു തന്മന്ദിരേ
സ്വസ്ഥനായിട്ടങ്ങിരുന്നു കർത്തവ്യങ്ങ–
ളൊട്ടൊട്ടു ചിന്തിച്ചു ചിന്തിച്ചിരുന്നിതു.

ശൈവബിംബം തൊട്ടിരുന്നനുഷ്ഠിക്കുവാൻ
ശൈവഗൃഹത്തിനകത്തു കടക്കണം
ആയതിന്നായ് രണ്ടുതാക്കോലു വേണമ-
താരുമറിയാതെ തന്നെ ചെയ്യിക്കണം.

ഇത്ഥം നിരൂപിച്ചു കൊല്ലനെച്ചെന്നുക-
ണ്ടത്യുത്ഥകാര്യങ്ങളൊക്കെ ഗ്രഹിപ്പിച്ചു
ബുദ്ധിമാനാകിയ കൊല്ലനപ്പോഠം തന്നെ
ബദ്ധമോദം രണ്ടു താക്കോലു നൽകിനാൻ.

എല്ലാവരുമുറങ്ങീടുന്ന രാത്രിയിൽ
കൊല്ലൻ കൊടുത്ത താക്കോലുകഠം കൊണ്ടവൻ
കില്ലെന്നിയേ വാതൽ ഗർഭഗൃഹങ്ങളും
മെല്ലെത്തുറന്നവനുള്ളിൽക്കടന്നുടൻ.

ശൈവബിംബം തൊട്ടിരുന്നുകൊണ്ടാദരാ-
ലാചാര്യശാസനം തെററിടാതേകനായ്
സാധകം ചെയ്തുതുടങ്ങിയനുദിനം
സാഹസമല്ലിതു ധൈര്യമത്രേ തുലോം.

ആരുമറിയാതെ കോവിലിൽ പോയിടും
ആരുമറിയാതെ വീട്ടിലും വന്നിടും
ആരാനുമിങ്ങനെ ചെയ്യുമെന്നുള്ളതു
ആരെംകിലും വിചാരിക്കുമോ മാനസേ.

കോവിലിലുള്ള സാമാനങ്ങളൊക്കയും
കോവിലിൽ സ്ഥാനം പിഴയ്ക്കാതിരിക്കുന്നു
ആളുസഞ്ചാരമുണ്ടെന്നു തോന്നീടുവാ-
നാക്കുമൊരിക്കലും സാധിക്കയില്ലിതിൽ.

ഒട്ടുമാക്കുമൊരു സംശയം തോന്നാത്ത
മട്ടിൽക്കഴിച്ചു കൂട്ടീടുന്നതോക്കുകിൽ

ചട്ടമ്പിതന്നുടെ സാമർത്ഥ്യവും കൃത്യ–
നിഷ്ഠയുമല്ലാതെ മറ്റെന്തുചൊൽവതു.

ഘോരസ്വരൂപികൾ ശൂലപാണികളാം
ഭൂതദ്വയങ്ങളകത്തു നടയിലും
യക്ഷിയൊന്നുണ്ടു പുറംകാവലായിട്ടു
അക്ഷീണയായവൾ ചുററിനടക്കുന്നു.

വീരവീരൻ ക്ഷേത്രപാലനിരിക്കുന്നു.
ആറാം പരിധിയിലീശാനമൂലയിൽ
ചാരവേലാദികൾക്കായിട്ടു നിൽക്കുന്നു
ശാസ്ത്രഗണങ്ങളും പത്തുപേരങ്ങുണ്ടു്.

യക്ഷി ഭയംകരിയാണവളെത്രയും
ഭക്ഷിച്ചിട്ടും കണ്ടുകിട്ടുകിലപ്പൊഴേ
രക്ഷയില്ലാർക്കുമെതുമൂലമങ്ങോട്ടു
വീക്ഷിച്ചിടുന്നില്ലയാളുകളാരുമേ

ശാസ്താവിൻെറ വിക്രമം സഹ്യമല്ലൊട്ടുമേ
ആരേയുമെന്തുചെയ്യാനും മടിയില്ല
ആകാരമേററവും ഹ്രസ്വമാണെങ്കിലു–
മാവതില്ലാർക്കുമവരോടെതിർക്കുവാൻ.

ശ്രീകോവിലിൽ കാവൽനിൽക്കുന്ന ഭൂതങ്ങൾ
ഘോരകായന്മാർ ഭയംകരന്മാരവർ
തീക്കട്ടപോലേ ജ്വലിക്കുന്നനേത്രങ്ങൾ
വാൾകത്തിപോലേ വളഞ്ഞദംഷ്ട്രങ്ങളും.

താലമരംപോലെ കാലുകളും രണ്ടു
പാറകൾപോലുള്ള മുട്ടുകളുമിരു–

കൈകളിരുമ്പുലക്കയ്ക്കൊക്കുമുള്ളും വക്ത്ര
ഗഹ്വരം സാക്ഷാൽ ഗുഹപോൽ ഭയങ്കരം.

നേരിട്ടവരുടെ രൂപത്തെ നോക്കുകി-
ലാരും ഭയപ്പെട്ടു മോഹിച്ചുവീണുപോം
ധൈര്യമധികമുള്ളോരും നടുങ്ങിടും
ആലിലപോലെ വിറച്ചു വശംകെടും.

ഈവണ്ണമുള്ളൊരു കോവിലിലേകനാ-
യാരെങ്കിലും രാത്രിയിൽ ചെന്നു കേറുമോ
ധീകൊണ്ടിതു നിനച്ചീടുന്ന മാത്രയിൽ
ഭീകൊണ്ടു പാരം വിറയ്ക്കും കിടുകിടെ.

ഏവംവിധമുള്ള ശൈവഗൃഹത്തിങ്ക-
ലേവമൊരു ചെറുബാലകൻ നിത്യവും
രാവിൽക്കടന്നങ്ങു ചെന്നിരിക്കുന്നവൻ
ദേവദേവന്മാരിലേകനെന്നോ വരൂ.

ധീരത്വവും ശൌര്യസാമർത്ഥ്യമെന്നിവ
വീരത്വവും നരനുണ്ടാകുമെങ്കിലും
ജീവനിൽ പ്രേമമീ മർത്ത്യസ്വഭാവമ-
താകയാലാരുമിതിനു പുറപ്പെടാ.

ആകവേ നോക്കിയാലിച്ചെറുബാലനും
മാനുഷാകാരം ധരിച്ചവനെങ്കിലും
മാനുഷർക്കില്ലാത്ത വൈദഗ്ധ്യമൊക്കെയും
ബാലനിലേറ്റം തെളിഞ്ഞു വിളങ്ങുന്നു.

ഒക്കവേ നന്നായ് വിചാരിച്ചുകാൺകിലൊ-
യിക്കണ്ട രൂപം പ്രപഞ്ചബോദ്ധ്യാത്മകം
മറ്റുള്ള നമ്മൾക്കറിവാൻ കഴിയുമോ
അല്പജ്ഞരല്ലയോ നമ്മളെല്ലാവരും.

കണ്ടതുകൊണ്ടുമാത്രം നമുക്കോരോന്നു
കണ്ടമാനം പറഞ്ഞീടാമതെന്നിയേ
വേണ്ടപോലെയൊരോ തത്വം ഗ്രഹിക്കുവാൻ
പണ്ടു നാം ചെയ്തില്ല പുണ്യങ്ങളൊന്നുമേ.

---

ഇപ്രകാരം നടക്കുന്നകാലത്തങ്ങു
കെല്പെഴും രാമനാട്ടങ്ങളിൽപ്പാടുന്ന
പാട്ടുകാരനാമൊരുത്തനവരുടെ
കൂട്ടത്തിൽ നിന്നേകനായിട്ടു വന്നവൻ.

ആട്ടം നടത്തുന്ന കാലംകഴിഞ്ഞുടൻ
കൂട്ടംപിരിഞ്ഞവർ പെട്ടിവെച്ചതിനാൽ
കുട്ടിത്തരങ്ങളെക്കച്ചകെട്ടിക്കയൊ
പാട്ടു പഠിപ്പിക്കയൊ ചെയ്തിടാമിനി.

ഇത്തരം ചിന്തിച്ചു വന്നു യദൃച്ഛയാ
പേട്ടയിലാശാൻെറ വീട്ടിൽ വന്നാനവൻ.
പേട്ടയിലാശാനൊടാട്ടത്തിലാശാന-
ടുത്തുവന്നു കാര്യ്യമൊക്കെ ഗ്രഹിപ്പിച്ചു.

"കുട്ടികളുണ്ടെങ്കിലും കച്ചകെട്ടുവാൻ
കിട്ടുകയില്ലിവിടങ്ങളിലെങ്ങുമേ-
പാട്ടു പഠിപ്പതിന്നാഗ്രഹമുള്ളൊരു
കുട്ടിയുണ്ടിങ്ങവനെപ്പഠിപ്പിക്കണം."

"അങ്ങിനെ തന്നെ പഠിപ്പിച്ചിടാമവൻ
വന്നിടട്ടേ നാളെരാത്രിതുടങ്ങിടാം
സംഗീതവിദ്യയ്ക്കു വാസനയും സ്വര-
മാധുര്യ്യവും വേണമെങ്കിലത്യുത്തമം."

രണ്ടുമവനുണ്ടു വേണ്ടതിലേററവും
വേണ്ടായതിലൊരു ശംകിതമല്ലവും
എന്നല്ല ലോകത്തിലുള്ള വിദ്യകളി-
ലെല്ലാററിലും നല്ല വാസനയുള്ളവൻ.

ഒന്നാം സർഗ്ഗം സമാപ്തം.

---

## രണ്ടാം സർഗ്ഗം

തത്തേ ശുകകുലമുഖ്യേ മനോഹര
സരത്തേ വാത്സല്യസമ്പത്തിൻവസതേ
നിത്യം ഭഗവതീഹസ്തലാളനങ്ങൾ-
ക്കെത്തി നിറന്നെഴും പൈംകിളിയേ.

ചട്ടമ്പിസ്വാമിതൻ ചാരുചരിത്രങ്ങ-
ളൊട്ടും മടിക്കാതെ ചൊല്ലെടോ നീ
ശിഷ്ടജനത്തിൻ വിശിഷ്ടചരിത്രങ്ങൾ
ഇഷ്ടമാശ്ശ്രോതൃകൾക്കും ജനങ്ങൾക്കെല്ലാം.

നഷ്ടമാം പാപമെന്നല്ലയോ ചൊല്ലുന്നു
ദൃഷ്ടാന്തമായുള്ള സത്യം തന്നെ
വിഷ്ടപത്തിംകൽ പ്രസിദ്ധനായ്വാണോരു
ഭട്ടാരസ്വാമിചരിത്രങ്ങളെ.

പൃഷ്ടമോദത്തോടു മുൻചൊന്നതിനുടെ
ശിഷ്ടത്തെച്ചൊല്ലെടൊ ശാരികേ നീ
ശിഷ്ടം കഥ നിങ്ങൾക്കിഷ്ടമെന്നാകിലൊ
ക്ലിഷ്ടമെന്നാകിലും ചൊല്ലീടുന്നേൻ.

ആട്ടത്തിൽ പാടാനും കച്ച കെട്ടിക്കാനു–
മാക്കമേറീടുമൊരാശാൻ വന്നു
പേട്ടയിലാശാന്റെ വീട്ടിലിരിക്കുന്ന
വാർത്തയറിഞ്ഞു ചട്ടമ്പി ചെന്നു.

പേട്ടയിലാശാനെ വന്ദിച്ചു നിന്നപ്പോൾ
പേട്ടയിലാശാൻ പറഞ്ഞീവണ്ണം.
"പാട്ടുകാരനൊരു ആശാൻ വന്നിട്ടുണ്ടു
പാട്ടു പഠിപ്പിക്കുമായാൾ നിന്നെ."

പാട്ടുകാരനെയുടനെ വരുത്തീട്ടു
പേട്ടയിലാശാൻ പറഞ്ഞീവണ്ണം.
"ഇന്നലെ ഞാൻ ചൊന്ന പയ്യനിതാ വന്നു
സംഗീതം നിങ്ങൾ പഠിപ്പിക്കേണം.

"അങ്ങിനെ ചെയ്തീടാം രാത്രി വന്നീടട്ടെ
ഒന്നു പരീക്ഷിച്ചു നോക്കാം പക്ഷെ
പാട്ടിന്നിവനൊട്ടും പോരാ മെലിഞ്ഞവൻ
എന്നാലുമൊന്നു പരീക്ഷിച്ചീടാം."

"ഒന്നും പരീക്ഷിക്ക വേണ്ടാ പഠിച്ചീടും
നിങ്ങളൊടുവിൽ മടങ്ങിപ്പോകും
ഇന്നലെ ഞാൻ ചൊന്നതൊക്കെ മറന്നിതൊ
ഒന്നൊന്നായ് നിങ്ങളെ തോല്പിച്ചീടും."

"ഇത്രയ്ക്കുണ്ടോയിവനെന്നതറിഞ്ഞില്ല
ഏറ്റുമുട്ടുമ്പോളറിയാമല്ലൊ."
ഓഹോയെന്നുള്ളൊരു ഹാസ്യസ്വരത്തോടെ–
യാശാനവിടുന്നു പോയ്മറഞ്ഞു.

അന്നത്തെ രാത്രിയിൽ പേട്ടയിലൻപോടു
ചെന്നു ഗുരുപാദം വന്ദിച്ചപ്പോൾ

നന്നായനുഗ്രഹിച്ചങ്ങയച്ചീടിനാൻ
വന്നയാശാന്റെ സന്നിധിയിൽ.

"പാട്ടെഴുതീട്ടുവാനോലയുണ്ടോ"യെന്നു
പാട്ടാശാൻ ചോദിച്ചു കുഞ്ഞനോടു.
"പാട്ടെഴുതീടേണ്ടാ ചൊല്ലിയാലായതു
കേട്ടു ചൊല്ലി ഞാൻ പഠിച്ചു കൊള്ളാം."

"അങ്ങിനെയായാൽ പഠിപ്പാനെളുതല്ല
സംഗീതമാണിതു തോററമല്ല"
"സംഗീതമായാലും തോററമതായാലും
ഏതായാലും ഞാൻ പഠിച്ചുകൊള്ളാം"

'വല്ലാത്ത പയ്യൻ മുരണ്ടുപിടിക്കുന്നു
പാടിയാലെവ്വണ്ണം പാടുമിവൻ
ആയതൊന്നിപ്പോഠം പരീക്ഷിച്ചു നോക്കീടാം
ആയതമായൊരു പാട്ടു പാടാം'

ശ്ലോകമൊന്നുമൊരു പല്ലവിയുമനു–
പല്ലവിയുമുടൻ പാടീടിനാൻ
ശോകം പ്രയാസമറപ്പൊന്നുമില്ലാതെ
പാകത്തിൽ പാടിനാൻ ചട്ടമ്പിയും.

വാശി മുഴുത്തു ചരണങ്ങളത്രയും
പാടി നിർത്തീടിനാനാശാനപ്പോഠം
ചട്ടമ്പിയുമതിലൊട്ടും പിഴയ്ക്കാതെ
തുള്ള്യം പാടിനാൻ രാഗത്തോടും.

അഞ്ചാറുപാട്ടുവരിങ്ങനെ പാടീട്ടു
ആശാനവനോടു ചോദിച്ചിതു.
"പാടിയ പാട്ടൊക്കെപ്പാഠമായോ നിന–
ക്കായെംകിൽ പാടുക കേട്ടീടട്ടേ."

പാടിയ പാട്ടെല്ലാം ചട്ടമ്പി പാടിനാൻ
താളമോ രാഗമോ തെററീടാതേ
ആശാനതു കേട്ടിട്ടത്യുത്ഭുതത്തോടു–
മാശയോടുമവൻ തന്നെ നോക്കി.

'ആരെടായിപ്പൈയ്യനിതു പോന്നുള്ളവൻ
ദേവഗുരുവോ പവനജനോ–
പംകജനാഭനോ ശംകരൻ തന്നെയോ
മാനുഷർക്കീവണ്ണം ബുദ്ധിയുണ്ടോ.

ഇങ്ങനെയുള്ളൊരു മർത്ത്യനെയെങ്ങുമേ
കാണ്മാനുമില്ല കേൾപ്പാനുമില്ല
ഇന്നിവനെന്നുടെ ശിഷ്യനായ്തീർന്നതും
എന്നുടേ ഭാഗ്യമാണെന്നേവേണ്ടു.

ഭാവിയിലിപ്പൈയ്യൻ കേമനായ്ത്തീർന്നീടും
ഈയുള്ളവനുമതു നിമിത്തം
എവ്വിധമാണെംകിലുമൊരഭിമാനം
ചെവ്വോടെയുണ്ടിതിൽ തർക്കമില്ല.

ഇങ്ങനെയുള്ളൊരു ശിഷ്യനെക്കിട്ടുവാ–
നെങ്ങുമൊരുത്തർക്കും സാദ്ധ്യമല്ല
ഇന്നലെയാശാൻ പറഞ്ഞതിൽ തെററില്ല
എന്നുള്ളതിപ്പോളറിഞ്ഞു ഞാനും.

ഇങ്ങനെയുള്ളവർ ശിഷ്യരെന്നാകി‍ലു–
മൊന്നും കുറവില്ല തോല്പിക്കട്ടേ
ഇന്ദ്രൻ തനയനോടല്ലയോ തോററതു
ഖാണ്ഡവമെല്ലാമെരിച്ചനാളിൽ.'

എന്നീവണ്ണം നിരൂപിച്ചു തെളിഞ്ഞാശാൻ
നന്നായിപ്പാടിനാനുള്ളവണ്ണം

രാഗങ്ങളും വിസ്തരിക്കുന്നോരു നേരത്തു
താളത്തിനേതും പിഴവരാതെ.

മുന്നണിയായിട്ടു പാടീട്ടുമാശാനും
ശംകിടിയായിട്ടു ചട്ടമ്പിയും
കയ്യും കലാശവും കണ്ണോടെ പാദവും
മെയ്യും വഴങ്ങുമുഴിഞ്ഞീടാതെ.

ഇങ്ങനെ നിത്യവുമഭ്യസിച്ചീടുന്ന–
തൊന്നരയാമമാം നേരത്തോളം
പിന്നെക്കിടന്നുറങ്ങീട്ടുമാശാനങ്ങു
അന്നേരം കോവിലിൽ പോകും കുഞ്ഞൻ.

ഇങ്ങനെ പോകുന്ന കാലത്തൊരു ദിനം
അന്നൊരു രാത്രിയിൽ രാമനാശാൻ
അന്യമായുള്ളൊരു കാര്യവശാലുണ–
ന്നിങ്ങുപുറത്തു വന്നീടുന്നേരം

തന്നുടെ വാത്സല്യഭാജനമാകിയ
കുഞ്ഞൻചട്ടമ്പിയെക്കാണുന്നില്ല
അങ്ങിങ്ങായ്"നോക്കീട്ടുമെങ്ങും കണ്ടതില്ല
അങ്ങടുത്തുണ്ടൊരു ദാസീഗേഹം.

അങ്ങോട്ടു പോയോയെന്നൂഹിച്ചിട്ടാശാനും
മങ്ങുംമനസ്സോടടുത്തു പോയി
പിറേറന്നു ചെന്നൊരു തണ്ടാനെക്കണ്ടിട്ടു
ഇത്ഥമവനോടാശാൻ പറഞ്ഞു.

“ഇന്നുരാത്രി നീയെൻ വീട്ടിൽക്കിടക്കണം
കുഞ്ഞനെഴുന്നേററു പോകുന്നേരം

കുഞ്ഞനറിയാതെ നീ കൂടെപ്പോകണം
എങ്ങാണവൻ ചെന്നുകേറുന്നതു.

എന്നതറിഞ്ഞു നീയെന്നോടു ശ്രദ്ധമായ്
വന്നറിയിക്കണം നാളെത്തന്നെ
ആരോടുമൊന്നും പറഞ്ഞീടരുതിതു
ആറുമണിക്കിങ്ങു വന്നീടേണം.”

അങ്ങിനെ ചെയ്യാമെന്നായവൻ സമ്മതി–
ച്ചുന്നു വൈകുന്നേരമങ്ങുവന്നു
പാട്ടും കളികളും തീർന്നിട്ടെല്ലാവരും
പാട്ടിൽക്കിടന്നങ്ങുറക്കമായി.

ചട്ടമ്പിയപ്പോളെഴുന്നേറ്റുപോകുന്നു
ഒട്ടുദൂരത്തിൽ തണ്ടാനുമുണ്ടു
ഒട്ടുമറയ്ക്കാതെ കോവിലിൽ ചെന്നവൻ
പൂട്ടു തുറന്നങ്ങകത്തുകേറി.

വാതൽ തുറന്നങ്ങകത്തു നോക്കുന്നേരം
ഭൂതനാഥൻ തന്നെക്കാണായ്വന്നു
ചേതോഹരങ്ങളാം ചെഞ്ചിടഭാരവും
ചെന്തീനയനവും കാണായ്വന്നു.

തുമ്പയുമാമ്പലുമമ്പിളിയും നല്ല
ചെമ്പുലിത്തോലുടയാടകളും
പാമ്പുകൾ കൊണ്ടുള്ള മാലകൾ കങ്കണ
ജാലങ്ങൾ രുദ്രാക്ഷമാലകളും.

ഭംഗികലർന്നുള്ള ഗംഗയും കാണുന്നു
ഗംഗാധരനുടെ മൌലിതന്നിൽ
“മംഗലദേവതയായി വിളങ്ങുന്ന
എന്നുള്ളിൽ വാഴുന്ന തമ്പുരാട്ടി.

സന്മയി ചിന്മയി ബ്രഹ്മസ്വരൂപിണി
നിർമ്മലരൂപിണി ലോകമാതേ
കന്മഷനാശിനി കാത്യായിനീദേവി
ഉന്മനീചൈതന്യം കാണായ്‌വന്നു.

പാർശ്വസ്ഥലത്തൊരു ഭാഗത്തുനിൽക്കുന്ന
ദേശികൻ തന്നെയും കാണായ്‌വന്നു
അത്യന്തഭക്തിയുമത്ഭുതവും പൂണ്ടു
നിർഭരമോദം നമസ്ക്കരിച്ചു.

ഗൽഗദപൂർവ്വം സ്തുതിച്ചു തുടങ്ങിയ-
നർഗ്ഗളമായുള്ള ഭക്തിയോടും
"നാഥാ, നമോസ്തുതേ നാദാന്തനായക
വേദപ്പൊരുളെ വെളിപ്പൊരുളേ.

മുന്നിലിന്നേവമടിയനു കാണ്മവാ-
നെന്തൊരു പുണ്യം ഞാൻ ചെയ്തു നാഥാ
നിന്തിരുപ്പാദപത്മം കണ്ടു കൂപ്പുവാൻ
ബന്ധമുണ്ടായതിന്നെൻെറ ഭാഗ്യം.

കാരണധാമത്തിൻ ചൈതന്യമായിട്ടും
കാലത്രയങ്ങൾക്കതീതമായും
സൃഷ്ടിക്കുതകുന്ന ദ്രവ്യങ്ങളായിട്ടും
പുഷ്ടിക്കു വേണ്ടും ഗുണങ്ങളായും.

വ്യഷ്ടിസമഷ്ടികളായും വിളങ്ങുന്ന
വിഷ്ടപനാഥന്മാരല്ലോ നിങ്ങൾ
കഷ്ടകാലങ്ങളൊഴിച്ചടിയങ്ങൾക്കു
പുഷ്ടി വരുത്തണെ തമ്പുരാനെ.

പർവ്വതവാസാ, ജഗന്മയ, ശംകരാ
പാർവ്വതീവല്ലഭാ പാലയ മാം

സർവ്വചരാചര പൂജിത സർവ്വജ്ഞ
ഗീർവ്വാണസേവിത പാലയ മാം.

എങ്ങിനെയെന്നു തിരിയ്ക്കുതാത്തൊരു
മംഗല്യധാമമേ പാലയ മാം
സംഗതിയൊന്നുമറിയാത്ത ബാലക-
നെങ്ങിനെ ചൊല്ലി സ്തുതിച്ചീടുന്നു.

തംകൽ തിളങ്ങും കലകളെക്കൊണ്ടല്ലേ
ശംകരീ ശംകരന്മാരാം നിങ്ങൾ
പംകമൊഴിഞ്ഞുള്ള ദേവദയങ്ങൾക്ക
പംകിട്ടു നൽകിയ മൂലമിപ്പോൾ.

സൃഷ്ടിസ്ഥിതികൾക്ക കർത്താക്കളായിട്ടു
വിഷ്ടപനാഥന്മാരായീടുന്നു
അഗ്നിത്രയങ്ങൾക്കും കാന്തിനൽകുന്നതും
ത്വല്പാദരേണുക്കൾ കൊണ്ടല്ലല്ലി.

മഞ്ഞുമലതന്നിൽ വാണരുളീടുന്ന
കഞ്ജരഭഞ്ജന, പലായമാം
ഗംഗാധര ജയ ഗൌരീപതേ ജയ
തുംഗജടാധര, പാലയമാം.

മുപ്പുരനാശന സർപ്പവിഭൂഷണ
ദർപ്പകനാശന, പാലയമാം
നിർഗ്ഗുണനായും സഗുണനായും നിൽക്കും
സൽഗുണനായക പാലയമാം.

തുമ്പയും ചാമ്പലും ചെമ്പുലിച്ചർമ്മവു-
മമ്പിളിത്തെല്ലു മണിയും നാഥാ
പാമ്പിൻ ഗരളം ധരിച്ചു വിളങ്ങുന്ന
അൻപരിൽ മുമ്പനേ പാലയമാം.

നിൻപാദപങ്കജമെന്നുള്ളിൽ നിത്യവും
അൻപോടു കാണേണം തമ്പുരാനേ
കമ്പിതമായ് നിൽക്കുമേകനാഡിയുടെ
കമ്പിതം തീർക്കണേ തമ്പുരാനെ.

ശങ്കര, ശാശ്വത, പങ്കവിനാശന
കിങ്കരം പാഹിമാം തമ്പുരാനേ
സങ്കടമൊന്നുമണയാതിരിക്കുവാൻ
നിൻകൃപ വേണമെൻ തമ്പുരാനേ.

ഓംകാരപഞ്ജരജീവ, ജഗന്നാഥാ
ഹ്രീംകാരരഞ്ജിതചൈതന്യമേ
ശങ്ക കരുതരുതൊട്ടുമടിയനിൽ
കിങ്കരം പാഹിമാം തമ്പുരാനേ."

ഇത്തരം ചൊല്ലി സ്തുതിച്ചുകിടക്കുന്ന
ഭക്തനെക്കണ്ടു മനം കുളുത്തു
തൃക്കൈകൾകൊണ്ടു പിടിച്ചെഴുന്നേല്പിച്ചി-
ട്ടിത്ഥം തിരുവായൊഴിഞ്ഞീടിനാൻ.

"എന്നുടെയംശമാണിന്നു നീയെങ്കിലും
മന്നിൽ മനുഷ്യനായുന്നമൂലം
ഒന്നും പിഴക്കാതേ മാനവധർമ്മങ്ങ-
ളൊന്നൊഴിയാതെയനുഷ്ഠിക്കേണം.

അന്യൻെറ കൈവശമുള്ളോരിക്കോവിലിൽ
ആരുമനുവാദം തന്നീടാതെ
വന്നതും കള്ളത്താക്കോലാൽ തുറന്നതും
അന്യായമല്ലയോ ചെയ്തതിപ്പോ.

ഇങ്ങനെ നീ ചെയ്ത പാപദായങ്ങളെ
മങ്ങാതനുഭവിച്ചീടേണം നീ
എന്തും തടവില്ല കർമ്മഫലങ്ങൾക്ക
ഞങ്ങൾക്കുമായതൊഴിച്ചുകൂടാ.

കർമ്മഫലങ്ങൾ ഭുജിച്ചീടാതെയാരും
നിന്നു പിണങ്ങിയാലാകയില്ല
കർമ്മഫലങ്ങളെ രാമദേവൻപോലു
മന്നേ താനേതാനും തിന്നു പിന്നെ.

ഉച്ഛിഷ്ടസഞ്ചയം കൃഷ്ണാവതാരത്തിൽ
നിശ്ശേഷമെല്ലാമനുഭവിച്ചു
ആയതുകൊണ്ടുനിൻ പാപാനുഭൂതികൾ
ദേഹവിയോഗകാലത്തിലാക്കാം.

മണ്ഡലമൊന്നു തികയുവാനിന്നിമേൽ
ഒണ്ഡമില്ലേതുമേയഞ്ചേയുള്ള
എന്നാലതുപോരാ പാട്ടു തുടങ്ങിയ
നാളുകളൊക്കെയും കൂട്ടീടേണം.

അങ്ങിനെ കൂട്ടിയാൽ വിംശതിനാൾവരും
മണ്ഡലത്തിലതു കൂട്ടീടുമ്പോൾ
പത്തുമാറും ഗുണത്തോടൊന്നു വന്നീടും
അത്രയും നാളനുഷ്ഠിച്ചീടേണം.

മണ്ഡലം നാലിന്നകത്തന്യകാര്യങ്ങ—
ളൊന്നിലും പ്രാപിക്കരുതെന്നുള്ള
ആചാര്യശാസനം ലംഘിച്ചതിനുള്ള
പ്രായശ്ചിത്തമാണിതെന്നറിക.

നാളെ കഴിഞ്ഞുറെ കൊണ്ടുപോകും നിന്നെ
ചീളെന്നു നിന്നുടെ ജ്യേഷ്ഠൻ വന്നു

മേളം കലൎന്നുള്ള സൈകതപൂരങ്ങൾ
നീളെക്കിടപ്പുണ്ടങ്ങാററിൻതീരേ.

ആയതിലൊന്നു തിരഞ്ഞെടുത്തങ്ങതിൽ
തോയത്തിൽ മുത്തു കുഴിച്ചെടുത്തു
ശൈവബിംബം തീൎത്തു സൈകതമദ്ധ്യത്തിൽ
സ്ഥാപിച്ചു ചൈതന്യമാവാഹിച്ചു.

പൂജിച്ചതിൽ തൊട്ടിരുന്നു ദിനംപ്രതി
യോഗത്തിൽ നിഷ്ഠ കഴിച്ചീടേണം
അയ്യഞ്ചുമഞ്ചുമൊരഞ്ചും പതിനഞ്ചും
ഐരണ്ടുമൊന്നും നാളെത്തുംവരെ.

ആവാഹിപ്പാനുമതുപാസിപ്പാനുമാ–
യാചാൎയ്യനപ്പോളുപദേശിച്ചു
വീണ നമസ്കരിച്ചെല്ലാരേയുമപ്പോൾ
പോയിമറഞ്ഞവരെല്ലാപേരും.

അന്നത്തെ രാത്രിയിൽ അജ്ഞാതനായൊരാൾ
കുഞ്ഞൻെറ ജ്യേഷ്ഠനെ ചെന്നു കണ്ടു
"കുഞ്ഞനെ മാത്രനേരമെംകിലുമങ്ങു
ഇന്നിമേൽ താമസിപ്പിച്ചുകൂടാ.

നേരംവെളുക്കുമ്പോൾ പേട്ടയിലെത്തണം
കാൎയ്യമെനിക്കു പറഞ്ഞുകൂടാ
കാൎയ്യം പറഞ്ഞീടും രാമനാശാനപ്പോൾ
കയ്യോടെ കുഞ്ഞനെ കൊണ്ടുപോരാം."

ഒന്നും വെളിപ്പെടുത്താതേയും ഗൌരവം
നന്നായ്വെളിപ്പെടുത്തിപ്പറഞ്ഞും

വേഗം പുറപ്പെട്ടുവാനും നിർദ്ദേശിച്ചു
വേഗമവിടന്നു പോയ്മറഞ്ഞു.

എന്തോ വല്യതായ കാര്യമുണ്ടെന്നോർത്തു
വൻതമസ്സിംകലിറങ്ങിയപ്പോൾ
നേരംവെളുത്തപ്പോൾ പേട്ടയിലെത്തിനാൻ
വേവൽപിടിച്ച മനസ്സോടവൻ.

കുഞ്ഞന്റെ ജ്യേഷ്ഠനാം കൃഷ്ണപിള്ള വന്നു
ആശാനോടിപ്രകാരം പറഞ്ഞു
"കുഞ്ഞനെ വേഗത്തിൽ കൊണ്ടുപോയീടേണം."
എന്നങ്ങൊരു പുമാൻ വന്നു ചൊല്ലി.

അന്നേരം തണ്ടാനും വന്നവിടെ നിന്നു
എന്തെടായെന്നാശാൻ ചോദിച്ചപ്പോൾ
"രാത്രിയിൽ കുഞ്ഞെഴിച്ചങ്ങു നടന്നപ്പോൾ
കുഞ്ഞറിയാതെ ഞാൻ കൂടെപ്പോയി.

കൊല്ലൂരിൽ കോവിലിൻവാതൽ തുറന്നിട്ടു
കുഞ്ഞങ്ങകത്തു കടന്നുചെന്നു
ശ്രീകോവിൽ തന്നുടെ വാതൽ തുറക്കുന്ന
ശബ്ദം മാത്രം കേട്ടു കണ്ടതില്ല.

ഏഴെട്ടു നാഴിക നേരം കഴിഞ്ഞപ്പോൾ
വാതൽ തുറന്നു വെളിയിൽ വന്നു
നാലുവശത്തും തിരിഞ്ഞൊന്നു നോക്കീട്ടു
വാതലും പൂട്ടി തിരിച്ചുവന്നു.

എന്നും കിടന്നുറങ്ങീടുമവിടത്തിൽ
മുന്നേ കിടന്നതുപോലെതന്നെ
ചെന്നു കിടന്നുറങ്ങീടുന്നതുപോലെ
കണ്ണുമടച്ചു കിടന്നീടിനാൻ"

ആശാനും ശിഷ്യനും പാരം ഭയപ്പെട്ടു
ആശയമേററം നടുങ്ങി നിന്നു
ആകുന്നപോലെ വിചാരിച്ചിട്ടുമതിൻ—
കാരണമൊന്നും തിരിഞ്ഞതില്ല.

ചിന്തിച്ചു ചിന്തിച്ചു പാരം വശംകെട്ടും
ചിന്തയിലൊന്നും വരുന്നതില്ല
പിന്നെയും ചിന്തിച്ചിട്ടാവതില്ലാഞ്ഞിട്ടു
കുഞ്ഞനെ മുമ്പിൽ വരുത്തി നിർത്തി.

"എന്തിനു കോവിലിൽ രാത്രി നീ പോയതു—
മെന്തു കാര്യം നിനക്കങ്ങുള്ളതും
അന്ധകാരം നിറഞ്ഞീടുന്ന രാത്രിയിൽ
ബന്ധമെന്തങ്ങു നീ പോയീടുവാൻ."

ഇത്തരം കേട്ടുടനുത്തരം ചൊല്ലിനാ—
"നുത്തമനായീടുമാചാര്യൻെറ
കല്പനയാണിതു ഞാൻ ചെയ്തതൊക്കെയും
ബദ്ധപ്പാടൊന്നുമിതിംകലില്ല.

ഇന്നലേ രാത്രിയിലങ്ങോരാൾ വന്നതും
അദ്ദേഹം തന്നേ മററാരുമല്ല
അങ്ങനെ ചെയ്തതുമിന്നത്തേ നിഷ്ഠയ്ക്കു
ഭംഗം വരാതെയിരിപ്പാനത്രെ"

"വ്യക്തമായ് ഞങ്ങൾക്കറിവാനായായതു
വിസ്താരമായിപ്പറഞ്ഞീടുക"
"മൂന്നു മണ്ഡലം തകരയില തിന്നു
വേളിമലയിലിരുന്ന ശേഷം.

മണ്ഡലം പിന്നെയൊന്നുള്ളതു സാധിപ്പാൻ
ഗംഗാധരനുടെ വിഗ്രഹത്തിൽ

തൊട്ടിരുന്നൻപോട്ട നിഷ്ഠ. കഴിക്കേണം
അക്കാലം മറെറാന്നും ചെയ്യരുതാ.

അങ്ങിനെയുള്ളോരു കല്പന ലംഘിച്ച
സംഗീതാഭ്യാസത്തെ ചെയ്തമൂലം
മണ്ഡലമൊന്നു കൂടിക്കഴിച്ചീടേണം
അങ്ങിനെയാണതിൻപ്രായശ്ചിത്തം.

ആററിൻകരയിൽ മണൽത്തിട്ടയിലൊരു
കററജ്ജടയോൻെറ വിഗ്രഹത്തെ
മുത്തിനാലുണ്ടാക്കി മദ്ധ്യേ പ്രതിഷ്ഠിച്ച
ചൈതന്യം മൂർത്തിയിലാവാഹിച്ചു.

തെററാതെ മുട്ടാതെ നിഷ്ഠയെച്ചെയ്യേണം
തെററിയാൽ പ്രായശ്ചിത്തം വിധിക്കും
നെററിക്കണ്ണൻ ചെയ്ത യോഗമിതാകുന്നു
മററാരും ചെയ്തിട്ടില്ലിന്നേവരെ.

നേരമിരുട്ടുന്നതിൽ മുമ്പിലെത്തണം
നേരേ കഴിത്തുറയാററിൻ തീരേ
നാഴികയുണ്ടിരുപത്തുനാലാകയാൽ
നേരത്തേതന്നേ തിരിച്ചീടേണം."

എന്നു പറഞ്ഞവരാഹാരവും കഴി-
ച്ചന്നേരംതന്നേ പുറപ്പെട്ടുപോയ്
ആററിൻകരയിൽ നിന്നല്പമകന്നുള്ള
വീട്ടിലവർ ചെന്നുചേർന്നു മോദാൽ.

കുഞ്ഞനേയും കൊണ്ടുവന്നതു കണ്ടപ്പോൾ
കുഞ്ഞൻെറ ജ്യേഷ്ഠത്തി ചെന്നു വേഗം

"എന്താണു കുഞ്ഞനെക്കൊണ്ടിങ്ങു പോന്നു
എന്തോന്നു ചെയ്യുന്നതനിഷ്ടമവൻ.

വല്ല തകരാറുമങ്ങു പിണച്ചിതോ
നല്ലവനല്ലയോ എന്നനുജൻ
വല്ലായ്മ വല്ലതും ചെയ്യുന്നോനല്ലല്ലോ
വല്ലഭാ സത്യം പറഞ്ഞീടേണം".

പതിയീവണ്ണം പറഞ്ഞതു കേട്ടിട്ടു
പതിയോടെല്ലാം പറഞ്ഞു മുഗ്ദ്ധം
പ്രസ്താവമിങ്ങനേ കേട്ടനേരത്തവൾ
ത്രസ്തയായ്നിന്നു വിറച്ചു പാരം.

അയ്യയ്യോയെന്നു വിളിച്ചവൾ കുഞ്ഞന്റെ
മെയ്യിൽത്തടവിനാൾ ഭീതിയോടേ
"വിക്രമാ വിക്രമാ ത്രൈവിക്രമാ നിന്റെ
വിക്രമമൊട്ടും ചെറുതല്ലല്ലോ.

പോറ്റിമാർ പൂജിക്കും ശ്രീകോവിലിലേകനായ്
രാത്രിയിൽ ചെന്നങ്ങു കേറുവാനും
നിർഭയമന്തർഗൃഹത്തിലിരിപ്പാനു–
മർഭകാ ! നിന്നെപ്പോലാരുമില്ല.

മാതാവിരിക്കുന്നെന്നാകിലും ഞാൻ നിന്റെ
ജ്യേഷ്ഠന്റെ പത്നിയാം മാതാവല്ലോ"
ഭീതിയനുകമ്പാസന്തോഷം വാത്സല്യം
നാലും കലർന്നവളേവം ചൊല്ലി.

"എന്നുടെ ദേവരാ നിന്റെ പ്രവൃത്തികൾ
ഞങ്ങൾക്കു ഭീതിയും സങ്കടവും
നന്നായുളത്തുന്നതാകയാലിന്നിമേ–
ലങ്ങനേയൊന്നും നീ ചെയ്യരുതേ"

ജ്യേഷ്ഠത്തിയിങ്ങനെ ചൊന്നതു കേട്ടിട്ടു
കോട്ടമില്ലാതെ പറഞ്ഞു കുഞ്ഞൻ
"പുഷ്ടതപോബലമുള്ളോരാചാര്യന്റെ
കല്പനയാണു ഞാൻ ചെയ്തതെല്ലാം.

മൂന്നു മണ്ഡലം മലമേലിരുന്നതും
ഏകമണ്ഡലം ശ്രീകോവിലിലും
മണ്ഡലമൊന്നു തികയുവാൻ വിംശതി
പിന്നെയൊരു മണ്ഡലവും വേണം.

ഇങ്ങനെയിന്നിയരുപത്തൊന്നുദിന-
മിങ്ങു മണൽപ്പുറത്തായിരുന്നു
മംഗലമായിക്കഴിച്ചീടാം നിഷ്ഠകൾ
ഒന്നും തടവതിനില്ലതാനും".

"ആററിൻകരയ്ക്കു നീ പോകൊല്ലാ പോകൊല്ലാ
ദുഷ്ടപ്പിശാചുകളുണ്ടവിടെ
മുററാത്തബാലനാം നിന്നെക്കണ്ടാലവർ
കൊററകഴിച്ചീടും പോകൊല്ലാ നീ"

പൊട്ടിച്ചിരിച്ചതു കേട്ടിട്ടു തന്നുടെ
ജ്യേഷ്ഠത്തിയോടു പറഞ്ഞിങ്ങനെ
"ദുഷ്ടപ്പിശാചുകൾ പൊട്ടപ്പിശാചുകൾ
നിഷ്ഠുരയക്ഷികളെല്ലാമെന്റെ

ദൃഷ്ടി മറയുന്നതുവരെയോടീടും
ജ്യേഷ്ഠത്തിയമ്മേ ധരിച്ചാലും നീ
പുഷ്ടബലമുള്ള ദേവതമാരുമെ-
ന്നിഷ്ടമറിയാതടുക്കയില്ല.

ഘോരസ്വരൂപികളായുള്ള ഭൂതങ്ങൾ
കോവിൽ കാത്തീടും ഭയംകരന്മാർ

ദൂരത്തവരെന്നെക്കാണുന്ന നേരത്തു
വേഗത്തിലോടി മറഞ്ഞുപോകും.

ആയതുകൊണ്ടു ഞാനിന്നുമുതലറു-
പത്തൊന്നുനാളു തികയും വരേ
തൂയമായുള്ള മണൽത്തിട്ടയിലിരു-
ന്നെന്നുടെ നിഷ്കരം സാധിച്ചീടും.

രുദ്രസംഖ്യയോടു പഞ്ചാശമൊത്തനാൾ
ഭദ്രമായ് നിഷ്ഠ കഴിഞ്ഞുകൂടി
സദ്രൂപനായുള്ള സൽഗുരു കാരുണ്യാ-
ലെത്രയും മംഗളമായ്ക്കഴിഞ്ഞു.

അഞ്ചിതമായുള്ള നിഷ്കരം തീർന്നപ്പോൾ
അഞ്ചിതമോദമനുജനോടു
നെഞ്ചകമേറെത്തെളിഞ്ഞേവം ചൊല്ലിനാ-
നാധാരലേഖനം ചെയ്യുതിന്നു.

എല്ലാക്കരണങ്ങൾക്കുമുള്ള രീതിക-
ളെല്ലാം പഠിച്ചിട്ടുണ്ടല്ലോ പണ്ടേ
പള്ളിയിലന്നു രജിസ്റ്റർവാചകങ്ങ-
ളില്ലാത്തതിപ്പോൾ മനസ്സിലാക്കി.

ആഹാരവും കഴിച്ചാഹ്ലാദിതഹൃത്താ-
യാധാരലേഖനം ചെയ്യുതിന്നു
ഹാജരായ് നിന്നപ്പോളാധാരക്കാർ വന്നു
ഓലകൾ കൊണ്ടുകൊടുത്തു കയ്യിൽ.

നല്ലവടിവിൽപ്പിഴയൊന്നുമില്ലാതേ
നല്ലവേഗത്തിലെഴുതുന്നതു

എല്ലാരും കണ്ടറിഞ്ഞാധാരങ്ങളെല്ലാ–
മെല്ലാരും കുഞ്ഞൻപിള്ളയ്ക്കു നൽകി.

അങ്ങിനെയായപ്പോൾ മുമ്പുള്ളെഴുത്തുകാർ
തിങ്ങിന സംകടം പൂണ്ടുവന്നു
"കുഞ്ഞൻപിള്ളേ, ഞങ്ങൾ പാവങ്ങളാണിതു
കൊണ്ടല്ലോ വെള്ളം കുടിക്കുന്നതും.

ഞങ്ങടെ കഞ്ഞികമഴ്ത്തിക്കളഞ്ഞല്ലോ
നിങ്ങളോ ധർമ്മിഷ്ഠനാണെന്താനും.
എത്രജനങ്ങളാണിന്നിതുമൂലമായ്
പട്ടിണിയായിക്കിടപ്പതയ്യോ
കുഞ്ഞുങ്ങൾ കഞ്ഞിക്കായിട്ടു കരയുമ്പോ–
ളെന്തൊന്നു ചെയ്യുമിന്നെന്റെ പിള്ളേ."

ഇപ്രകാരമുള്ളോരാവലാതി കേട്ടി–
ട്ടപ്പോളവനു ലഭിച്ച സംഖ്യ
ഒപ്പമായ്പ്പംകുവെച്ചങ്ങു നൽകിയപ്പോൾ
ഉൾപ്രമോദമവരെന്തു ചൊൽവൂ!

സന്തോഷം കേറിമതിമറന്നെല്ലാരും
നീന്തിത്തുടിച്ചാനന്ദക്കടലിൽ
ആശീർവ്വചനങ്ങളാവോളം വർഷിച്ചു
നൃത്തം ചെയ്തീടിനാർചുറവും നിന്നു

"ഇങ്ങനെ പുണ്യപുരുഷനായാരേയും
ഞങ്ങൾ കണ്ടില്ല കേട്ടിട്ടുമില്ല
ഞങ്ങടെ നാഥനായിങ്ങിരുന്നെപ്പോഴും
ഞങ്ങളെക്കൊണ്ടെല്ലാം ചെയ്യിക്കേണം"

“നിങ്ങൾ പറയുന്നതൊക്കെയുംചെയ്തീടാം
നിങ്ങൾക്കതിലൊട്ടും ശംക വേണ്ട
നിങ്ങൾക്കുവേണ്ടി മരിക്കേണമെംകിലും
സന്നദ്ധനാണെന്നറിഞ്ഞീടേണം.”

അങ്ങിനെയങ്ങവരെല്ലാരുമൈക്യമാ–
യൊന്നിച്ചിരുന്നെഴുതിത്തുടങ്ങി.
കുഞ്ഞമ്പിള്ളയ്ക്കുപണമധികം കിട്ടു–
മെന്നാലും പംകെല്ലാമൊന്നുപോലെ.

ഈവണ്ണമങ്ങു നടക്കുമവസ്ഥക–
ളവ്വണ്ണം കൃഷ്ണപിള്ളയറിഞ്ഞു;
“കുഞ്ഞാ നീയാരോടും വാങ്ങീടേണ്ടാ പണം
നന്നായെഴുതിക്കൊടുത്താൽ മതി.”

അന്നുമുതൽ വരുമാധാരങ്ങളെല്ലാ–
മൊന്നുപോൽ പംകിട്ടെഴുതിവന്നു
ആയതുകൊണ്ടവർക്കാർക്കുമേ സംകട–
മാകുന്നില്ലിക്കൌശലം നിമിത്തം.

അക്ഷരരൂപങ്ങൾ മാററിയെഴുതുവാ–
നക്ഷയവീരനാം കുഞ്ഞമ്പിള്ള
മററുള്ളോർക്കാധാരം തീർന്നില്ലെന്നാകിലൊ
അക്ഷരം മാററിയെഴുതി നൽകും.

അങ്ങിനെയാകയാലങ്ങവർക്കാർക്കുമേ
ഒന്നും കുറയുന്നില്ലാദായങ്ങൾ
മംഗലമാനസൻ കുഞ്ഞൻപിള്ളയ്ക്കെന്നും
മംഗളമാശംസിച്ചീടുമവർ.

അങ്ങിനെ നിത്യവുമാധാരവേലയോ–
ടങ്ങു കഴിത്തുറെ. വാഴുംകാലം

ദ്രാവിഡനായൊരു യോഗിവരനങ്ങു
യാദൃച്ഛികമായി വന്നവിടെ.

പുസ്തകങ്ങളുണ്ടേഴെട്ടദ്ദേഹത്തിൻെറ
പക്കലിരിക്കുന്നു ഭാണ്ഡമായി
ഏകാംബരധരൻ ഏകാന്നഭോജനൻ
ഏകനായ് തന്നെയിരിക്കുമെങ്ങും.

കുഞ്ഞൻപിള്ളയും തൻ കൂട്ടുകാരുമൊത്തു
ചെന്നദ്ദേഹത്തെയുപചരിച്ചു
വന്ദിച്ചു നിന്നവരോരോന്നായ് ചോദിച്ചു
വാർത്തകളൊക്കെയറിഞ്ഞു പിന്നെ.

"ഞങ്ങൾക്കുവേണ്ടി ചാതുർമ്മാസ്യം സ്വാമികൾ
ഇങ്ങിരുന്നീടേണം മോദമോടെ
മന്ദിരം സ്വാമിക്കിരിക്കുവാൻ യോഗ്യമാ-
യെന്നിങ്ങൊഴിച്ചു തന്നീടാമിപ്പോൾ.

ആഹാരരീതികളും മററു വേണ്ടതും
ആചരിച്ചീടും വിധങ്ങളെല്ലാം
നേരേ പറയണ" മെന്നതു കേട്ടിട്ടു
നേരേ പറഞ്ഞിതാനന്ദഗിരി.

"തണ്ഡുലം നാഴിയതിൽ പരിപ്പു പാതി
വെണ്ണയതിൽപ്പാതി നാഴിപ്പാലും
വാഴപ്പഴം രണ്ടു വേണമതുതന്നേ
മറെറാന്നും വേണ്ടാ പതിവില്ലൊന്നും.

ഉപ്പു പുളി മുളകെന്നിവയൊന്നുമേ
വേണ്ടാ; പച്ചക്കറികളും വേണ്ടാ
ദാഹം ചിലപ്പോഴുണ്ടായാലൊരു ചെറു-
നാരങ്ങാബോഞ്ചി കുടിച്ചീടേണം.

രാത്രിയിലന്ത്യയാമത്തിലെഴുന്നേററ
ആററിൽ പോയ് സ്നാനം ചെയ്തിങ്ങു വന്നു
നിഷ്ഠ മുഴുവനും തീർന്നോരനന്തരം
സ്വല്പഗീതാപാരായണശേഷം.

വിശ്രമിച്ചങ്ങനെ താനിരിക്കുന്നേരം
ഭിക്ഷ തരേണം മുൻചൊന്നപോലേ
രാത്രിയും സന്ധ്യകൾ മൂന്നിലുമാഹാര–
മത്ര ഞാൻ ചെയ്യയില്ലെന്നാകിലും.

യാത്രാകാലങ്ങളിൽ മാത്രം ഭുജിച്ചീടും
രാത്രിയിൽ നാഴിപ്പാൽ രണ്ടുപഴം
അത്രമാത്രമല്ല ദാഹമുണ്ടെങ്കിലൊ
സന്ധ്യയൊഴിച്ചു ബോഞ്ചികുടിക്കും.

ഈ വിധമാണെൻെറ ദൈനംദിനചര്യ
ആ വിധമല്ലാതെ മറെറാന്നില്ല
ഈ വിധം ഞാനൊരേടത്തങ്ങിരിക്കുമ്പോൾ
ഏകാന്നഭോജനം മാത്രമത്രേ".

ഇങ്ങനേ സ്വാമി നിർദ്ദേശിച്ചതുപോലെ–
യങ്ങവർ ഭിക്ഷ നടത്തീമോദാൽ
സ്വാമിതൻ പാദപത്മങ്ങളിൽ വന്ദിച്ചി–
ട്ടാശിസ്സും വാങ്ങീട്ടു പോകുമവർ.

നിത്യവും കുഞ്ഞൻപിള്ള മുതലായവർ
രാത്രിയിൽ പോയീടും വായിക്കുവാൻ
പുസ്തകം കുഞ്ഞൻപിള്ള തന്നേ വായിക്കും
അർത്ഥം പറയുമാനന്ദഗിരി.

വിസ്തരിച്ചോതീടും ബാഹ്യാന്തരങ്ങളും
നിസ്തുലശുദ്ധപ്രയോഗങ്ങളും

അത്താട്ടികളായി ഗീർവ്വാണപദ്യങ്ങൾ
വാക്യങ്ങളും പറഞ്ഞീടുമപ്പോൾ.

ഇങ്ങനെ നാലഞ്ചുവാസരമായപ്പോൾ
അങ്ങുള്ള നാട്ടുകാർ കേട്ടറിഞ്ഞു
തിങ്ങുന്ന മോദമോടോടിയോടി വന്നു
കുഞ്ഞൻപിള്ളയോടതേറവാങ്ങി.

ഓരോരോ വീട്ടുകാരോരോരോവാസരം
സ്വാമിക്കു ഭിക്ഷ നൽകിത്തുടങ്ങി
അല്ലും പകലുമൊരു കുറവില്ലാതെ
മംഗലദേവത നൃത്തം ചെയ്തു.

പുസ്തകങ്ങളെല്ലാം രണ്ടു മാസംകൊണ്ടു
അർത്ഥം പറഞ്ഞു വായിച്ചതിന്നു
വായിച്ചതെല്ലാം ഗ്രഹിച്ചോ ഞാനെന്നു
ശോധിച്ചീടേണമെന്നഭ്യർത്ഥിച്ചു.

ഓരോരോ പുസ്തകമായിട്ടെടുത്തതി-
ലോരോരോ ഭാഗങ്ങൾ ചോദിച്ചപ്പോൾ
പദ്യങ്ങൾക്കർത്ഥങ്ങൾ മാത്രമല്ലത്താട്ടി-
പ്പദ്യങ്ങൾ വാക്യങ്ങളൊക്കെച്ചൊല്ലി.

പുസ്തകങ്ങളിലെ പദ്യങ്ങളർത്ഥങ്ങൾ
അത്താട്ടിപ്പദ്യങ്ങൾ വാക്യങ്ങളും
ആവർത്തിയൊന്നുകൊണ്ടൊക്കെഗ്രഹിക്കുവാ-
നാവതോ മാനുഷർക്കോർത്തുകണ്ടാൽ.

"അത്ഭുതമത്ഭുതമിത്രബുദ്ധിയുള്ളോ-
രീ ഭുവനത്തിംകലാരുമില്ല
അംഭോജനേത്രനോ ശംകരനോ വന്നി-
ട്ടൻപോടീ ഭൂവിൽ ജനിച്ചതാകാം.

എന്തോ കാര്യങ്ങളെസ്സാധിച്ചു കൊള്ളുവാ–
നന്തകവൈരിയോ മാധവനോ
അന്തരമില്ലിവർ രണ്ടിലൊരീശൻെറ
അംശമാണിന്നിവൻ വേറൊന്നല്ല.

ആവൎത്തിയൊന്നുകൊണ്ടൊക്കെ ഗ്രഹിക്കുന്ന
സാമൎത്ഥ്യവാനിതിൽ ദണ്ഡമുണ്ടോ
ആവൎത്തിരണ്ടു മൂന്നിൻെറ ഫലമുണ്ടു
വായിച്ചൎത്ഥം പറയുന്നതിൽ.

എന്നുടെ ഭാഗ്യമിതെന്തെന്തു ചൊൽവതും
ജന്മസാഫല്യമെനിക്കു വന്നു
കൎമ്മസാഫല്യവും വന്നിതുമൂലമായ്
ഗാന്ധിനീമാമുനിക്കെന്നപോലെ."

അത്യത്ഭുതം പൂണ്ടിട്ടാനന്ദമഗ്നനാ–
യാനന്ദനാം ഗിരിയന്നു മെല്ലെ
അത്യന്തബുദ്ധിമാനായുള്ള ശിഷ്യനെ
ആവൎത്തിച്ചാവൎത്തിച്ചാശ്ലേഷിച്ചു.

"പുസ്തകങ്ങളിന്നുമുണ്ടെൻഗൃഹത്തിംകൽ
അത്രയും നീ പഠിച്ചീടവേണം
നിസ്തുലബുദ്ധിമാനാകിയ നീയൊഴി–
ഞ്ഞത്ര പഠിക്കുവാനാരുമില്ല.

കത്തൊന്നയച്ചു വരുത്താം പുസ്തകങ്ങളും
കത്തുകൊണ്ടു പോവാനാളുവേണം
മുട്ടാതെ രണ്ടു മാസം വായിപ്പാനുള്ള
പുസ്തകങ്ങളിങ്ങു കൊണ്ടുപോരാം.

കത്തും വാങ്ങിക്കൊണ്ടൊരുത്തൻ തിരിച്ചൊരു
മുട്ടൻ ചുമട്ടുകാരനുമായി

ദൃഷ്ടിപിഴയ്ക്കാതെ ലക്ഷ്യങ്ങൾ കണ്ടുക-
ണ്ടക്ഷീണമെത്തിനാർ സ്വാമിഗേഹേ.

ലേഖനം കയ്യിൽ കൊടുത്തതു വാങ്ങിച്ചു
വായിച്ചിട്ടുള്ളം തെളിഞ്ഞവരും
പുസ്തകങ്ങൾക്കുള്ള പേരുമടയാളം
വ്യക്തമായെല്ലാമെഴുത്തിലുണ്ടു.

വന്നവരോടു കുശലങ്ങൾ ചോദിച്ചു
മന്ദതയെന്യേ പറഞ്ഞവരും
ഗ്രന്ഥങ്ങൾ പുസ്തകങ്ങളിവയൊക്കയും
രണ്ടു തരത്തിലായ്ക്കൂട്ടിവെച്ചു.

"ഇന്നു തിരിച്ചു പോകേണ്ടായടുത്തനാൾ
മദ്ധ്യാഹ്നമാകും മുമ്പങ്ങുപോകാം
ഊണുകഴിച്ച് വരുവിൻ നിങ്ങളിങ്ങു
കാര്യങ്ങളൊക്കവേ, പിന്നെച്ചൊല്ലാം"

ഊണും കഴിച്ചവരങ്ങു ചെന്നനേരം
സ്വാമികനിഷ്ഠന്മാർ ചോദിച്ചേവം
"ജ്യേഷ്ഠനിരിക്കുന്ന ദിക്കെങ്ങനെയുള്ള-
താളുകൾ ഭക്തന്മാരാണോ ചൊൽക."

"അട്ടിക്കിലുള്ള ജനങ്ങളെല്ലാപേരും
അദ്ദേഹത്തിനുടെ സേവകന്മാർ
ഭക്തരായ് ശിഷ്യരായ് സേവകന്മാരായി
പത്തു പേരുണ്ടങ്ങുപചരിപ്പാൻ.

പത്തിലൊന്നാണു ഞാൻ ഞങ്ങൾക്കു നായക-
നായിട്ടൊരുത്തനുമുണ്ടവിടെ
അദ്ദേഹം സ്വാമിക്കൊരുററ ശിഷ്യനുമാ-
ണദ്ദേഹമെല്ലാത്തിനും സമർത്ഥൻ.

സ്നാനത്തിന്നാവണ്ടിരിപ്പാൻ ഗൃഹമുണ്ട
ശുശ്രൂഷകൾക്കെല്ലാം ഞങ്ങളുണ്ട്
ഭിക്ഷ നൽകീടുവാൻ നാട്ടുകാരേററമു–
ണ്ടക്ഷയസമ്പന്നന്മാരാണവർ.

ഇങ്ങനെ സ്വാമികൾ സൌഖ്യമായ്വാഴ്കയാൽ
ഞങ്ങൾക്കെല്ലാപേക്ഷമത്യാനന്ദം
മംഗലമാനസൻ ഞങ്ങടെ നായകൻ
ഭംഗിയോടെല്ലാം നടത്തീടുന്നു."

ഇപ്രസംഗം കേട്ടനല്പസന്തോഷം പൂ–
ണ്ടുൾപ്രമോദേന പറഞ്ഞീവണ്ണം
"വിശ്രമിച്ചീടുവിൻ നിങ്ങളിനിച്ചെന്നു
വിശ്രമയോഗ്യമായീടുന്നേടം.

കാററുള്ള തെക്കെപ്പടിപ്പുരയിൽ ചെന്നു
കാററമേററങ്ങിരിപ്പിൻ സുഖമായ്
പൂമണം കൊണ്ടുവരുന്ന കാററാണതു
ക്ഷീണത്തെ മാററിക്കുശലമേകും."

ആയതു കേട്ടു പടിപ്പുരയിൽ ചെന്നു
വീശുന്ന കാററുമേററങ്ങിരുന്നു
നാലടിച്ചപ്പോൾ കൊടുത്തു കാപ്പിയവ–
ർക്കഞ്ചിനു പോയിക്കുളിച്ചു വന്നു

രാമനാമത്തെ ജപിച്ചു തുടങ്ങിനാർ
സായാഹ്നസന്ധ്യ കഴിയും വരേ
എട്ടിനു ചോറും കൊടുത്തു രണ്ടു പേക്കും
മിഷ്ടമായുണം കഴിച്ചു വന്നു.

നീരാഴിയിലെ കുളപ്പുരതന്നുടെ
മട്ടുപ്പാവിൽ ചെന്നു നിദ്രചെയ്തു

മൂന്നടിച്ചപ്പോൾ കുളിച്ചു വന്നൻപോടു
രാമനാമം ജപിച്ചങ്ങിരുന്നു.

കാലത്തു കാപ്പി കുടിച്ചവരങ്ങുള്ള
ചീരൊത്ത കെട്ടുകൾ കണ്ടുകണ്ടു
പാരിച്ചകൌതുകം പൂണ്ടിരിക്കുന്നോരു
നേരത്തവൎക്കു കൊടുത്തു ചോറും.

ഊണും കഴിച്ചവർ പുസ്തകക്കെട്ടുകൾ
വാങ്ങിത്തിരിച്ചു നടന്നനേരം
കൂടെയൊരുത്തനും കൂടിപ്പുറപ്പെട്ടു
കൂട്ടിനൊ മറ്റൊ താനായിരിക്കാം.

പുസ്തകക്കെട്ടുകൾ കൊണ്ടിങ്ങുവന്നിട്ടു
തൃപ്പാദേ വീണു നമസ്കരിച്ചു
ഒട്ടകലെ മാറിച്ചെന്നിരുന്നൻപോടു—
വിസ്താരമായിപ്പറഞ്ഞീവണ്ണം.

"വിസ്‌തൃതമായുള്ള സ്വാമിതന്മന്ദിരം
വിസ്മയമെന്നേ പറവാനുള്ളു
ചുററുമുയൎന്ന മതിലുമതിന്നക—
ത്തൊട്ടുകെട്ടുമിടക്കെട്ടുമുണ്ടു്".

പകശാലയതിന്നുത്തരഭാഗത്തു
പാകവേലയ്ക്കു കിഴക്കെമുറി
മദ്ധ്യേ തളമതിൻമേക്കു കലവറ
ചുററും വരാന്തകളുണ്ടതിന്നു.

ആട്ടുകല്ലുമരക്കല്ലും തിരുകല്ലു—
മൊക്കെ വടക്കേ വരാന്തതന്നിൽ

ഒററനിലയതു മാത്രമാകുന്നു മ–
റെറല്ലാമിരുനിലക്കെട്ടാകുന്നു.

തെക്കു ഭാഗത്തൊരു മാളികയുണ്ടു വി–
ശിഷ്ടന്മാർ വന്നാലിരിപ്പതിന്നു
ഗേററിന്നിടത്തും വലത്തുമായ് നിൽക്കുന്നു
രണ്ടു നിലയായാം പടിപ്പുരകൾ.

ഉത്തരഭാഗത്തു നിൽക്കും പടിപ്പുര
നെല്പുരയാണതിൻകീഴേ നില
ഊട്ടുപുരച്ചിലവാറുമാസത്തേയ്ക്കു
ആറായിരം നെല്ലൊരു മുറിയിൽ.

ആനക്കൊമ്പൻവിത്തു വീട്ടുചിലവിന്നു
നാന്തുറം മറേറ മുറിയിലുണ്ടു
പൂർവ്വഭാഗത്തു മതിൽക്കെട്ടിനപ്പുറം
പൂർവ്വന്മാർ തീർപ്പിച്ചോരൂട്ടുപുര

പ്രത്യേകമുണ്ടതിൻചുററും മതിലുകൾ
പ്രത്യേകം തന്നേ കലവറയും
നല്ല കിണറും വിറകുപുരയുമു–
ണ്ടല്ലലവിടേയുമൊന്നുമില്ല.

തെക്കേ മാളികതൻ തെക്കുമേക്കായിട്ടു
പൂക്കൾ നിറഞ്ഞൊരുദ്യാനമുണ്ടു്
ത്വക്കിന്നും മൂക്കിന്നും കാതിന്നും കണ്ണിന്നു–
മേററമാനന്ദമുണ്ടങ്ങു ചെന്നാൽ.

എന്തെല്ലാം പൂക്കളാണെന്തൊരു വാസന
എന്തെല്ലാം നാദങ്ങളാണവിടെ
ഭൃംഗവിഹംഗമനാദങ്ങൾ കാതിന്നു
മൂക്കിനോ പൂമണമാനന്ദദം.

മഞ്ജുളമോഹനമായിപ്പല നിറം
തിങ്ങിവിളങ്ങി വിരിഞ്ഞു നിൽക്കും
നിർമ്മലമായുള്ള പൂക്കളെക്കാണുമ്പോഴും
കണ്ണിനൊരാനന്ദമുണ്ടായിടും.

മന്ദാനിലൻ പൂമണത്തോടൊരുമിച്ചു
മന്ദം മന്ദം തലോടിടുംനേരം
തന്നെയും കൂടെ മറന്നങ്ങു നിന്നുപോം
ബ്രഹ്മധ്യാനം ചെയ്യും യോഗിയെപ്പോൽ.

മാളികയുള്ളമകന്നു തെക്കായിട്ടു-
മുദ്യാനത്തിന്നു കിഴക്കായിട്ടും
മേളമേറും ചെറു കെട്ടൊന്നു നിൽക്കുന്നു
സ്വർഗ്ഗത്തിൻ പൈതൽ താനെന്നവണ്ണം.

മേത്തരമായുള്ള മാർബിൾക്കല്ലുകളാൽ
മാത്രം രചിച്ചതാണക്കെട്ടിടം
ഭിത്തികളും തറമേച്ചിലും തിണ്ണക-
ളത്രയുമക്കല്ലുകളാണത്രെ.

നാലുത്തിയെൺകോൽകണക്കെന്നു ചൊല്ലുന്ന
രണ്ടു മുറിയുമൊരു തളവും
ചുറ്റും തുളസികൾ നിൽക്കുന്നു പൂർണ്ണമായ്
മുററത്തിന്നന്തരാളങ്ങളിലും.

കന്നിമൂലയിലിടത്തും വലത്തുമായ്
നിന്നീടുന്നു രണ്ടു ദേവഗൃഹം
മണ്ഡപങ്ങളുണ്ടു രണ്ടിൻെറ മുമ്പിലും
ചുററാകെ നാലമ്പലങ്ങളുണ്ട്.

അമ്പലത്തിൻ തിരുമുററങ്ങൾ ചുററിലും
വമ്പിച്ച വന്മതിലുകളുണ്ടു്
ചെമ്പിട്ടുമേഞ്ഞ ചെറുഗോപുരം നാലും
മുമ്പിട്ടുരരങ്ങളോടും കൂടി.

നാലുവശങ്ങളിൽ നാലുനടകളായ്
നാലുഗോപുരങ്ങൾ നിന്നീടുന്നു
കാവലുണ്ടു പകൽ സായുധന്മാരായി-
യീരണ്ടുപേർനിത്യമുണ്ടവിടെ.

ഉത്തരഭാഗേ വിളങ്ങും ദേവാലയേ
ഒററക്കൊമ്പനുടെ വിഗ്രഹവും
മറേറതിൽ ദേവീഭഗവതി തന്നുടെ
വിഗ്രഹവും പ്രതിഷ്ഠിച്ചിട്ടുണ്ടു്.

മാണിക്കരത്നം ഭഗവതീവിഗ്രഹം
മുത്തുരത്നം ഗജവക്ത്രബിംബം
ഇങ്ങനെയാണവിടെപ്പറയുന്നതു
കാണുന്നവർക്കുമവ്വണ്ണം തോന്നും.

കല്പണി പണ്ടിങ്ങുചെയ്തു പണിക്കാരിൽ
ശില്പപ്രധാനിയൊരു വിദഗ്ദ്ധൻ
രത്നങ്ങളെല്ലാമുരുക്കി ബിംബങ്ങളെ
യത്നമില്ലാതവൻവാർക്കും പോലും.

അങ്ങിനെയുള്ളൊരു ശില്പിവരനാണീ
ബിംബങ്ങൾ രണ്ടും പണിചെയ്തതു
എന്നവർ ചൊല്ലുന്നവാഖ്യാനമല്ലാതെ
ഒന്നുമൊരു തെളിവില്ല വേറെ.

മാണിക്കരത്നമുരുകുമെന്നാകിലോ
മാണിക്കം തന്നെയാ ദേവീബിംബം

മുത്തുമതുപോലുരുക്കാമെന്നാകിലോ
മുത്തു തന്നെ ഗണനാഥബിംബം.

ഇങ്ങനെ ചൊല്ലുവാനല്ലാതേ മറെറാന്നും
ചൊല്ലുവാനിങ്ങു വിരുതില്ലൊട്ടും
വിഗ്രഹങ്ങളുടെ തേജസ്സുകൊണ്ടതിൽ
നോക്കിയാൽ കണ്ണഞ്ചിരുണ്ടുപോകും.

രാത്രിയിൽ പൂജകഴിഞ്ഞു നടപൂട്ടി
ശാന്തി മുതലായോർ പോയശേഷം
കാവൽക്കാരെല്ലാം കിഴക്കെയമ്പലത്തിൻ-
തെക്കുഭാഗം തന്നിൽ ചെന്നിരിക്കും.

നാലുപേർ ജാഗ്രത്തിലായിരിക്കുന്നേരം
നാലുപേർ നിദ്രിതന്മാരായീടും
നാലുപേരിങ്ങനെ ജാഗ്രത്തും നിദ്രയു-
മായിട്ടിരിക്കും പുലരും വരേ.

പൂർവ്വദിശി മനയ്ക്കൽപ്പുറമായിട്ടും
നൽപ്പുറമ്പിൻെറയകത്തുമായി
നിർമ്മലോദകം നിറഞ്ഞൊരു നീരാഴി
മീനത്തിലുണ്ടതുമെത്ര രമ്യം.

ചുററും കരിംകല്ലു കെട്ടിപ്പടുത്തതിൻ-
ചുററും ചെറിയ മതിലുമുണ്ട്
അമ്മതിൽക്കെട്ടു കരിംകല്ലുകൊണ്ടത്രെ
നിർമ്മിതമെത്ര വിചിത്രമതും.

തെക്കും കിഴക്കുമായ് രണ്ടു കുളപ്പുര
കയ്യരികളും പടികളോടും

ഓരോ പടികളരക്കോലു വീതിയു
ണ്ടായതമപ്പുരയ്ക്കൊപ്പം തന്നേ.

നല്ല കരിംകല്ലു കീറി നിരപ്പാക്കി
മേനി വരുത്തി മുറിയിണക്കി
കല്ലുകൾകൊണ്ടങ്ങു ചെയ്ത പണിത്തര-
മില്ലിതുപോലെ മററെങ്ങും തന്നേ.

കല്പടതൊട്ടു മട്ടുപ്പാവുതാൻ വരേ
കല്പണികൾ ചെയ്തതൊക്കെക്കണ്ടാൽ
ഒററക്കല്ലെന്നേ പറവാൻ തരമുള്ളൂ
അത്ര്യല്ലാണോരായം ചേർത്തവിധം.

ഉഷ്ണകാലങ്ങളിൽ മട്ടുപ്പാവിൽ ചെന്നു
നിദ്രചെയ്തീടുവാനെന്ത സൌഖ്യം
ഉഷ്ണമവിടെ വരികയില്ലെന്നല്ല
ശയ്യോപധാനങ്ങളൊന്നും വേണ്ടാ.

സ്ഫാടികദീപ്തി തിളങ്ങും ജലമതി-
ലോടിക്കളിച്ചീടും മത്സ്യങ്ങളും
ചാടിപ്പിടഞ്ഞു തത്തിക്കളിക്കും ചെറു
പോതങ്ങളുമുണ്ടതിലസംഖ്യം.

വെള്ളം പുറത്തുപോകുന്നതിനായിട്ടു
നല്ല വേലചെയ്തോരോടയുണ്ട്
ഓടമതിൽക്കൂടൊത്തു പോവാനതി-
ലൂടെയതുകളിൽ തുമ്പുമുണ്ട്.

തുമ്പുകൾ രണ്ടിലും ചെമ്പുവലയുണ്ടു
ജന്തുക്കളെത്തടുപ്പാനാണത്രേ
ധാവള്യമേറും ജലം നാലുകോലുണ്ടെ-
ന്നാകിലുമങ്ങടിത്തട്ടുകാണാം.

എട്ടുകെട്ടുകളിലുമിടക്കെട്ടിലും
മാളികയിലും മാംതന്നിലും
ഒട്ടും കുറയാതെയെല്ലാമുറികളും
പട്ടുവിതാനങ്ങളം ചെയ്തിട്ടുണ്ടു."

കപ്പിയോടുകളുരുക്കിയൊഴിച്ചു നി-
രപ്പുവരുത്തിമിനുസമാക്കി
തപ്പിതമെന്യേ തളങ്ങളം മുറികളും
തിണ്ണകളിലുമതിട്ടിട്ടുണ്ടു്.

തിട്ടമില്ലാതെയതിൽ നടന്നാലവർ
പെട്ടെന്നു കാൽതെററി വീണുപോകും
പച്ചവെളുപ്പും കറുപ്പും ചുമപ്പുമാ-
യിച്ഛയ്ക്കൊത്തതു പോലെയെല്ലാം.

ഒപ്പിച്ചുചെയ്യൊരു ശില്പിവരരുടെ-
യച്ഛിന്നവൈഭവമെന്തു ചൊൽവൂ
തച്ചൈത്രയായാലും ചെയ്തുള്ളവേലതൻ
മെച്ചത്തെയല്ലയോ നോക്കേണ്ടതു.

മഞ്ജുളമാകിയമാർബിളം സദനത്തിൻ
ഭംഗിയേറീടും തറകളെല്ലാം
പിഞ്ഞാണിൻമേനിയാമോടു നിരത്തീട്ടു
പൊന്നാലതിൻെറ മുറിയിണക്കി.

ഖണ്ഡം ഖണ്ഡമായിക്കാണും ചതുരങ്ങളം
രത്നങ്ങളിൽത്തംകമെന്നപോലെ
കണ്ണിന്നു കൌതുകമെത്ര മാത്രമെന്നു
കണ്ടുതന്നെയറിഞ്ഞീടവേണം.

സ്വാമിയവിടെയുള്ളപ്പോളിരിക്കുന്ന-
താ സദനത്തിൻ തളത്തിലേത്രേ

സീമയില്ലാതുള്ള പൂമണവുമിളം-
തെന്നലുമുണ്ട വിപുലമായി

ഊട്ടുപുരയും പടിപ്പുരകൾ രണ്ടും
പാകശാലയുമിവകളെല്ലാം
കുട്ടിമമാണെംകിലുമതിന്നോരായ-
മൊപ്പിച്ചു ചേർത്തതറിഞ്ഞുകൂടാ.

സ്വാമിക്കിളയ സഹജന്മാർ മൂന്നുപേർ
സ്വാമിയെപ്പോലെ മനോഹരന്മാർ
കോമളശീലന്മാരാമോദശാലികൾ
കാമദായകന്മാർ നിർമ്മലന്മാർ.

രാജസമല്പമുണ്ടെന്നാകിലുമവർ
രാജസന്മാരല്ല സാത്വികന്മാർ
ഭൂരിപക്ഷം ഗുണലക്ഷണം സാത്വിക-
മാകയാൽ സാത്വികന്മാരാണവർ.

പൊന്മണിമദ്ധ്യത്തിൽ ഗൌരീശംകരത്തെ
പൊന്നുകെട്ടി പൊന്നിൻനൂലിൽ കോർത്തു
എന്നും ഗളത്തിൽ ധരിക്കുന്നു മൂവരും
ഭക്തന്മാർ പാവനമാനസന്മാർ.

റിസ്റ്റ്‌വാച്ചുണ്ടിടംകയ്യിലവക്കെല്ലാം
മാറേറവും സ്വർണ്ണത്താൽ ചെയ്തതല്ലോ
രത്നാംഗുലീയമനാമികയിൽ രണ്ടും
രണ്ടു കനിഷ്ഠാംഗുലീയത്തിലും.

തീക്കനൽ പോലെ പ്രകാശിച്ചീടുന്നതിൽ
നോക്കുന്നവരുടെ കണ്ണുമഞ്ചും
പട്ടുവസ്ത്രത്തിൻെറ മീതേ ധരിക്കുന്നു
കട്ടിയേറുമോരോ പൊന്നരഞ്ഞാൺ.

മാനാവധർമ്മങ്ങൾക്കൂനം വരുത്താതേ
നീതിയോടേ പെരുമാറീടുന്നു
വന്ദ്യന്മാരായോരേ വന്ദിച്ചീടുന്നവർ
നിന്ദ്യന്മാരേ നിന്ദ ചെയ്യുന്നില്ല.

അന്ത്യയാമത്തിൽ കുളിച്ചവരെല്ലാരും
മന്ത്രജപങ്ങൾ നടത്തീടുന്നു
എന്തോ പാരായണവുമുണ്ടവർക്കെല്ലാ-
മെന്തെന്നെനിക്കു വിവരമില്ല.

സത്യധർമ്മാദികളേകപത്നീവ്രതം
നിത്യാന്നദാനങ്ങൾ ദാനങ്ങളും
നിത്യവും തെററാതേ പാലിക്കുന്നോരവ-
രുത്തമന്മാരായ ധർമ്മിഷ്ഠന്മാർ.

വാക്കുകൾകൊണ്ടോ പ്രവൃത്തികളെക്കൊണ്ടോ
ആക്കമഹിതം വരുത്തുന്നില്ല
നോക്കുകയില്ലന്യനാരീമുഖങ്ങളെ
മററുള്ള കാര്യങ്ങൾ പിന്നെയല്ലോ.

വാത്സല്യവും പിന്നെ സ്നേഹവും പ്രേമവും
ധൈര്യവും ശൌര്യവുമീവകകൾ
സ്ഥാനം പിഴയ്ക്കാതെ പ്രായോഗികമാക്കും
വീരന്മാരാണവർ മൂന്നുപേരും.

ഏകപിതാവിൽ നിന്നുണ്ടായതു പോലെ
രാകാശശിമുഖിമാർ രണ്ടുപേർ
നാരിമാരുണ്ടവർ രണ്ടുപേർക്കുമുള്ള
ഭാര്യമാരാണവർ രണ്ടുപേരും.

സുന്ദരിമാരവരങ്ങു വിളങ്ങുന്നു
ചന്ദ്രബിംബം വാനിലെന്നപോലെ

പൊന്നാഭരണങ്ങൾ രത്നമാലകളും
രത്നങ്ങൾ ചേർത്തുള്ള കംകണങ്ങൾ.

ഉദ്ധ്യാണമംഗുലീയങ്ങൾ കല്യസൃകൾ
കണ്ണാഭരണങ്ങൾ കാലാഴികൾ
കാഞ്ചികൾ നൂപുരം പട്ടുവസ്ത്രങ്ങളും
രണ്ടാളുമൊപ്പം ധരിച്ചിട്ടുണ്ട്.

സാരസ്യസൌഭാഗ്യസൌശീല്ല്യസമ്പത്തും
ചാരിത്രശുദ്ധിയും സാമർത്ഥ്യവും
വിദ്യാവിനയവിശിഷ്ടഗുണങ്ങളും
ആശങ്കതീതമായുണ്ടവക്ക്.

ക്രൂരന്മാർ ദുഷ്ടന്മാർ ദുർവൃത്തകന്മാരും
കാമാന്ധരായ വഷളന്മാരും
ധീരത്വമേറുമവരുടെ ഗാംഭീര്യ
ഭാവത്തെക്കണ്ടാലടുക്കയില്ല.

നിർദ്ധനന്മാരെസ്സഹായിപ്പതിന്നു സ-
ന്നദ്ധകളാണിവരെല്ലാപ്പോഴും
വർദ്ധിതകാരുണ്യം ദീനന്മാരിലുണ്ട
ക്രുദ്ധിതമാരോടുമില്ലതാനും.

ചാരിത്രശുദ്ധികൊണ്ടുജ്വലിച്ചീടുന്ന
ചാരുത്വമേറുമാ രത്നങ്ങളെ
ഭ്രുതത്വദേവനുമൊന്നു നോക്കീടുവാൻ
ധീരത്വമില്ലന്യർ പിന്നെയല്ലോ.

ഉത്തമസ്ത്രീകുലരത്നങ്ങൾക്കേററവു-
മുത്തമനായികാസ്ഥാനങ്ങളെ
അത്ര സമസ്തമലംകരിപ്പാനുള്ള
കെല്പേറെയുള്ളവരാണവർകൾ.

ഇങ്ങനെയുള്ള തരുണീമണികൾതൻ
മംഗലമേറുന്ന ദൃഷ്ടിപാതം
അങ്ങെത്ര ദൂരം പതിയുന്നിതായതി–
ന്നപ്പുറത്തേ കലി നിൽക്കയുള്ളൂ.

ദുഷ്ടതയേറും കലിയുടെ വിക്രമ–
മൊട്ടുമവിടെ ഫലിക്കുന്നില്ല
ക്ലിഷ്ടതയേതാനുമൊന്നു പിണയ്ക്കുവാൻ
കഷ്ടപ്പെട്ടിട്ടും ഫലിക്കുന്നില്ല.

രണ്ടു പേർക്കുമുണ്ടീരണ്ടു പേർ ദാസികൾ
കണ്ടാലും സാമാന്യം നന്നു തന്നെ
രണ്ടു ശരമുള്ള പൊന്മാലയും രത്ന–
ക്കമ്മലുമുഡ്യാണവും കലുസും

കപ്പുളകളുമോതിരങ്ങളുമുണ്ടു
നല്ല വസ്ത്രങ്ങളുമുണ്ടവർക്കും
ദാസിയടയാളം തുലുവസ്ത്രം വെള്ളി–
പ്പട്ടയും വെള്ളിക്കലുസുമത്രെ.

അശ്വങ്ങളീരണ്ടു പൂട്ടീയ വണ്ടികൾ
നിശ്ചയം മൂന്നെണ്ണം നാലിനെത്തും
പത്നിമാരോടൊത്തു രണ്ടു പേർ പോയീടും
പത്നിയില്ലാത്തവൻ തന്നേ പോകും.

ആറു മണിക്കു തിരിച്ചവരെത്തീടും
പോയീടും വണ്ടികൾ ലായത്തിലും
ലായവും ഗോക്കളെക്കെട്ടും തൊഴുത്തുമ–
ങ്ങെങ്ങാണെന്നുള്ളതറിഞ്ഞു കൂടാ.

കൊട്ടാരം തൊട്ടു പുലമാടങ്ങൾ വരെ–
യൊട്ടുമറയ്ക്കാതെ ചെന്നോരോരോ
കോട്ടം വരുത്തുന്ന നാലാം യുഗത്തിന്റെ
ഗോഷ്ഠിയവിടെ ഫലിച്ചീടുമോ.

അന്നദാനം നല്ല വസ്ത്രദാനങ്ങളു–
മാതിത്ഥ്യം പൈതൃകം വൈശ്വാനരം
ദേവീഭഗവതീപൂജകൾ സേവകൾ
പുഷ്പാഞ്ജലികൾ വിളക്കുകളും.

അന്തി നമസ്കാരങ്ങളും ഗണപതി
പൂജകൾ ഹോമങ്ങളെന്നിതെല്ലാം
മന്ത്രതന്ത്രങ്ങൾ പിഴക്കാതെ ചെയ്യുംവ–
സുന്ധരയിൽക്കലി വന്നീടുമോ.

ഇഷ്ടമായ്പ്പൂമകൾ നൃത്തമാടീടുന്ന
വിഷ്ടപവുമതിൻ ചുററുപാടും
സ്പഷ്ടമായായിരം ദണ്ഡകലം വരെ
ദൃഷ്ടികൊണ്ടൊന്നു നോക്കീടുവാനും.

ധൃഷ്ടതയേറീടുമക്കലിയും തല–
കുത്തി നടന്നാലുമാവതല്ല
ഇപ്പറഞ്ഞുള്ളതിലൊന്നു മാത്രം മതി–
യക്കലിയെപ്പുറപ്പിപ്പതിന്നു.

ആയതു മൂലമായത്ത്രിക്കിലെങ്ങുമെ
ഏശുന്നതില്ല കലിദോഷങ്ങൾ
തോയജബന്ധു വിളങ്ങുന്ന ദിക്കിലെ
ക്രൂരിരുളോടിമറയും പോലെ.

ഇന്നിയുമുണ്ടു പറയുവാനേററവും
പിന്നെപ്പറഞ്ഞീടാം നിങ്ങളോടു”

എന്നു പറഞ്ഞു വിരമിച്ചിരുന്നവൻ
നന്നു നന്നെന്നു പുകഴ്ന്നെല്ലാരും.

എന്നതു കേട്ടവരെല്ലാരും സ്വാമിയെ
മുന്നേതിലേററം ബഹുമാനിച്ചു
ചട്ടമ്പിക്കുമാത്രമന്നുമെന്നുമെന്നും
ഭക്തിക്കൊരേററക്കുറവില്ലൊട്ടും.

കച്ചേരിതന്നിലെ ക്ലാക്കുകൾ ചേവുക-
ളുദ്യോഗസ്ഥന്മാരും പൌരന്മാരും
എന്നിവരൊക്കെയുമിങ്ങു വന്നു നിത്യം
സ്വാമിയെ കൂപ്പി വണങ്ങീടുന്നു.

ദൂരത്തിലുള്ള ജനങ്ങളും കേട്ടു കേ-
ട്ടാലസ്യമെന്യേ വരുന്നവിടെ
ശാസ്ത്രിദ്വിജന്മാരുമുണ്ടതിൽ രണ്ടുപേർ
രാത്രിയിലെത്തും ശ്രവണത്തിനു.

ആനന്ദസാഗരമഗ്നരായെല്ലാരു-
മാനന്ദമോടേ കഴിച്ചീടുന്നു
ശ്രദ്ധിച്ചു കേൾക്കുന്നു ബുദ്ധിയുള്ളോരെല്ലാ-
മശ്രദ്ധന്മാർകളോ തൂങ്ങീടുന്നു.

ഇങ്ങനെ പോകുന്ന കാലത്തൊരു നാളിൽ
ഭംഗികേടൊന്നങ്ങു സംഭവിച്ചു
ചെംകോട്ടതന്നിലിലത്തൂരിലുള്ളൊരു
കെങ്കേമൻ ശാസ്ത്രികൾ വന്നവിടേ.

ശ്രീകണ്ഠേശൻെറ സമീപേ വസിക്കുന്ന
കേമനാം പണ്ഡിതൻ പേ:ററിയോടും
ശാസ്ത്രവാദത്തിലിവരെ ജയിച്ചിട്ടു
കീർത്തിനേടേണമെന്നാശയോടെ.

വിദ്വത്വമേറീടും സ്വാമിക്കെന്നാകിലും
തക്കത്തിലാശ തരിമ്പുമില്ല;
യോഗത്തിലാണ്ടു ലയിച്ചിരിപ്പോനുണ്ടോ
വാദത്തിലിച്ഛ ഭവിച്ചീടുന്നു?

ശാസ്ത്രികൾ പോററിയോടൊത്തങ്ങു വന്നപ്പോൾ
ഭക്തിപൂണ്ടെല്ലാരും വന്ദിച്ചുടൻ
രണ്ടുപേരേയുമുപചരിച്ചാദരാൽ
കൊണ്ടങ്ങുമാന്യസ്ഥാനത്തിരുത്തി.

വായിച്ചിട്ടർത്ഥം പറയുന്നതു കേട്ടു
പ്രാഗത്ഭ്യമേറുന്ന ശാസ്ത്രികളും
പോററിയും വിസ്മയം പൂണ്ടുപൂണ്ടേററവും
ചിന്തിച്ചിരുന്നു വിഷണ്ണരായി.

"ഇബ്ബ്രഹ്മസൂത്രങ്ങളിത്ര വിശദമായ്
വിസ്തരിച്ചീടുവാൻ നമ്മൾക്കാമോ
നിഷ്പ്രയാസം ജയിക്കാമെന്നുറച്ചതു-
മിപ്പോളബദ്ധമായ് തോന്നീടുന്നു."

കീർത്തി ലഭിക്കേണമെന്നുള്ളോരാശയും
തോററുപോമെന്നുള്ള വൻഭീതിയും
ചീർത്തുവളന്നവൻ വീർത്തു വശംകെട്ടു
ഓർക്കാതെ നോക്കാതെ ചോദിച്ചേവം.

"മായോപാധിസ്ഥന്മാർ ജീവേശ്വരന്മാരും
മായാവിഹീനമാമോംകാരവും
സംഗതവുമതിൻ രീതികൾ സാദൃശ്യങ്ങൾ
നിങ്ങളിവിടെപ്പറഞ്ഞീടാമോ."

ചോദ്യത്തിനുള്ളോരു വൈരൂപ്യവും പിന്നെ
ചോദ്യകർത്താവിൻ മുഖഭാവവും

ഓർത്തിട്ടു സ്വാമികൾ പുഞ്ചിരിപൂണ്ടൊന്നു
നോക്കിനാൻ ചട്ടമ്പി തന്മുഖത്തു.

സ്വാമികൾ നോക്കിയ നോക്കിൻെറയർത്ഥവും
ശാസ്ത്രവരൻെറ മുഖഭാവവും
ചോദ്യത്തിലുള്ളൊരബദ്ധവും ചിന്തിച്ചു
ഹാസ്യത്തോടേവം പറഞ്ഞീടിനാൻ.

"കേട്ടേറമോംകാരലക്ഷണം ജീവേശ
ലക്ഷണമുൽപത്തിഭേദങ്ങളും
അല്പമെന്നാലും ഗ്രഹിച്ചവരീവണ്ണം
ജല്പിക്കയില്ല സഭയിലാരും.

മേലാലീവണ്ണമബദ്ധം പിണയാതെ
ഭൂലോകം തന്നിൽ ചരിപ്പതിന്നു
മൂലോകവന്ദ്യനാം സൽഗുരുത്തൃപ്പാദം
ആലോകനംചെയ്തു ചൊല്ലീടുന്നേൻ.

ഓംകാരമെന്നതു ജീവൻെറ ബന്ധവും
മാലിന്യവും നീക്കിയാത്മാവിംകൽ
പ്രാപ്തമാക്കീടുവാനുള്ളോരു സാധക
സാധനമാണെന്നറിഞ്ഞീടേണം.

ബ്രഹ്മനാദം തന്നേ രൂപമെടുക്കയാൽ
ബ്രഹ്മസ്വരൂപമതെന്നും ചൊല്ലും
മായയെന്നോളുവതില്ലാത്തതാണത്രേ
സൂര്യാഭാവത്തിൽ തമസ്സുപോലെ.

മൂന്നരമാത്രകളൊന്നിച്ചു ചേരുമ്പോൾ
ഒന്നാകുമോംകാരമായിട്ടുന്നു
ബിന്ദുവൊഴിച്ചു മൂന്നക്ഷരമാത്രകൾ
മൂന്നു മൂർത്തികളായ് നിന്നീടുന്നു.

ഓംകാരനാദത്തെ നാലുവിധമായി
യോഗികൾ യോഗത്തെച്ചെയ്തീടുന്നു
നാലുവിധം നാലു ഭൂമിയെന്നും ചൊല്ലും
നാലും പറഞ്ഞീടാം കേട്ടുകൊൾവിൻ.

ആരംഭവും ഘടവും പരിചയവും
നിഷ്പത്തിയിങ്ങനെ നാലാകുന്നു
ഓരോരോ ഭൂമിയിലഭ്യാസരീതികൾ
വേറേ വേറേയായിച്ചൊല്ലീടുന്നു.

മൂന്നക്ഷരങ്ങൾക്കു മൂർത്തികൾ മൂന്നുപേർ
ബ്രഹ്മനും വിഷ്ണുവും ശംകരനും
ഭൂമിയും വെള്ളവും വഹ്നിയുമാകുന്നു
മൂന്നുപേർക്കുമുള്ള തത്വങ്ങളും.

അഭ്യാസരീതികൾ മന്ദപ്ലുതാദികൾ
മാത്രാഭേദങ്ങളും വേറേ വേറേ
സൽഗ്ഗുരുവിൻമുഖത്തിംകൽ നിന്നുത്തമ
ശിഷ്യൻ ഗ്രഹിക്കേണ്ടും തത്വമത്രേ.

മൂലപ്രകൃതിതൻ സത്വാംശരൂപത്തിൽ
ബ്രഹ്മപ്രതീതിയായ് നിന്നീടുന്ന
ഈശനു മായാസംബന്ധമുണ്ടെന്നുള്ള
പോരായ്മ നിങ്ങളോടൊരു ചൊല്ലി.

ഈശൻെറയിച്ഛ പ്രായോഗികമാക്കാനു-
മീശചൈതന്യം പ്രകാശിപ്പാനും
മൂലശക്തിതൻെറയംശമായിട്ടൊരു
ശക്തിയുപഹിതമായിട്ടുണ്ടു്.

ആയതു മായയെന്നോതുന്നു നിങ്ങളും
വേദാന്തജ്ഞാനമില്ലായ്കമൂലം

ഏതുവിഷയത്തിലാകുന്നു നിങ്ങൾക്കു
പാണ്ഡിത്യമെന്നു പറഞ്ഞീടാമോ."

ഇത്തരമുള്ള പ്രഭാഷണം കേട്ടവ-
രുത്തരംമുട്ടി വിഷമിച്ചേററം
ചിത്തത്തിൽ നന്നായ് വിചാരിച്ചു നോക്കീട്ടു-
മുത്തരം നേരായി കണ്ടില്ലൊന്നും.

അങ്ങിനെയങ്ങിരുന്നേററം വിചാരിച്ചി-
ട്ടിങ്ങനെ ശാസ്ത്രി പറഞ്ഞുടനെ
"ഉത്ഭവിച്ചെങ്കിൽ മരണമുണ്ടെന്നതു
നിശ്ചയം ശാശ്വതധർമ്മമല്ലോ.

ഈശ്വരനുത്ഭവിച്ചുള്ളോനാണെന്നൊരു
ഈശ്വരദൂഷണം ചെയ്തു നിങ്ങൾ
ഈശ്വരനെപ്പോൾ മരിക്കുമെന്നുള്ളതു
നിശ്ചയമായിപ്പറഞ്ഞീടേണം.

ഈശ്വരൻ ബ്രഹ്മപ്രതീതിയായാദ്യമേ
വന്നുഭവിച്ചവനാകയാലെ
വിശ്വനാശം വരും കാലത്തിലല്ലാതേ
വിശ്വനാഥൻ മറഞ്ഞീടുകില്ല.

ആയതു മാരകമല്ല ബ്രഹ്മത്തിങ്കൽ
ലീനമാണെന്നേ പറഞ്ഞീടാവൂ
സംശയമുണ്ടെങ്കിൽ പൈംഗലം നോക്കുക
സംശയമൊക്കെയുമപ്പോൾ തീരും."

'ഇന്നി ഞാനെന്തോന്നു ചൊല്ലുന്നിവനോടു
ഒന്നും തോന്നുന്നതുമില്ലെനിക്കു
ശക്തിപരിണാമം ചോദിക്കാമെന്നാലും
ശക്തിയിവനുണ്ടതുപറവാൻ.

രാമസ്വാമിശാസ്ത്രിയെന്നുള്ള കീർത്തിയും
പൌരുഷവുമിവൻ നഷ്ടമാക്കി
പണ്ഡിതനെന്നുള്ള ഭാവത്തിലിന്നിമേൽ
പണ്ഡിതന്മാരോടടുത്തീടാമോ.'

ഇപ്രകാരമുള്ള ചിന്തകൊണ്ടേററവും
ചപ്പിച്ചടഞ്ഞു മുഖം കരിഞ്ഞു
നിസ്തേജന്മാരായിരിക്കുമ്പോഠം നമ്മുടെ
ചട്ടമ്പി ചെന്നു പറഞ്ഞിങ്ങനെ.

"ആളറിഞ്ഞീടാതേ കാര്യങ്ങളോരാതേ
കാലഗതിയൊന്നുമോർത്തീടാതേ
താളം പിഴച്ചുകലാശം തുടങ്ങിയാൽ
മേളത്തിന്നന്തരം വന്നുപോകും.

നിങ്ങളിവിടെയെടുത്ത കലാശങ്ങഠം
താളം പിഴച്ചതാണെന്നാകിലും
നിങ്ങഠംക്കു നല്ല ജയമിതിലുള്ളതു
മെങ്ങിനെയാണെന്നു ഞാൻ പറയാം.

ഞാൻ ചൊന്ന തത്വങ്ങളെല്ലാം വഴിപോലെ
പഞ്ചേന്ദ്രിയങ്ങളടക്കിമോദാൽ
കിഞ്ചന നേരമെന്നാലും ദിനംപ്രതി
ചഞ്ചലഹീനം മനനം ചെയ്താൽ.

പണ്ഡിതന്മാർ നിങ്ങളെന്നാലുമാഗമ-
സമ്മതമില്ലാത്ത ചോദ്യങ്ങളെ
ഇന്നിമേലെംകിലും ചെയ്യാതിരിക്കുവാൻ
നന്നായുപകരിച്ചീടുമതു.

അപ്പോഴീ തത്വങ്ങളൊക്കെ പ്രകാശിക്കും
കെല്പോടു മേലേടമന്വേഷിക്കും

കിട്ടാൻ വിഷമിക്കുമെന്നേരം സൽഗുരു
തൃപ്പാദസേവയ്ക്കധികാരിയാം.

സംഗതിയെല്ലാം സുലഭമായ്ത്തന്നീടും
മംഗലം മേൽക്കുമേൽ വർദ്ധിച്ചീടും
തിങ്ങും ദുരഭിമാനങ്ങളും ജാള്യങ്ങളും
മങ്ങിമയങ്ങി മറഞ്ഞുപോകും.

ഞാനെന്നഭാവം മറന്നിട്ടഖിലവും
ഞാനെന്നറിഞ്ഞു തെളിഞ്ഞിരിക്കാം
ആനന്ദവാരിയിൽ നീന്തിക്കളിച്ചീടാ–
മാനന്ദമോടു സുഖിച്ചിരിക്കാം.

സംഗതിയിങ്ങനെയാകയാൽ നിങ്ങൾക്കു
സംഭവിച്ചിട്ടില്ല തോല്‌വിതെല്ലും
നല്ലവഴി തെളിഞ്ഞങ്ങു കിട്ടുന്നതു
നല്ല ജയമല്ലേ തോല്‌വിയാണോ.

മററുള്ളോരെന്തു വിചാരിച്ചിരുന്നാലും
കുററം നമുക്കിതിലല്പംപോലും
പററുമോയെന്നൊന്നു സൂക്ഷിച്ചു നോക്കിയാൽ
പററുന്നില്ലെന്നല്ലേ കാണുന്നതു.

എല്ലാം ശരിപ്പെട്ടു വന്നീടും നിങ്ങൾക്കു
നല്ലകാലം വന്നു നിങ്ങൾക്കിപ്പോൾ
വല്ലതും ശങ്ക മനസ്സിൽ വെച്ചീടേണ്ട
എല്ലാം തുറന്നു പറഞ്ഞീടേണം.

അല്പൽ വൈമുഖ്യമലംഭാവമെന്നിവ
തെല്ലും മനസ്സിൽ കരുതീടാതേ
നല്ല സന്തോഷമായ്പ്പോയാലും മേൽക്കുമേൽ
നല്ല ശുഭങ്ങൾ ഭവിച്ചീടട്ടേ."

എന്നുപറഞ്ഞു ചട്ടമ്പിയും കൂട്ടരും
വന്ദിച്ചിരുപേരേയുമാദരാൽ
നന്ദിച്ചനുയാത്രയായിട്ടൊട്ടു ദൂരം
ചെററിട്ടു വീണ്ടും തൊഴുതു നിന്നു.

നാണവുമീഷ്യയും ചെററു സന്തോഷവും
ചേരുമസൂയയും കൂടിച്ചേർന്നു
താളം പിഴച്ചൊരു പച്ചച്ചിരിയോടും
ശാസ്ത്രീയും പോററിയും പോയ്മറഞ്ഞു.

പോററിയും ശാസ്ത്രീയും ദൂരേ മറഞ്ഞപ്പോൾ
ചട്ടമ്പിയും തൻെറ കൂട്ടുകാരും
വേഗത്തിൽ വന്നിങ്ങു സ്വാമിപാദങ്ങളിൽ
വീണു നമസ്ക്കരിച്ചങ്ങുനിന്നു.

സ്വാമി മെല്ലെന്നങ്ങെഴിച്ചു നിന്നേററവും
സ്വാമീടെ വാത്സല്യഭാജനമാം
ചട്ടമ്പി തൻെറ തലയിൽക്കരങ്ങളെ
വെച്ചിട്ടനുഗ്രഹം ചെയ്തു മോദാൽ.

ആനന്ദവാരി പൊഴിച്ചു പൊഴിച്ചേററം
ആനന്ദനാം ഗിരി ചൊല്ലീടിനാൻ
"എന്തെന്തോരത്ഭുതമിങ്ങനെ വന്നതു
വമ്പരാം പണ്ഡിതരോടിപ്പോയി.

പണ്ഡിതവീരരെന്നെല്ലാരും വാഴ്ത്തുന്ന
പണ്ഡിതന്മാർക്കൾക്ക വേദാന്തത്തിൽ
ഒന്നുമൊരുപിടി കിട്ടിയോരല്ലെന്നു
നന്നായ്‌വെളിഞ്ഞിപ്പോൾ നല്ലപോലെ.

നാണയം നേടുവാനുള്ളോരോരോ ശാസ്ത്രങ്ങ-
ളാണിവരെല്ലാം പഠിക്കുന്നതു

ഭോജനംപോലും ലഭിക്കാത്ത വേദാന്ത-
ശാസ്ത്രങ്ങളാരു പഠിക്കുന്നു.

വേദിയരാകയാൽ പേരിനുമാത്രമായ്
വേദമവരുടെ ശാഖയിലേ
ഏതെങ്കിലുമല്പമദ്ധ്യയനം ചെയ്യും
പിന്നെപ്പുണത്തിനും മാന്യതയ്ക്കും.

നാടകാലംകാരകാവ്യങ്ങൾ തർക്കങ്ങൾ
വ്യാകരണങ്ങൾ സ്മൃതികളെല്ലാം
പാഠമാക്കിക്കൊണ്ടു ശാസ്ത്രികളെന്നൊരു
പേരുമെടുത്തെങ്ങും സഞ്ചരിക്കും.

ഈവകക്കാരിരുപേർ തമ്മിൽക്കണ്ടാലോ
നായ്ക്കളെപ്പോലെയെതിർക്കുമപ്പോൾ
ഏകൻ മടങ്ങുമപരൻ ജയിച്ചീടും
ശാസ്ത്രിവർഗ്ഗത്തിൻ തൊഴിലാണേവം.

പത്തു ശാസ്ത്രിമാരെക്കീഴടക്കീടുമ്പോൾ
പത്തു ദിക്കിലും പരക്കും കീർത്തി
ഇത്തരം കീർത്തി ലഭിച്ചവരാണിങ്ങു
മത്തന്മാരായേററ തോററുള്ളവർ."

എന്നുപറഞ്ഞു ചിരിച്ചിതു സ്വാമികൾ
അങ്ങിരുന്നോരുമെഴീററുനിന്നു
കുഞ്ചുപിള്ളയുടെ സാമർത്ഥ്യമോർത്തിട്ടു
വിസ്മയം പൂണ്ടു പറഞ്ഞിങ്ങനെ.

"ഇപ്പയ്യനിത്രയും വൈദഗ്ദ്ധ്യവും നല്ല
കെല്പുമുണ്ടെന്നുള്ളതാരറിഞ്ഞു
ഇപ്പാരടക്കം പ്രസിദ്ധരായുള്ളോരു
ചൊല്ലൊണ്ടും പണ്ഡിതവീരന്മാരെ.

നിഷ്പ്രയാസം ജയിച്ചോരിവൻ ഭാവിയി-
ലെപ്രകാരം വരുമെന്നു ചൊൽവാൻ
കെല്പേറുമൂഹാപോഹപടുക്കളാകും
ദിവ്യന്മാർക്കെന്യേ നമുക്കാകുമൊ."

എന്നിപ്രകാരം പറഞ്ഞിട്ടവർകളും
നന്നായാശംസകൾ ചെയ്തുമോദാൽ
മററുള്ളോരെല്ലാരും ശാസ്ത്രിമാരും കൂടി
ഏററവും മോദാലനുഗ്രഹിച്ചു.

അന്നത്തെ വായനയപ്പോൾ മതിയാക്കി
ഒന്നിച്ചു കൂടിയടുത്തനാളിൽ
മുന്നേതിലേററവും ഭക്തിയും ശ്രദ്ധയും
വർദ്ധിച്ചിരുന്നവർ കേട്ടു മോദാൽ.

കർമ്മവിസ്താരമാം പൂർവ്വമീമാംസയും
ബ്രഹ്മപ്രതിപാദമുത്തരയും
തൽസൂത്രഭാഷ്യങ്ങൾ വേദഭാഷ്യങ്ങളും
ഗീതകൾ വേദോപനിഷത്തുകൾ.

ദർശനം ജ്യോതിഷം തച്ചുശാസ്ത്രം പിന്നെ
സാംഖ്യയോഗം യോഗശാസ്ത്രങ്ങളും
മന്ത്രഗോഷ്ഠമന്ത്രകല്പങ്ങൾ ശാസ്ത്രങ്ങൾ
തന്ത്രം മുതലാം സമുച്ചയങ്ങൾ.

എന്നിവയൊക്കെയും വായിച്ചു തീർന്നപ്പോൾ
വന്നിതു ചാതുർമ്മാസ്യാവസാനം
രാത്രിയിൽമാത്രംകൊണ്ടിത്രയും ഗ്രന്ഥങ്ങൾ
തീർത്തതെന്നാരും നിനച്ചീടേണ്ട.

നാലുമാസം മുഴുവനും മുഷിഞ്ഞിരു-
ന്നല്ലും പകലുമായ്ക്കുഞ്ഞൻപിള്ള

ജോലിവേറില്ലാതെയങ്ങിരുന്നു തന്നെ
വായിച്ചു വായിച്ചു തീർത്തത്രേ.

നോക്കുവിൻ നിങ്ങളീ കുഞ്ഞമ്പിള്ളയുടെ
ബുദ്ധിയും ശ്രദ്ധയുമാർക്കെങ്കിലും
ഉണ്ടെങ്കിലായവരെല്ലാപേരും നല്ല
പണ്ഡിതരാകുവാൻ ബന്ധമുണ്ടോ.

പത്തുസമകൾ പഠിച്ചാലും തീരാത്ത
ശാസ്ത്രങ്ങളേററവും ദുർഗ്രഹങ്ങൾ
നാലുമാസംകൊണ്ടുമാത്രം പഠിച്ചവൻ
മാനുഷനല്ലിവൻ ദേവനത്രേ.

സ്വാമിയെ യാത്രയയയ്ക്കുന്നോരദ്ദിനം
കേമമായ് സദ്യതാൻ വേണമെന്നു
ഉദ്യോഗസ്ഥന്മാരനുദ്യോഗസ്ഥന്മാരും
നിശ്ചയിച്ചങ്ങുദ്യമം തുടങ്ങി.

പന്തലിരുന്നൂറു പേർക്കിരുന്നുണ്ണുവാൻ
ചന്തമായൊന്നു ചമച്ചവിടേ
വെപ്പുപുര വേറേ തീർത്തങ്ങതിൽ ചേർത്തു-
കെട്ടി വിറകുപുരയുമൊന്നു.

ആളുകൾ വന്നാലിരിപ്പതിന്നായിട്ടു
മേളമായ് രണ്ടു പുരകൾ തീർത്തു
എല്ലാപ്പുരകളിലും വെളിച്ചത്തിന്നു
നല്ല ശരറാന്തൽ ഗ്ലോപ്പുകളും.

തത്തൽസ്ഥാനങ്ങളിൽ താരതമ്യത്തോടു
ശില്പമായ് തൂക്കിയലംകരിച്ചു
നന്നായുണങ്ങിയ നല്ല വിറകുകൾ
കെട്ടുകെട്ടായിട്ടു കൊണ്ടുകൂട്ടി.

വെപ്പിന്നുതകുമട്ടപ്പുകളുണ്ടാക്കി
മററുള്ളവകളുമൊക്കെത്തീൎത്തു
മാന്യന്മാർ വന്നാലിരിക്കും പുരതന്നിൽ
മാന്യമാം കമ്പിളികഠം വിരിച്ചു.

വേമ്പാകൊണ്ടുതന്നെ ചുററും മറച്ചതു-
കൊണ്ടുമേക്കട്ടിയും തീൎത്തതിംകൽ
കമ്പിളിതന്നിൽ വിരിച്ചു മെത്തപ്പാകഠം
അമ്പോടു ചാവട്ടകഠം നിരത്തി.

മറെറപ്പുരചുററുമോലകൊണ്ടുമറ-
ച്ചൊപ്പമായ്പുല്ലുപാകഠം വിരിച്ചു
മുററമടിച്ചുതളിച്ചു വെടിപ്പാക്കി
എപ്പേരും ജോലികളൊക്കെത്തീൎത്തു.

അപ്പോളതാ വന്നു കോപ്പുകളൊക്കെയും
പില്ലാട്ടു പാത്രങ്ങളൊക്കെ വന്നു
വെപ്പിന്നായഞ്ചാറു പട്ടന്മാരും വന്നു
വെപ്പുതുടങ്ങിനാരപ്പോഠം തന്നേ.

ഉപ്പേരിവൎഗ്ഗങ്ങളൊക്കെ വറുത്തുടൻ
ഉപ്പിലിട്ടതും ചമച്ചുടനെ
അപ്പം വട പിരട്ടുപ്പേരികളുമ-
തപ്പോഴേ തീൎത്തു സൂക്ഷിച്ചു വെച്ചു.

ഇഞ്ചി നാരങ്ങാ തുവരനവിയലും
തൈരിഞ്ചി തീയലും പച്ചടിയും
വേപ്പിലക്കട്ടിയെരുപുളിയും പുളി
ഓരോരോ പാത്രങ്ങളിൽ ചമച്ചു.

പത്തു കോട്ടയരി വെച്ചു വാൎത്തങ്ങവർ
തട്ടിൻപുറത്തു പായിൽ നിരത്തി

ഷ്ണത്തൻകാ ചേനകൾ ചേർന്നോരെരിശ്ശേരി
വാപ്പോടെ വാങ്ങിത്തറയിൽ വെച്ചു.

നല്ല പരിപ്പു ചമച്ചോരടുപ്പതിൽ
തന്നേകിടക്കുന്നു പാത്രം തന്നിൽ
ചൂടു മാറാതെയിരിപ്പതിനുള്ളോരു
ശുദ്ധോക്തിയാണെന്നറിഞ്ഞു കൊൾവിൻ.

പാലടയുമടയുമെരിശ്ശേരിയും
വെച്ചതിൽ തന്നെയടച്ചുവെച്ചു
മറ്റു കറികൾ പകർന്നു കലങ്ങളി-
ലാക്കിയടച്ചു സൂക്ഷിച്ചുവെച്ചു.

പീറ്റേന്നൊരെട്ടു നാഴിക പുലർന്നപ്പോൾ
വെപ്പെല്ലാം തീർത്തവർ വിശ്രമിച്ചു
സ്വാമിക്കു ഭിക്ഷ കഴിഞ്ഞാലുടനില
വെയ്ക്കേണമെന്നവർ കാത്തിരുന്നു.

പത്തിനു ഭിക്ഷ കഴിഞ്ഞുടനേയില
വെച്ചു തുടങ്ങിയതിന്നിടയ്ക്കു
വെപ്പുകാരെല്ലാരുമൂണുകഴിഞ്ഞു വി-
ളമ്പിത്തുടങ്ങി വിഭവങ്ങളെ.

പന്തികളിലില വെച്ചു നിരന്നപ്പോൾ
പന്തിയിലാളുകൾ വന്നിരുന്നു
പന്തി ഭരിപ്പുകാരന്റെയാജ്ഞയാൽ
പാത്രങ്ങളിൽ വിഭവങ്ങളെല്ലാം.

രംഭാദളങ്ങളിലായി നിരന്നപ്പോൾ
അന്നവും സൂപവും കൊണ്ടുവന്നു
അപ്പം വടകളുമപ്പേരിവർഗ്ഗവു-
മപ്പോഴേ കൊണ്ടുവിളമ്പി മോദാൽ.

പപ്പടകങ്ങളുമൊട്ടും കുറവില്ല
വേണ്ടതുപോലെ വിളമ്പീടിനാർ
വാഴപ്പഴങ്ങൾ വരിക്കപ്പലാച്ചുള
മാമ്പഴക്കീറുകളും വിളമ്പി.

നമ്പിയാരാശാൻെറ സദ്യവർണ്ണനപോ–
ലൊന്നുമവിടെ ഭവിക്കുന്നില്ല
നന്നായടങ്ങിയൊതുങ്ങിയമച്ച്യായ്–
ത്തന്നേയവരിരുന്നുണ്ടീടുന്നു.

ആളറിഞ്ഞൊക്കെ വിളമ്പുക മൂലമാ–
യൂണുകാരൊന്നുമേ ചോദിക്കേണ്ട
വേണ്ടുന്നതൊക്കെയിലയിൽ വന്നീടുന്നു
വേണ്ടപോലങ്ങിരുന്നുണ്ടാൽ മതി.

ഭക്ഷ്യങ്ങൾ ഖാദ്യങ്ങൾ ഭോജ്യങ്ങൾ ലേഹ്യങ്ങൾ
പേയങ്ങളുമുപദംശങ്ങളും
ശിക്ഷാപടുക്കളാം കുഞ്ഞൻപിള്ളയുടെ
ശിഷ്യന്മാരത്രേ വിളമ്പുന്നതു.

കുഞ്ഞമ്പിള്ളയുടെ മേൽനോട്ടം മൂലമായ്
ഭംഗികേടൊന്നുമൊരേടത്തില്ല
മംഗലമായിട്ടുതന്നേ നടക്കുന്നു
മംഗലാകല്ല്യാണമെന്നപോലെ.

വന്നവർ വന്നവരുണ്ടുകഴിച്ചിട്ടു
സ്വാമിയെ വന്ദിച്ചു പോയെല്ലാരും
പോകുംവഴിക്കവർ തങ്ങളിൽ സദ്യയെ
വാഴ്ത്തിപ്പുകഴ്ത്തിപ്പറഞ്ഞിതേവം.

"കുഞ്ഞമ്പിള്ള ചെറുപയ്യനാണെങ്കിലും
രഞ്ജിതം സാമർത്ഥ്യവും വിനയം

മഞ്ജുളമോഹനശീലവുമോർക്കുമ്പോ–
ളിങ്ങിതുപോലെയൊരുത്തനുണ്ടോ.

ഇപ്രകാരമൊരു സദ്യ കഴിച്ചവ–
രിപ്രദേശങ്ങളിലാരുമില്ല
സദ്യകൾക്കുള്ളോരടുക്കും മിടുക്കുമ–
ങ്ങപ്പോലെ മററെങ്ങും കാണ്മാനില്ല.

പാവങ്ങൾക്കും ധനികന്മാർക്കുമെല്ലാർക്കും
ആഹാരകാര്യങ്ങളൊന്നു പോലെ
ആദ്യം മുതലവസാനം വരെയൊരു
ഭേദമൊരേടത്തുമില്ലതെല്ലും.”

സാധാരണന്മാരീവണ്ണം പറയുമ്പോൾ
പാവങ്ങൾ തമ്മിൽ പറഞ്ഞിതേവം
‘‘സദ്യ കഴിക്കേണമെങ്കിലിതുപോലെ
സദ്യകഴിച്ചെങ്കിൽ നന്നു തന്നെ.

അങ്ങേയററം മുതലിങ്ങേയററം വരെ–
യൊന്നും കുറക്കാതെ സാധനങ്ങൾ
വേണ്ടുവോളം കൊടുത്തുള്ളോരു സദ്യയി–
തല്ലാതെ മററെങ്ങും കണ്ടിട്ടില്ല.

എല്ലാരുമൂണു കഴിഞ്ഞാൽ പുറത്തുള്ള
പാവങ്ങൾക്കന്നം കളഞ്ഞീടുവാൻ
വെച്ച പാത്രങ്ങളിലുച്ഛിഷ്ടമുള്ളതും
ക്ലാവും കരിയും തുടച്ചെടുത്തും.

കഞ്ഞിയൊഴിച്ചു കലക്കിയടിച്ചൊരു
കാടിപ്പരുവത്തിലാക്കിയിട്ടും
അഞ്ചാറു ചോറും വിളമ്പിയതിന്നീതെ–
യഞ്ചാതരിക്കാടിയുമൊഴിക്കും.

അങ്ങിനെയല്ലാതെ തന്നിട്ടുണ്ടോ നമു–
ക്കിന്നത്തെപ്പോലെ തരുവോരുണ്ടോ
പഞ്ചമപാപികറം ചെയ്യുവതീശ്വര–
വഞ്ചനയല്ലയോ ചൊൽവിൻ നിങ്ങറം.

ഇന്നു നടത്തിയ സദ്യപോലെയൊരു
സദ്യ നടത്തുവാനാരുള്ളൂ
കുഞ്ഞൻപിള്ള യജമാൻെറ മനസ്ഥിതി
മററുള്ളവർക്കുണ്ടോ വന്നീടുന്നു.

ദൈവമറിയപ്പിറന്നവർക്കല്ലാതേ
പാവങ്ങളിൽ കൃപയുണ്ടാകുമോ
ഈവിധമുള്ളവരോരോരോ ദേശത്തും
ഓരോരുത്തരുണ്ടായാലും മതി.''

ഇങ്ങനെ തമ്മിൽപ്പറഞ്ഞു നടന്നവർ
തങ്ങറം തങ്ങറംക്കുള്ള വീടുകളിൽ
ചെന്നിരുന്നൻപോടു കുഞ്ഞുങ്ങളെ വിളി–
ച്ചപ്പവും മററും കൊടുത്തീടിനാർ.

ഉദ്യോഗസ്ഥന്മാരനുദ്യോഗസ്ഥന്മാരും
സദ്യ കഴിഞ്ഞവരങ്ങു ചെന്നു
സ്വാമിതൻ പാദത്തിൽ വന്ദിച്ചു നിന്നപ്പോറം
സ്വാമിയവരോടേവം പറഞ്ഞു.

''നിങ്ങളെല്ലാവരുമിങ്ങിരിക്കുന്നവർ
നിങ്ങളിൽ ദൈവം പ്രസാദിക്കട്ടെ
ആയുരാരോഗ്യസമ്പത്സമൃദ്ധികളെ–
യാദിപരാശക്തി നൽകീടട്ടേ.

നാലുമാസം കഴിഞ്ഞിന്നേവരെയിന്നി–
ത്താമസിക്കുന്നതു യുക്തമല്ല

ആകയാലെന്നുടെ മന്ദിരേ പോയിട്ടും
ഞാനിന്നടുത്ത ലഗ്നത്തിൽ തന്നെ."

കുഞ്ഞൻപിള്ളയും തൻകൂട്ടുകാരുമൊത്തു
സ്വാമിപാദങ്ങളിൽ കൂപ്പിനിന്നു
അപ്പോളവരെക്കനിഞ്ഞൊന്നു നോക്കിക്കൊ–
ണ്ടിപ്രകാരമൊന്നരുളിച്ചെയ്തു.

"ഞാനിന്നടുത്ത ലഗ്നത്തിൽ പുറപ്പെടും
നിങ്ങൾ കൂടി വരുന്നുണ്ടോ ചൊൽവിൻ"
എന്നതു കേട്ടവർ സംകടമഗ്നരായ്
ഗദ്ഗദവാചാ പറഞ്ഞിങ്ങനേ.

"ഞങ്ങൾക്ക, കൂടി വരുന്നതിനുള്ളോരു
സംഗതി ദൈവം വിധിച്ചിട്ടില്ല
ഞങ്ങടെ വീടു പുലരുന്നതൊക്കെയും
ഞങ്ങടെ യത്നംകൊണ്ടാണേ സ്വാമി.

കുഞ്ഞൻപിള്ളയ്ക്കങ്ങു കൂടി വരുന്നതി–
നൊന്നും തടസ്സമില്ലെന്നാകിലും
ഞങ്ങൾക്കതിലേററം സംകടമുണ്ടതു
ഞങ്ങൾ സഹിച്ചീടാം പോന്നീടട്ടേ."

കുഞ്ഞൻപിള്ളയുടെ ജ്യേഷ്ഠനുമപ്പോഴ–
സ്സന്നിധിയിൽ വന്നു കൂപ്പിനിന്നു
അന്നേരം സ്വാമിയനുഗ്രഹപൂർവ്വകം
കൃഷ്ണപിള്ളയോടരുളിച്ചെയ്തു.

"നിങ്ങടെ സോദരൻ ദിവ്യനത്രേ തുലോം
പണ്ഡിതന്മാർക്കൊരു പണ്ഡിതനാം
ഇന്നവനോടൊരു തുല്യം പറയുവാൻ
മന്നിൽ ജനിച്ചവരാരുമില്ല."

"ഈശ്വരാനുഗ്രഹംകൊണ്ടെന്റെ സോദരൻ
സ്വാമിക്കു ശിഷ്യനായ് വന്നു കൂടി
ഭാവിയവിടത്തെസ്സന്മനസ്സെങ്ങനേ-
യാണോ ഭവിപ്പതവ്വണ്ണമാട്ടെ.

ഞങ്ങൾക്കൊരാശ്രയം സ്വാമിയല്ലാതെ മ-
റ്റെങ്ങുമൊരുത്തരുമില്ല പിന്നെ
ഞങ്ങടെ ശ്രേയസ്സിന്നാസ്പദമാണിവ-
നെന്നതും സ്വാമിക്കറിയാമല്ലോ.

കുഞ്ഞാ നീ സ്വാമിയോടൊന്നിച്ചു പോകണം
സ്വാമി ഗുരുവാണെന്നോർമ്മ വേണം
സ്വാമി പറയുമ്പോലാചരിച്ചീടണം
സ്വാമീടെയാജ്ഞയിൻ കീഴ്നിൽക്കേണം.

കേമനാണെന്നുള്ളഹംഭാവം നിന്നുള്ളി-
ലാജീവനാന്തം ജനിക്കരുതു
സമ്പത്തും സൌഭാഗ്യം വിദ്യയും കീർത്തിയും
പാടേ നശിക്കുമഹംഭാവത്താൽ.

നിന്നോടിതൊക്കെപ്പറവതിനുള്ളൊരു
വിജ്ഞാനമല്പവുമില്ലെനിക്കു
എന്നാലുമെന്നുടെ സോദരനല്ലയോ
എന്നാലാകുന്നതു ചൊല്ലീടേണം.

വ്യുൽപന്നനാകിയ നിന്നോടറിവുകൾ
അല്പജ്ഞനായ ഞാൻ ചൊല്ലുന്നതു
അക്ഷരമാല പഠിക്കുന്ന ബാലകൻ
ശാസ്ത്രജ്ഞനോടു പറയുമ്പോലെ.

നീ നല്ല യോഗ്യനായ് തീർന്നാലെനിക്കഭി-
മാനമാണെന്നുള്ളതാകയാലെ

ഞാനറിഞ്ഞുള്ളതു ഞാൻ പറഞ്ഞീടേണ–
മെന്നതുകൊണ്ടു പറഞ്ഞതത്രേ."

എന്നിങ്ങനെ പറഞ്ഞങ്ങു നിന്നീടുന്ന
തന്നുടെ ജ്യേഷ്ഠനെ വന്ദിച്ചിട്ടു
മന്ദതയെന്നിയേ വേഗത്തിൽ ചെന്നു തൻ–
ജ്യേഷ്ഠത്തിയേയും ഗ്രഹിപ്പിച്ചെല്ലാം.

യാത്രയും ചോദിച്ചനുഗ്രഹവും വാങ്ങി
മാത്രയും പാർക്കാതെ രണ്ടുപേരേ
കൂട്ടിക്കൊണ്ടിങ്ങുവന്നെത്രയും വേഗത്തിൽ
കൂട്ടരോടിങ്ങനെ ചൊല്ലീടിനാൻ.

"യാത്രയ്ക്കൊരുങ്ങുവിൻ നിങ്ങളെല്ലാപേരും
യാത്രാമുഹൂർത്തമടുത്തു പോയി
ഞങ്ങളെല്ലാരുമൊരുങ്ങി നിൽക്കുന്നിതു
ഞങ്ങൾക്കൊരുക്കങ്ങളിത്രേയുള്ളു."

രണ്ടു ചുമടായിക്കെട്ടിപ്പുസ്തകങ്ങൾ
രണ്ടു ചുമട്ടുകാർ വന്നെടുത്തു
സ്വാമിയും കുഞ്ഞമ്പിള്ളയുമൊരുമിച്ചു
നേരം തെററാതെ പുറപ്പെട്ടുടൻ.

കൂട്ടുകാർ പത്തുമവിടെ നിന്നോർകളും
കൂടിപ്പുറപ്പെട്ടനുയാത്രയായ്
ഒട്ടു ദൂരമവർ പോയോരനന്തരം
സ്വാമിയെ വന്ദിച്ചു പോയാരവർ.

കുഞ്ഞമ്പിള്ളയുടെ കൂട്ടുകാർ പിന്നേയും
മൂന്നു മയിലോളം ദൂരം ചെന്നു
അങ്ങൊരു നല്ല മരത്തണലിൽ ചെന്നു
സ്വാമിയവിടെത്തിരിഞ്ഞു നിന്നു.

മന്ദമാരുതനമേററു തെളിവോടേ
സ്വാമിയവരോടരുളിച്ചെയ്തു.
"നിങ്ങൾ നിങ്ങളുടെ വീടുകളിൽ ചെന്നാൽ
സന്ധ്യ തോറും ജപിക്കേണം നാമം.

*

ആയിരത്തിൽ കുറയാതേ ജപിക്കണം
രാമനാമം മഹാമുഖ്യമല്ലോ.
വാത്മീകി തന്നുടെ പാപങ്ങളെപ്പോക്കി
ദേവർഷിയാക്കിച്ചമച്ച നാമം.

കൈലാസവാസി മഹേശനും പാർവ്വതീ-
ദേവിയും നിത്യം ജപിക്കും നാമം
അത്ര മാഹാത്മ്യമേറീടും തിരുനാമം
നിത്യവും നിങ്ങൾ ജപിച്ചീടേണം."

ആയതു കേട്ടവർ ഭക്തിപുരസ്സരം
സ്വാമിയേ വന്ദിച്ചറിയിച്ചേവം.
"അന്നൊരു നാളവിടന്നു കല്പിച്ചില്ലേ
രാമനാമത്തിൻമഹത്വമെല്ലാം.

അന്നേ തുടങ്ങി ജപിക്കുന്നു ഞങ്ങളു-
മിന്നുമതിന്നു മുടക്കമില്ല
പ്രാഹ്നാപരാഹ്നങ്ങൾ രണ്ടിലുമായിട്ടു
രണ്ടായിരം തിരുനാമം ചൊല്ലും."

സന്തോഷമോടതു കേട്ടിട്ടു സ്വാമിയും
സന്തോഷമോടേയനുഗ്രഹിച്ചു
'ആനന്ദമാനന്ദമാനന്ദമായെനി-
ക്കീശ്വരഭക്തന്മാർ നിങ്ങൾ തന്നേ

വത്സന്മാരേ, നിങ്ങൾ ഭക്തന്മാർ തന്നേയെ-
ന്നിപ്പോളെന്നുൾപ്പൂവിൽ ബോദ്ധ്യം വന്നു

ഇന്നു മുതൽ നിങ്ങൾക്കെല്ലാകാര്യങ്ങളും
മുന്നേതിലേററം സുലഭമാവും.

വിശ്വസിച്ചീടുവിനീശ്വരംകൽ തന്നേ
നിശ്ചലമാകിയ ഭക്തിയോടേ
ഈശ്വരൻ നിങ്ങളെ കാത്തുരക്ഷിച്ചീടും
ശാശ്വതമായുള്ള ഭക്തി മൂലം.

രാമനാമത്തെ ജപിക്കും ജനങ്ങൾക്ക
ആമയമൊന്നുമടുക്കയില്ല
കായാമ്പൂവർണ്ണൻ പ്രസാദിച്ചവരുടെ
കാമിതമൊക്കെയും സാധിച്ചീടും.

എന്നുടെ വത്സന്മാരേ, നിങ്ങൾ പോയാലും
പോയിസ്സുഖമായ്വസിച്ചീടുവിൻ
എന്നേയും രാമനാമത്തേയും വിസ്മൃതി-
പ്രായമാക്കീടരുതല്പം പോലും."

"അയ്യയ്യോ ഞങ്ങൾ മറക്കുമോ സ്വാമിയേ
സ്വാമി തന്നോരുപദേശത്തേയും
പ്രാണപ്രയാണമാം കാലത്തുതാൻ പോലും
ഞങ്ങളിതൊന്നും മറക്കുകില്ല.

സ്വാമിയെ ശുശ്രൂഷ ചെയ്യുതിന്നായുള്ള
കാലമിനി ഞങ്ങൾക്കുണ്ടാകുമോ
അന്ധമനസ്കന്മാരാകുമടിയങ്ങൾ-
ക്കന്ധത നീങ്ങി വെളി കാണുമൊ."

"ഈ വിധമൊന്നും നിനച്ചീടേണ്ട നിങ്ങൾ
ഭാവിഫലങ്ങളെ ചിന്തിക്കേണ്ടാ
കർത്തവ്യബോധത്തോടൊക്കെ പ്രവർത്തിപ്പിൻ
തൽഫലമീശൻെറ കയ്യിലത്രേ.

അക്ഷരംമാഞ്ഞു സ്വരംമാത്രം ശേഷിക്കു-
മപ്പോഠം നിങ്ങഠംക്കു ഭാവിയറിയാം
ഈശ്വരത്വമെന്നു ചൊല്ലുന്നു ജ്ഞാനികഠം
ആയതിന്നായി പ്രയത്നിക്കുവിൻ."

"വ്യക്തമായെല്ലാം പറഞ്ഞുകേട്ടീടുവാൻ
തക്കൊരു പാത്രങ്ങഠം ഞങ്ങളെങ്കിൽ
വിസ്തരിച്ചൊക്കെ പറഞ്ഞുതന്നീടണം
പാത്രമല്ലെങ്കിൽ ക്ഷമിച്ചീടേണം.

ഭക്തന്മാർ ശിഷ്യന്മാർ ചോദിച്ചില്ലെങ്കിലു-
മൊക്കെപ്പറയേണമെന്നുണ്ടല്ലൊ
വ്യക്തമായെല്ലാം പറഞ്ഞീടാമെങ്കിലോ
ചിത്തം തെളിഞ്ഞിതു കേട്ടുകൊഠംവിൻ.

നാവും ചിറിയുമനക്കി ജപിച്ചതു
ധാടി വരുത്തി സ്വാധീനമാക്കി
നാവിൻചുവടാകും വൈഖരിയിൽ ചേർത്തു
നാവനങ്ങാതെ ജപിച്ചീടേണം.

അവ്യക്തമായീടുമക്ഷരങ്ങളപ്പോഠം
അവ്യക്തചൈതന്യസ്ഥാനമതു
അപ്പുറം മദ്ധ്യമ തന്നിൽക്കടക്കുമ്പോഠം
അക്ഷരം തീർന്നു ശേഷിക്കും നാദം.

ആയതിന്നപ്പുറം പശ്യന്തിയിൽ ചെന്നാൽ
ലോകാലോകങ്ങഠം മുഴുവൻ കാണാം
അങ്ങേപ്പുറമാരും ചൊല്ലിത്തന്നിടേണ്ട
തന്നെത്താനേയറിഞ്ഞീടാമെല്ലാം.

ആഗാമി വന്നു വന്നാക്രമിച്ചീടാതെ
ആകെത്തടുപ്പതിന്നായുള്ളൊരു

ആരംഭമാണീതെന്നോർത്തിട്ടെല്ലാ പേരു-
മാചരിച്ചീടുവിൻ നാമജപം.

അഞ്ചിതമായുള്ളൊരീശ്വരനാമങ്ങൾ
സഞ്ചിതങ്ങളും നശിപ്പിച്ചീടും
താനാരാണെന്നറിഞ്ഞെല്ലാം താനാകുമ്പോൾ
താനേ നശിക്കും പ്രാരബ്ധങ്ങളും.

ഇപ്പോളിതു മതി പിന്നെപ്പോട്ട ഞാൻ വന്നു
വിസ്താരമായിപ്പറഞ്ഞു തരാം''
അപ്പോളവരെല്ലാം ഭക്ത്യാ ഗുരുവിന്റെ
തൃപ്പാദേ വീണു നമസ്കരിച്ചു.

സ്വാമിയവരുടെയുച്ചിയിൽ കൈവെച്ചു
ആശിസ്സു ചൊല്ലിയനുഗ്രഹിച്ചു
"പോയാലും പോയാലും സാധുക്കളേ, നിങ്ങൾ
പോയിസ്സുഖമായിരുന്നീടുവിൻ.''

ചട്ടമ്പിയേയും തൊഴുതവരാകുല-
പ്പെട്ട മനസ്സോടുമങ്ങു പോയി
പോകും വഴിക്കവർ കുഞ്ഞൻപിള്ളയുടെ-
യോരോ ഗുണങ്ങളും വാഴ്ത്തി വാഴ്ത്തി.

വേവും മനസ്സോടും തങ്ങൾ തങ്ങൾക്കുള്ള
വീടുകളിൽ ചെന്നിരുന്നെല്ലാരും
സംകടവാരിധിയിൽ മഗ്നരാണെങ്കിലും
സന്ധ്യാനാമങ്ങൾ മുടക്കിയില്ലാ.

അത്താഴം വെള്ളം പോലുമിറക്കീടാതെ-
യത്തൽ മുഴുത്തു മയങ്ങിപ്പോയി
സന്ധ്യ കഴിഞ്ഞു മയങ്ങിക്കിടന്നവ-
രന്തകതോദയം വരേയും.

അശ്വം മരിച്ചോരു നഷ്ടകീലം പോലേ
അച്ഛിന്നഖേദാലെഴുന്നേററവർ
അഷ്ടി കഴിച്ചെന്നു പേരു വരുത്തീട്ടു
കച്ചേരിമുററത്തു ചെന്നിരുന്നു.

ഉന്മേഷമുത്സാഹവും പ്രസരിപ്പുക–
ളൊന്നുമില്ലാതേ മനം കലങ്ങി
കമ്പിട്ടിരുന്നു കുറഞ്ഞൊരുനാഴിക
ചിന്തയിലാണ്ടങ്ങിരുന്നു പോയി.

ആധാരങ്ങളെഴുതിപ്പതിനായിട്ടു
ആളുകൾ വന്നിങ്ങുനോക്കുന്നേരം
ആധാരലേഖകന്മാരായോരെല്ലാരു–
മാധിക്കധീനരായിട്ടുകണ്ടു.

"നിങ്ങളെല്ലാപേരും വല്ലാതെയിങ്ങനെ
സംകടപ്പെട്ടിരിക്കുന്നതെന്തു"
"ഞങ്ങടെ നായകൻ ഞങ്ങളെ വിട്ടുപോ–
യെന്തുചെയ്യുമിനി ഞങ്ങളെല്ലാം.

ഒന്നിലുമുത്സാഹമില്ല ഞങ്ങൾക്കൊട്ടു–
മൊന്നുചെയ്യാനുമുറയ്ക്കുന്നില്ല
ഞങ്ങടെ സമ്മതത്തോടാണു പോയതു–
മെന്നാലും സംകടം വദ്ധിക്കുന്നു.

ആധാരങ്ങളെഴുതാതെയിരുന്നാലോ
വീടടക്കം ഞങ്ങൾ പട്ടിണിയാം
ആയതുകാരണം വല്ലവിധത്തിലു–
മാധാരങ്ങളെഴുതിത്തന്നീടാം."

എന്നു പറഞ്ഞവർ സംകടപ്പെട്ടുംകൊ–
ണ്ടാധാരങ്ങളെഴുതിത്തുടങ്ങി

ആധാരങ്ങളെഴുതിപ്പതിപ്പിച്ചുടൻ
പീസുകറ്റം വീതിച്ചെടുത്തു പോന്നു.

സന്ധ്യക്കു നാമം ജപിക്കുമെല്ലാപേരും
സംഖ്യയുമായിരത്തിൽക്കവിയും
ചിന്തിച്ചു ചിന്തിച്ചു രാത്രികഴിച്ചിടും
കാന്തൻപിരിഞ്ഞുള്ള കാന്തമാർപോൽ.

ഇങ്ങനെ മൂന്നാലു മാസം കഴിഞ്ഞപ്പോറ്റം
മംഗളനാമത്തിൻമാഹാത്മ്യത്താൽ
നിർമ്മലമായി മനസ്സങ്ങവരുടേ
കന്മഷം വേർവിട്ടു ശുദ്ധമായി.

നല്ല സമാധാനമുണ്ടായെല്ലാപേക്കും
അല്ലലശേഷവും തീർന്നുപോയി.
ചിന്തിതമൊക്കേയുമീശ്വരാംകലായി-
ഈശ്വരഭക്തിയിൽമഗ്നരായി.

മൂന്നുമണിക്കെഴുന്നേററു കളിച്ചവർ
ഭൂതി ധരിച്ചു ജപം തുടങ്ങും
മൂന്നാംസന്ധ്യക്കമീവണ്ണമനുഷ്ഠിക്കും
മൂലസ്വരൂപത്തെയുള്ളിലാക്കി.

ഇങ്ങിനെ നിത്യമനുഷ്ഠാനം ചെയ്യുന്നു
ഭംഗിയോടക്കൂട്ടർ പത്തുപേരും
തുംഗനാകും ഗുരു തന്നേയും ചട്ടമ്പി
തന്നേയുമെപ്പോഴും ചിന്തിച്ചിടും.

എന്തെങ്കിലും പ്രവൃത്തി ചെയ്യുംനേരത്തു
മുമ്പേയിവരെ നിരൂപിച്ചിടും
നിത്യവുമിങ്ങനേ കാണുമാശ്രേഷ്ഠരെ
ചിത്താംബുജത്തിംകൽ സ്വപ്നമായി.

2-ാം സർഗ്ഗം സമാപ്തം.

# മൂന്നാം സർഗ്ഗം

പക്ഷം രണ്ടിലുമുള്ള തിലകങ്ങളം
അക്ഷയനിറമേറുന്ന ചുണ്ടുകളം
പക്ഷമില്ലിതു മാണിക്യരത്നത്താ–
ലിച്ഛയോടെ ചമച്ചു ചതുർമ്മുഖൻ.

കൊച്ചുപൈംകിളിപ്പൈതലേ, തംകമേ
കൊച്ചു പക്ഷങ്ങളംകൊണ്ടു പറന്നുവ–
ന്നുച്ചമാമ്മരക്കൊമ്പിലിരിക്കാതെ
പക്ഷമോടെൻറയന്തികേ വന്നുഞാൻ–
വെച്ചിരിക്കുന്ന പാലും പഴങ്ങളും
കൊച്ചു ചുണ്ടുകളംകൊണ്ടു കൊത്തിക്കൊത്തി
സ്വച്ഛതയോടശനം കഴിച്ചുടൻ
സൽചരിത്രങ്ങളം ചൊല്ലെടോ ശാരികേ.

അച്ഛമാനസൻ ഭട്ടാരസ്വാമിതൻ–
നൽചരിത്രങ്ങളം കേട്ടാൽ മതി വരാ.
പിച്ചയല്ലാ പറയുന്നു ഞാനെടോ
പച്ചയായി പറക നീ ശോഭനേ.

എന്നതു കേട്ടു സന്തോഷമോടുടൻ
നന്നു നന്നതു മേലേടമെത്രയും
ഖിന്നത പാരമെംകിലും ചൊല്ലിടാം
നന്നായ് നിങ്ങളം തെളിഞ്ഞു കേട്ടീടുവിൻ.

സ്വാമിയും കുഞ്ഞൻപിള്ളയും കൂട്ടരും
ക്ഷേമമായി നടന്നു നടന്നവർ
ചെന്നൊരു മാം തന്നിലടുത്തപ്പോളം
വന്നു സൽക്കാരം ചെയ്തു മാാധിപൻ.

യാത്രചെയ്യുമ്പോൾ മാത്രം പതിവുള്ള
രാത്രിയിലത്തെ പാലും പഴങ്ങളും
മാത്രം സ്വാമിക്കും ശിഷ്യനും നൽകീട്ടു
മററവർക്കു ചോറും കൊടുത്തീടിനാൻ.

അന്നവിടെക്കഴിച്ചന്ത്യയാമത്തിൽ
സ്നാനം ചെയ്തു കഴിച്ചു നിയമങ്ങൾ
വന്നനേരത്തു സ്വാമിക്കു ഭിക്ഷയും
മററവർക്കു ഭോജ്യങ്ങളും നൽകിനാൻ.

മൂന്നടിക്കുന്നതു വരെയെല്ലാരു-
മാ മഠം തന്നിൽത്തന്നേയിരുന്നിതു
പിന്നെ മെല്ലേ പുറപ്പെട്ടു സ്വാമിക-
ളൊന്നു ചേർന്നു മഠാധിപനും കൂടി.

അർദ്ധനാഴിക ദൂരം വരെ ചെന്നു
പരിചിൽ സ്വാമിതൻപാദം വന്ദിച്ചു
തിരിയെ പോയൊരധീശ്വരൻ തന്നുടെ
മഠത്തെ ലക്ഷ്യമാക്കി തദന്തരേ.

ഇത്തരമവരോരോയിടങ്ങളി-
ലെത്തിടുമ്പോളവിടെയുള്ളാളുകൾ
സൽക്കരിച്ചുമിവരതു കയ്ക്കൊണ്ടും
ചിത്തമോദമോടെത്തിനാർ പത്തനേ.

സ്വാമിയെക്കണ്ടവിടെയുള്ളോരെല്ലാം
സാദരം പദപത്മേ നമസ്കരി-
ച്ചവരെയൊക്കെ സ്വാമിയനുഗ്രഹി-
ച്ചതി മോദമിരുന്നങ്ങു മണ്ഡപേ.

പുസ്തകങ്ങൾ ചുമന്ന ചുമട്ടുകാർ
പുസ്തകങ്ങളെ മണ്ഡപത്തിണ്ണയിൽ

അസ്ത്രശംകമിറക്കിവെച്ചാദരാൽ
മസ്തകം താഴ്ത്തി വന്ദിച്ചനിന്നിതു.

കൂലി കൊണ്ടുകൊടുത്തുടൻ സ്വാമികൾ
കൂലി വേണ്ടെന്നു ചൊല്ലിയവർകളും
മൂലമെന്തെന്നു ചോദിച്ചു സ്വാമിയും
"മൂലമൊക്കയും ഞങ്ങളുണർത്തിക്കാം.

ബ്രഹ്മധ്യാനനിരതന്മാരായുള്ള
നിർമ്മലന്മാർക്കു തെല്ലു കൊടുക്കുകിൽ
ജന്മകോടികൾ ചെയ്തുള്ള പാപങ്ങൾ
ഉണ്മയായി നശിക്കുമെന്നുള്ളതും.

അല്പമെന്നാലുമിങ്ങോട്ടുവാങ്ങിയാൽ
കല്പകോടികൾ ചെയ്തുള്ള പുണ്യങ്ങൾ
എപ്പേരും നശിക്കുന്നതു കൂടാതെ
കെല്പെഴും മഹാപാപങ്ങളും വരും,

എന്നതു സ്വാമിയല്ലയോ ചൊന്നതു–
മിന്നതൊക്കെ മറന്നങ്ങു പോയിതോ
പൊന്നുസ്വാമി മഹാപാപമായുള്ള–
തൊന്നുമേ ഞങ്ങൾ ചെയ്യയില്ലൊട്ടുമേ.

ഏതുവേലയും സ്വാമിക്കായ്ചെയ്തിടാ–
മാഹാരം മാത്രം തന്നാൽ മതിയാകും
ആഹാരത്തിലേതാന്നും കുറകില്ല–
മായതിലല്ലലില്ലിങ്ങില്ലൊരല്പവും.

ഈവിധമുള്ള പുണ്യജനത്തോടു
കൂലിവാങ്ങിട്ടു പാപം ചുമക്കുവാൻ
ആവതല്ല സഹിപ്പാനെളുതല്ല
അതുമൂലമാണിങ്ങനെ ചൊന്നതും."

ഇങ്ങനെ പറഞ്ഞങ്ങുനിന്നോർകളെ-
യങ്ങകത്തു വിളിച്ചൊരു തിണ്ണയിൽ
കൊണ്ടിരുത്തിയാഹാരം കൊടുത്തുടൻ
വേണ്ടുവോളം ഭുജിച്ചവർ തൃപ്തരായ്.

സ്വാമിക്കു നല്ല പാലും പഴങ്ങളും
കുഞ്ഞമ്പിള്ളയ്ക്കു പാൽ ഫലാഹാരവും
മണ്ഡപത്തിൽ കൊടുത്തവരായതു-
മങ്ങിരുന്നു തന്നേ ഭുജിച്ചീടിനാൻ.

ആചമനവും ചെയ്തു വിശുദ്ധരായ്
പേശലഗുണമുള്ള വിശിഷ്ടന്മാർ
രണ്ടുനല്ല പുലിത്തോൽ വിരിച്ചതിൽ
രണ്ടുപേരുമിരുന്നു മോദത്തോടെ.

ചിത്തസന്തോഷമോടവരോരോരോ
ശാസ്ത്രസാരങ്ങൾ ചൊല്ലിരസിച്ചിരു-
ന്നൊട്ടുനേരം കഴിഞ്ഞു മണിയപ്പോൾ
പത്തടിച്ചതു കണ്ടോരനന്തരം
സ്വാമിയും സ്വാമിതന്നുടെ ശിഷ്യനാം
കുഞ്ഞമ്പിള്ളയും മണ്ഡപത്തിങ്കലും
മററവിടെയുള്ളോർകളെല്ലാവരും
തത്ര തത്ര കിടന്നുറങ്ങീടിനാർ.

മൂന്നടിച്ചപ്പോൾതന്നേ കുളിച്ചവർ
മണ്ഡപം തന്നിൽ വന്നിങ്ങിരുന്നുടൻ
എന്നുമാചരിച്ചീടുന്ന നിഷ്ഠക-
ളന്നുമങ്ങനെ ചെയ്തു കൃതാർത്ഥരായ്.

സ്വാമി നിഷ്ഠകഴിഞ്ഞുനോക്കുംവിധൌ
സ്വാമിശിഷ്യനിരിക്കുന്നതു കണ്ടു

വിസ്മയത്തോടു നോക്കിനിന്നീടിനാൻ.
കുഞ്ഞമ്പിള്ളയുമപ്പോളുണർന്നിതു.

അത്ഭുതത്തോടു ചോദിച്ചു സ്വാമിക-
"ളിപ്രകാരമുപദേശം തന്നൊരു
സൽഗുരുവേതു ദിക്കിലിരിക്കുന്നു
ഭഗ്നൻ ചെയ്തൊരുയോഗമതാണിതു.
വേറെയർക്കുമറിഞ്ഞുകൂടായിതു
വേറെയാർക്കുമുപദേശവുമില്ല
അങ്ങിനെയുള്ള യോഗം ലഭിച്ചതു
നിന്നുടെ ഭാഗ്യമെന്നേ പറയേണ്ടൂ.

ഇങ്ങനെയൊരു യോഗമുണ്ടെന്നതു-
മിങ്ങെനിക്കറിഞ്ഞീടാം വഴിപോലെ
ആയതുലഭിച്ചീടുവാനായിഞാ-
നായവണ്ണമലഞ്ഞിതു ഭാരതേ

എങ്ങുമെ ലഭിക്കാഞ്ഞുനിരാശനാ-
യിങ്ങുതന്നേ തിരിച്ചു പോന്നേനഹം
ഹംസയോഗത്തിനുള്ള വകഭേദ-
മാണിതെംകിലും വ്യത്യാസമുണ്ടിതിൽ.

പ്രാണമാത്രകളാകുന്നു ഹംസവും
ജീവമാത്രകളാകും ശിവയോഗം
മാർഗ്ഗഭേദങ്ങളും ലക്ഷ്യഭേദങ്ങളും
വേറെ വേറെയാണിവക രണ്ടിനും.

ഇങ്ങനെയൊരു യോഗി വസിക്കുന്ന
പുണ്യലേശമടുക്കലോ ദൂരയോ
എന്തുപേരാണതിന്നുള്ളതും ദൂര-
മെത്രയുണ്ടെന്നതും പറഞ്ഞീടുക.

മുമ്പു നാമിരുന്നില്ലേ കഴിഞ്ഞാ
നിന്നിരുപത്തിയേഴുണ്ടു നാഴിക
ചൊവ്വിതാണെന്നു മേക്ക കാട്ടീട്ടതിൻ
പേരു വേളിയെന്നും പറഞ്ഞീടിനാൻ.

എങ്ങിനേകണ്ടുകിട്ടി ഗുരുവിനെ
യെങ്ങിനെയുപദേശം ലഭിച്ചതും
സംഗതിയൊക്കെ വിസ്തരിച്ചെത്രയും
ഭംഗിയായിപ്പറക നീയെന്നോടു."

സിദ്ധനെച്ചിലിലേകാം നക്കിയതും
സിദ്ധനു ചോറു നല്കാൻ വിളിച്ചതും
ബദ്ധപ്പെട്ടു വേഗത്തിൽ തിരിച്ചതും
സിദ്ധനെ പിൻതുടൎന്നു നടന്നതും.

അൎദ്ധസന്ധ്യക്കു വേളിയിൽ ചെന്നതും
സിദ്ധനപ്പോളുപദേശം തന്നതും
സിദ്ധപാണികൾ മസ്തകേ വെച്ചപ്പോ-
ളിദ്ധര മൃത്തലോകേയും കണ്ടതും.

ശുദ്ധമാമില ഭക്ഷണമാക്കിക്കൊ-
ണ്ടദ്ധരാധരംതന്നിലിരുന്നതും
മണ്ഡലദ്വയമങ്ങു കഴിച്ചതും
പിന്നെയുള്ളതു ശൈവഗൃഹത്തിലും.

ആട്ടപ്പാട്ടു പഠിച്ചതും കോവിലി-
ലാരും കാണാതെ പോയി വരുവതി-
ലാശാനന്നേതോ ദുഃസംശയങ്ങളാ-
ലാളയച്ചതു കണ്ടു പിടിച്ചതും.

ഗിരിനാഥനും പാൎവ്വതി ദേവിയും
ഗുരുനാഥനമൊന്നിച്ചതേദിനം

തിരുവാതൽ തുറന്ന സമയത്തു
പരിചോടകത്തായിട്ടു കണ്ടതും.

പരമേശനെ വാഴ്ത്തി സ്തുതിച്ചതും
പരമേശൻ തിരുവാമൊഴിഞ്ഞതും
ജ്യേഷ്ഠൻ വന്നു കാര്യങ്ങൾ ഗ്രഹിച്ചതും
ജ്യേഷ്ഠനുമായ്കഴിത്തുറെപ്പോയതും.

ആററിൻതീരത്തു നിഷ്ഠ കഴിച്ചതും
ജ്യേഷ്ഠനാജ്ഞാപനംചെയ്തമൂലമാ–
യാധാരമെഴുത്താരംഭമായതും
മുമ്പേയുള്ളോരെഴുത്തുകാരൊക്കയു–
മൻപൊടു തൻെറ കൂട്ടുകാരായതും
പണം വീതിച്ചെടുക്കുക കാരണാൽ
അവരെല്ലാമധീനത്തിലായതും
ഒന്നുമെങ്ങും വിടാതേ സകലവും
വിസ്തരിച്ചു പറഞ്ഞു ചട്ടമ്പിയും.

വിസ്തരിച്ചു പറഞ്ഞതു കേട്ടിട്ടു
വിസ്മയം പൂണ്ടിരുന്നുപോയ് സ്വാമികൾ
വേളിതന്നുടെ നേരേ തിരിഞ്ഞുനി–
ന്നേകമാനസനായ്തൊഴുകയ്യോടും.

അച്ഛനിർമ്മലസ്ഫാടികമാനസൻ
നിശ്ചലനായി നിന്നൊരുനാഴിക
ചൈതന്യദ്വയമേകീഭവിച്ചപ്പോൾ
ചൈതന്യത്തെ നമസ്കരിച്ചീടിനാൻ.

സിദ്ധനാകിയ ലോകഗുരുവരൻ
അർദ്ധരാത്രിയിൽ ദർശനം തന്നിടും

ബദ്ധമോദമനുഗ്രഹവും തരും
വ്യക്തമായറിഞ്ഞീടാം സകലവും.

ഇത്തരം മനതാരിൽ നിരൂപിച്ചു
സ്വസ്ഥനായിട്ടെഴുന്നേററിരുന്നുടൻ
ചിത്തമേററം തെളിഞ്ഞു സന്തോഷിച്ചു
സിദ്ധനെയോത്തിരുന്നു യഥാസുഖം.

പത്തടിച്ചപ്പോഠം ചോറും കറികളും
എത്തി മണ്ഡലംതന്നിലന്നേരത്തു
സ്വാമിഭിക്ഷ കഴിഞ്ഞോരനന്തരം
കുഞ്ഞൻപിള്ളയുമൂണു കഴിച്ചുടൻ.

ആചമനങ്ങളും കഴിച്ചേററവും
ആനന്ദത്തോടിരുന്നാരിരുവരും
ഒന്നിനു തുടങ്ങോരു പാരായണം
മൂന്നര വരെ നീണ്ടങ്ങു നിന്നു പോയ്.

നാലടിച്ചപ്പോഠം ചായ കഴിച്ചുടൻ
കുഞ്ഞമ്പിള്ള പുറത്തു പുറപ്പെട്ടു
അഞ്ചടിച്ച സമയം കുളിച്ചു തൻ-
സാന്ധ്യനിഷ്ഠയ്ക്കിരുന്നു തളമതിൽ.

നിഷ്ഠയെട്ടു മണിക്കവസാനിക്കും
അഷ്ടി പിന്നെക്കഴിച്ചങ്ങിരുന്നിട്ടും
ഒമ്പതിൽ തുടങ്ങീടും പാരായണം
രണ്ടടിക്കുന്നതു വരെ നിന്നിടും.

ഇങ്ങനെ നിത്യവും നടക്കുന്നതു
അങ്ങറിഞ്ഞവിടങ്ങളിലുള്ളവർ
വന്നു വന്നു നിറയുന്നിതാളുകഠം
തിങ്ങി നന്നായ് ഞെരുങ്ങിയിരുന്നീടും.

മണ്ഡപത്തിൻതളത്തിൽ പ്രഭുക്കളും
ശാസ്ത്രിമാരുമൊരുമിച്ചിരിക്കുന്നു
മററുള്ളാളുകൾ തിണ്ണയിലുമതിൻ-
മുററം തന്നിലുമായിട്ടിരിക്കുന്നു.

പുസ്തകമൊന്നെടുത്തു കുഞ്ചൻപിള്ള
സ്വാമി തന്നുടെ പാദേ നമസ്കരി-
ച്ചഞ്ജലി ബദ്ധനായി നിന്നിങ്ങനെ
ചൊല്ലിനാൻ ഗുരുശ്രേഷ്ഠനോടാദരാൽ.

"അർത്ഥം ചൊല്ലിപ്പഠിപ്പതിന്നാഗ്രഹം
ഉൾക്കരുന്നിൽ വളരുന്നടിയനു
സാധ്യമായ്വരുമെങ്കിലിതു മുതൽ-
ക്കർത്ഥമെന്നുമടിയൻ പറഞ്ഞിടാം.

സ്വസ്ഥനായിട്ടിരുന്നടിയനുടെ
അർത്ഥവിസ്താരമൊക്കെ ശ്രവിക്കണം
തെററു വന്നാൽ തിരുത്തി തന്നീടണം
തെററില്ലാതേ പറവുമാറാക്കണം."

സ്വാമിക്കുമതു തന്നെയാണാശയം
മുന്നമേ തന്നെയുണ്ടായിരുന്നതു
കുഞ്ചൻപിള്ള പറഞ്ഞതു കേട്ടിട്ടു
തന്നുമനന്നനുവദിച്ചീടിനാൻ.

കുഞ്ചൻപിള്ള പറഞ്ഞുതുടങ്ങിനാൻ
മഞ്ജുളസ്വരമാധുര്യപൂർവകം
അക്ഷരങ്ങൾ പദങ്ങളിവകളിൻ-
ശുദ്ധിയും മനശ്ശുദ്ധിയും ചേർന്നുടൻ

ഉദ്ധരിച്ചതിവ്യക്തമായി നല്ല
ശുദ്ധമായ തമിഴിൽപ്പറവതു

ചാരത്തുള്ളവർ കേൾക്കുന്നതു പോലെ
ദൂരത്തുള്ളവർക്കുമതുകേട്ടിടാം.

ഓരോരോ പദ്യം വായി,ച്ചതിലുള്ള
സാരമൊക്കെയും വിസ്തരിച്ചീടുമ്പോൾ
പാരമാനന്ദവാരിയിൽ മഗ്നനായ്
സ്വാമി നീന്തിത്തുടിച്ചു തളരുന്നു.

സ്വാമിപോലും വിചാരിച്ചിടാതുള്ളോ–
രാശയങ്ങളെ ചട്ടമ്പിചൊല്ലുമ്പോൾ
സ്വാമിയേററം പുളകിതനാകുന്നു
ശാസ്ത്രിമാരും ബലെയെന്നുചൊല്ലുന്നു.

"ദ്രാവിഡത്തിലെയിപ്പടിക്കൊപ്പാന
വാചകം ചൊല്ലുവോരാരിരുക്കിറാര്"
ദ്രാവിഡപ്പുലവക്കുമ്മുടിയാത
മാതിരിയല്ലവോയിവൻ പേശുറായ്.

മീശപൊട്ടാതചിന്നപ്പയലിവൻ
മീശക്കൊമ്പരാം പണ്ഡിതന്മാർകളെ
ആകമാനവും കൊമ്പുകുത്തിപ്പതി–
ക്കാകവന്തോനതുക്കുതകുന്നവൻ.''

രാമയ്യാശാസ്ത്രിയിങ്ങനെ ചൊന്നപ്പോൾ
മുത്തയ്യാശാസ്ത്രിക്കൊട്ടും രസിക്കാതെ
ഭീമമാകിയ മണ്ടത്തരമൊന്നു
രാമസ്വാമിയോടേവമോതീടിനാൻ.

"ആനതെപ്പടിയാനാലുമാകട്ടും
നാനൊണ്ണുകേക്കിറേനതൈ ചൊല്ലുമെ
ശൂദ്രപ്പയ്യനുക്കൊട്ടുമാകാതതാം
ശാസ്ത്രപാരായണം പാപമല്ലവോ.

വ്യാസൻ വാത്മീകി നാരദർ തൈത്തിരി
രൈവതകൻകവഷൻ കപിലനും
ഇന്തപ്പേർകളുക്കല്ലന്നമെപ്പടി–
യെന്നമട്ടിവരാച്ച കടശിയിൽ.

ദിവ്യജാതരിവരുടെ ജാതിയു–
മുല്പനത്തേയും പാര്ക്ക വേണ്ടാമവര്
ഭാവിയെപ്പടി വന്തതെൻറാകവും
യോശനൈ ചെയ്യു നൻറായിപ്പാരുമേ.

ഇന്തപ്പേർകളനത്തുമൃഷികളായ്
വന്തവാറെവ്വിതമെന്റ പാരുംകോ
മാത്തിരമൊ തവിരൈ മലൈ മേലേ
കട്ടപ്പെട്ടു കിടക്കിൻറ വേടനൈ.

കട്ടിനമുനിമാരനത്തും ചേർന്തു
ഓട്ടമാകേ വെക ശീഘ്രമായ് ചെന്റ
കട്ടവുത്തു പൂശിത്തു യാചിത്തുടൻ
കൂട്ടിനാരവര് കൂട്ടത്തിൽ വേടനൈ.

ഇവ്വിതമിരുക്കുംപേരനൈവരും
ദിവ്യരാം കടവുൾക്കലൈ പെററവര്
പാപമെംകൃത പാമരക്കല്ലവോ
പാപമിപ്പടിക്കൊത്തവക്കേശിടാ."

ശാസ്ത്രിമാരിപ്രകാരം പറഞ്ഞതു
കേട്ടതില്ല ചട്ടമ്പിയതു നേരം
ഗ്രന്ഥം കൊണ്ടു വെച്ചീടുവാൻ പോയതോ–
രന്തരത്തിലാണിങ്ങനെ ചൊന്നതു.

ഗ്രന്ഥംകൊണ്ടങ്ങു വെച്ചിട്ടു ചട്ടമ്പി
പിൻതിരിഞ്ഞിങ്ങു വന്നിട്ടു സ്വാമിയെ

ചന്തമോടു നമസ്കരിച്ചാദരാ-
ലങ്ങിരുന്ന സദസ്യരേയും മുദാ.

വന്ദനം ചെയ്തു നിന്നോരു നേരത്തു
നന്നുനന്നെന്നു ചൊല്ലിനാരേവരും
രാമനാഥം ജമീന്ദാരതു നേരം
സാമോദമൊരു സാൽവയും നല്കിനാൻ.

എല്ലാപേരും പുറപ്പെട്ടവിടെ നി-
ന്നുല്ലാസത്തോടു പോയോരനന്തരം
മെല്ലവേ സ്വാമി ചട്ടമ്പിയോടപ്പോൾ
ചൊല്ലിനാനിദമാനന്ദപൂർവ്വകം.

“ആനന്ദം പരമാനന്ദമത്ഭുതം
അർത്ഥമിങ്ങനെയാരും പറഞ്ഞിടാ;
ആശയെയെനിക്കെത്തിടാത്തുള്ളോരോ
ആശയങ്ങളെ നീ ചൊന്ന കാരണം.

ഇന്നലെ വരെ നീയെന്റെ ശിഷ്യനാ-
യിന്നു തൊട്ടു ഞാൻ നിന്നുടെ ശിഷ്യനാം
എന്നിലില്ലാത്തയാശയമൊക്കെയും
നിന്നിൽ നിന്നല്ലയോ ഗ്രഹിക്കുന്നതു.

ആകയാൽ നമ്മളന്യോന്യമിന്നു തൊ-
ട്ടാകുന്നു ഗുരുശിഷ്യരാകുന്നതും.”
അതു കേട്ടു ചട്ടമ്പി ചൊല്ലീടിനാ-
“നയ്യയ്യോ സ്വാമിക്കിങ്ങനെ തോന്നാമോ.

ഇലയും തളിര് പൂക്കളും കൊമ്പുകൾ
കാകളും വിത്തിലില്ലെന്നു ചൊല്ലാമോ
വിത്തിലിവക കാണ്മാനില്ലെങ്കിലും
വിത്തിൽ നിന്നീവകകളുണ്ടാകുന്നു.

അതുപോലെയെനിക്കുള്ളതൊക്കെയും
അവിടത്തെ വക തന്നെയാം നിശ്ചയം
അനുമാനം കൊണ്ടല്ലാതിവകളെ–
യറിയുവാനെളുതല്ല മനുഷ്യനു.

മികച്ച ഗുരു തന്നോടു നേരിട്ടു
പകച്ചു വന്ന യോഗിയെ വെല്ലുവാൻ
വഹിക്കാതെ ഭയപ്പെട്ടിരിക്കുമ്പോഠം
ജയിച്ചോടിച്ചു ഭക്തൻ കബീർദാസൻ.

അതുകൊണ്ടു ഗുരുവിൽക്കവിഞ്ഞൊരു
വരശക്തി കബീരു ചെയ്തെങ്കിലും
ഗുരുവിൽനിന്നുകിട്ടിയതാണതു
ഗുരുതന്നേ പ്രമാണമെല്ലാത്തിനും."

അതു കേട്ടിട്ടു സ്വാമി ചൊല്ലീടിനാ–
"നതു നല്ല ശരിതന്നെയെങ്കിലും
ഇതുപോലേ വരുന്നതു ദുർല്ലഭം
ജനനവിശേഷം തന്നെയാണിതു.

ഭക്തന്മാരെജയിപ്പാൻ പണി തുലോം
ഭക്തന്മരേവരേയും ജയിച്ചിടും
ഭക്തരെല്ലാരെയും ജയിക്കുംപോലെ
ഭക്തിഹീനർ മടങ്ങുമെല്ലാടത്തും."

തപഃശക്തിയും ശവ്നെൻറയംശവും
ശാപശക്തിയുമുള്ള മഹാമുനി
ഭക്തനാകുമയോദ്ധ്യാഭൂപാലനോ–
ടേററു തോറേറാടി നന്നാ വിഷമിച്ചു.

ഭക്തി തന്നെയെല്ലാ വിഷയങ്ങഠംക്കും
ശക്തി നൽകുന്നതും ജയിക്കുന്നതും

ഭക്തനെന്തും തടവില്ലയെംകിലും
ഭക്തി മാത്രംകൊണ്ടിങ്ങനെ വന്നിടാ.''

സ്വാമിയേവം പറഞ്ഞിട്ടകത്തുപോയ്
നിദ്രയ്ക്കായിക്കിടന്നോരനന്തരം
കുഞ്ഞമ്പിള്ളയുമല്പമിരുന്നിട്ടു
അങ്ങുതന്നെ കിടന്നുറങ്ങീടിനാൻ.

സ്വാമി മെല്ലെന്നിമകളടച്ചപ്പോഴും
ആരൊ വന്നിങ്ങകത്തു കടന്നെന്നു
തോന്നുകമൂലം കണ്ണു തുറന്നൊന്നു
നോക്കിയനേരം കണ്ടൊന്നൊരത്ഭുതം.

ശൈവവിഗ്രഹംപോലെ വിളങ്ങുന്നു,
ശൈവതേജസ്സു പാരം ജ്വലിക്കുന്നു,
ചാരുത ചേർന്ന നീണ്ട ജടയൊടും
ചാരം പൂശിന വിസ്തൃതമാറോടും.

പാരം കാന്തി കലർന്ന മുഖത്തോടും
പാണിയിൽ ധരിച്ചീടുന്ന ദണ്ഡൊടും
കണ്ടുപാരം കുതുകവും ഭക്തിയും
പൂണ്ടുകൊണ്ടു നമസ്കരിച്ചീടിനാൻ.

അഞ്ജലിബന്ധം ചെയ്തുനിന്നീടിനാ–
നഞ്ജനാസുതൻ രാമനോടെന്നപോൽ
അഞ്ജസാ പറഞ്ഞീടിനാൻ സ്വാമിയും
മഞ്ജുളമായ വാക്യങ്ങളിങ്ങനെ.

''ഒണ്ണുമേ തെരിയാതെനക്കീശ്വര–
സന്നിധാനമിതെൻറ നാൻ നമ്പുറേൻ,
എന്ന വാക്യമിതിപ്പടി വന്തതു
മുന്നോർ ചെയ്തതൊ നാൻ ചെയ്ത പുണ്യമോ.

ഇപ്പടിക്കൊത്ത ദർശനമെംകള്ള-
ക്കെപ്പടിചെയ്ത പുണ്യത്തിനാൽ വന്ത-
തുള്ളനത്തുക്കടയ പയനതു-
മിപ്പം താനേ കിടൈത്തിതനൈവതും.

ശുത്തനായി നാൻ പാപംകൾ പോയ്ച്ചിതു
ശുത്തമായെൻകുടുംബമനത്തുമെ
ചെപ്പവാനുടിയാതെ പുണ്യംകള്ള-
മെത്തിനാനിന്ത ദർശനം വന്തതാൽ."

വന്ന സീഡനതുകേട്ടു ചൊല്ലിനാൻ,
"എന്നടാ ഉനക്കന്തെപ്പയ്യനടെ
നിഷ്ഠയെപ്പാർത്തു ബുത്തി ചലിക്കവോ
ഒട്ടുമാകാത കാര്യമതല്ലവോ.

അന്തപ്പയ്യനക്കയിലേയമൂർത്തിയാ-
മന്തകരിപു തന്നുടെയംശമാം
ആതലാലന്ത യോകത്തൈ ചെയ്കറാ-
യന്യചേർകൾക്കൈതൈ കൊടുപ്പാർകളോ.

ഉംകൾ ചെയ്കിറ യോകമതുക്കൊന്നാ-
വുംകളിക്കതകന്നതതു താനേ
ശംകിതംകളൈ ചാരാമലും യോക
ശംകതികൾ തവറാമലാകവും.

ഉത്തമശതാചാരശമ്പത്തിനാൽ
പത്തനായ് ശാന്തദാന്തനമാകത്താൻ
മുത്തിചിത്തികളൊണ്ണും നിനയാമൽ
കർത്തവ്യമാക ചെയ്യുംകോ യോഗത്തൈ.

അഷ്ടമൂർത്തിയേതുക്കാക വന്തിംകെ-
വിഷ്ടപത്തിലെ മർത്ത്യനായിപ്പടി

ദുഷ്ടർകളെയനത്തും വതൈ ചെയ്തു
ശിഷ്ടപാലനത്തുക്കു വന്താർകളൊ.

ബ്രഹ്മശാപത്തിനാലെയും ശൌണ്ഡിക
മണ്ഡലംകളൈ സാമ്യത്തിലാക്കവും
തവിരെ ചിലതുക്കുമാകത്താനെ–
യഷ്ടമൂത്തിയും പുത്രനും വന്തിതു.

ശാപത്തുക്കെന്നകാരണമാനതു
ശാപത്തുക്കുള്ള കാരണം ചൊല്ലുറേൻ
ഓംകാരപ്പൊരുളും കേട്ടാര് കുമാരരും
ശംകിതരായിരുന്താര് പിരമനും.

അന്തവേളയിൽ കട്ടിനാൻ ബ്രഹ്മനൈ
കട്ടിയംകൈമുറിയിലടൈത്തുട്ടാര്
അങ്കിരുന്തു ശപിത്താര് പിതാമഹര്
പൊംകി വന്ത കോപത്താൽ കുമാരരൈ.

പംകുചെയ്ത പകയിനാലെ മത്ത്യ
മംകയോനിയിൽ പോയിപ്പിറന്തീട്ട
മത്ത്യനായിപ്പിറന്തു പ്രണവത്തി–
നത്ഥമൊണ്ണും തെരിയാതലൈന്തു നീ

പുത്തി കെട്ട കവലൈ പൊരുന്തി വ–
ന്തത്തലായ്മെത്തവും വിചാരപ്പെട്ടും
ഉൻപിതാ വന്തെനക്കുപതേശത്തൈ
തന്തിതാനാലൊഴിഞ്ഞീട്ടും ശാപവും.

അന്തക്കാലം വരെയതു നിൻറിട്ടും
പെംകിതോരകംകാരപ്പയനിതു
അപ്പുറമുനക്കുത്തമ കാലമാം
പുത്തി ചിത്തികളൊക്കെ തെളിന്തിട്ടും.

കർത്തൃകാരണകാര്യ്യംകളിനാലെ
മൂർത്തികൾ വന്നവതാരം ചെയ്കുറായ്
ചിത്തരാന മഹാമുനി കാശ്യപൻ
ഉത്തമനവൻ നീ താൻ തെരിഞ്ഞിതോ.

വാരണപ്പള്ളി രാമനായ്വന്നവൻ
മാരണക്കടൽ താണ്ടിക്കടന്നവൻ
കാകഭുണ്ഡമഹാമുനിയാനവൻ
ശാപത്താലിന്ത ഞാലത്തിൽ വന്നതും.

നാനിവനുക്ക ജ്ഞാനഗുരുവാച്ചു
നീയിവനുക്ക അത്യാത്മതേചികൻ
പേലൊന്നുക്കിവൻ ജ്ഞാനകുരുവാകും
വാരണപ്പള്ളിയത്യാത്മ തേചികൻ.

ഇവ്വിഴയംകൾ നംപം രകസ്യമാം
ഒവ്വരുക്കും കൊടുക്കലൊകാതിതെ.
അവ്വിതമാകത്താനേ നടക്കട്ടും
പേശൊലാ വെളിക്കാക്കൊലാ തെല്ലുമേ."

ഇപ്രകാരം പറഞ്ഞു യോഗീശ്വരൻ
ക്ഷിപ്രമങ്ങു മറഞ്ഞോരനന്തരം
സപ്രമോദം തൊഴുകയ്യുമായിട്ടു
അപ്രദേശത്തു നിന്നൊരു നാഴിക.

പിന്നെയങ്ങു നിദ്രയ്ക്കായ്ക്കിടന്നിട്ടും
വന്നതേയില്ല നിദ്രാഭഗവതി
ഉന്നതൻ യോഗി ചൊന്ന വിഷയങ്ങൾ
മന്ദമന്ദം നിരൂപണത്തെച്ചെയ്തു.

നിത്യവുമുള്ള നിഷ്ഠകളൊക്കെയും
ചിത്തശുദ്ധിയോടെ ചെയ്തിരുവരും

മദ്ധ്യാഹ്നത്തിലാഹാരവും ചെയ്തിട്ടു
ചിത്തമോദം കലർന്നിരിക്കും വിധൌ.

സ്വാമി ശിഷ്യനോടായിപ്പറഞ്ഞിതു
“ക്ഷേമനാം നിൻഗുരുവരനിന്നലെ
യാമിനിയിലുറക്കം തുടങ്ങിയ
നേരമിങ്ങെഴുന്നള്ളി വന്നീടിനാൻ.

വിസ്മിതമാം വിശേഷകഥകളെ
സസ്മിതം മൃദു ചൊല്ലിനാനദ്ദേഹം
അസ്മദീയരഹസ്യമുരച്ചതും
വിസ്മയം ബഹുവിസ്മയമെത്രയും.”

സ്വാമിയിങ്ങനെ ചൊന്നതു കേട്ടിട്ടു
പ്രേമഭക്തിയിൽ മുങ്ങി മുങ്ങി ദ്രുതം
വേളിബ്ഭാഗം തിരിഞ്ഞു ഗുരുപാദം
ധ്യാനം ചെയ്തു നമസ്കരിച്ചീടിനാൻ.

“സൽഗുരുഭ്യോ നമസ്തേ നമോസ്തുതേ
നിസ്തുലാനന്ദമൂർത്തേ നമോസ്തുതേ
വേളിമാമലമദ്ധ്യത്തിലമ്പോടേ
ഏഴാമത്തെ സമാധിയടഞ്ഞോനേ.

തൃപ്പദങ്ങളടിയന്റെ മാനസേ
നില്പതിന്നായനുഗ്രഹിച്ചീടണേ
കെല്പെഴും തിരുമേനിയടിയന്റെ
ചിത്തതാരിൽ വിളങ്ങിനിന്നീടണേ.

കായനാശം വരുന്നോരു നേരത്തും
കാണണം സച്ചിദാനന്ദരൂപത്തെ
ഏഴയാകുമടിയന്റെ പ്രാർത്ഥന
പാഴിലാക്കരുതെന്റെ ഭഗവാനേ.

ഇങ്ങെഴുന്നള്ളി വന്നിട്ടും ദർശനം
തന്നിടാഞ്ഞതിൻകാരണമെന്തയ്യോ
ഒന്നുമേയറിയാത്തൊരു ബാലകൻ
എങ്ങിനേയറിയുന്നു മഹാശയം.

ഇങ്ങനേചൊല്ലി വീണു നമസ്കരി–
ച്ചങ്ങിനേയല്പനേരം കിടന്നിട്ടു
പിന്നെപ്പാരായണം ചെയ്വതിന്നായി
ചെന്നൊരു പുസ്തകം കൊണ്ടുവന്നുടൻ.

ഗുരുപാദം മനസ്സിലുറപ്പിച്ചു
പരിചോടേ തുടങ്ങി പാരായണം
അർത്ഥഭാഷണത്തോടു മധുരമാ–
യെത്രയുമത്ഭുതമായ്ത്തദന്തരേ.

സ്വസ്ഥമായിട്ടിരിക്കുന്ന സ്വാമികൾ
പുസ്തകം വായിക്കുന്നു ചട്ടമ്പിയും
അസ്തശങ്കം വിശേഷാശയങ്ങളെ
മാത്രമാണന്നു വിസ്തരിക്കുന്നതും.

ആനന്ദഗിരി കേട്ടുകേട്ടാമോദാ–
ലാനന്ദക്കടൽ തന്നിൽ മുഴുകുന്നു
"ബുദ്ധിവൈഭവമേറുമിവനുടെ
ബുദ്ധിവൈഭവമത്ഭുതമത്ഭുതം.

എന്നുടെ ശിഷ്യനായി വന്നോരിവൻ
എന്നുടെ ഗുരുവായി ഭവിച്ചിപ്പോൾ
എന്നിലില്ലാത്തയാശയമൊക്കെയും
തന്നെയാണിവൻ വിസ്തരിക്കുന്നതും.

ആകയാലീ വിശേഷാർത്ഥഭാവങ്ങൾ
ഞാനിവനിൽ നിന്നും ഗ്രഹിച്ചീടുന്നു

പ്രായമില്ലെങ്കിലെന്തു കുറവിതിൽ
ശൈവമാഹാത്മ്യമല്ലയോ കേവലം.

പാരമൊന്നു കഴിഞ്ഞപ്പോൾ തഞ്ചാവൂര്
വീരഭട്ടമണികണ്ഠദീക്ഷിതർ
കാശിയിലുള്ള വിദ്വൽജനങ്ങളെ-
ക്കാലടി പണിയിച്ച മഹാവീരൻ.

ഭാരതത്തിലെപ്പണ്ഡിതന്മാർകളെ
പോരുകൊണ്ടേതാനേറെ വിറപ്പിച്ചോൻ
പാരമുന്നതമേറുന്ന പണ്ഡിതൻ
പാരാതങ്ങു സമാഗതനായിനാൻ.

ദീക്ഷിതരെന്നുമങ്ങുവന്നെത്തുന്ന
ശാസ്ത്രിമാരുമൊരുമിച്ചു വന്നപ്പോൾ
അത്ര മേവും ജനങ്ങളശേഷവും
നിസ്ത്രപം വന്ദനാദികൾ ചെയ്തുടൻ

അന്യമായ നിരൂപണം കൂടാതെ
മാന്യമായൊരു സ്ഥാനത്തിരുത്തിനാൻ
പിന്നെയെല്ലാവരുമിരുന്നിട്ടുടൻ
കുഞ്ഞൻപിള്ള വായിച്ചു തുടങ്ങിനാൻ.

പദ്യമോരോന്നു വായിച്ചതിനുള്ളോ-
രുദ്ദേശങ്ങളുമർത്ഥവും ഭാവവും
വിസ്തരിച്ചു പറയുന്നതു കേട്ടു
വിസ്മയപ്പെട്ടിരുന്നുപോയ് ദീക്ഷിതർ.

"അമ്പടായിവനാരിത്ര പോന്നവൻ
വമ്പന്മാർക്കൊരു വമ്പനായുള്ളവൻ
കമ്പമില്ല മൊഴികൾക്കറെപ്പില്ല
ഇമ്പമായ് നല്ലൊഴുക്കുമതിനുണ്ട്.

ശാസ്ത്രവാദത്തിനേററാലിവനോട്ട
തോററുപോകുമെന്നുള്ളതു നിശ്ചയം
ഓരോരോ പദ്യങ്ങൾക്കും വിശേഷമായ്
നാലുമാതിരിയർത്ഥം പറയുന്നു.

ആവതില്ലതുപോലേ പറയുവാ–
നാശയമിതുപോലെയില്ലാർക്കുമെ
ഇന്നിവൻ ചെറുപയ്യനാണെങ്കിലും
ഉന്നതൻ മഹാദിവ്യനത്രേ തുലോം.

എങ്ങിനേ ഞാനിവനെ ജയിച്ചിട്ടു–
മെങ്ങിനെയിങ്ങടങ്ങിയിരുന്നിടും
ഭട്ടദീക്ഷിതരെന്നുള്ള കീർത്തിയും
നഷ്ടമായിഭവിക്കുമോ ദൈവമേ."

ഈ വിധമുള്ള ചിന്ത മുഴക്കയാൽ
വേപഥു കൊണ്ടു പാരം വിഷണ്ണനായ്
വാടിടും മുഖത്തോടുമിരിക്കുന്ന
കോവിദൻ തൻെറ ഭാവമറിഞ്ഞിട്ടു.

ഇദ്ദേഹത്തെവരുത്തിയ വിപ്രനാം
മുത്തയ്യാശാസ്ത്രി ദീക്ഷിതരേയുംകൊ–
ണ്ടോട്ടു ദൂരത്തു കൊണ്ടുപോയ് ഗൂഢമാ–
യദ്ദേഹത്തിനോടിങ്ങനെ ചൊല്ലിനാൻ.

"ശാസ്ത്രവാദത്തുക്കാകാതിവനോട്ട
ശാസ്ത്രംകളനത്തും കററ കൊണ്ടവൻ
ശൂദ്രനാകുമിവനിപ്പടിക്കൊത്ത
ശാസ്ത്രപാരായണം പാപമെൻെറാരു

ചോദ്യത്തെ കൂടുത്താലതുക്കൊപ്പാന
ശാസ്ത്രമില്ലാതതാലിവൻ തോററു പോം.

യുക്തിപേശിനാലാലുമിതിലാകാ
തപ്പിതം നമുക്കൊണ്ണം കിടയാതു."

ആവിലനീരിൽ തേറാമ്പൽ പോലെ—
യാകമാനം തെളിഞ്ഞിതു ദീക്ഷിതർ
വന്നിരുന്നു സഭയിൽ മുന്നേപ്പോലെ
ഒന്നുനോക്കിനാൻ ഗംഭീരഭാവത്തിൽ.

രൂക്ഷഭാവത്തിൽ ചട്ടമ്പിയെ നോക്കി
ദീക്ഷിതർ പറഞ്ഞാനിടിവെട്ടും പോൽ
ശബ്ദംകേട്ടു നടുങ്ങിയെല്ലാവരും
മുത്തയ്യാവിനു മാത്രമാഹ്ലാദമായ്.

"പുസ്തകത്തെനീ താഴെവെച്ചിടുക"
"പുസ്തകം താഴെവെക്കുകയില്ല ഞാൻ"
"വയ്ക്കെടൊ പുസ്തകത്തെപ്പലകയിൽ"
"വയ്ക്കുകയില്ലെന്നല്ലേ പറഞ്ഞതു'".

"വെയ്ക്കടാപുസ്തകമെന്നുചൊല്ലുവാൻ
പുസ്തകം നിങ്ങടെവകയല്ലല്ലൊ
മസ്തകത്തിൽ വെളിവൊട്ടുമില്ലയോ
മസ്തകം കളിമണ്ണു നിറഞ്ഞതോ.

ശാസനയ്ക്കുവഴങ്ങുവാൻ നിങ്ങടെ
ദാസനാം ശിഷ്യനുമൊന്നുമല്ലഞാൻ
പേപിടിച്ചോരുനായ് കുരക്കും പോലെ
പേപിടിച്ചിവിടെക്കുരച്ചീടണ്ടാ."

കണ്ണു രണ്ടും ചെമന്നു പല്ലും കടി—
ച്ചർണ്ണവം പോലലറിക്കോപത്തോടും
പണ്ഡിതർ വിറച്ചുംകൊണ്ടു ചൊല്ലിനാൻ
"കേളെടായിതുകേട്ടു പടിയെടാ.

ശൂദ്രജാതികൾക്കൊക്കെയൊരിക്കലും
ശാസ്ത്രപാരായണമരുതൊട്ടുമേ
ശ്രോത്രിയരുടെ പാദശുശ്രൂഷകൾ
മാത്രമേ ബ്രഹ്മദേവൻ വിധിച്ചുള്ളു.

എന്നിരിക്കവേ ശാസ്ത്രപാരായണം
നിന്ദ്യനാകിയ നീ ചെയ്തിടുന്നതു
നിന്ദ്യമോ വന്ദ്യമോ നിൻെറ മണ്ടയിൽ
നിന്ദ്യമാകിയകാമ്പും നിറഞ്ഞിതോ."

"വേദശാസ്ത്രാദിയാകും പ്രമാണങ്ങൾ
വ്യാസനാലെ വൈശ്യാർക്കും പഠിച്ചീടാം
ശ്രോത്രിയരുടെ പാദശുശ്രൂഷകൻ
ശൂദ്രനാണെന്നൊരേടത്തുമില്ലതിൽ.

മൂന്നുപാധികൾക്കുമിണങ്ങീടുന്ന
പൂർവ്വശാസ്ത്രങ്ങളല്ലോ പ്രമാണങ്ങൾ
ആ പ്രമാണങ്ങൾകൊണ്ടു തെളിക്കാമോ
നിങ്ങളിപ്പോൾ പറഞ്ഞവയൊക്കെയും.

ജാതിയെന്നതു ദേഹമോ ജീവനോ
മാതൃമാർഗ്ഗമോ പൈതൃകമാർഗ്ഗമോ
ജാതിയും കുലം ഗോത്രങ്ങളെന്നിവ
പാമരന്മാരാം നിങ്ങടെയല്ലയോ.

ജീവചൈതന്യമീശ്വരചൈതന്യം
ഇങ്ങനേരണ്ടു ചൈതന്യഭേദങ്ങൾ
ഭാവവുംവൃത്തിസങ്കല്പങ്ങളും
ബോധമുള്ളവർക്കില്ലല്ലോ ജാതിയും.

ബ്രഹ്മപാദശുശ്രൂഷകൻ ശൂദ്രനെ-
ന്നല്ലയോ ബ്രഹ്മദേവൻ വിധിച്ചതു

ബ്രഹ്മപാദത്തെ സ്വാർത്ഥപരതയാൽ
ബ്രാഹ്മണപാദമെന്നാക്കിവെച്ചതും

നിങ്ങൾതന്നെയല്ലേയതു ചെയ്തതും
നിങ്ങടെമൂഢബുദ്ധികൊണ്ടല്ലയോ
ഇങ്ങനെയുള്ളമൌഢ്യം കൊണ്ടല്ലയോ
നിങ്ങളെന്നുമധഃപതിക്കുന്നതും.

ദ്വാപരംവരെ ബ്രാഹ്മണരെല്ലാരും
വേദസാരം ഗ്രഹിച്ചവിശിഷ്ടന്മാർ
ദ്വാപരംപോയനന്തരം ബ്രാഹ്മണർ
വേദഭാരം ചുമക്കും കഴുതകൾ.

എങ്കിലുമവർ ബ്രാഹ്മണരാണെന്നു
ശങ്കയില്ലാതെ പാരം തെളിയുന്നു
ഹുംകൃതി മിരട്ടും നല്ലതട്ടിപ്പും
വങ്കന്മാരുടെ വേദമിവമൂന്നും.

ബ്രഹ്മപാദമറിയാത്ത മൂഢന്മാർ
ബ്രഹ്മസൂത്രം ധരിക്കുന്നെല്ലാവരും
കന്മഷങ്ങളാം കർമ്മങ്ങൾ ചെയ്തുചെ-
യ്തുന്മദം പൂണ്ടു മണ്ടിനടക്കുന്നു.

നിങ്ങളുമതിൽ ചേർന്നവരാണെന്നു
നിങ്ങൾ തന്നേ തെളിയിച്ചിരിക്കുന്നു
തിങ്ങിന മദമേവക മൂലമാ-
യിങ്ങനെയൊക്കെവന്നു ഭവിച്ചപ്പോൾ

നാലുമൂന്നുമറിയാത്ത നിങ്ങളീ
വാദത്തിന്നു പുറപ്പെട്ടതെന്തിനു
നാലുമൂന്നും പഠിക്കണമെങ്കിലോ
ഞങ്ങളോടിന്നു തന്നേ പഠിക്കുവിൻ.

ഈശ്വരകല്പിതം ജീവകല്പിതം
ഈശ്വരഭ്രാന്തി ജീവവിഭ്രാന്തിയും
ഇങ്ങനെ നാലിലുൾപ്പെടാതൊന്നുമേ-
യിന്നുലോകത്തിലില്ലെന്നറിഞ്ഞാലും.

ഇശനാ, മായ, ജീവനുമെന്നിവർ
മൂന്നുചൈതന്യമെന്നു പറഞ്ഞിടാം
ഈവകകളൊന്നുമറിഞ്ഞീടാതോ
ചാടിയതവതാളത്തിലായ്‌വന്നു.

താളമില്ലാത്തപാട്ടും കളികളും
നൂലറിയാത്തവൻെറ വാദങ്ങളും
മണ്ണറിയാത്തവൻെറ കൃഷികളു-
മെന്നും തോലിയായ്തന്നേ ഭവിച്ചിടും.

ആളറിയാതെയേൾക്കരുതാരൊടും
ആരോടും ഹിതമായ്പെരുമാറണം
ആളുകൂട്ടം സഭയിൽ ഞെളിയരു-
താരും മോശക്കാരല്ലെന്നുറയ്ക്കണം.

എതിരാളി വീരുതനെന്നോക്കണം
അതിഥി ഗുരുവാണെന്നുറയ്ക്കണം
മതിമോഹങ്ങളൊക്കെ ത്യജിക്കണം
മതി തന്നിൽ വിനയം വളർത്തണം.

തന്നുടെ മനഃപ്രാപ്തി ബലങ്ങളും
തന്നുള്ളിൽ മറക്കാതെയിരിക്കണം
അന്യവൈഭവമാരാഞ്ഞറിയണം
അതിനൊത്ത പ്രവൃത്തിയിരിക്കണം.

ഉഗ്രശാസനം വർജ്യമാക്കീടണം
അഗ്ര്യഭാവമകലെക്കളയണം

വിഗ്രഹം സമന്മാരിലായീടണം
വ്യഗ്രത വരുത്തീടരുതാരിലും.

ലോകനീതികളൊന്നുമറിയാതെ
ശാസ്ത്രകോടി ഗ്രഹിച്ചാൽ മതിവരാ
ലോകനീതിയും ശാസ്ത്രസാരങ്ങളു-
മാവതു പോലെയൊക്കെ ഗ്രഹിക്കണം.

നിങ്ങളീവകയൊന്നും ഗ്രഹിക്കാതേ
വന്നു ചാടിയതേററമബദ്ധമായ്
ഇന്നിയെന്തിന്നിരുന്നു മിഴിക്കുന്നു
വന്നതു വന്നു കീർത്തിയും പോയല്ലോ."

ഇങ്ങനെ കുഞ്ഞമ്പിള്ള പറഞ്ഞപ്പോഠം
അങ്ങിരുന്നമണികണ്ഠദീക്ഷിതർ
മഞ്ഞളിച്ചു വിവശനായെത്രയു-
മന്നമദ്ധ്യേ ബകമെന്ന പോലെയായ്.

"ഇന്നിയെന്തൊന്നു ചൊല്ലുമിവനോടു
നിന്ദ്യനായിച്ചമഞ്ഞല്ലോ ദൈവമേ
ഒന്നും മിണ്ടാതിരുന്നുവെന്നാകിലോ-
യിങ്ങനെയപമാനം ഭവിക്കുമോ.

പാദപാണികഠം ബ്രഹ്മത്തിനില്ലെന്നു
വാദിക്കാമിന്നിയെംകിലുമായതു
സ്ഥാപിക്കാനെളുതല്ലായിവനോടു
പാദപാണികഠംക്കർത്ഥം പലതുണ്ടാം."

ലജ്ജയുമൊരുകോപവുമീർഷ്യയും
പററിയോരപമാനവുമൊന്നിച്ചു
സജ്ജമായി മനസ്സുരുകിത്തള-
ർന്നു പാരമിരുട്ടായി കണ്ണിനും.

സാഗരം നദികൾ തടാകങ്ങളും
ധാടിയോടങ്ങു നീന്തിക്കടന്നൊരു
വീരനിപ്പോൾ മടക്കുഴിയിങ്കൽവീ-
ണാകുലപ്പെട്ടു മുങ്ങിത്തളരുന്നു.

പണ്ഡിതന്മാരെയൊക്കെ ജയിച്ചൊരു
ചണ്ഡവിക്രമനാകിയ ദീക്ഷിതർ
കുഞ്ഞമ്പിള്ളയോടേററുടൻ തോററതു
മുത്തയ്യാവിനു സംകടമേററവും.

ഇങ്ങനെ വിവശതപമാം വാരിയിൽ
മുങ്ങി മുങ്ങിയിരിക്കുന്നവരുടെ
സന്നിധാനത്തിൽ ചെന്നു കുഞ്ഞമ്പിള്ള
മംഗളമായ വാക്യങ്ങളോതിനാൻ.

"എന്തിനിങ്ങനേ മാഴ്കിത്തളരുന്നു
ബന്ധമില്ലിതിനോർത്തു കാണുന്നാകിൽ
ചിന്തിച്ചീടേണ്ട തോൽവിജയങ്ങളെ
ചിന്ത തന്നെയിതിനുള്ള കാരണം.

ചിന്തയാകുന്നു സന്തോഷകാരണം
ചിന്തയാകുന്നു സന്താപമൂലവും
ചിന്തയാകുന്നു സർവ്വവിനാശിനി
ചിന്തയെല്ലാം മനസ്സിൻെറ കാര്യമാം.

ചേതസ്സാകുന്നു മൂലമെല്ലാററിനും
ചേതസ്സിൻകാര്യമാകുന്നു സർവ്വും
ആകയാൽ മനം തന്നെപ്പഴക്കണം
ചേതസ്സപ്പോൾ വശമായി വന്നിടും.

മാനസത്തെപ്പഴക്കുവാൻ വേറൊരു
സാധനമില്ല മാനസമെന്നിയേ

മാനസത്താൽ പ്രവൃത്തികൾ ചെയ്തിട്ടു
മാനസത്തെ വശത്തു വരുത്തണം.

ഗുരു ചൊല്ലീട്ടഭ്യാസം ചെയ്യുമ്പോൾ
മനം താനേ വശമായി വന്നിടും
അഭ്യാസങ്ങൾ പ്രവൃത്തമാകുന്നതും
മനമല്ലാതെ മറ്റൊന്നുമായ്പരാ.

അങ്ങിനേ മനം സ്വാധീനമാകുമ്പോൾ
ഭിന്നമാമവിച്ഛിന്നമാം മായയും
നിന്ന വാസനക്കൂട്ടവും പോയിടും
നിർമ്മലത്വം ഭവിക്കും മനസ്സിനും.

ജീവൻ തന്നുപാരിയായ ശബ്ദമാം
കേവലം മനശ്ശബ്ദമെന്നോർക്കണം
ജീവനെന്നും മനസ്സെന്നും ചൊല്ലുമ്പോൾ
രണ്ടുമൊന്നെന്നു തന്നേ ധരിക്കണം.

കന്മഷങ്ങളൊഴിയുമ്പോൾ ജീവനും
നിർമ്മലബ്രഹ്മം തന്നെയായ്ത്തീരുന്നു
ജീവന്മുക്തനെന്നുള്ളോരവസ്ഥയും
വിശ്വദർശനമെന്നുള്ള സിദ്ധിയും

പ്രാപ്തനായ്പരമാനന്ദപൂർണ്ണനാ-
യേകനായ് സഞ്ചരിച്ചീടാമെപ്പൊഴും
സക്തിയൊന്നിലുമില്ലാതെ ശുദ്ധനായ്
ലോകപൂജ്യനായിട്ടു നടന്നിടാം.

ഈ വിധമുള്ള തത്വങ്ങളൊക്കെയും
പാവനങ്ങൾ പരമരഹസ്യങ്ങൾ
കേഴ കൂടാതെ നിങ്ങൾ ഗ്രഹിച്ചതും
ഈ വിധമിങ്ങു വന്നതുകൊണ്ടല്ലേ.

അന്യശാസ്ത്രപാരംഗതന്മാർ നിങ്ങൾ
ജന്മമൃത്യുഭയമൊഴിച്ചീടുന്ന
വന്ദ്യമാകിയ വേദാന്തശാസ്ത്രങ്ങ–
ളൊന്നുമേ വശമില്ലല്ലോ നിങ്ങൾക്ക.

ആയതിലുള്ള ഗൂഢതത്വങ്ങളെ
മായമെന്നിയേ നിങ്ങൾ ഗ്രഹിച്ചു
തോൽവിയോ ജയമോയെന്നു നോക്കുമ്പോൾ
തോൽവിയല്ല ജയമെന്നു കണ്ടീടാം.

എന്നതുകൊണ്ടു നിങ്ങളിനിയൊരു
വന്ദനീയനായുള്ള ഗുരുവിനെ
ചെന്നു കണ്ടു തൃപ്പാദം നമസ്കരി–
ച്ചിന്നിവിടെ നടന്ന കഥയെല്ലാം.

ഒന്നൊഴിയാതുണർത്തിക്കണമതിൽ
മന്ദതയോ മടിയോ ജുഗുപ്സയോ
ലജ്ജയോ വർഗ്ഗഭേദമോ കൂടാതെ
ധന്യമാം ഭക്തിയോടറിയിക്കണം.

അഗ്ഗുരുവിൻ തിരുമുഖത്തിംകൽ നി–
ന്നുൽഗളൽചാരു തത്വാമൃതങ്ങളേ
ഉൾക്കൊണ്ടിട്ടതിഭക്തിയോടേയിരു–
ന്നുൾക്കരുന്നിൽ മനനം ചെയ്തീടണം.

ഇങ്ങനെ മനനം ചെയ്തിടുമള–
വങ്ങു തത്വങ്ങളൊക്കെ പ്രകാശിക്കും
തിങ്ങിന മനഃശുദ്ധിയും ഭക്തിയും
വന്നീടുമീശകാരുണ്യവും തദാ.

അങ്ങിനെയധികാരിയായീടുമ്പോൾ
നിങ്ങളിൽക്കനിവുററ ഗുരുവരൻ

നിങ്ങളെ തിരുമുമ്പിലിരുത്തീട്ടു–
മങ്ങിടാതുപദേശവും തന്നീടും.”

കുഞ്ഞമ്പിള്ളതൻ വാക്കിലെച്ചാതുൎയ്യ–
മാധുൎയ്യങ്ങളുമൎത്ഥവിശേഷവും
തിങ്ങിവിങ്ങി ലസിക്കും മനോഹര
ഭംഗിയിലടിപെട്ടുപോയ് ദീക്ഷിതർ.

തുംഗമാമഹംഭാവമെല്ലാംശമി–
ച്ചിംഗിതമായ ശാന്തിയെക്കൈക്കൊണ്ടു്
കുഞ്ഞമ്പിള്ളയുടെ കരത്തെ ഗ്രഹി–
ച്ചങ്ങൊരേടത്തു കൊണ്ടുപോയോതിനാൻ.

“എങ്ങു പോയാൽ ഗുരുവേ ലഭിച്ചീടും
ഇങ്ങനെയൊരാളില്ലല്ലോ ഭാരതേ
ഭാരതത്തിലെ വിദ്വൽജനങ്ങളെ–
യാകമാനം ജയിച്ചവനാണു ഞാൻ.

ഈവിധമറിവുള്ള പുരുഷനെ–
യിന്നിതുവരെ കണ്ടില്ല ഞാനെങ്ങും
ആയതുകൊണ്ടു നിങ്ങൾ തന്നെ ഗുരു–
വാകണമെന്നാണെനിക്കൊരാശയം.”

“ശിഷ്യനായിക്കഴിയുന്ന കാലത്തു
ഗുരുവാകുന്നതിനു വിധിയില്ല
എന്നുടെ ഗുരു മുന്നിലിരിക്കുമ്പോൾ
പിന്നെ നിങ്ങളെന്തിനു പരുങ്ങുന്നു.”

“അയ്യയ്യോയെനിക്കുത്രയ്ക്കു യോഗ്യത–
യില്ലല്ലോ പിന്നെ ഞാനെന്തു ചെയ്യുന്നു
നിങ്ങടെ ഗുരുവിനുടെ ശിഷ്യനായ്
വന്നിടുവാനെനിക്കുണ്ടോ ഭാഗ്യവും.

"ഭാഗ്യയോഗങ്ങളൊന്നും നിനയ്ക്കേണ്ടാ
യോഗ്യനായ ഗുരുവോടടുക്കുമ്പോൾ
യോഗ്യതയൊക്കെത്താനേ ഭവിച്ചിടും
ഭാഗ്യയോഗങ്ങളപ്പോൾ നിരൂപിക്കാം."

എന്നിവണ്ണം പറഞ്ഞതു കേട്ടിട്ടു
ചെന്നു സ്വാമിതൻ പാദങ്ങളിൽ വീണു
ദണ്ഡവൽനമസ്കാരത്തെ ചെയ്തിട്ടു
അഞ്ജലിബദ്ധനായി നിന്നീടിനാൻ.

സ്വാമിയപ്പോൾ കനിഞ്ഞരുളിച്ചെയ്തു
"താമസിക്കേണമിന്നു മുതൽക്കിങ്ങു
താമസമൊരുമാസമാകും വിധൌ
താമസശീലമപ്പോൾ നശിച്ചിടും.

പിന്നെയാണുപദേശം വാങ്ങീടുവാൻ
സന്നദ്ധമധികാരം ലഭിപ്പതും
അങ്ങിനെയധികാരിയായീടുമ്പോ–
ളങ്ങു ജ്ഞാനോപദേശവും തന്നിടും.

ഇപ്പൊഴങ്ങവിടെ ചെന്നിരുന്നിട്ടു
തത്വബോധമുറപ്പതിനായിട്ടു
ശ്രദ്ധയോടെയിരുന്നു ശ്രവിക്കണം
തത്വസാരങ്ങളാണവയൊക്കെയും."

വമ്പനാം ശാസ്ത്രി കുമ്പിട്ടു സ്വാമിയെ
മുമ്പിരുന്നസ്ഥലത്തേക്കു ചെന്നുടൻ
കമ്പമൊക്കെയകലെക്കളഞ്ഞിട്ടു
ജൃമ്പമോടേ ശ്രവിച്ചിരുന്നീടിനാൻ.

അൎത്ഥവിസ്തരണങ്ങളുമായതിൻ–
ലക്ഷ്യലക്ഷണഭാവഭേദങ്ങളും

അക്ഷയക്ഷയതത്വസ്വഭാവവും
വിസ്തരിച്ചു പറഞ്ഞു തുടങ്ങിനാൻ.

ശാസ്ത്രികളതു കേട്ടുകേട്ടെത്രയും
ശ്രദ്ധയോടേ രസിച്ചങ്ങിരിക്കുന്നു
അച്ഛമാനസനായി തെളിവോടേ
ശ്രദ്ധ മറ്റൊന്നിലും പകരുന്നില്ല.

നാഴികമണി രണ്ടായ നേരത്തു
വായന മതിയാക്കിയവരപ്പോൾ
തോഷമോടു സഭയിലിരുന്നവർ
മോദമോടു ചട്ടമ്പിയെ വാഴ്ത്തിനാർ.

ദോഷം ലേശമില്ലാത്ത പ്രഭുക്കന്മാർ
കാശിപ്പട്ടുകളോരോന്നു കൊണ്ടുവ-
ന്നാശയാനന്ദപൂർണ്ണമുദിതമാം
ആശയത്തോടു ചട്ടമ്പിക്കേകിനാർ.

രാമനാഥംജമീന്ദാരതു നേരം
രാജിതമണിരത്നപ്രകാശമാം
ചാരുവാകിയോരംഗുലീയമെടു-
ത്തംഗുലത്തിലലംകരിച്ചീടിനാൻ.

മുത്തയ്യാശാസ്ത്രികളൊഴിച്ചെല്ലാരും
ഒത്തുചേർന്നു ചട്ടമ്പിയെ വാഴ്ത്തുമ്പോൾ
മുത്തയ്യാവസൂയാകുലനായിട്ടു
നിസ്തുലകോപമോടേ മരുവിനാൻ.

ശാസ്ത്രിമാരും പ്രഭുക്കളുമെല്ലാരും
യാത്ര ചൊല്ലിത്തിരിച്ചോരനന്തരം
ദീക്ഷിതർ മാത്രമങ്ങിരുന്നു സ്വാമി
കല്പനാലംഘനം ചരുത്തീടാതേ.

വ്യാഘ്രചർമ്മവും ചർമ്മോപധാനവും
ചട്ടമ്പിക്കു കൊടുത്തതു പോലൊരു
ചർമ്മവുമുപധാനവും നൽകിനാൻ
ദീക്ഷിതർക്കു ശയിപ്പതിനായിട്ടു.

മൂന്നടിച്ചപ്പോൾ സ്വാമിയും ശിഷ്യനും
സ്നാനമാദിയാം നിത്യകർമ്മം ചെയ്തു
മണ്ഡപത്തിലിരുന്നങ്ങവരുടെ
യോഗനിഷ്ഠകൾ ചെയ്തു തുടങ്ങിനാർ.

ഭാസ്കരോദയം കണ്ടിട്ടു ദീക്ഷിതർ
മെല്ലവേ ചെന്നു സ്നാനം കഴിച്ചുടൻ
അർഘ്യമാദിയാം കർമ്മങ്ങൾ ചെയ്തു തീ-
ർത്തെത്തിനാൻ സത്വരം മണ്ഡപത്തിങ്കൽ.

പത്തുമൊന്നുമടിച്ചപ്പോൾ നിഷ്ഠകൾ
തീർത്തു ഭിക്ഷയും ഭക്ഷണവും കഴി-
ച്ചക്ഷണം തന്നേ പുസ്തകം കൊണ്ടു വ-
ന്നക്ഷയമോദം വായിച്ചു മെല്ലവേ.

പൈംകളരുടെ സൃഷ്ടിക്രമങ്ങളും
നാരദാദിസന്യാസമുറകളും
ഓംകാരത്തിൻപിരിവുകൾ മാത്രകൾ
ശ്രീ വരാഹേ പ്രണവഭ്രമികളും.

യോഗസാധനസാധകരീതികൾ
യോഗങ്ങൾ പലതിന്റെ മുറകളും
ഈശ്വരകല്പിതങ്ങളും ഭ്രാന്തികൾ
ജീവകല്പിതം ജീവവിഭ്രാന്തിയും.

ആദിയിൽ ബ്രഹ്മചാലനഹേതുനാ
ആദിമൂലപ്രകൃതിയുണ്ടായതും
സാമ്യവൈഷമ്യഭാവസ്ഥിതികളും

വൈഷമ്യം തന്നിലോരോ ഗുണങ്ങളിൽ
ബ്രഹ്മരൂപപ്രതീതിയുണ്ടായതും
ആവരണസമുത്ഭവഹേതുവും
ആയതിന്നുള്ള വൃത്തിഭേദങ്ങളും
സ്ഥൂലസൂക്ഷ്മങ്ങളാം ഭൂതരൂപങ്ങൾ
സൽഗുണങ്ങളും ചേഷ്ടക്രിയകളും

നാഡിയിലും ഹൃദയപിണ്ഡത്തിലും
പ്രാണനുള്ള പരിണാമഭേദവും
ഹംസനിൽ ചേർന്നിവകളനുസ്യൂതം
സഞ്ചരിക്കുന്ന രീതിഭാവങ്ങളും

ഭൂതഗുണ്യങ്ങൾ താരതമ്യേന ചേ–
ർന്നോരോരോ തത്വമുത്ഭവിക്കുന്നതും
ബ്രഹ്മചൈതന്യം ശക്തിനിമിത്തമായ്
സാക്ഷികൂടസ്ഥരാദിഭേദങ്ങളും

ജാഗ്രം തൊട്ടു തുരീയം വരേയുമാ
ജീവനുള്ളോർവസ്ഥാവിശേഷവും
ജീവ ചൈതന്യമഞ്ചു കോശങ്ങളിൽ
ഭാവവ്യത്യാസമോടേ ചരിപ്പതും

മായ തൻെറ വടിവും സ്വഭാവവും
ഈശനിൽ മായാസാമീപ്യഭാവവും
ജീവനിലവിച്ഛിന്നമായ്ചേർന്നതും
മായ നീങ്ങുവാനുള്ള മാർഗ്ഗങ്ങളും

കർമ്മകാണ്ഡമുപാസനാകാണ്ഡവും
ജ്ഞാനകാണ്ഡവുമിങ്ങിനെ മൂന്നായി
വേർതിരിച്ചുള്ള വേദങ്ങൾ തന്നുടെ
ശാഖകൾ ഭാഷ്യമെന്നിവയൊക്കേയും

വെവ്വേറെയതിന്നർത്ഥങ്ങളും ഭാവങ്ങളും
ആയതിൻ ഗൂഢഗൂഢമാം തത്വങ്ങളും
സർവ്വപ്രേരകയായി വിളങ്ങുന്ന
സർവ്വവന്ദ്യയാം ശക്തിമാഹാത്മ്യവും

കേട്ടുകേട്ടു തെളിഞ്ഞു തെളിഞ്ഞു ഹൃ—
ത്തട്ടിലാനന്ദപൂരം നിറയുന്നു
മട്ടുമാറി വിനീതമായെത്രയും
തിട്ടമായുറച്ചീടുന്നു ജ്ഞാനവും.

തേച്ചെടുത്തുള്ള രത്നം കണക്കെയാ—
ദീക്ഷിതർമനം സ്വസ്ഥമായീടുന്നു
മെച്ചമേറുന്ന വേദാന്തസാരങ്ങളും
ഇച്ഛയോടേ ശ്രവിച്ചു ഗ്രഹിക്കുന്നു.

ഇങ്ങനെയൊരു മാസംമുഴുവനും
തിങ്ങിന ശ്രദ്ധയോടേ ശ്രവിയ്ക്കയാൽ
സംഗതികൾ ഗ്രഹിച്ചതി ശുദ്ധനായ്
ഭംഗിയോടുപദേശത്തിനാറ്റനായ്.

ശുക്രവാരവും പൌർണ്ണമിയും വന്നു
ദിക്കുകളൊക്കെ നന്നായ്പ്രകാശിച്ചു
പുഷ്കരസഖി പോയിമറഞ്ഞപ്പോൾ
പുഷ്കരരിപു വന്നുദിച്ചീടിനാൻ.

സന്ധ്യ മെല്ലെക്കഴിഞ്ഞൊരനന്തരം
മുന്നിലെ യാമമദ്ധ്യത്തെ നീക്കീട്ടു
അൻപെഴും ററംസയോഗത്തെ സ്വാമികൾ
അൻപോടേ ദീക്ഷിതർക്കുപദേശിച്ചു.

സ്വാമിയോടുപദേശം ഗ്രഹിച്ചുടൻ
പ്രേമമഗ്നത്യാ റാമസ്മരിച്ചഞ്ജസാ

ദക്ഷിണാചെയ്തു പത്തു പവൻകൊണ്ടു്
തൽക്ഷണം സ്വർണ്ണരുദ്രാക്ഷ മാലയും.

സ്നിഗ്ദ്ധവും കസവിട്ടതുമാകിയ
പട്ടുകൾ കൂടെനൾകി ഗുരുവിനു
പേശലഗുണവാരിധിയാം ഗുരു
ഈവക ദക്ഷിണകൾ ഗ്രഹിച്ചുടൻ.

ഉച്ചിയിൽ കരം വെച്ചൊന്നനുഗ്രഹി-
ച്ചുച്ചരിച്ചു മന്ത്രാക്ഷരപൂർവ്വകം
അച്ഛമാനസനായ ഗുരുവരൻ
ആജ്ഞാപിച്ചുണ്ടു പോയിരുന്നീടുവാൻ.

ഗുരുവിന്നാജ്ഞ കൈക്കൊണ്ടു ദീക്ഷിതർ
ചട്ടമ്പിയ്ക്കരികേ ചെന്നിരുന്നിതു
പരിചോടപ്പോൾ കൊണ്ടുവന്നീടിന
പലഹാരങ്ങൾ ഭക്ഷിച്ചിരുവരും.

ആചമനങ്ങളും കഴിച്ചൻപോടേ
അങ്ങിരുന്നവർ വിശ്രമിക്കുന്നേരം
ആളുകൾ വന്നു കൂടിത്തുടങ്ങിനാർ
വായനയും തുടങ്ങിയതുനേരം.

ദീക്ഷിതർ തോറ്റു ശിഷ്യനായ്ത്തീർന്നതു
മുത്തയ്യാശാസ്ത്രിക്കെത്രയും സംകടം
ആകയാലയാളന്നു മുതൽക്കിങ്ങു
വായന കേൾപ്പതിന്നും വരുന്നില്ല.

ശേഷമുള്ളവരെല്ലാവരും വരും
അവർക്കൊട്ടുമലംഭാവവുമില്ല
മേഷയുദ്ധേ മരിച്ചോരു ജംബുക
പ്രായമായിതു മുത്തയ്യാമാനസം.

വായന പൊടിപൂരമായീടുന്നു
പാലുപോലേ പരക്കുന്നു ചന്ദ്രിക
പരമാനന്ദമഗ്നരായീടുന്നു
സാരബോധവാന്മാരാം സദസ്യരും.

കുഞ്ഞമ്പിള്ളയെ വാഴ്ത്തുന്നു പണ്ഡിത
കുഞ്ജരനായ ഭട്ടർ മനംകൊണ്ടു്
മഞ്ജുളമൊഴി കേട്ടുകേട്ടേററവും
മഞ്ഞു പോലേ തണുക്കുന്നു മാനസം.

ഒന്നടിച്ചപ്പോഴേ തന്നേ മതിയാക്കി-
യങ്ങുകൊണ്ടുപോയ്യെച്ചിതു പുസ്തകം
വന്നിരുന്ന സദസ്യരെല്ലാവരും
മംഗളവാക്യം ചൊല്ലിപ്പുറപ്പെട്ടു.

നിത്യവും നിദ്രചെയ്യും സ്ഥലങ്ങളിൽ
തത്രതത്ര ശയിച്ചിതെല്ലാപേരും
അന്ത്യയാമത്തിൻമുമ്പേയുണർന്നവർ
ബാഹ്യമാദിയാം നിത്യകർമ്മം ചെയ്തു.

മണ്ഡപത്തിലിരുന്നവർ നിഷ്ഠകളും
ഉണ്മയാംവണ്ണമാചരിച്ചീടിനാർ
നിഷ്ഠകളൊക്കെ തീർന്നോരനന്തരം
അഷ്ടിക്കുള്ള വിഭവങ്ങളും വന്നു.

സ്വാമിഭിക്ഷ കഴിഞ്ഞോരനന്തരം
ശിഷ്യന്മാരിരുപേരും ഭുജിച്ചുടൻ
വിശ്രമിച്ചങ്ങിരിക്കുന്ന വേളയിൽ
ദീക്ഷിതരോടു ചട്ടമ്പി ചൊല്ലിനാൻ.

"ഹംസയോഗം മഹായോഗമാണിതു
സിദ്ധികളുമനേകങ്ങളാണിതിൽ

അഭ്യസിപ്പതിന്നേററമെളുതിതു
എപ്പോഴും മൌനമോടേയനുഷ്ഠിക്കാം.

ജീവമന്ത്രാക്ഷരങ്ങൾ വഴിപോലേ
പ്രാണസംയുതം ഹംസനിലാക്കീട്ടു
വേണമായതുമഭ്യസിച്ചീടുവാൻ
കാണിവൈഷമ്യമാദ്യമുണ്ടായ്വരും

പ്രാണനെട്ടെണ്ണമുള്ളിലടങ്ങുന്നു
നാലെണ്ണം പുറത്തേയ്ക്കു പോയീടുന്നു
ഓരോരോ പംഗ്ഗലം ലയിച്ചീടുമ്പോ-
ളോരോരോ സിദ്ധികളുമുണ്ടാകുന്നു.

ഒന്നുകൊണ്ടു നിഷ്കാമനായീടുന്നു
രണ്ടിലാനന്ദിയായി ഭവിക്കുന്നു
മൂന്നുകൊണ്ടു കവിയായി വന്നിടും
നാലുകൊണ്ടു വാക്സിദ്ധിയും ജാതമാം.

അഞ്ചിനാൽ പഞ്ചശക്തി ലഭിച്ചീടും
ആറിലാകാശമാർഗ്ഗേ ഗമിച്ചിടാം
സപ്തമേ ദേവദർശനം സിദ്ധിക്കും
എട്ടിലഷ്ടസംസിദ്ധികൾ വന്നിടും.

നവമത്തിൽ നവനിധി കണ്ടിടാം
ദശമത്തിൽ സകലവും കണ്ടിടാം
ഈശരത്വമേകാദശേ പ്രാപ്തമാം
ദ്വാദശേ ബ്രഹ്മസാമ്യം ഭവിച്ചീടും.

കരണങ്ങളടക്കീട്ടു മൌനത്തെ
വരണംചെയ്തിരുന്നങ്ങു യഥാവിധി
മരണത്തെ ജയിക്കുമീ യോഗത്താൽ
വരണം ബ്രഹ്മത്തിൽ സംലയമേവനും.

നിഴലില്ല സൂര്യ്യാദിയന്ത്രങ്ങളിൽ
നിഴൽ കാണുകിലാളിനെക്കാണില്ല
ദർപ്പണജാലാദ്യങ്ങളിലുമിതു
അപ്പോലെ തന്നെ സംഭവിച്ചീടുന്നു.

അഷ്ടസിദ്ധികൾക്കപ്പുറമായുള്ള
സിദ്ധികളിതിലുണ്ടനേകം വിധം
ഇഷ്ടംപോലെയായുസ്സിനെ നീട്ടിടാം
കഷ്ടതകളടുക്കയില്ലൊന്നുമേ.

അംഗുലങ്ങൾ മുഴുവനും ബിന്ദുവിൽ
ചെന്നൊടുങ്ങുമ്പോളുള്ളോരവസ്ഥകൾ
വർണ്ണിച്ചീടുവാനാർക്കുമെളുതല്ല
ബ്രഹ്മലീനം മഹൽബ്രഹ്മസമ്മിതം.

ഓരോരു പൈംഗുലം ലയമാകുവാ-
നോരോരോ സപ്തവത്സരം ചെന്നിടും
മൌനിയായനുസ്യൂതമായഭ്യസി-
ച്ചെംകിലായതും സാദ്ധ്യമായ്വന്നിടും.

ഇനിയുമുണ്ടനേകമാം സിദ്ധികൾ
ഹഠയോഗാദികളിലില്ലാത്തതു
ഇതിലേറിയ യോഗമൊന്നേയുള്ളു
അതെനിക്കു പറഞ്ഞുകൂടായിപ്പോൾ."

"മനഃപ്രാണമന്ത്രാക്ഷരം ഹംസനിൽ
വരുന്നില്ലെനി"ക്കെന്നതു ദീക്ഷിതർ
പറഞ്ഞൊരുനേരം ചട്ടമ്പിയുമതു
നേരേ കാട്ടിക്കൊടുത്തു തെളിവോടേ.

രണ്ടുമൂന്നു പ്രാവശ്യമതുതന്നെ
കണ്ടുകൊൾകെന്നു കാട്ടിക്കൊടുത്തതു

കണ്ടു ദീക്ഷിതർ ചെയ്താനതു പോലേ
വേണ്ടതുപോലെ വന്നില്ലയപ്പോഴും.

ആഴ്ച രണ്ടു കഴിഞ്ഞൊരനന്തരം
താഴ്ച കൂടാതനുദിനമഭ്യാസം
വീഴ്ച കൂടാതുയന്നു ദിനംപ്രതി
തീച്ചചെയ്തപ്പോഠം പോകുന്ന കാര്യവും.

പോകേണമെന്ന കാരിയം പണ്ഡിത-
രേകദാ കുഞ്ഞമ്പിള്ളയോടോതിനാൻ
"എന്നുടെ മന്ദിരത്തിൽ ഞാനെന്നിയേ
ഇന്നൊരുത്തരുമില്ലാ പുരുഷരായ്.

വീട്ടുകാര്യങ്ങളും യോഗകാര്യവും
വീഴ്ച കൂടാതെതന്നേ നടക്കുവാൻ
കൂട്ടു നിങ്ങളുണ്ടെംകിലതൊക്കെയും
വാട്ടമില്ലാ നടക്കും ശുഭമായി.

അതിനാൽ നിങ്ങളൊത്തുവന്നീടണ-
മതുലം പ്രിയമാണെനിക്കിന്നിതു
അതിലൊന്നുമലംഭാവമില്ലെന്നു
കരുതട്ടയോ ഞാൻ ഗുണവാരിധേ.

കൂട്ടായിട്ടും ഗുരുവായിട്ടുമങ്ങു
ചെറുകാലം പിരിയാതിരിക്കണം
നിഷ്ഠ പൂർത്തിവരുത്തീടാനും ശാസ്ത്ര
തത്വസാരങ്ങളൊക്കെ ഗ്രഹിപ്പാനും.

ഇതുപോലെയൊരാളിനെക്കിട്ടുവാൻ
ഇളയിൽ ജാതരായോരാരുമില്ലല്ലോ
അതിനാലിപ്പോഴെൻറയപേക്ഷയെ
സദയം സാദ്ധ്യമാക്കിത്തന്നീടണം.

ഗുരുവിൻെറയരുളുണ്ടെന്നാകിലൊ
വരുവാനേതും സന്ദേഹമില്ലെന്നി-
ക്കളുവേണമാദ്യം ലഭിച്ചീടുവാ-
നളുനിങ്ങൾ തന്നേ സാദ്ധ്യമാക്കണം."

അന്നിരുട്ടിയടുത്തദിനം സ്വാമി
നിഷ്ഠയും ഭിക്ഷയും കഴിച്ചങ്ങനെ
സ്വസ്ഥനായിട്ടിരുന്നോരുനേരത്തു
ദീക്ഷിതരങ്ങു ചെന്നു ഗുരുപദേ.

താണുവീണു വണങ്ങിയെഴുന്നേററ
പാണിബന്ധനം ചെയ്തങ്ങു വന്നപ്പോൾ
കാര്യമെന്തെന്നു ചോദിച്ചു സ്വാമിയും
കാര്യമേവം പറഞ്ഞുടൻ ശിഷ്യനും.

"തിങ്കളൊന്നു കഴിഞ്ഞു ഞാൻ വന്നിട്ടു
അങ്ങൊരുത്തരുമില്ല പുരുഷരായ്
ഇന്നിയങ്ങുഗമിപ്പാനനുവാദം
നൽകിയെന്നെയനുഗ്രഹിച്ചീടണം.

എന്നുടെ നിഷ്ഠ പൂർത്തിവരുത്താനും
ശാസ്ത്രഗൂഢതത്വങ്ങൾ ഗ്രഹിപ്പാനും
കുഞ്ഞമ്പിള്ളയെ കൂടെയയക്കണം
ചെററനാളങ്ങൊരുമിച്ചിരിക്കണം.

ആയതിന്നുമനുവദിച്ചീടണം
കാര്യങ്ങൾ ശരിയായിവന്നീടുവാൻ
കുഞ്ഞമ്പിള്ളയെപ്പോലെയൊരാളിനെ
കിട്ടുകില്ലയീഭാരതഭൂതലേ."

എന്നറിയിച്ചുവീണ്ടും വണങ്ങീട്ടു
പൊന്നിൻനാണയം പഞ്ചദശത്തോടു-

ത്തങ്ങുസൽഗുരുപാദേസമപ്പീച്ചി-
ട്ടതിമോദേന നിന്നാനവിടത്തിൽ.

അന്നേരത്തു ചട്ടമ്പിയെവിളി-
ച്ചമിതാനന്ദമോടരുളിച്ചെയ്തു
"പുത്രശിഷ്യനാം ദീക്ഷിതർ തന്നുടെ
സദനം തന്നിൽ നീ കൂടെപ്പോകണം.

അനുഷ്ഠാനങ്ങൾ മാർഗ്ഗംപിഴക്കാതെ-
യതിനെ പൂർത്തിയാക്കിക്കൊടുക്കണം
ആഗമാദികളിലടങ്ങീടുന്ന
ഗൂഢതത്വങ്ങളെ ഗ്രഹിപ്പിക്കണം.

എന്തെല്ലാമറിവാനവനാഗ്രഹം
അന്തരംഗമതിലുദിച്ചീടുന്നോ,
അന്തരംകൂടാതായതശേഷവും
ചന്തമോടവനെ ഗ്രഹിപ്പിക്കണം.

എംകിൽപോകുവി"നെന്നു പറഞ്ഞുടൻ
തൻകരം ശിഷ്യമസ്തകേചേർത്തിട്ടു
വൻകനിവോടു മന്ത്രാക്ഷരങ്ങളെ
അന്തരംഗെസ്മരിച്ചു ചൊല്ലീടിനാൻ.

ഏഴുരണ്ടുഗുണമുള്ള വിദ്യകൾ
കോഴകൂടാതെ വന്നുചേർന്നിടട്ടെ
ഏഴുലോകം നിറഞ്ഞുള്ള കീർത്തിയും
വേണമെംകിലതും ഭവിച്ചീടട്ടെ."

എന്നുചൊല്ലിയനുഗ്രഹം ചെയ്തിട്ടു
അങ്ങുപോവാനയച്ചു ഗുരുവരൻ
വന്ദനപൂർവ്വമാശുപിൻവാങ്ങിവ-
ന്നങ്ങുപോവതിന്നായിട്ടൊരുങ്ങിനാൻ.

സ്വർണ്ണം കെട്ടിയരണ്ടുമുഖമുള്ള
ഗൌരിശംകരമെന്ന രുദ്രാക്ഷത്തെ
സ്വർണ്ണനൂലോടും രണ്ടുചീനാംബരം
കുഞ്ഞൻപിള്ളക്കു നൽകിനാൻ പണ്ഡിതർ.

നൂത്തരയിൽധരിച്ചോരു പട്ടിനെ
തോർത്തുമുണ്ടിൽ പൊതിഞ്ഞു മറേറതിനെ
ചേർത്തുടൻ കക്ഷദേശത്തു രുദ്രാക്ഷം
കണ്ഠദേശമലംകരിച്ചീടിനാൻ.

പരമഗുരുസിദ്ധപാദാംബുജം
ഗുരുതന്നുടെ പാദപത്മങ്ങളും
മനതാരിൽ നിരൂപിച്ചുറപ്പിച്ചു
പരിചോടെ പുറപ്പെട്ടു ചട്ടമ്പി.

വാഹനങ്ങളിൽ സഞ്ചരിക്കുന്നതു
പാപമാണെന്നു ചട്ടമ്പി ചൊൽകയാൽ
വാഹനങ്ങളിൽ കേറാതിരുപേരും
പദചാരേണ തന്നേനടന്നവർ.

സന്ധ്യയോടവർ രാമനാഥംജമീ-
ന്ദാരുടെ മന്ദിരത്തിൻനടയതിൽ
കണ്ടനേരമദ്ദേഹമിറങ്ങിവ-
ന്നൻപൊടെ സൽക്കരിച്ചങ്ങു കൊണ്ടുപോയ്.

അർഘ്യപാദ്യങ്ങളും ചെയ്തുവഴിപോലെ
സൽക്കരിച്ചങ്ങിരുത്തി യഥാവിധി
"മൽക്കുലം ശുദ്ധമായിഭവിച്ചിപ്പോൾ
മൽകൃതങ്ങളാം പാപങ്ങളും നീങ്ങി.

ഇങ്ങനെയുള്ള ദിവ്യന്മാർതന്നുടെ
മംഗളപാദധൂളി യദൃച്ഛയാ

ഞങ്ങളെപ്പോലെയുള്ളോരുടെ ഗൃഹേ
സംഗമാവതുദുർല്ലഭമെത്രയും.

ദിവ്യമാമിപ്പദപത്മസംഗമം
ഭാവികാലശുഭത്തെക്കുറിക്കുന്നു
കാവിലന്മാരും കോവിദന്മാരുമി-
ങ്ങേറെയുണ്ടെങ്കിലുമിവണ്ണം വരാ".

ഇപ്രകാരം കുശലം ജമിന്ദാര-
ങ്ങൾപ്രമോദേന ചൊന്നതു കേൾക്കയാൽ
സപ്രമോദം കലന്ന് രണ്ടാസനേ
തത്രമെല്ലെയിരുന്നു യഥാസുഖം.

ഒമ്പതുമണിയാകുന്നതു വരേ-
യിമ്പമോടോരോ വാർത്തകളും പറ-
ഞ്ഞൻപോടത്താഴവും കഴിഞ്ഞിട്ടവർ
തുമ്പമെന്നിയേ നിദ്രചെയ്തീടിനാർ.

നിദ്രവേർവിട്ടിട്ടന്ത്യയാമത്തിങ്കൽ
വിദ്രുതം കുളിച്ചർഘ്യങ്ങളാദിയാം
നിത്യകർമ്മങ്ങൾ യോഗനിഷ്ഠകളും
ഒക്കെയുംകഴിച്ചങ്ങിരിക്കുംവിധൌ.

വിത്തരിവെച്ചു വാർത്തുള്ളൊരന്നവും
പുത്തുരുക്കുനെയ്യുപ്പേരിവർഗ്ഗവും
ഉപ്പിലിട്ടവകകൾ പരിപ്പോടും
പപ്പടകങ്ങൾ മററുപദംശങ്ങൾ.

കുററമററുള്ള രംഭാദളങ്ങളിൽ
ഉററമോദേന കൊണ്ടുവിളമ്പിനാൻ
ഭോജനവും കഴിച്ചു സുഖമായി-
ട്ടാചമനവും ചെയ്തിരിക്കുംവിധൌ.

ആളയച്ചു വരുത്തി ജമീന്ദാരു
വായന ശ്രവിക്കാൻ വരുന്നോർകളെ
വ്രീളിതനായ മുത്തയ്യാശാസ്ത്രിയും
വ്രീളയെന്നിയേ മററുള്ളവർകളും.

വന്നതുകണ്ടു വേഗം ജമിന്ദാരു
ചെന്നെതിരേററുപചരിച്ചാദരാൽ
അർഘ്യപാദ്യങ്ങൾകൊണ്ടു പൂജിച്ചുടൻ
ആസ്ഥയോടെയിരുത്തി പീഠങ്ങളിൽ.

എല്ലാപേരുമിരുന്ന സമയത്തു
നല്ലനാംരാമശാസ്ത്രികൾ ചൊല്ലിനാൻ
"അല്ലൽ ചെററുണ്ടു നമ്മുടെമുത്തയ്യാ
ശാസ്ത്രികൾക്കതു കേൾക്കണമെല്ലാരും.

പാദജൻ ശൂദ്രനാണെന്നും ബ്രാഹ്മണ
പാദശുശ്രൂഷകനു നിരൂപിച്ചാൽ
വേദസാരമടങ്ങിയ ശാസ്ത്രങ്ങൾ
വേദ്യമല്ലതു പാപമാകുമപ്പോൾ.

ഈവിധമുള്ള മൂഢമാംചിന്തകൊ—
ണ്ടാകുലനായിരിക്കുന്നയാളിപ്പോൾ
ആയതിനു നിവൃത്തി വരുത്തുവാൻ
കോവിദന്മാരാം നിങ്ങൾക്കേ സാധിക്കൂ"

അപ്പൊഴത്ഭുതവൈഭവമേറിടും
കെല്പെഴും കുഞ്ഞമ്പിള്ള ചൊല്ലീടിനാൻ
"ബ്രഹ്മപാദമെന്നുള്ള പദത്തിനെ
ബ്രാഹ്മണരുടെ പാദമെന്നായതു.

ബ്രാഹ്മണരുടെ സ്വാർത്ഥപരതയോ
മൌഢ്യമോകൊണ്ടു വ്യാഖ്യാനം ചെയ്തയാൽ

വന്നുപോയൊരബദ്ധമത്രേയിതു
വന്ദ്യമല്ലതു സ്വീകാര്യവുമല്ല.

രൂപമില്ലാത്ത ബ്രഹ്മത്തിൻപാദത്തെ–
യാരോപിച്ചതബദ്ധമെന്നോർത്തിട്ടു
ബ്രഹ്മപാദത്തെ ബ്രാഹ്മണപാദമായ്
വ്യാഖ്യാനിച്ചു പോയെന്നുമായ് വന്നീടാം.

പാദമെന്ന പദത്തിൻെറ പര്യായം
പാടിഘട്ടമാധാരവും ഭൂമിയും
ഈവകകളറിയാത്ത വ്യാഖ്യാനം
പരികല്പിതം പാരമനർത്ഥദം.

ചരിയക്രിയായോഗവും ജ്ഞാനവും
വിശദമായറിയണം പണ്ഡിതൻ
ചരിയയിലിരിപ്പവൻ ശൂദ്രനാം
ക്രിയതന്നിൽ കടപ്പവൻ ശ്രോത്രിയൻ.

യോഗത്തിലിരിക്കുന്നവൻ ഭൂസുരൻ
ജ്ഞാനിയായവനാകുന്നു ബ്രാഹ്മണൻ
ജാതിയും കുലമല്ലതിൻകാരണം
നീതിയും വൃത്തിയും മാത്രമാണതു.

ജാതിയും മതമെന്നിവയൊക്കെയും
ജീവനിലുള്ള ഭ്രാന്തിയതാകയാൽ
ആയതൊക്കെയനിശ്ചിതമാകുന്നു
ഭൂതികാരണമൊന്നുമതിലില്ല.

ബാലഗായത്രി സാവിത്രിയെന്നിവ
നാലുകാലുകളോട്ടമിരിക്കുന്നു
വിധിപോലെയനുഷ്ഠിക്കമെങ്കിലോ
വിധിയുണ്ടു സായൂജ്യമടയുവാൻ.

വിധിപോലെയനുഷ്ഠാനം ചെയ്യുവാൻ
വശമില്ലാത്ത കാരണമല്ലയോ
വിധമീവണ്ണമായതും നിങ്ങടെ
വിധിതന്നെയതിനെന്തു ചെയ്തീടാം.

നാക്കുകൊണ്ടു ജപിക്കുന്നവൻ ശൂദ്രൻ
വൈഖരിയിലെത്തുന്നതു ശ്രോത്രിയൻ
മദ്ധ്യമയിലെത്തുന്നതു ഭൂസുരൻ
പരതന്നിലെത്തുന്നതു ബ്രാഹ്മണൻ.

പ്രാണായാമങ്ങൾ ചെയ്ത വഴിപോലെ
മാത്രകൾ നല്ല ധാടി വരുത്തീട്ടു
അറുപത്തിരണ്ടക്ഷരം കൊണ്ടൊരു
പൂരകം ചെയ്തതുകൊണ്ടു കുംഭകം–
ചെയ്തു പിന്നെയതു കൊണ്ടുരേചകം
ചെയ്യണമതു പിന്നെയും പിന്നെയും
ആവർത്തിയതു പത്തെങ്കിലും ചെയ്തേ
ഗായത്രി ജപിച്ചീടുവാനാവുള്ളു.

അക്ഷരം പതിമൂന്നുണ്ടു വ്യാഹൃതി–
ക്കക്ഷരമിരുപത്തിനാൽ ഗായത്രി
ഗായത്രി ശിരസ്സിന്നു പതിനഞ്ചും
പ്രണവത്തിന്നു പത്തക്ഷരം തന്നേ.

ഇപ്രകാരം ജപിക്കാതെയുമതി–
ന്നർത്ഥകല്പന പോലുമില്ലാതെയും
തത്തകൾ പറഞ്ഞീടുന്നതു പോലെ
എത്ര കാലമായാലുംഫലമില്ല.

കാണ്മിപ്പാനിരിക്കും പോലിരുന്നോരോ
ഗോഷ്ഠി കാട്ടി ജപിക്കുന്ന നിങ്ങളെ

കഷ്ടമേറും നരകത്തിൽ തള്ളുവാ-
നൊട്ടുമില്ലൊരു സംശയം കാലനു.

കരണങ്ങളെ നന്നായടക്കീട്ടു
ജലജാസനംതന്നിലിരുന്നിട്ടു
വരണം ചെയ്തു പ്രാണനിലക്ഷരം
ചരണങ്ങൾ തെററാതെ ജപിക്കണം.

ഇങ്ങനെ ജപിച്ചീടുവാൻ സാദ്ധ്യമോ
തിങ്ങി വന്നു വളൎന്ന മേദസ്സിനാൽ
പൊങ്ങി നിൽക്കുമുദരങ്ങളുള്ളവ-
ൎക്കങ്ങനെയതു സാദ്ധ്യമായീടുന്നു.

ഈശ്വരനോടടുക്കുന്നവർകളെ
ശ്രേഷ്ഠരെന്നു ഗണിച്ചീടുമാളുകൾ
ഈശ്വരനോടടുക്കണമെംകിലോ
ഈശ്വരവിധിക്കൊത്തു നടക്കണം.

ഈശ്വരവിധി ധിക്കരിച്ചീടുവോർ
ഭ്രഷ്ടരാണെന്നു ശാസ്ത്രം വിധിക്കുന്നു.
അങ്ങിനെ ശാസ്ത്രദൃഷ്ടിയാൽ നോക്കുമ്പോൾ
ഭ്രഷ്ടരാണെന്നു കാണുന്നു നിങ്ങളും.

ഭ്രഷ്ടരാകുന്ന പഞ്ചമന്മാരവർ
കഷ്ടകൎമ്മങ്ങളാചരിക്കുന്നവർ
ദുഷ്ടവൎഗ്ഗങ്ങൾ ചണ്ഡാളജാതികൾ
ശിഷ്ടന്മാരോടടുത്തു കൂടാത്തവർ.

തീണ്ടു തീണ്ടെന്നു നിങ്ങൾ പറയുന്ന
തീ,ണ്ടവൎക്കൊപ്പം നിങ്ങൾക്കുമുണ്ടിപ്പോൾ
പണ്ടു പണ്ടുള്ള നല്ല കുലങ്ങളിൽ
ചണ്ഡാളന്മാർ ജനിച്ചതുമത്ഭുതം.

പാപരാശികൾ വന്നു പൊതിഞ്ഞപ്പോൾ
പാപമല്ല നിചോളമെന്നോർത്തും
പാപന്മാർക്കൊരു മുമ്പരായ്‌നിന്നതും
പാപനാം കലിതന്നുടെ വൈഭവം.

നിങ്ങടെ കുലം താണുപോയെത്രയും
നിങ്ങളൊന്നുമറിയുന്നതുമില്ല
ഇന്നിമേലെങ്കിലുമുയർന്നീടുവാ–
നന്നമുണ്ടതു വേലചെയ്യുന്നാകിൽ.

തീർത്ഥസേവയും ക്ഷേത്രോപവാസവും
മാത്രമായ് രണ്ടു വത്സരം പോക്കണം
ഗാത്രമപ്പോൾ മെലിഞ്ഞു മേദസ്സുപോയ്
കുക്ഷിയും ലഘുവായിഭവിച്ചിടും.

പ്രാണായാമം തുടങ്ങാമനന്തരം
ഹീനമാത്രയിൽ വേണമതാദിയിൽ
ഗുരുസാന്നിദ്ധ്യം വേണമെല്ലായ്പ്പോഴും
ഗുരുവാക്യം പ്രമാണമാക്കീടണം.

മാത്രകൾ പരിപൂർണ്ണമായ്‌വന്നെങ്കിൽ
മാത്രമേ ജപിച്ചീടാവു ഗായത്രി
പ്രാപ്തിയില്ലാതെ മന്ത്രം ജപിക്കുകിൽ
പ്രാപ്തമാകയില്ലൊന്നുമൊരിക്കലും.

ആദ്യമായതുതന്നെ കരണീയം
വേദ്യമല്ല മററുള്ള വിഷയങ്ങൾ
ആദ്യമാമിതു സാദ്ധ്യമാകുന്നെങ്കിൽ
ഉദ്യമിക്കാമപരങ്ങളൊക്കയും.”

ഏവം ചൊല്ലി വിരമിച്ചു ചട്ടമ്പി
ഭാവം മാറിത്തെളിഞ്ഞു മുത്തയ്യാവും

“ഈവിധമുള്ള തത്വങ്ങളെന്നോടു
പൂർവ്വന്മാരും പറഞ്ഞതില്ലല്ലപ്പോ.

ജാതിഭേദങ്ങൾ ജാതിധർമ്മങ്ങളും
ജാതികളുടെ നിമ്നോന്നതങ്ങളും
ജാതികളയന്നീടും വഴികളും
നീതിയോടെന്നുമാത്രം ധരിച്ചുഞാൻ.

ഇന്നിതുമുതലെൻെറ കുടുംബത്തിൽ
മുന്നിരുന്നവിശിഷ്ടർക്കു തുല്യമായ്
എന്നെയും ഗണിച്ചീടുവാൻ തക്കൊരു
മാന്യമാം നില കൈവരുത്തീടുവാൻ.

ഇന്നുതന്നെയിതാ ഗമിക്കുന്നു ഞാൻ
പിന്നെയെന്നു വെക്കേണ്ടതല്ലായിതു.”
എന്നുചൊല്ലിയെഴുന്നേററനേരത്തു
രാമയ്യാശാസ്ത്രി ചൊല്ലിനാനിങ്ങനെ.

“ഞങ്ങളും തുണയായിട്ടു വന്നിടാം
നിന്നെമാത്രമയപ്പതു ഭംഗിയോ
നല്ലകാര്യത്തിനായിട്ടു പോകുമ്പോൾ
നല്ല ലഗ്നത്തിൽ വേണം പുറപ്പെടാൻ.”

“ലഗ്നമൊന്നുമിതിന്നു നോക്കീടേണ്ട
ലഗ്നമൊക്കെയും മാനസനിശ്ചയം
നിർഗ്ഗമിച്ചിടുന്നിന്നു തന്നേവയം
നിശ്ചയത്തിന്നിളക്കമില്ലേതുമെ.

ആവശ്യമുള്ള സാമാനമൊക്കെയും
വൈവശ്യമററ ഭാണ്ഡത്തിലാക്കീട്ടു
ആൽത്തറയിലിരിക്കും ഞാൻ നിങ്ങളു-
മങ്ങുവന്നാലൊരുമിച്ചു പോയിടാം.”

"അങ്ങിനെതന്നെ"യെന്നുപറഞ്ഞിട്ടു
തിങ്ങും മോദേന യാത്രപറഞ്ഞുടൻ
മങ്ങിടാതെ പുറപ്പെട്ടു ശാസ്ത്രിമാർ
ആൽത്തറയിലൊരുഭംഗിയെത്തീടിനാർ.

"ശാസ്ത്രിമാർ തീർത്ഥയാത്ര പുറപ്പെട്ട
ലക്ഷണം പിഴച്ചാണു കാണുന്നതും
തീർത്ഥയാത്ര കഴിഞ്ഞവർ മന്ദിരേ–
യെത്തുവാനുള്ള യോഗമവർക്കില്ല.

എങ്കിലും പല തീർത്ഥങ്ങളാടീട്ടു
പങ്കജാലങ്ങളൊക്കെ നശിപ്പിക്കും
പങ്കനാശനമാകിയ ഗംഗയിൽ
ശങ്കവേണ്ട,മൃതിയും ഭവിച്ചിടും.

അല്ലലൊന്നുമടുക്കാതെയുള്ളൊരു
നല്ലജന്മമവർക്കു ലഭിച്ചിടും
നല്ലവിദ്യകളൊക്കെ വശമാക്കി
നല്ലയോഗിമാരായി ഭവിച്ചിടും.

അപ്രതീക്ഷിതമായുള്ള സംഭവം
ഉൾപ്രമോദമിതെത്രയുമത്ഭുതം
ചിൽപ്രകാശിനിയാകിയ ദേവിത–
ന്നുൾപ്രസാദം ലഭിക്കുമിവർക്കെല്ലാം."

അങ്ങിരുന്ന പ്രഭുക്കന്മാർ ചോദിച്ചു
"ഞങ്ങളിന്നിമേലെന്തൊന്നു ചെയ്യണം
ഞങ്ങൾക്കുമൊരു സൽഗതി വന്നിടാൻ
എങ്ങിനെവേണമെന്നുപറയണം"

"നിങ്ങൾ സന്മാർഗ്ഗചാരികളാകയാ–
ലെങ്ങും പോകേണ്ടയാവശ്യമില്ലൊട്ടും

നീങ്ങൾക്കു നല്ലമുക്തി ലഭിച്ചീടും
മംഗലമായ രാമനാമത്തിനാൽ.

ആയിരം കോടി ജന്മങ്ങളിൽ ചെയ്ത
പാപങ്ങളൊക്കെ വേഗം നശിച്ചിടും
ആയതു സന്ധ്യതോറും ജപിക്കണം
ആയിരത്തിൽ കുറയാതിരിക്കണം.

രാമയെന്നുള്ള രണ്ടക്ഷരങ്ങളെ
നാവുകൊണ്ടു ജപിക്കുന്നവർകൾക്കു
കാമമൊക്കെയും സാദ്ധ്യമായ്വന്നിടും
പൂമകൾ വിളയാടിടും മന്ദിരേ.

ആയിരം നാമം ചൊല്ലുന്നമർത്ത്യനെ
ആയിരം കണ്ണൻ താണുവണങ്ങിടും
അന്യരായുള്ളവരുടെ കാരിയം
പിന്നെ ഞാനെന്തിനിന്നിപ്പറയുന്നു.

അക്ഷരദ്വയം യോഗമായ് ചെയ്കിലോ
നിശ്ചലബ്രഹ്മസായൂജ്യമെത്തിടും
പാർവ്വതിക്കു പരമേശ്വരനുപ-
ദേശം ചെയ്തോരു മന്ത്രമല്ലേയിതു.

ഇത്ര മാഹാത്മ്യമേറുന്ന മന്ത്രംകൊ-
ണ്ടല്ലയോ പണ്ടു വാത്മീകി മാമുനി
ദുഷ്കൃതങ്ങളൊഴിഞ്ഞതി ശുദ്ധനായ്
ബ്രഹ്മർഷിപദം പ്രാപിച്ചതോർക്കുവിൻ.

ആയിരം സംഖ്യയിൽ കുറഞ്ഞീടാതെ
വാസരം പ്രതി സന്ധ്യകൾ രണ്ടിലും
ആയിട്ടു ജപിച്ചീടുകിൽ നന്നേററം
പോരയെന്നില്ല സന്ധ്യയൊന്നായാലും.

കാശിയിൽ മരണമടുക്കുന്നോൻെറ
കാതിലോതുന്ന മന്ത്രമിതുതന്നേ
താരകബ്രഹ്മമന്ത്രമിതു നിത്യം
താരകരിപുതാതൻ ജപിക്കുന്നു."

അതുകേട്ടു പ്രഭുക്കളെല്ലാവരും
മതിമോദേന ചൊല്ലിനാരിങ്ങനെ
"ഇതുതന്നേ ജപിച്ചിടാം ഞങ്ങളും
പതിവായിട്ടു ഭക്ത്യാ നിരന്തരം.

ഞങ്ങടെ മന്ദിരങ്ങളിൽ നിങ്ങളും
വന്നിതുപോലെ താമസിച്ചൻപൊടു
ഞങ്ങൾക്കാനന്ദമേകീടുമോ നിങ്ങൾ
ഞങ്ങൾക്കാശയുണ്ടായതിലേററവും."

വീരഭട്ടരതുകേട്ടു ചൊല്ലിനാൻ,
"താമസത്തിന്നവസരമില്ലിപ്പോൾ
ആരുമില്ലെൻെറ മന്ദിരം തന്നിലി-
ന്നായതുകൊണ്ടു പോകണം വേഗത്തിൽ.

കുഞ്ഞമ്പിള്ള തിരിയെ വരുംവഴി
വന്നിടും നിങ്ങടെ മന്ദിരങ്ങളിൽ
നിങ്ങടെയിഷ്ടംപോലെ ഗൃഹങ്ങളിൽ
താമസിക്കുമതിനില്ല സംശയം."

ആകട്ടെയതിനന്തരമില്ലെങ്കിൽ
പോകട്ടേ ഞങ്ങളിപ്പോൾ ഗൃഹങ്ങളിൽ
വേർപെട്ടീടുന്നു ഞങ്ങളെന്നാകിലും
വേർപെടുന്നില്ല ഞങ്ങടെ മാനസം."

വീരഭട്ടർ ജമീന്ദാരു ചട്ടമ്പി
മൂന്നുപേരുമവിടെയിരുന്നോരോ

സാരമായുള്ള വേദാന്തതത്വങ്ങൾ
സ്വൈരമായിപ്പറഞ്ഞു രസിക്കയാം.

"സൃഷ്ടിയെങ്ങനെയാദ്യമുണ്ടായതു
പുഷ്ടിയേറും പരാശക്തിയെങ്ങനെ
ആദിമൂലപ്രകൃതിയുമെങ്ങനെ
നേരോടെന്നെ ധരിപ്പിക്കുമോയിപ്പോൾ."

"നിർവ്വികാരബ്രഹ്മത്തിന്നൊരു കാലം
വൈകൃതമാം വികാരം ജനിച്ചിട്ടും
ആവികാരം സ്വരൂപമാകുന്നതു
തന്നെയാണ് പരാശക്തിയെന്നതും.

വെള്ളയും കറുപ്പും ചുവപ്പുമായി
മുക്കുണങ്ങൾ സമങ്ങളാമായതു
ഇല്ലസൃഷ്ടിക്കു കാരണ,മായതിൽ
അങ്ങനെയും കഴിഞ്ഞു കുറെക്കാലം.

സാമ്യമായ് നില്ക്കും മൂന്നുഗുണങ്ങളും
ചേർന്നു നില്ക്കുന്ന മൂലപ്രകൃതികൾ
സാക്ഷി ചൈതന്യമാം പ്രതിബിംബവും
ആവരണമെന്നുള്ളൊരു ശക്തിയും.

ആദിയിലുളവായതിവ രണ്ടും
മുക്കുണങ്ങൾ പിരിയുമനന്തരം
ആയതിലാദ്യമായ ഗുണം തന്നിൽ
പ്രതിബിംബിച്ചതീശ്വരചൈതന്യം.

ഹൈരണ്യഗർഭനെന്നും വിരാട്ടെന്നും
പറയുന്നവർ മററു ഗുണങ്ങളിൽ
പ്രതിബിംബിതന്മാരാമവർകളും
സൃഷ്ടിപാലനകർമ്മാധികാരികൾ.

ഈശ്വരാദികൾക്കെല്ലാക്കുമാശ്രയം
ശാശ്വതമാം പരാശക്തിയാകുന്നു
ആയതുമൂലമാണിന്നവരെല്ലാം
സൃഷ്ടിതൊട്ടവ നിവ്വഹിക്കുന്നതും.

മുക്കുണങ്ങളും പഞ്ചഭൂതങ്ങളും
തമ്മിലംശങ്ങൾ താരതമ്യേന ഭേ-
ദിച്ചുണ്ടാകും വിഷയങ്ങൾ ചൊല്ലുവാ-
നിപ്പൊഴില്ലയവസരം പിന്നെയാം."

ഇത്തരം ചൊല്ലിയല്പമിരുന്നുടൻ
അത്താഴം കഴിഞ്ഞുറങ്ങീടിനാർ
ഉത്തമമാകുമന്ത്യയാമത്തിങ്കൽ
നിത്യകർമ്മങ്ങളെല്ലാം കഴിച്ചിട്ടു.

ഭക്ഷണങ്ങളും നേരത്തെ ചെയ്തിട്ടു
യാത്രചൊല്ലിപ്പുറപ്പെട്ടിരുവരും
ശിക്ഷയേറീടുമാശ്രമങ്ങളിലു-
മക്ഷയമോദം സത്രങ്ങളിലുമായ്.

സൽക്കാരങ്ങളും കൈക്കൊണ്ടു മോദേന
ദിക്കുകളൊക്കെ കണ്ടുകണ്ടേററവും
ഉൾക്കരുന്നിംകലാനന്ദപൂർണ്ണരാ-
യെത്തിനാർ മണികണ്ഠന്റെ മന്ദിരേ.

ചൊൽക്കൊണ്ടീടുന്ന ദീക്ഷിതരെക്കണ്ടു
ശിഷ്യന്മാരൊക്കെ വന്നു വണങ്ങിനാർ
അക്ഷയഗുണപൂർണ്ണയാം പത്നിയും
ശിക്ഷയോടേ നമസ്കരിച്ചീടിനാൾ.

അർഘ്യപാദ്യങ്ങൾ ചെയ്തിരുപേരേയും
സൽക്കരിച്ചങ്ങിരുത്തി വഴിപോലെ

ചായയും പലഹാരങ്ങളുമെല്ലാം
വേഗം പോയ് കൊണ്ടുവന്നു നൽകീടിനാൻ.

ആയതൊക്കെക്കഴിച്ചിട്ടിരുപേരും
ആചമനവും ചെയ്തങ്ങിരിക്കുമ്പോൾ
ഭാര്യ ചോദിച്ചി"വരാരെന്നെന്നോടു
പ്രാണനാഥ, പറയുമോ ചൊല്ലുക."

അതുകേട്ടുടൻ പത്നീസഹിതനാ-
യകലേപ്പോയിട്ടിരുന്നിതു ദീക്ഷിതർ
പ്രിയപത്നിയോടിങ്ങനെ ചൊല്ലിനാൻ
"മതിനേർമുഖി കേൾക്ക വൃത്താന്തങ്ങൾ.

അഖിലഗുണസമ്പന്നരാകിയോ-
രിവരെയറിയാവതല്ലാർക്കുമേ-
അഖിലപണ്ഡിതന്മാരെയൊക്കെയും
അടിതന്നിൽ പതിപ്പിച്ചോരു ഞാനും.

ഇവരോടേററമാത്രയിൽ തോററുപോ-
യതുമല്ല ഞാൻ ശിഷ്യനമായിപ്പോൾ
ഇങ്ങനെയുള്ളവരോടു തോല്ക്കുവാ-
നെന്നുമെൻെറ മനസ്സുഴറീടുന്നു.

മതിവൈപുല്യവുമതിബുദ്ധിയു-
മതിനൊത്തുള്ള ശാസ്ത്രബോധങ്ങളും
അതിവൈദഗ്ദ്ധ്യമേറുന്ന യുക്തിയും
ക്ഷിതിയിലിതുപോലെയില്ലാർക്കുമെ.

ദേവദേശികനായ ബൃഹസ്പതി
ഗർവോടേ വന്നിവരോടെതിർക്കിലും
കേവലംതോററു മണ്ടീടുമക്ഷണം
വാദമില്ലിതിന്നൊട്ടുമെന്നോമലെ.

സർവ്വശാസ്ത്രഗ്രഹണപടുവിവൻ
സർവ്വവേദവേദാന്തപയോനിധി
സർവ്വപണ്ഡിതന്മാരിലഗ്രേസരൻ
സർവ്വജ്ഞൻ ബ്രഹ്മചാരി മഹായോഗി.

പുസ്തകങ്ങളൊരിക്കലേ വായിച്ചാ-
ലത്രയുമാ ക്ഷണത്തിൽ ഗ്രഹിച്ചിവൻ
എത്രകാലം കഴിഞ്ഞാലുമായതിൽ
സ്വല്പം പോലും മറക്കുന്നതുമല്ല.

കാക്കശ്ശേരിയും ശങ്കരാചാര്യരും
മാത്രമായിരുന്നിങ്ങനെയുള്ളവർ
കാക്കശ്ശേരി സരസ്വതീദേവിയും
ശംകരഗുരു ശംഭു ഭഗവാനും.

ആകയാലവരങ്ങനെയായതും
മാനുഷർക്കിങ്ങനെ വരാ നിർണ്ണയം
ആയതുപോലൊരുവനാണിദ്ദേഹം
മായമല്ലിതു സത്യമത്രേ ദൃഢം.

ഇത്രമാത്രം മഹാത്മ്യമേറീടുന്ന
ബുദ്ധിവൈഭവമുള്ള പുരുഷനെ
മർത്ത്യനെന്നെങ്ങനെ പറഞ്ഞീടുന്നു
നിശ്ചയമീശ്വരാംശമെന്നേ വരൂ.

മിത്രദേവനോ നാരായണൻ താനോ
മിത്രപുത്രാന്തകനായ ദേവനോ
ധാത്രിയിലെന്തോ കാര്യാർത്ഥമായിട്ടു
മാത്രം വന്നു ജനിച്ചതാണിദ്ദേഹം.

ഈവിധമുള്ള ദിവ്യന്മാർ തന്നുടെ
പാദരേണുക്കൾ വീഴുമിടമെല്ലാം

പാപമൊക്കെയകന്നതിശുദ്ധമായ്
പാവനപുണ്യഭൂമിയായ്ത്തീർന്നിടും.

ഇന്നു നമ്മുടെ മന്ദിരേ വന്നതും
നമ്മുടെ പൂർവ്വപുണ്യഫലം തന്നേ
ഇന്നുതൊട്ടു നമുക്കു നൽക്കാലമാ-
ണെന്നുറച്ചിരുന്നീടുക മൽപ്രിയേ.

ഐഹികവും പരവും നമുക്കേറെ
ശോഭനമായ്പ്പുരുമിനിമേൽക്കുമേൽ
കായധർമ്മങ്ങളാത്മധർമ്മങ്ങളും
വേഗം വേഗം വളരുമിനിമേലിൽ.

ക്ഷുദ്രപാപങ്ങൾ മാത്രം ഹനിച്ചീടു-
മാതിത്ഥ്യമെന്നു ശാസ്ത്രം വിധിക്കുന്നു
ഈവിശിഷ്ടാതിഥിയതുമാത്രമ-
ല്ലായിരം കോടിജന്മങ്ങളിലുള്ള

പാപസഞ്ചയമൊക്കെ ക്ഷയിപ്പിച്ചു
പാവനമായ സായൂജ്യമേകിടും
അത്ര മാഹാത്മ്യമുണ്ടീയതിഥിക്കെ-
ന്നുത്തമോത്തമേ, നീ ധരിച്ചീടുക."

എന്നതുകേട്ടു സന്തോഷമോടവൾ
ചെന്നുടൻ പാകശാല പുക്കീടിനാൾ
വന്ദ്യനായോരതിഥിയെ പൂജിപ്പാ-
നന്നവുമുപഹാരങ്ങളും ചെയ്തു.

സ്നാനമാദികളെല്ലാം കഴിച്ചവർ
വേഗം വന്നിങ്ങിരുന്നോരനന്തരം
സാദരമുപഹാരങ്ങളൊക്കെയും
മോദമോടേ വിളമ്പിയിലകളിൽ.

ശിക്ഷയോടെ പലകകളുമിട്ടു
ഭക്ഷണത്തിന്നു ചെന്നുക്ഷണിച്ചപ്പോൾ
അക്ഷണം വന്നിരുന്നസമയത്തു
ശിക്ഷയോടന്നവും വിളമ്പീടിനാർ.

അന്നശുദ്ധിയുമാഹുതിയും ചെയ്തു
പിന്നെ നല്ല പരിപ്പൊടുവെണ്ണയും
പപ്പടകങ്ങളും ചേർത്തുമേളിച്ചി–
ട്ടിച്ഛയോടു ഭുജിച്ചതു തീർന്നപ്പോൾ.

സാമ്പാറെന്ന പരദേശ്യമാംകറി
യിമ്പമോടു കൊണ്ടുവന്നു വിളമ്പിനാർ
അൻപോടെയതും ഭക്ഷിച്ചനന്തരം
അമ്പിളിക്കൊത്ത തൈരു വിളമ്പിനാർ.

കാച്ചുപ്പും നല്ല പച്ചമുളകുമായ്
ചേർത്തുനല്ല രസമായ് ഭുജിച്ചുടൻ
ആചമനങ്ങളും കഴിച്ചങ്ങവ–
രാമോദത്തോടു വിശ്രമിച്ചീടിനാർ.

യോഗമഭ്യസിച്ചീടുവാനുള്ളോരോ
ശുദ്ധമായുള്ള മാർഗ്ഗങ്ങളോതിയും
ആയതൊക്കെയും ചെയ്തുകാണിക്കയും
ആഗമങ്ങൾ പറഞ്ഞു കൊടുക്കയും.

ഏവമഞ്ചാറു മാസം കഴിഞ്ഞപ്പോൾ
യോഗമാർഗ്ഗങ്ങളൊക്കെ വശമായി
ഏകനായിരുന്നഭ്യസിച്ചീടുവാ–
നായി നല്ലൊരു ധാടിയുമുണ്ടായി.

അന്യമായ സഹായങ്ങൾ കൂടാതെ
തന്നെ ദീക്ഷിതർ ചെയ്യുന്ന നിഷ്ഠയെ

മാന്യനാകിയ ചട്ടമ്പി കണ്ടിട്ടു
മാന്യഭാവേന സന്തോഷിച്ചീടുന്നു.

പിന്നെയുമൊരഞ്ചാറു നാഠം പോയശേഷ്പാഠം
ഇങ്ങനെ പറഞ്ഞീടിനാൻ ചട്ടമ്പി
"മുന്നമേ നിരൂപിച്ചിരുന്നില്ലഞാ–
നിങ്ങു വന്നീടുമെന്നുള്ളതൊന്നുമേ.

ആകയാലെനിക്കാശയുണ്ടാകുന്നു
ദേശസഞ്ചാരമെന്ന വിഷയത്തിൽ
ക്ലേശമെന്യേയതു നിവർത്തിച്ചിട്ടു
വേണമെന്റെ ഗുരുവിനെക്കാണുവാൻ."

ദീക്ഷിതരതു കേട്ടു ചൊല്ലീടിനാൻ;
"ആനന്ദപാരമെനിക്കുമുണ്ടായതിൽ
തീർത്ഥമാടിടാം ദേശങ്ങഠം കണ്ടിടാ–
മൊത്തുതന്നേ പോയീടാമടുത്തനാഠം.

ഭാരതത്തിൽ മുഴുവൻ ചരിക്കുവാൻ
ഭാരമില്ല വഴികളറിഞ്ഞിടാം
ആളുകളുമവിടങ്ങളിൽ സ്വന്ത–
മാളുകഠം പോലെയുണ്ടങ്ങനവധി.

എന്തുവേണമെന്നാലും ലഭിച്ചിടു–
മന്തരമതിനില്ലവിടങ്ങളിൽ
ബന്ധമൊന്നുമില്ലെന്നാകിലും സ്നേഹ–
ബന്ധമുള്ളവരാണവരെല്ലാരും

പണ്ടു ഞാനവിടങ്ങളിലൊക്കെയും
സഞ്ചരിക്കയാലാളും സ്ഥലങ്ങളും
വേണ്ടപോലേ പരിചയമുണ്ടെനി–
ക്കിണ്ടലില്ലതുകൊണ്ടു ചരിക്കുവാനും.

പുണ്യതീർത്ഥങ്ങളാടുവാനല്ല ഞാ–
നനാവിടങ്ങളിൽ സഞ്ചരിച്ചതു
പണ്ഡിതന്മാരെക്കീഴടക്കീടുവാ–
നന്മദം പൂണ്ട സഞ്ചാരമാണതും.

പുണ്യമേറുന്ന തീർത്ഥങ്ങളാടുവാ–
നന്നെനിക്ക സാധിക്കാതെ വന്നതു
ജന്മജന്മാന്തരകൃതപാപത്താൽ
തന്നെയാണെന്നതിപ്പോളറിഞ്ഞു ഞാൻ.

എത്ര ശാസ്ത്രങ്ങൾ കള്ളമായ്നിർമ്മിച്ചു
എത്ര പേരേയതുകൊണ്ടു വഞ്ചിച്ചു
എത്ര പണ്ഡിതന്മാരടിപെട്ടതി–
ലെത്രയും മഹാപാപമതല്ലയോ.

പൂർവ്വജന്മജന്മാന്തരപാപങ്ങൾ
ദുർഗ്രഹങ്ങളായൊന്നിച്ചു ചേർന്നതു
സർവ്വനിന്ദിതനായിപ്പിറന്നൊരു
ദുർവ്വിനീതനാകമിവൻ മസ്തകേ.

പുണ്യപൂരുഷനാകിയ സൽഗ്ഗുരു
തന്നുടെ തൃക്കരങ്ങൾ പതിച്ചപ്പോൾ
അന്നുതന്നെയൊഴിഞ്ഞു മൽപാപങ്ങൾ
പിന്നെ നീങ്ങളുമുണ്ടല്ലോ സന്നിധൌ.

സൂര്യ്യനമഗ്നിയും പോലെ നിന്നെൻെറ
പാപജാലങ്ങളൊക്കെദ്ദഹിപ്പിച്ച
കാരണമിന്നു ഞാനുമൊരുവിധം
പുണ്യവാനായിത്തന്നെ ഭവിച്ചിപ്പോൾ.

അല്ലെങ്കിലിന്നു തീർത്ഥമാടീടുവാ–
നാശയെങ്ങനെ സംഭവിച്ചീടുന്നു

ആശയം ശുദ്ധമാകാതെയാക്കുമേ–
യാശ വന്നിടാ പുണ്യകാര്യങ്ങളിൽ."

ഇപ്രകാരം പറഞ്ഞവർ രാത്രിയിൽ
നിദ്രയുമന്ത്യയാമത്തിൽ നിഷ്ഠയും
ഭദ്രമായിട്ടു ചെയ്തു വഴിപോലെ
യാത്രക്കായിട്ടൊരുങ്ങിത്തുടങ്ങിനാർ.

ഭക്ഷണങ്ങളും ചെയ്തവരാവശ്യ–
മുള്ള സാമാനമൊക്കെയെടുത്തുടൻ
ശിക്ഷയായ് രണ്ടുഭാണ്ഡമായിക്കെട്ടി
ആക്ഷണം ലഗ്നമാരംഭവുമായി.

സൽഗുരുപാദം വന്ദിച്ചുറപ്പിച്ചു
നിശ്ചലമാക്കി മാനസമണ്ഡലേ
നിശ്ചയിച്ചുള്ള ഗോധൂളിലഗ്നത്തി–
ലിച്ഛയോടേ പുറപ്പെട്ടു യാത്രയും.

തീർത്ഥയാത്രക്കാരാചരിച്ചീടേണ്ടും
മാർഗ്ഗമൊക്കെയും ചട്ടമ്പി ചൊല്ലിനാൻ.
"ക്ഷേത്രങ്ങളിലുമാലിൻചുവട്ടിലും
തീർത്ഥവാരിതൻ തീരങ്ങളും കാവുകളും.

ഇപ്പറഞ്ഞ സ്ഥലങ്ങളാണുത്തമം
വേറെയുമുണ്ടു മദ്ധ്യമമായിട്ടു
പർത്തഗൃഹം തന്നിലും വിസ്തൃത–
മാകിയ പാറതന്നുകളുംപ്പാട്ടിലും.

സന്നിധൌ വെള്ളമുണ്ടെങ്കിലല്ലാതെ
താമസിച്ചീടരുതീ സ്ഥലങ്ങളിൽ
ഭക്ഷണം സ്വയംപാകമാണുത്തമം
ഭിക്ഷക്കായിട്ടു പോകരുതെങ്ങുമേ.

ഭിക്ഷ നൽകണമെന്നവർക്കുണ്ടെങ്കിൽ
ഭിക്ഷ നാമിരിക്കുന്നെടത്തേകണം
ജാതിഭേദമതിൽ നോക്കുവാനില്ല
തൃപ്തിയും ദ്രവ്യശുദ്ധിയും നോക്കണം.

ആശ്രമങ്ങളിൽ ഭിക്ഷ കഴിച്ചീടാ-
മായതും ക്ഷണിച്ചെങ്കിലേ പോകാവൂ
തീർത്ഥയാത്രികൾക്കുള്ള ചട്ടമിതു;
അർത്ഥമുണ്ടിതിൽ ലംഘിക്കരുതാരും.

കീർത്തിക്കായ് തീർത്ഥമാടുന്നവരേയും
ഭക്തനെന്നു നടിക്കുന്നവരേയും
മിഥ്യാലാഭങ്ങൾ ചെയ്യുന്നവരേയും
സജ്ജനങ്ങളെ നിന്ദിക്കുന്നോരേയും.

മോഷകർ ജനദ്രോഹികൾ ഹിംസകർ
രാജദ്രോഹികൾ സ്വാമിദ്രോഹികളും
ഗുരുദ്രോഹികളിങ്ങനെ പത്തുപേ-
രിവരെ വർജ്ജ്യമാക്കീടണം സർവ്വദാ.

ഉദ്ധതന്മാരും വഞ്ചകന്മാർകളും
ഇഷ്ടമൊട്ടുമില്ലാത്ത ജനങ്ങളും
ദുഷ്ടവർഗ്ഗങ്ങളിന്നുമുണ്ടാളുകൾ
അവരോടടുത്തീടരുതാരുമേ.

വാഹിനീപതി മണ്ഡലേശൻ പോലും
വാഹനം ത്യജിച്ചീടുന്നു തീർത്ഥഗേ
വാഹനങ്ങളിൽ സഞ്ചരിക്കുന്നതു
പാപമാണതിൽ സംശയമില്ലൊട്ടും.”

ഏവമെല്ലാം പറഞ്ഞുറപ്പിച്ചവ-
രാവലെന്നിയേ മന്ദം നടന്നൊരു

ആലുമാൽത്തറയും കണ്ടതിലേറി
തോലുകൾ വിരിച്ചങ്ങിരുന്നീടിനാർ.

അന്നുരാത്രിയവിടെക്കഴിച്ചിട്ടു
അന്തിയാമത്തിൽ സ്നാനം കഴിച്ചിട്ടു
ആൽത്തറമേൽ വിരിച്ചുള്ള ചർമ്മത്തിൽ
ആസനസ്ഥരായ് നിഷ്ഠ തുടങ്ങിനാർ.

ആസനസ്ഥരായാൽത്തറയിലിരു–
ന്നാചരിക്കുന്ന നിഷ്ഠയെക്കണ്ടിട്ടു
ആളുകൾ വന്നുകൂടിയവിടത്തിൽ
ദീക്ഷിതരെയറിഞ്ഞു ചിലരതിൽ.

അവര ചെന്നടുത്തുള്ളൊരു ശാസ്ത്രിയോ–
ടഖിലമറിയിച്ചതു കേട്ടുടൻ
ശാസ്ത്രികൾ തൻെറ പത്നിയോടോതിനാ–
നമിതാനന്ദപൂർവ്വകമിങ്ങനെ.

"രണ്ടതിഥികളിപ്പോൾ വരുമിങ്ങു
കെണ്ടന്മാരാണവർകളെ പൂജിപ്പാൻ
വേണ്ടപോലെയൊരുക്കി വെച്ചീടേണം
ഞാനവരെ ക്ഷണിക്കുവാൻ പോകുന്നു."

എന്നുചൊല്ലിപ്പുറപ്പെട്ടു ശാസ്ത്രികൾ
ചെന്നുകണ്ടൊരു നേരത്തവർകളും
നിഷ്ഠകൾ തീർന്നു വിശ്രമിക്കുന്നതു
കണ്ടു ശാസ്ത്രികൾ വന്ദിച്ചു ചോദിച്ചു.

"എന്തു കാരണം സന്യസിച്ചീടുവാൻ
ആരിതിന്നു ഗുരുവായി വന്നതും
എങ്ങു നിന്നാണിവിടേക്കു വന്നതു
മന്ദമെന്യേ പറഞ്ഞെങ്കിൽ കേട്ടിടാം.

കേരംക്കവാനഹം പാത്രമണെംകിലോ
കേരംപ്പിച്ചീടേണമെല്ലാം വഴിപോലേ
പാത്രമല്ലെംകിലൊക്കെ ക്ഷമിയ്ക്കണം
മാപ്പു നരംകിയനുഗ്രഹിച്ചീടണം."

ദീക്ഷിതരതു കേട്ടു ചൊല്ലീടിനാൻ;
"സാക്ഷാലീശ്വരനെപ്പോലൊരു ഗുരു
ഇക്ഷിതിയിലൊരേടത്തിരിക്കുന്നു
ആ സ്ഥലമാണു രാമനാഥപുരം.

അദ്ദേഹത്തിനെ വാദത്തിൽ തോല്പിയ്ക്കാ-
നദ്ദേശിച്ചു ഞാനങ്ങു ചെന്നേററപ്പോരം
നിഷ്പ്രയാസം ജയിച്ചെന്നെ തോല്പിച്ചു
വിശ്വവൈദഗ്ദ്ധ്യവീരനാണിദ്ദേഹം.

എന്നുടെ ഗുരുഭൂതൻെറ ശിഷ്യനും
എൻെറ രണ്ടാം ഗുരുവുമായ് നിൽക്കുന്നോൻ
ശംകരാചാര്യ്യലക്ഷണം കാൺകയാൽ
ശംകയുണ്ടെനിയ്ക്കദ്ദേഹമാണെന്നും."

ആയതൊക്കെ സവിസ്തരമായിട്ടു
ശാസ്ത്രികളോടു ചൊന്നതുകേട്ടിട്ടും
അമ്പരന്നിട്ടമത്ഭുതപ്പെട്ടിട്ടും
നിന്നുപോയരനാഴിക ശാസ്ത്രികരം.

ദീക്ഷിതരോടനന്തരം ചൊല്ലിനാൻ:
"ഭിക്ഷയ്ക്കെൻെറ ഗൃഹത്തിൽ വന്നീടണം
ഭിക്ഷയ്ക്കെല്ലാമൊരുക്കി വെച്ചിട്ടുടൻ
ക്ഷണിച്ചീടുവാനാണു ഞാൻ വന്നതു."

"ഭിക്ഷയ്ക്കായിട്ടു പോകയില്ലെങ്ങുമേ;
തീർത്ഥയാത്രക്കാർക്കായതു പാപമാം;

ഭിക്ഷ നൽകേണമെന്നു മനസ്സെംകിൽ
ഭിക്ഷയിങ്ങു കൊണ്ടുചന്നു നാംകീടണം."

അങ്ങിനേതന്നെയെന്നു പറഞ്ഞുടൻ
അങ്ങു ചെന്നോരോ പാത്രങ്ങളിലായി
അന്നവുമുപഹാരങ്ങളുമെല്ലാം
ആൽത്തറയതിൽ കൊണ്ടിറക്കീടിനാൻ.

പത്മപത്രങ്ങളോരോന്നു വെച്ചതിൽ
അന്നവും കറേ നെയ്യും വിളമ്പീട്ടു
അന്നശുദ്ധി ചെയ്തിടുവാനായ് ജല-
പാത്രങ്ങളിൽ കൊടുത്തു സലിലവും.

അന്നശുദ്ധിയുമാഹുതിയും ചെയ്തു
പിന്നെ നല്ലപരിപ്പു ഘൃതങ്ങളും
പപ്പടകങ്ങളും ചേർത്തു ഭക്ഷിച്ചു;
അടുത്തപടി സാമ്പാർ വിളമ്പിനാൻ.

അമ്പിളിപോലുറഞ്ഞ ദധിതന്നിൽ
കാച്ചുപ്പും നല്ല പച്ചമുളകുമായ്
വേപ്പിലക്കട്ടിയും കൂടെച്ചേർത്തതിൽ
വേണ്ടപോലേ ഭുജിച്ചിതെല്ലാവരും.

ബദ്ധമോദമെഴീച്ചങ്ങെല്ലാവരും
ആചമനങ്ങളും ചെയ്തുവേണ്ടപോൽ
ആൽത്തറയിൽ വിരിച്ച ചർമ്മങ്ങളിൽ
വിശ്രമിച്ചങ്ങിരുന്നു സുഖത്തോടേ.

നാലു വാസരമെംകിലുമിങ്ങിരു-
ന്നീടണമെന്നു ശാസ്ത്രി പറഞ്ഞപ്പോാം
"ആവതില്ലതു ഞങ്ങളിപ്പോാം തന്നേ
പോകണമെന്നു ചിന്തിച്ചിരിക്കുന്നു."

"ഒരുനാളെങ്കിലുമിങ്ങിരിയ്ക്കണ-
മതു സാധിച്ചുതന്നേ മതിയാവൂ
അതിനായിട്ടപേക്ഷിച്ചിട്ടന്നു ഞാ-
നതിനിപ്പോളനുവദിച്ചീടണം."

"എങ്കിലങ്ങനെ തന്നേയായീടട്ടേ
നിങ്ങടെയിഷ്ടം പോലെയിരുന്നിടാം"
"നാളെ ഭിക്ഷ കഴിഞ്ഞിട്ടേ പോകാവൂ
ഞാനിതാ മഠത്തിൽപ്പോയി വന്നിടാം."

ശാസ്ത്രികളും മഠത്തിംകലോടിച്ചെന്നു
ശാപ്പാടുകഴിച്ചിങ്ങുവന്നീടുമ്പോൾ
ആൽത്തറതന്നിൽ സന്യാസിമാർ രണ്ടു
പേരുംകൂടിയിരിക്കുന്നതു കണ്ടു.

"ഇവരിപ്പോളെവിടന്നു വന്നിങ്ങു
ഇവർക്കു ഭിക്ഷ നൾകിയതില്ലല്ലോ"
"ഞങ്ങൾ ഭിക്ഷ കഴിഞ്ഞാണു വന്നതെ-"
ന്നതിലേകൻ പറഞ്ഞറിയിച്ചുടൻ.

അതുകേട്ടിട്ടവിടെ സ്ഥിതി ചെയ്തു
അവരോടു കുശലങ്ങൾ ചിന്തിച്ചു
രാത്രിയായപ്പോൾ പാലും പഴങ്ങളും
ബോളികളും കൊടുത്തിതെല്ലാവർക്കും.

അടുത്തദിനം മൂന്നുപേർ യോഗങ്ങ-
ളനുഷ്ഠിക്കുന്നൊരുത്തനതുകളെ
അടുത്തുതന്നേ നോക്കിയിരിക്കുന്നു
പെരുത്തു വയസ്സായവനാദ്ദേഹം.

ജരയില്ല ശരീരത്തിലെങ്ങുമേ
നര മാത്രമാം വൃദ്ധതചമായതു;

നരച്ചജട മുട്ടോളമെത്തുന്നു
താടിയും നാഭിയോളമെത്തീടുന്നു.

മൌനിയായിട്ടിരിക്കുന്നിതെപ്പോഴും
മനസ്സിലൊരു ചിന്തയും കൂടാതെ
തേജസ്സുള്ള ശരീരമാണെത്രയും
ഓജസ്സിനും കുറവില്ല തെല്ലുമേ.

ഇതു കണ്ടിട്ടവിടെ പലവിധ–
മാളുകൾ വന്നു നിന്നു നോക്കീടുന്നു
അതുനേരത്തു ദീക്ഷിതരും സിദ്ധ
യുക്തനായുള്ളയാളുമുണരുന്നു.

മണികണ്ഠരദ്ദേഹത്തിനെ വിളി–
ച്ചുകലെക്കൊണ്ടു നിർത്തീട്ടു ചോദിച്ചു
"ആരാണിദ്ദേഹമെന്നതും നിങ്ങടെ
ബന്ധമെന്തെന്നതും പറഞ്ഞീടണം."

"ആരാണെന്നു പറവാനെളുതല്ല
ദിവ്യനാണെന്നു മാത്രമറിഞ്ഞിടാം
ആരിലുമൊരു വിദ്വേഷവുമില്ല
പ്രീതിയുമതുപോലെ തന്നേ ഇലോം.

ആഹാരങ്ങളെയെല്ലാം ഭുജിച്ചിട്ട–
മാഹാരമിത്ര വേണമെന്നുള്ളതും
ഇന്നതേ നമുക്കാകാവുയെന്നതും
ഒന്നിലുമൊരു സംകല്പവുമില്ല.

മലമൂത്രവിസർജ്ജനങ്ങളില്ല
മല വന്നുവീണാലും ഭയമില്ല
അലയാഴിയെപ്പോലും തടയുവാൻ
ബലമുണ്ടു മനസ്സിംകലേററവും.

അകത്തും പുറത്തുമഴുക്കില്ലാത്ത
അകളങ്കശരീരിയാണദ്ദേഹം
തെളിവേറുന്ന കാരുണ്യമെപ്പോഴും
അഖിലജീവജാലങ്ങളോടുണ്ടു്."

"ദിവ്യനെന്നതും കാരുണ്യവാനെന്നും
എങ്ങിനെയറിഞ്ഞെന്നതു ചൊല്ലുക"
"ചൊല്ലിടാമതു ഞാൻ കണ്ടതാകയാ-
ലല്ലലെന്നിയേ ചൊല്ലിടാമൊക്കെയും.

ഒരു നാളിൽ ഞാൻ വിന്ധ്യാദ്രിയിൽ കൂടെ
തനിയേ സഞ്ചരിക്കുമവസരേ
ഒരുവ്യാഘ്രമെന്നെപ്പിടിച്ചീടുവാ-
നലറിക്കൊണ്ടടുക്കുന്നതു കണ്ടു.

പെരികെബ്ഭയം പൂണ്ടു ഞാനോടീട്ടു-
മതുക്കൂടെയടുക്കുന്നതു കണ്ടു
എതിരേ വരുമിദ്ദേഹത്തിനുടെ
പദതാരിൽ പതിച്ചു ഭയത്തോടും.

പട്ടികളെ മിരട്ടുന്നതുപോലെ
ഝട്ടന്നാട്ടിയോടിച്ചങ്ങു വ്യാഘ്രത്തെ;
വ്യാഘ്രമോടിമറഞ്ഞപ്പോളദ്ദേഹം
ശീഘ്രമെന്നെപ്പിടിച്ചെഴുന്നേൽപ്പിച്ചു.

വരികയെന്നൊരാംഗ്യവും കാണിച്ചു
നടന്നപ്പോൾ നടന്നു ഞാനും കൂടേ
നടന്നു ചെററു ദൂരത്തു ചെന്നപ്പോൾ
കടുവാ നോക്കിനിൽക്കുന്നു ഞങ്ങളെ.

അതുകണ്ടു മലമ്പുന്നയിലുള്ള
വലുതായയിലകൾ പറിച്ചിങ്ങു

തറയിൽ നിരത്തിയിട്ടതിന്മീതേ
ചെറുകല്ലുകൾ കൊണ്ടു നിറയ്ക്കുക.

എന്നു കല്പിച്ച നേരത്തു വേഗമോ-
ടങ്ങനോ ഞാനും ചെയ്തോരനന്തരം
ഇംഗിതത്തോടു വ്യാഘ്രത്തിനേ വിളി-
ച്ചിങ്ങനേയരുളിച്ചെയ്തു സ്വാമിയും.

"വന്നു നീയുമീ മാംസഖണ്ഡങ്ങളേ
മന്ദതയോ ഭയമോ കരുതാതേ
നിന്നുടെയിഷ്ടം പോലേ ഭുജിക്കുക
നിന്നുടെയുദരം നിറവോളവും."

എന്നതുകേട്ടു പോതക്കടുവായും
വന്നു മാംസം ഭുജിക്കുന്നതു കണ്ടു
വന്നവിസ്മയത്തോടു ഞാൻ നോക്കുമ്പോൾ
കല്ലുകളൊക്കെ മാംസങ്ങളായപ്പോൾ.

തിന്നു തിന്നു വയറു നിറഞ്ഞിട്ടും
പിന്നെയുമങ്ങു മാംസം കിടക്കുന്നു
നന്ദി പൂണ്ടതിതൃപ്തനായ് വ്യാഘ്രവും
വന്നു തൃപ്പദം കുപ്പിനില്ക്കുന്നേരം.

തൃക്കരങ്ങൾ കൊണ്ടാക്കടുവായുടെ
മസ്തകത്തിൽ തടവിക്കനിവോടേ
പൊയ്ക്കൊൾവാനായനുജ്ഞ കൊടുത്തപ്പോ-
ളുൾക്കുതുകേന പോയീ മറഞ്ഞവൻ.

നിനക്കും വിശപ്പുണ്ടല്ലോ പാരമാ-
യവിടെച്ചെന്നു നോക്കുക സത്വരം
ഭക്ഷണത്തിനു വല്ലതുമുണ്ടെങ്കിൽ
ഭക്ഷണം കഴിച്ചിങ്ങു വന്നീടുക.

അതുകേട്ട ഞാൻ സംശയം കൂടാതേ–
യവിടെച്ചെന്നു നോക്കിയ നേരത്തു
മാംസമോ മലമൂത്രാദികളുടെ തോലോ
അവിടെയെങ്ങും കണ്ടതുമില്ല ഞാൻ.

കാനവാഴയിലയിലിരിക്കുന്നു
നാലു ബോളികൾ നാലുവടയുമായ്
അരികത്തൊരു കുത്തിലയിൽ പാലും;
നാവൂരിയിൽ കറകയില്ലായതു.

അതു കണ്ടതിവിസ്മയം പൂണ്ടു ഞാ–
നവയൊക്കെ ഭുജിച്ചതിതുഷ്ടനായ്
അതുലമായ ഭക്തിപൂർവ്വം ലോക
ഗുരുപാദം നമസ്കരിച്ചീടിനേൻ.

അന്നു തൊട്ടു ഞാനിമ്മഹാസിദ്ധൻെറ
ഭൃത്യനായിട്ടു കൂടി നടക്കുന്നു"
അതുകേട്ടിട്ടു ദീക്ഷിതരത്ഭുത
വശനായ്മിഴിച്ചങ്ങനെ നിന്നുപോയ്.

ശാസ്ത്രികളതു നേരത്തു ഭിക്ഷകൾ–
ക്കുള്ളസാധനമെല്ലാമെടുപ്പിച്ചു
ആൽത്തറയിൽ വരുന്നതു കണ്ടിട്ട–
ങ്ങൊത്തറയിൽ തിരിച്ചുപോയ് ഞങ്ങളും

ശാസ്ത്രികൾ സിദ്ധദേവൻെറ തൃപ്പദം
ഭക്തിയോടെ നമസ്കരിച്ചഞ്ജസാ
അഞ്ജലിബന്ധത്തോടു നിന്നിങ്ങനെ
ചൊല്ലിനാൻ ഭയഭക്തിസമന്വിതം.

"അടിയൻ പ്രാപ്തിപോലേ തരും ഭിക്ഷ
അവിടുന്നതിതൃപ്തി പൂണ്ടേററവും

അമരേത്തു കഴിച്ചീയഗതിയേ
അലിവോടേ കടാക്ഷിച്ചരുളേണം.''

ഇത്തരം ചൊല്ലി ഭിക്ഷ നല്കീടിനാൻ
ഭക്തിയോടേ കമലദളങ്ങളിൽ.

സിദ്ധഭിക്ഷ കഴിഞ്ഞോരില തന്നിൽ
ചട്ടമ്പി ചെന്നിരുന്നു മോദാന്വിതം
മററു രണ്ടുപേർക്കും വേറിലകളിൽ
ഭിക്ഷ നല്കി യഥാപൂർവ്വമാദരാൽ.

ഭിക്ഷയെല്ലാവരും കഴിച്ചേററവും
ശിക്ഷയായി പരിപൂർണ്ണതൃപ്തരായ്
ഉച്ഛിഷ്ടം കുറച്ചുണ്ടായിരുന്നതു
കൊച്ചുകുട്ടികൾക്കും കൊടുത്തീടിനാൻ.

ചട്ടമ്പിയുടെ വ്യാഘ്രചർമ്മത്തിനെ
സിദ്ധദേവനു നല്കീ തലൈട്ടിനാം
ദീക്ഷിതരിരുന്നീടുന്ന ചർമ്മത്തെ
ചട്ടമ്പിക്കും കൊടുത്തീടിനാനപ്പോൾ.

ശാസ്ത്രികളൊരു വൻപുലിത്തോലിനെ
ദീക്ഷിതർക്കന്നു കൊണ്ടുകൊടുത്തപ്പോൾ
കണ്ടുനിന്നതിലേകനോടിച്ചെന്നു
കൊണ്ടുവന്നൊരു പുള്ളിമാൻതോലുടൻ.

സിദ്ധനോടൊത്തുവന്നുള്ള യോഗിക്കു
ബദ്ധമോദേന നല്കിനിന്നീടിനാൻ
സിദ്ധനാദിയാം നാലുപേർക്കുമിപ്പോൾ
സിദ്ധമായിതു ചർമ്മങ്ങളോരോന്നു.

ആൽമരത്തിൻെറ നാലുവശത്തുമായ്
നാലുപേരുമിരുന്നു സുഖത്തോടേ
ശാസ്ത്രിയാദിയായ് മററുള്ളവരെല്ലാം
പുൽത്തറയിലിരുന്നു കുതൂഹലാൽ.

3-ാം സർഗ്ഗം സമാപ്തം

---

# നാലാം സർഗ്ഗം

പൈങ്കിളിപ്പൈതലേ നീ ചൊല്ലെടോ കഥാശേഷം
പങ്കഹീനനായീടും ഭട്ടാരസ്വാമിതന്റെ
പങ്കനാശനകരമാകിയ തീർത്ഥയാത്ര
ശങ്കയെന്നിയേ പറഞ്ഞീടെടോ വഴിപോലെ.

പൈദാഹമുണ്ടെന്നാകിൽ പാലും പഞ്ചസാരയും
മാമ്പഴം വാഴപ്പഴം ദ്രാക്ഷതൻ ഫലങ്ങളും
നല്ലവിത്തരിച്ചോരു പനസപ്പഴങ്ങളും
വെള്ളിപ്പാത്രങ്ങൾതന്നിൽ വെവ്വേറെയിരിക്കുന്നു.

ഭക്ഷണത്തിന്നു നിനക്കിഷ്ടമേതെല്ലാമെന്നാൽ
പക്ഷമോടവയൊക്കെബ്ഭക്ഷണംചെയ്തു മോദാൽ
ഇക്ഷണം കഥാശേഷം ചൊല്ലുന്നാകിലോ ഞങ്ങൾ
ശിക്ഷയോടതൊക്കെയും കേട്ടു സന്തോഷിച്ചീടാം.

ആയതുകേട്ടു പാലും പഴവുമെല്ലാം ഭുജി-
ച്ചായതമൊഴിയാളാം പൈങ്കിളിമകൾ ചൊന്നാൾ
മട്ടലർബാണവൈരി തന്നുടെയംശമാകും
ഭട്ടാരസ്വാമി തന്റെ ചരിതം ചൊല്ലീടുവാൻ.

ഒട്ടുമില്ലലംഭാവമെങ്കിലുമെനിക്കതി-
ന്നൊട്ടുമില്ലല്ലോ പ്രാപ്തിയെന്തു ഞാൻ ചെയ്തീടേണ്ടൂ
എന്നാലും മഹേശ്വരിയെന്നുടെ വളർത്തമ്മ
തന്നുടെ കടാക്ഷത്താലൊട്ടൊട്ടു ചൊല്ലാം കേൾപ്പിൻ.

ആൽത്തറമേലിരുന്ന യോഗികളെല്ലാപേരും
ആൽത്തറ വിട്ടു മണിമൂന്നടിച്ചപ്പോൾത്തന്നേ
പുൽത്തറമേലിരുന്നോരുമനുയാത്രയായിട്ടു
ഒട്ടു ദൂരത്തുചെന്നു തിരിച്ചു പോന്നാരവർ.

പട്ടണങ്ങളും നല്പപരങ്ങൾ ഗ്രാമങ്ങളും
പുഷ്ടമാംനഗങ്ങളും നഗരം നദികളും
ശ്രേഷ്ഠമാംക്ഷേത്രങ്ങളും രാജ്യങ്ങൾ നദങ്ങളും
സ്പഷ്ടമായ് കണ്ടുകണ്ടങ്ങാനന്ദ സമന്വിതം.

ക്ഷേത്രങ്ങളാലിന്മുട്ടും കാവുകളാശ്രമങ്ങൾ
നദിതൻ കരകളിലായിട്ടും വിശ്രമിച്ചു
ഓരോരോ മഹത്തുക്കൾ നൾകീട്ടും ഭിക്ഷയേറവം
ചിലപ്പോൾ സ്വയംപാകമായിട്ടും കഴിച്ചവർ.

ഏതാനും തിങ്ങൾ കൊണ്ടു നടന്നുനടന്നവർ
സിദ്ധനോടൊരുമിച്ചു കാശിയിലെത്തീടിനാർ
ഗംഗയിൽ സ്നാനം ചെയ്തു മംഗലമനസ്സരാ-
യംഗജരിപു തന്നെപ്പൂജിച്ചുവിശ്രമിച്ചു.

അവിടെയുള്ള ഭക്തജനങ്ങൾ കണ്ടു മോദാ-
ലിവരെയുപചരിച്ചേത്രയും ഭക്തിയോടേ
ഭിക്ഷകൾ നല്കീടിനാരവരിൽ ഭയഭക്തി
വിശ്വാസം കണ്ടിട്ടിവരതുകൾ സ്വീകരിച്ചു

ഓരോരോ ദിവസവുമോരോരുത്തരായിട്ടു
പാരാതെ ഭിക്ഷ നൾകിത്തുടങ്ങീ പലരുമായ്
അവിടെ വിദ്വത്സഭ തന്നിലെപ്പണ്ഡിതന്മാ-
രറിഞ്ഞു വന്നു കണ്ടിട്ടത്ഭുതപ്പെട്ടു നിന്നു.

മണികണ്ഠരെയവർക്കറിയാമല്ലോ പണ്ടേ-
യതിനാലദ്ദേഹത്തോടിങ്ങനെ ചോദിച്ചവർ;
"എന്തഹോ ഭവാനകാലത്തിൽ സന്യസിച്ചതു
ബന്ധമെന്തെന്നു പറഞ്ഞീടണം വിശേഷിച്ചു.

ഇവരാരാണെന്നതുമറിവാനാശയുണ്ടു
അറിവാൻ ഞങ്ങൾ പാത്രമാണെങ്കിൽപ്പറയണം

വിശദമതേ, ഞങ്ങൾക്കറിവാൻ തക്കവണ്ണം
പാത്രമല്ലെങ്കിൽ ക്ഷമിച്ചീടണം കൃപയാലേ."

"ഞാനിഹ ഭാരതത്തിലുള്ള പണ്ഡിതന്മാരേ-
യാകവേജയിച്ചല്ലോ നിങ്ങൾ തൊട്ടെല്ലാരെയും
ആയതുമൂലം ഞാനുമാനപോൽ മദിച്ചേററം
യൌവനം പ്രാപിക്കാത്തോരിദ്ദേഹത്തിനോടേററു.

ബാലി രാവണൻ തന്നെ ജയിച്ചപോലെതന്നെ
ബാലകനെന്നെ ജയിച്ചീടിനാൻ നിഷ്പ്രയാസം
അദ്ദേഹമുപഗുരുവായതുമെനിക്കിപ്പോൾ
അദ്ദേഹമിദ്ദേഹമാ"ണെന്നതും തൊട്ടുകാട്ടി.

ശൈവചൈതന്യം തിളങ്ങീടുമീമഹാനൊരു
പരമസിദ്ധനെന്നുമാത്രമേയറിയാവൂ
ആരെന്നു പറയുവാനരുതു ഞങ്ങൾക്കാർക്കും
ഞങ്ങടെ പുണ്യംകൊണ്ടു ഞങ്ങളിൽ വന്നുകൂടി.

എന്നുടെയുപഗുരുനാഥനുമിദ്ദേഹവും
തമ്മിലേതാണ്ടോ ബന്ധമുണ്ടെന്നുതോന്നുംകണ്ടാൽ
ഗുരുശിഷ്യന്മാരെന്നു സംശയം തോന്നും കണ്ടാൽ
പെരുമാററത്തിലാണീ സംശയമുദിച്ചതും.

ഇന്നിതുവരെയൊന്നും തെളിഞ്ഞു വന്നിട്ടില്ല
എന്നുടെയൂഹംമാത്രമാണു ഞാൻചൊന്നതിപ്പോൾ
സ്നാനമാദിയായുള്ള കർമ്മങ്ങളൊന്നുമില്ല
സ്നേഹമാരിലുമില്ല ദ്വേഷവുമില്ലാതാനും.

ആഹാരമിന്നവണ്ണം വേണമെന്നൊന്നുമില്ല
ആഹാരം കിട്ടുന്നിടത്തോളവും ഭുജിച്ചീടും
ഇന്നതേ ഭുജിക്കാവുയെന്നൊരുക്ലിപ്തമില്ല
ഇത്ര മാത്രമേ ഭുജിച്ചീടാവൂയെന്നുമില്ല.

കിട്ടുന്നതെല്ലാം ഭുജിച്ചീടുന്നു നിരന്തരം
കിട്ടിയില്ലെങ്കിലൊന്നും വേണമെന്നതുമില്ല
എത്രകാലമെന്നാലും ഭക്ഷിക്കാതിരുന്നാലും
ക്ഷീണമോ പൈദാഹമോ യാതൊന്നുമില്ലതാനും.

പട്ടിണി മിഷ്ടാന്നവും, പാട്ടുകൾ കീറത്തുണി,
മെത്തയും പാറക്കെട്ടും, സ്വർണ്ണവും മൺകട്ടയും,
രത്നവും പാറക്കല്ലും, ഒന്നുപോൽ നിനപ്പവൻ
വസ്തുഭേദങ്ങളൊന്നുമില്ലാത്തോൻ മഹാസിദ്ധൻ.

മലമൂത്രങ്ങളൊട്ടും വിസർജ്ജിച്ചീടുന്നില്ല
മലമില്ലകത്തെങ്ങും പുറത്തുമതുപോലെ
പുണ്യപാപങ്ങൾ ജനിമൃതികളെല്ലാമറ്റോൻ
പണ്ഡിതന്മാരും വെറും പാമരന്മാരും തുല്യം.

പാറക്കൽ വാരിക്കൂട്ടി മാംസഖണ്ഡങ്ങളാക്കി
വ്യാഘ്രത്തെ ഭുജിപ്പിച്ചിട്ടുച്ഛിഷ്ടം കൊണ്ടുതന്നെ
ബോളികൾ വട ജിലേബികളും പാലുമാക്കി
മോദമോടടുത്തുനിന്നീടുമായവർക്കേകി.

ഇങ്ങനെചെയ്യാൻ ഭുവി മാനുഷർക്കെളുതാമോ
തിങ്ങിനതപോബലമുള്ള മാമുനിമാർക്കും
തന്നുടെ തപോബലം എത്രതാനും പോയീടുമെ-
ന്നുള്ളശങ്കയാലവരാരുമേ ചെയ്യുന്നില്ല.

ഈശ്വരത്വത്തെക്കടന്നപ്പുറം പ്രാപിച്ചവൻ
നിശ്ചലസ്വാന്തൻ ഗുണരഹിതൻ നിരാമയൻ
ശാശ്വതധർമ്മങ്ങളിലൊട്ടാതെയിരിപ്പവൻ
നിഷ്കളൊഴിഞ്ഞവൻ നിശ്ചലബ്രഹ്മരൂപൻ.

വടികൊണ്ടാംഗ്യം കാട്ടീട്ടൊന്നു മൂളിയാലുടൻ
കഠിനദുഷ്ടമൃഗഗണങ്ങൾ രക്ഷസ്സുകൾ

കൊടിയരക്ഷസ്സുകൾ യക്ഷികൾ ഭൂതങ്ങളും
കടിലന്മാരാമിവരൊക്കെമണ്ടീടും ദൂരം.

മൌനിയായിരുന്നീടുമെല്ലാനേരവുമെന്നാൽ
ചിലനേരത്തു പറഞ്ഞീടുമേതാനും വാക്യം
ആരോടെന്നതുമില്ലയെന്തിനെന്നതുമില്ല
സംകല്പലക്ഷ്യങ്ങളുദ്ദേശവുമതിനില്ല.

ഒരു നാളൊരുകാട്ടിൻനടുവിലൊരുത്തനെ
കടുവാപിടിപ്പാനായലറിയടുത്തപ്പോൾ
കടുത്തവേഗത്തോടുമോടുമ്പോളിദ്ദേഹത്തെ-
യടുത്തുകണ്ടനേരം പാദത്തിൽ ചെന്നുവീണു.

അടുത്ത കടുവായെയാംഗ്യത്താലോടിച്ചിട്ടു
പദത്തിൽക്കിടന്നോനെപ്പിടിച്ചങ്ങെഴുന്നേല്പി-
ച്ചഭയം കൊടുത്തുടൻ നടന്നാനവനുമ-
യവനാണദ്ദേഹത്തിന്നരികേ നിൽക്കും നരൻ.

തീർത്ഥങ്ങളാടീടുവാൻ ഞങ്ങൾ രണ്ടുപേരുമായ്
യാത്രചെയ്തൊട്ടു ദൂരം പോയപ്പോളന്നുതന്നെ
രാത്രിയായപ്പോളൊരു ആൽത്തറതന്നിലെത്തി
രാത്രിയും കഴിച്ചന്യവാസരേയുഷസ്സിങ്കൽ.

ദേഹശുദ്ധിയും നാഡീശുദ്ധിയുമാത്മശുദ്ധി
നിർവ്വഹിച്ചങ്ങുതന്നെനിഷ്ഠകൾ ചെയ്തിരുന്നു
നിഷ്ഠകൾ കഴിഞ്ഞപ്പോളടുത്തുള്ളൊരു ശാസ്ത്രി
ഭിക്ഷകൾ നൽകീടിനാനവിടെക്കൊണ്ടുവന്നു.

ഭിക്ഷയും കഴിച്ചിട്ടു ഞങ്ങളങ്ങിരിക്കുമ്പോ-
ളക്ഷിഗോചരമായി സിദ്ധനെ ദൂരത്തിങ്കൽ
അക്ഷണമുപഗുരുവോടിച്ചെന്നദ്ദേഹത്തിൻ-
റുപ്പദം സാഷ്ടാംഗമായ് നമിച്ചു ഭക്തിയോടേ.

കൂട്ടിക്കൊണ്ടങ്ങു വന്നു ആൽത്തറമേലിരുത്തി
അഞ്ജലിബന്ധംചെയ്തു മുമ്പിൽ നിന്നപ്പോൾ സിദ്ധൻ
ഇരിപ്പാനാജ്ഞാപിച്ചു നേരത്തെന്നുപറ്റുരു
തെരിക്കെന്നാലിൻമറുവശത്തു ചെന്നിരുന്നു.

ഇങ്ങിനെയാണു ഞങ്ങളൊന്നിച്ചു കൂടിയിപ്പോൾ
തിങ്ങിനമോദത്തോടുമിങ്ങിനെ നടക്കുന്നു
അദ്ദേഹം നടക്കുമ്പോൾ ഞങ്ങളും നടന്നിട്ടു-
മദ്ദേഹമിരിക്കുമ്പോൾ ഞങ്ങളുമിരുന്നീടും.

നന്ദിനീദിലീപന്മാരെന്നതു പോലെത്തന്നേ
നന്ദിയോടനുകരിച്ചീടുന്നു സദാകാലം
ഞങ്ങളെപ്പിരിഞ്ഞു പോയീടുമൊയില്ലയോയെ-
ന്നൊന്നുമേ തിരിച്ചറിഞ്ഞീടുവാനെളുതല്ല."

"നിങ്ങളുമദ്ദേഹവുമൊന്നിച്ചു നടക്കുന്നു
സാവധാനത്തിൽത്തന്നെയദ്ദേഹം നടക്കുന്നു
നിങ്ങളുമതുപോലെ പുറകേ നടക്കുന്നു
ഇങ്ങിനെ നടക്കുമ്പോളെങ്ങിനെ പിരിയുന്നു.

ഞങ്ങളെപ്പിരിഞ്ഞീടാനെപ്പോൾ തോന്നീടുന്നുവൊ
അപ്പൊഴേ പിരിഞ്ഞിടാനൊട്ടുമേ ദണ്ഡമില്ല
ആവരണാദി തിരസ്കരണീയുള്ളവർക്കി-
ന്നായതു സാധിക്കുവാൻ വൈഷമ്യമൊന്നുമില്ല.

ഞങ്ങൾ വന്നതുമിപ്പോൾ നിങ്ങളെ ക്ഷണിച്ചങ്ങു
ഞങ്ങടെ ഗൃഹങ്ങളിലിരുത്തീടണമെന്നു
തിങ്ങീടുമാശ മുഴുത്താണിങ്ങു വന്നതു
നിങ്ങടെ കൃപയാലേ സാധിച്ചു തന്നീടുമോ."

ദീക്ഷിതരതു കേട്ടു പറഞ്ഞാനവരോടു
"തീർത്ഥയാത്രക്കാർ പോയീടരുതു ഗൃഹങ്ങളിൽ.

തീൎത്ഥയാത്രക്കാരാണു ഞങ്ങളുമതിനാലേ
തീൎത്ഥയാത്രകൾ കഴിഞ്ഞെങ്കിലേ പോകയുമുള്ളു.

ഭിക്ഷ നൽകീടുവതിന്നാശ നിങ്ങൾക്കുണ്ടെങ്കിൽ
ഭിക്ഷകളിങ്ങു തന്നേ കൊണ്ടുവന്നു നൽകീടണം
ക്ഷണിച്ചാൽ പോയീടുന്നതാശ്രമങ്ങളിൽ മാത്രം
ക്ഷണിച്ചെന്നാലും പോകയില്ല മന്ദിരങ്ങളിൽ."

അതുകേട്ടവർകളുമടുത്ത ദിനം മുതൽ
അതുലമോദം ഭിക്ഷ കൊണ്ടുവന്നു നല്കീടിനാർ
അങ്ങിനെയൊരു മാസം കഴിഞ്ഞോരനന്തരം
ഗംഗതൻ തീരത്തൂടെ നടന്നു സിദ്ധനപ്പോൾ.

മൂവരും പുറകിലായ് നടക്കുന്നതു കണ്ടി–
ട്ടവിടെയിരുന്നവരെല്ലാരും കൂടെപ്പോയി
നടന്നു ചെന്നങ്ങൊരു ആശ്രമമടുത്തപ്പോൾ
ആശ്രമാധിപൻ വന്നു സൽക്കരിച്ചവർകളെ.

അന്നേരമവരോടു കൂടിവന്നവരെല്ലാം
വന്ദിച്ചിട്ടനുഗ്രഹം വാങ്ങിക്കൊണ്ടങ്ങു പോയി
ആശ്ചര്യം ദീക്ഷിതർ തന്നുപദേശികനുടെ
പാണ്ഡിത്യം വിചാരിച്ചാൽ ലോകദുർല്ലഭമത്രേ.

"നിശ്ചയമിവനൊരു മനുഷ്യനല്ല പിന്നെ
ത്ര്യക്ഷനോ വൈകുണ്ഠനോ വന്നവതരിച്ചതാം
ബുദ്ധിവൈഭവമിത്രയുള്ളവൻ ഭൂമി തന്നിൽ
ജനിച്ചിട്ടില്ല മേലിൽ ജനിക്കുന്നതുമല്ല."

ഇങ്ങനെ പണ്ഡിതന്മാർ തങ്ങളിൽപ്പറഞ്ഞിട്ടു
അങ്ങവരവരുടെ മന്ദിരങ്ങളിൽപ്പോയി
സിദ്ധനും കൂട്ടുകാരുമകത്തു കടന്നപ്പോ–
ളൎഘ്യപാദ്യാദികളാൽ പൂജിച്ചു ഭക്തിയോടേ.

വ്യാഘ്രചർമ്മങ്ങൾ വിരിച്ചവരെ യഥായോഗ്യം
ശുഭ്രമാമാശ്രമത്തിൻ തളത്തിലിരുത്തിനാൻ
സന്ധ്യാവന്ദനമാദിയനുഷ്ഠാനങ്ങൾ ചെയ്തു
സന്തോഷമോടേയങ്ങു വിശ്രമിച്ചിരുന്നിതു.

എട്ടടിച്ചപ്പോൾ പാലും പഴവും വന്നുചേർന്നു
ഇഷ്ടിപൂണ്ടെല്ലാപേരുമായതു ഭുജിച്ചുടൻ
ആചമനങ്ങളും ചെയ്തവിടെയിരുന്നഞ്ചു
നാഴിക കഴിഞ്ഞപ്പോളെല്ലാരുമുറങ്ങിനാർ.

മൂന്നടിച്ചപ്പോൾ സിദ്ധനൊഴിഞ്ഞങ്ങെല്ലാ പേരും
ഗംഗയിൽ സ്നാനം ചെയ്തു നിഷ്ഠകൾ തുടങ്ങിനാർ
പത്തടിച്ചപ്പോളതിൽ നിന്നുണർന്നതു നേരം
ഭിക്ഷകൾ കൊണ്ടുവന്നു ആശ്രമാധിപൻ മോദാൽ.

ആലില തച്ചു നല്ല വൃത്തിയായിരണ്ടെണ്ണം
ചപ്പാത്തി വിളമ്പിനാൻ പരിപ്പും നെയ്യുമായി
അന്നശുദ്ധിയും പ്രാണാഹുതിയും ചെയ്തുകൊണ്ടു
പരിപ്പും നെയ്യുംചേർത്തു ചപ്പാത്തിഭുജിച്ചപ്പോൾ.

പൂരികൾ വിളമ്പിനാൻ ചട്ടിണി മറേറതിലും
ചട്ടിണി കൂട്ടിയവർ പൂരികൾ ഭുജിച്ചതി-
തൃപ്തരായെഴുന്നേററിട്ടാചമനങ്ങൾ ചെയ്തു
ആശ്രമത്തിംകൽ വന്നുനിന്നവർ മൂന്നുപേരും.

സിദ്ധൻെറ ഭുക്തിക്രമമിങ്ങനെയൊന്നുമല്ല
ശുദ്ധിയുമാഹുതിയുമൊന്നുമേ ചെയ്തീടാതേ
ഓരോരോ സാധനങ്ങളിലയിൽ വിളമ്പുമ്പോൾ
ഓരോന്നായ്പാരിവാരിയൊന്നായി ഭുജിച്ചീടും.

പിന്നെയുമതുകളെ കൊണ്ടുവന്നു വിളമ്പീടും
അന്നേരംമുന്നേപ്പോലെ ഭുജിക്കുമതുകളെ

ട്ടുന്നനാലാവർത്തനമങ്ങനെ കഴിഞ്ഞപ്പോൾ
സാധനങ്ങളും തീൎന്ന സിദ്ധനും വിരമിച്ചു.

അങ്ങിനെയാശ്രമത്തിൻ തളത്തിലിരുന്നവർ
പൊങ്ങിനമോദത്തോടും വിശ്രമിച്ചൊട്ടു നേരം
തുംഗനാം സിദ്ധൻ നാലുമണിയായപ്പോൾത്തന്നെ
ഗംഗതൻ തീരത്തൂടെ നടന്നു തുടങ്ങിനാൻ.

മൂവരുംകൂടെ നടന്നീടിനാർ പുറകിലാ-
യാനന്ദത്തോടുമവർ നടന്നുനടന്നോരോ
ആശ്രമങ്ങളിൽ നിന്നും നൾകീടും ഭിക്ഷകളെ
സ്വാശ്രയമോദം പരിഗ്രഹിച്ചും താമസിച്ചും

ആറേഴു മാസംകൊണ്ടു ഹരിദ്വാരത്തിലെത്തി
ചിരെഴും കല്ലുകൾ കണ്ടത്ഭുതപ്പെട്ടു നിന്നു
മുകളിൽ നിന്നുവരും കല്ലുകളനേകങ്ങൾ
അതുലവേഗത്തോടും കീഴ്പോട്ടേയ്ക്കൊഴുകുന്നു.

അതുകൾ നോക്കിനിന്നു സിദ്ധനും കൂട്ടുകാരും
അസ്തമിച്ചിരുട്ടിയതാരുമേയറിഞ്ഞില്ല
അന്നേരം സിദ്ധൻ ശിഷ്യഹസ്തത്തെ ഗ്രഹിച്ചുംകൊ-
ണ്ടിങ്ങനെയരുൾ ചെയ്തു മററവർകളെ നോക്കി.

"ഇന്നുതൊട്ടഹർന്നിശം മുപ്പതു കഴിയുമ്പോൾ
ഞങ്ങളീവഴി തന്നേ വന്നീടുമിവിടത്തിൽ
അത്രകാലവും നിങ്ങളിവിടെയിരിക്കണെ-
മെത്രയും സുഖമുണ്ടിങ്ങിവിടെ വസിക്കുവിൻ.

ആററിനു കഴിയില്ല നല്ലവെള്ളവുമാണി-
ങ്ങേററവും സുഖമായി സ്നാനവും കഴിച്ചീടാം
കററമെന്നിയേ നല്ലഭക്ഷ്യങ്ങളെല്ലാം കിട്ടും
കാററുമുണ്ടല്ലോ നല്ല ശീതളം സുഖപ്രദം.

ഞങ്ങളോടൊരുമിച്ചു നിങ്ങൾക്കു വന്നീടുവാൻ
ഒട്ടുമേ പ്രാപ്തി പോരാ മഞ്ഞുകാലമാണിതു
യോഗശക്തിയൊ തപശ്ശക്തിയോയില്ലാത്തവ–
രാതുരന്മാരായിട്ടു മരിക്കുമങ്ങു ചെന്നാൽ."

ഇത്തരം പറഞ്ഞുടൻ ശിഷ്യനും താനും കൂടി–
ട്ടൊത്തൊരു കല്ല്യ തൻെറ മദ്ധ്യത്തിൽ കൂടേപ്പോയി
രാത്രിയാണെന്നുമിരുട്ടാണെന്നും നിനയാതെ–
യെത്തിനാർ ഗിരിമുകൾപ്പുറപ്പിലിരുവരും.

"ബദരി തന്നിൽ നമുക്കെത്തേണമിപ്പോൾത്തന്നെ
അതിനുമിഴി രണ്ടുമടച്ചീടുക വേഗം"
കണ്ണുകളടച്ചര നാഴിക കഴിഞ്ഞപ്പോൾ
കണ്ണുകൾ തുറന്നീടാനാജ്ഞാപിച്ചതു കേട്ടു.

കണ്ണുകൾ രണ്ടും മിഴിച്ചങ്ങു നോക്കീടുന്നേരം
കണ്ടകാഴ്ചകൾ പരമാത്ഭുതം മഹാത്ഭുതം
തണ്ടാരിൻമകളോടു തുല്ല്യകളായീടുന്ന
വണ്ടാർപൂംകുഴലിമാർ വരിയായ് നിന്നീടുന്നു.

തണ്ടാർസായകതുല്ല്യന്മാരായ പുമാന്മാരു–
മുണ്ടവിടത്തിലേററം നിരന്നു നിന്നീടുന്നു
ജടയും വൽക്കലവും ധരിച്ച തപസ്വികൾ
വടിവോടിരുന്നോരോ മന്ത്രങ്ങൾ ജപിക്കുന്നു.

ജന്മസാഫല്യം ലഭിച്ചീടിന ബ്രഹ്മർഷിമാർ
ബ്രഹ്മത്തിൽ ലയിച്ചിട്ടങ്ങനങ്ങാതിരിക്കുന്നു
ഭക്തന്മാരെല്ലാപേരും കൂപ്പുകയ്യുമായ് നിന്നു
ഭക്തവത്സലം പുകഴ്ത്തീടുന്നു സ്തോത്രങ്ങളാൽ.

നാരിമാർ ഗീതത്തോടു നർത്തനം ചെയ്തീടുന്നു
താളമേളങ്ങളോടും ദാസിമാരാടീടുന്നു

പാരിജാതത്തിൻപുഷ്പം കയ്യിലൊണ്ടു നില്ക്കുന്നവർ
ബാദരേയന്റെ പാദപത്മത്തിലർപ്പിക്കുന്നു.

സിദ്ധനീവകയൊന്നും കണ്ട ഭാവമില്ലാതെ
സ്വസ്ഥനായൊരു വട്ടക്കല്ലിന്മേലിരിക്കുന്നു
സിദ്ധശിഷ്യനായുള്ള കുഞ്ഞമ്പിള്ളയുമപ്പോൾ
ബദ്ധമോദേന നടന്നാശ്രമോപാന്തേ ചെന്നു.

അദ്ധനാരീശ്വരന്റെയംശമാണെന്നറിഞ്ഞു
സ്നിഗ്ദ്ധനായ് വന്നൊരുത്തൻ കൂട്ടിക്കൊണ്ടകത്തു പോയ്
പൂജാസാധനങ്ങളും പാത്രങ്ങൾ പുഷ്പങ്ങളും
പൂജിപ്പാനായിക്കൊടുത്തീടിനാൻ ചട്ടമ്പിക്കു.

പൂജകളെല്ലാം ചെയ്തു അച്ചനകളും ചെയ്തു
സാദരം നമസ്കാരസ്തോത്രങ്ങളതും ചെയ്തു
പൂജിച്ച സാധനങ്ങളൊക്കെയും കൊണ്ടുചെന്നു
ഗുരുവിൻപാദങ്ങളിൽ വെച്ചു കൈവണങ്ങിനാൻ.

സിദ്ധനാംഗുരുവരനായതൊക്കെയുമെട്ടു-
ത്തദ്ധമായ് പകുത്തേകം നൽകിനാൻ ശിഷ്യനപ്പോൾ
അദ്ധത്തെ ഗുരുവരൻ ഭക്തിചെയ്തനന്തരം
അദ്ധമുള്ളതു ഭുജിച്ചീടിനാൻ ശിഷ്യൻ താനും,

ബദരീനാഥപ്രസാദത്തേയുമാഹരിച്ചി-
ട്ടവിടെയിരുന്നപ്പോളോരോരുത്തരായ് വന്നു
ഋഷിമാർ ദേവന്മാരും ദേവസ്ത്രീവർഗ്ഗങ്ങളും
ബ്രഹ്മർഷിമാരും ദേവദാസികളായുള്ളോരും,

ഭക്തന്മാർ തപസ്വികൾ മുനിമാരിവരെല്ലാം
സിദ്ധനെ വണങ്ങീട്ടുപോയ് മറഞ്ഞെല്ലാപേരും
എല്ലാരും പോയശേഷമിരുളും വന്നുചേർന്നു
അല്ലിലാ വിജനത്തിൽ രണ്ടുപേർ മാത്രമായി.

വല്ലഭമേറുംഗുരു ശിഷ്യനെ നോക്കിച്ചൊല്ലി
തന്നുടെ ദിവ്യനേത്രംകൊണ്ടു കണ്ടൊരു വൃത്തം
"നിന്നുടെ മാതാവിപ്പോറം മരിക്കാൻ കിടക്കുന്നു
നിന്നെക്കാണാഞ്ഞു പാരം സംകടപ്പെട്ടീടുന്നു.

കുഞ്ഞനെന്നുള്ള നാമം ഉച്ചരിക്കുന്നു സദാ
വന്നുവോ കുഞ്ഞനെന്നു ചോദിക്കുന്നെല്ലാരോടും
മൂന്നുനാറം കിടന്നീടും നാലാംനാറം മരിച്ചീടു–
മതിനുമുമ്പു നമുക്കെത്തേണമിന്നു തന്നേ."

ഇത്തരം പറഞ്ഞുടൻ സിദ്ധനങ്ങെഴുന്നേററു
സത്വരം നടന്നപ്പോറം ശിഷ്യനും കൂടെപ്പോയി
ഒട്ടുദൂരം ചെന്നപ്പോറം ശിഷ്യനു പ്രജ്ഞയററു
ഒട്ടുമേ ബാഹ്യവൃത്തിയില്ലാതേ നശിച്ചു പോയ്.

ഏതുമാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചീടുന്നതെ–
ന്നേതുമെയറിയാതേ കൊല്ലൂരിലെത്തിയപ്പോറം
ബോധവാനായിക്കുഞ്ഞൻചുറ്റുമ്പി നോക്കുന്നേരം
ബോധമായിതു തൻെറ കൊല്ലൂരാണെന്നുള്ളതും.

ഗുരുവിൻ പാദം തൊട്ടു നമസ്കാരം ചെയ്തപ്പോറം
ഗുരുവും പോകുവാനായ് പ്രീതിയോടാജ്ഞാപിച്ചു
"പറഞ്ഞോരവധിക്കു ഹരിദ്വാരത്തിൽ പോവാൻ
വരുവൻ ഞാനുമപ്പോറം പോകണമന്നു തന്നേ."

എന്നരുറംചെയ്തു ഗുരു മറഞ്ഞോരനന്തരം
വന്നസന്തോഷത്തോടേ മന്ദിരത്തിംകൽ പോയി
കുഞ്ഞമ്പിള്ള ചെന്നങ്ങു മുററത്തു കേറിയപ്പോറം
അമ്മ ചൊല്ലീടുമോരോ പുലമ്പൽ കേറംക്കാറായി.

"കുഞ്ഞാ, നീയെന്താണെന്നോടിങ്ങനെ പിണങ്ങുന്നു
വന്നിരിയരികത്തു നിന്മുഖം കണ്ടീടട്ടേ

നിന്നെ ഞാൻ പെറേറാളല്ലേ നീയെൻെറ മകനല്ലേ
പൊന്നുമക്കളേ, വന്നിങ്ങരികത്തിരി മോനേ."

മാതാവിൻ പുലമ്പലീവണ്ണം കേട്ടമാത്രയിൽ
മാതാവിന്നരികത്തിൽ വേഗത്തിലെത്തീടിനാൻ
കിടക്കും മാതാവിൻെറ പാദത്തെ തൊട്ടു വന്ദി-
ച്ചടുത്തു തന്നെയിരുന്നീവണ്ണമോതീടിനാൻ.

"അമ്മാ ഞാനിതാ വന്നിങ്ങരികെയിരിക്കുന്നു
അമ്മയ്ക്കിന്നിമേൽ നല്ല സുഖമായുറങ്ങീടാം
കഞ്ഞിക്കും രുചിയുണ്ടാമുപദംശങ്ങൾ കൂട്ടി-
ക്കഞ്ഞിയും കുടിച്ചീടാം ക്ഷീണവും തീരുമിപ്പോൾ."

കുഞ്ഞമ്പിള്ളയീവണ്ണം ചൊന്നവാക്കുകൾ കേട്ടു
കുഞ്ഞമ്പിള്ളയെ ചെറുനേരം സൂക്ഷിച്ചുനോക്കി
തന്നുള്ളിലുണ്ടായൊരു സംശയം തീർന്നശേഷം
കുഞ്ഞമ്പിള്ളയോടായിട്ടിങ്ങനെ ചോദിച്ചിതു.

"എന്തെടാ മക്കളെ നീ സന്യാസിമാരെപ്പോലെ
കേശങ്ങൾ വളർത്തും പട്ടുകളുടുത്തതും"
"പരദേശങ്ങളിലെസ്സഞ്ചാരം കൊണ്ടാണമ്മേ
പരമസന്യാസത്തിൻ വേഷം ഞാൻ ധരിച്ചതും.

കന്മഷഹരങ്ങളാം തീർത്ഥങ്ങളാടിക്കൊണ്ടു
ഉന്മേഷമോടേ നടന്നിന്നലെയോളം ഞങ്ങൾ
അമ്മയ്ക്കു സുഖമില്ലെന്നറിഞ്ഞനിമിഷത്തി-
ലമ്മയെക്കാൺമാനായി വേഗത്തിൽ വന്നീടിനേൻ."

"നിന്നെക്കാണാതെയുള്ള ദണ്ഡമേയെനിക്കുള്ളു
നിന്നെക്കണ്ടപ്പോൾ ദീനമൊക്കെയുമോടിപ്പോയി
ഇന്നിമേലെനിക്കൊരു ദീനവുമില്ലാ നിന്നെ-
ക്കണ്ടുംകൊണ്ടിരിക്കുകിൽ ദീനമൊന്നുമേ വരാ.

അതിനാലിനിമേലിലിങ്ങിരിക്കണമെൻെറ
മരണം വരെയെങ്ങും പോകരുതൊരുനാളും
തീൎത്ഥമാട്ടുവാൻ പിന്നെപ്പോയിടാം വേണമെങ്കിൽ
തീൎത്ഥമാട്ടുവാനിപ്പോഠം പോകല്ലേ മക്കളേ നീ ''

''അങ്ങിനെതന്നെ ഞാനും നിശ്ചയിച്ചിരിക്കുന്നു
അമ്മേടെ കാലം വരെയെങ്ങും ഞാൻ പോകയില്ല
അമ്മയ്ക്കു സ്വൎഗ്ഗപ്രാപ്തി വന്നീടാനുള്ളവേല
ഉൺമയിൽ ചെയ്തീടാംഞാൻ സുഖമായിരുന്നാലും.

അച്ഛനങ്ങിരിക്കുന്ന സ്വൎഗ്ഗത്തിൽ സുഖമായി-
ട്ടച്ഛനോടൊരുമിച്ചു വാണീടാമവിടത്തിൽ
ചെറുനാളവിടത്തിലിരുന്നീടണം സ്വൎഗ്ഗ-
ഭോഗങ്ങളെല്ലാം തീൎന്നാൽ പിന്നെയിങ്ങവനിയിൽ.

നിൎമ്മിച്ചീടും നല്ലജന്മവും ലഭിച്ചീടും
വൎണ്ണശുദ്ധിയുമീശ്ഭക്തിയും നിറഞ്ഞുള്ള
വൎണ്ണങ്ങളതിൽ തന്നേ ജനിക്കും രണ്ടുപേരും
ഭൎഗ്ഗനെ സേവിപ്പാനും സംഗതി വരുമപ്പോഠം.

ഭൎഗ്ഗൻെറകാരുണ്യത്തിൽ കൈലാസത്തിങ്കൽചെന്നി-
ട്ടുൽക്കടാനന്ദത്തോടെയാകല്പകാലം വാഴാം
അതിനു വേല ചെയ്യാമച്ഛനുമമ്മയ്ക്കുമാ-
യമിതാനന്ദം പൂണ്ടു വാണിടാം രണ്ടുപേക്കും.''

അതുകേട്ടപ്പോഠം മാതാവെഴീച്ചു മകനുടെ
മുതുകിൽത്തടവിനാളാനന്ദവിവശയായ്
''മക്കളേ നീ പറഞ്ഞ ദേശങ്ങളെങ്ങാണെടാ
എത്രദൂരമുണ്ടങ്ങുപോവതിന്നിവിടുന്നു.''

കുഞ്ഞുങ്ങളെന്നപോലെ മാതാവുചോദിച്ചൊരു
മഞ്ജുളമൊഴികേട്ടു ചട്ടമ്പിചൊല്ലീടിനാൻ

"പുണ്യവാന്മാക്ക പോവാനല്ലട്ടരമേയുള്ളൂ
ഭക്തന്മാക്കതിൽ പാതിട്ടരമേയുള്ളൂതാനും.

പാപിഷ്ഠന്മാരായുള്ള ദുഷ്ടക്കാസ്ഥലങ്ങളിൽ
പ്രാപിച്ചുകൂടെന്നല്ല ദശനം പോലുമില്ല
അവക്ക പോയീടുവാൻ സ്ഥലങ്ങളുണ്ട വേറേ
അവിടം ഭയംകരം ദുഃഖഭൂയിഷ്ഠമത്രേ."

ഇങ്ങനെ പറഞ്ഞിരിക്കുന്നേരം പൊടിയരി-
ക്കഞ്ഞിയുമുപ്പിലിട്ട കണ്ണിമാങ്ങയും കൊണ്ട
പെങ്ങാം വന്നതു കണ്ട ചട്ടമ്പി മാറിയിരു-
ന്നമ്മയോട്ടരചെയ്തു കഞ്ഞിയെക്കുടിക്കുവാൻ.

"മക്കളേ, നീയുംചെന്നു കുടിച്ചീടുക കഞ്ഞി
അല്ലെംകിലിങ്ങു കൊണ്ടുവന്നീടാൻ പറഞ്ഞീടാം
ഏതാണു നിനക്കിഷ്ടമെന്നാലായതു ചെയ്യാം "
"എല്ലാമമ്മേടെയിഷ്ടം തന്നെയാണെൻറയിഷ്ടം."

"മകളേ, തംകം നിൻെറയണ്ണനു കഞ്ഞിയിപ്പോ-
ളിവിടെത്തന്നേ കൊണ്ടുവരിക വേഗം ചെന്നു
ഇവിടെയിരു,ന്നവൻ കുടിക്കുന്നതു കണ്ടാൽ
പെരിയ സന്തോഷമുണ്ടെനിക്കെന്നറിക നീ."

മകളുമതു കേട്ടിട്ടോടിപ്പോയ് നെടിയരി-
ക്കഞ്ഞിയുമൊരു കാച്ചിൽപ്പുഴുക്കും കൊണ്ടുവന്നു
ചേട്ടൻെറ മുമ്പിൽ വെച്ചിട്ടാദരവോട്ട കൂടി
ചേട്ടൻെറ വേഷം കണ്ട കൌതുകത്തോട്ട നിന്നു.

അമ്മയുംമകനുമായ് സന്തോഷസമന്വിതം
കഞ്ഞിയും കുടിച്ചെഴുന്നേററൊരു സമയത്തു
അമ്മയ്ക്കു ദീനമായ നാൾമുതൽ മുടങ്ങാതേ
എന്നും വന്നന്വേഷിക്കും രാമനാശാനും വന്നു.

കുഞ്ഞമ്പിള്ളയെക്കണ്ടും സന്തോഷമോടിരിക്കു–
മമ്മയെക്കണ്ടുമാശാനത്ഭുതത്തോടു കൂടി
അടുത്തു ചെന്നുചോദി,"ച്ചമ്മേടെ ദീനമെല്ലാം
കുഞ്ഞനെക്കണ്ടു പേടിച്ചോടിപ്പോയ് മറഞ്ഞിതോ."

"എനിക്കു ദീനമിപ്പോൾ കുഞ്ഞനെക്കണ്ട നേരം
മുതൽക്കു തീർന്നുപോയി ക്ഷീണവും മാറിപ്പോയി
നിറച്ചു കഞ്ഞി കുടിച്ചീടിനേനിപ്പോൾ തന്നെ–
യടിച്ചോടിച്ചു കുഞ്ഞൻ ദീനത്തെക്കാലനോടും.

ഞാനിപ്പോൾ മരിക്കില്ല മരിപ്പാൻ ഭയമില്ല
മരിച്ചാലവനെന്നെ സ്വർഗ്ഗത്തിലാക്കുമപ്പോൾ
അവിടെയുള്ളോരെല്ലാമവന്റെയിഷ്ടന്മാരാ–
ണവന്റെയച്ഛനമങ്ങിരിക്കുന്നുണ്ടു പോലും."

ഇങ്ങനെയവരുടെ വർത്തമാനങ്ങളെല്ലാം
മന്ദഹാസത്തോടൊക്കെക്കേട്ടതിനുടെ ശേഷം
കുഞ്ഞമ്പിള്ളയെ നോക്കിപ്പറഞ്ഞീടിനാനാശാൻ
"കുഞ്ഞാ, നിന്നുടെ കഥ വിസ്തരിച്ചുര ചെയ്ക."

"ഇവിടെനിന്നു കഴിത്തുറയ്ക്കു പോയശേഷം
അവിടെയാധാരങ്ങളെഴുതാനേർപ്പെട്ടതും
തനിക്കു മുമ്പേയുള്ളയെഴുത്തുകാർക്കു പണം
ലഭിക്കാഞ്ഞവരെല്ലാം സങ്കടം പറഞ്ഞതും,

വരുമാനത്തെപ്പകുത്തൊന്നുപോൽ കൊടുക്കയാ–
ലവരെല്ലാരും തന്റെ വശമായ് വന്നവാറും
മഹാതപമേറുമൊരു യോഗിയെയവിടത്തി–
ലിരുത്തിച്ചാതുർമ്മാസ്യം തങ്ങൾ ശുശ്രൂഷിച്ചതും,

അദ്ദേഹത്തിനെത്തന്റെ ഗുരുവായ് വരിച്ചതു–
മദ്ദേഹത്തിങ്കൽനിന്നു ശാസ്ത്രങ്ങൾ ഗ്രഹിച്ചതും

അഗ്ഗുരവിനെത്തോല്പിച്ചോടിച്ചീടുവാനായി-
ട്ടെലത്തൂർ ശാസ്ത്രികളും പോററിയും വന്നവാറം.

അവരോടേററ താനമവരെ തോല്പിച്ചതും
അവരു നാണംകെട്ട മടങ്ങിപ്പോയനേരം
അവരിലനുകമ്പ പൂണ്ടു താനവരോടു
നയവാക്കുകൾ ചൊല്ലിയവരെയയച്ചതും,

ചാതുർമ്മാസ്യം കഴിഞ്ഞു സ്വാമിയോടൊരുമിച്ചു
സ്വാമിതന്മന്ദിരത്തിൽ പോയിത്താൻ വസിച്ചതും
അവിടെയനവധി പുസ്തകം ഗ്രന്ഥങ്ങളും
അതുകൾകണ്ടു താനമത്ഭുതംപൂണ്ടവാറം.

ദ്രാവിഡത്തിലും ഗീർവ്വാണത്തിലുമിതു വരെ-
യുണ്ടായ സൽഗ്രന്ഥങ്ങളെല്ലാമേ താൻ കണ്ടതും
ഓരോരോ ഗ്രന്ഥങ്ങളായെടുത്തു നല്ലം സ്വാമി,
ആയതൊക്കെയും താനും പഠിച്ചവന്നവാറം.
ചുരുക്കിച്ചൊന്നശേഷം പിന്നെയുമവശിഷ്ട-
ചരിതങ്ങളെയെല്ലാമീവണ്ണം ചൊന്നാൻ കഞ്ഞൻ:

"വായന കേൾപ്പാനായിട്ടാളുകൾ വരും രാവി-
ലവക്കു കേൾപ്പാനായിട്ടർത്ഥവും പറഞ്ഞീടും;
അതുകളെല്ലാം കേട്ടു രസിക്കുമവരെല്ലാ-
മവക്കു സന്തോഷവുമെന്നിലേററവുമുണ്ടു്.

അവരിലഞ്ചു ശാസ്ത്രിമാരുണ്ടു പ്രഭുക്കളൊ-
യഞ്ചാറു പേരുമുണ്ടതിലൊരുത്തൻ ജമീന്ദാരും
അവരെല്ലാരും മാന്യസ്ഥാനത്തിലിരുന്നീടു-
മന്യരെല്ലാരുമൊട്ടു ദൂരത്തിംകലും തഥാ.

ശാസ്ത്രിമാർകളിലൊരു ശാസ്ത്രിക്കു ഹിതമില്ല;
ശൂദ്രനാലധ്യയനമതു പാതകമാണു പോലും;

ശൂദ്രക്കു നിഷിദ്ധമാം ശാസ്ത്രപാരായണങ്ങൾ
ശൂദ്രനിൽ നിന്നു കേട്ടാലവക്കും പാപമാം പോൽ.

അതിനാലതിന്നൊരു വിഘ്നത്തെ ചെയ്യതിന്നാ-
യതുലപണ്ഡിതനായ് തഞ്ചാവൂർ നിന്നൊരാളെ
അവിടെ വരുത്തീട്ടു വാദം ചെയ്തോരുശേഷം
അവനുമടിപെട്ടെൻഗുരുവിൻ ശിഷ്യനായി.

അന്നുതൊട്ടാ ശാസ്ത്രികൾ മുത്തയ്യാ വരാതെയായ്
ശേഷമുള്ളവരെല്ലാമെന്നേത്തേപ്പോലെ വരും.
പണ്ഡിതക്കുപദേശം കൊടുത്തിട്ടായതിനെ-
പ്പാഠമാക്കുവാനെന്നെയേൾപ്പിച്ചു ഗുരുവരൻ.

പണ്ഡിതരാഴ്ച നാലങ്ങവിടെത്താമസിച്ചു
പിന്നീടു നാട്ടിലേയ്ക്കു പോകണമെന്നുമതി-
നെന്നെയും കൂടെയയച്ചീടണമെന്നും ഗുരു-
സന്നിധി തന്നിലപേക്ഷിച്ചനുവദിപ്പിച്ചു.

അതിനാൽ ഞങ്ങൾ രണ്ടു പേരുമായ്പ്പുറപ്പെട്ടു
പോകുമ്പോൾ ജമീന്ദാരു കണ്ടു സൽക്കരിക്കയാൽ
അവിടെത്താമസിച്ചു അടുത്ത ദിനത്തിങ്കൽ
ശാസ്ത്രിമാരഞ്ചു പേരുമവിടെ വന്നു ചേർന്നു.

ജാതികളെങ്ങനെയുണ്ടായെന്നുമവരുടെ
വൃത്തികളാചാരങ്ങളൊക്കെയും നല്ലപോലേ
വിസ്തരിച്ചുരയ്ക്കണമെന്നും താനപേക്ഷിച്ചു
വിസ്തരിച്ചവയൊക്കെപ്പറഞ്ഞു ബോധിപ്പിച്ചു.

ഗായത്രി ജപിക്കേണ്ടുംവിധമെങ്ങിനെയെന്നും
ചോദിച്ചാരവരപ്പോളതിനെപ്പറഞ്ഞു ഞാൻ
പ്രണവം മുതൽ ശിരസ്സോളവും ഗായത്രിക്കു
അന്ധത്തിയാറമാറമെഴുത്തു,ണ്ടതുകളാൽ.

പൂരകം കുംഭകവും രേചകമിവകളെ
ആവർത്തനങ്ങൾ പത്തു ചെയ്തിട്ടങ്ങനന്തരം
അക്ഷരങ്ങളെ പ്രാണഗതിയിൽ ചേർത്തു ജപി-
ച്ചപ്പുറം ധ്യാനമായാൽ ഹംസനിലാക്കീടണം.

അക്ഷരം തീർന്നു നാദം ശേഷിക്കും മദ്ധ്യമത്തിൽ
അവിടം വിട്ടാൽ പിന്നെ നാദവും നശിച്ചുപോം
ഇങ്ങനെ ജപാദികൾ ചെയ്തീടാൻ നിങ്ങൾക്കിപ്പോൾ
പൊങ്ങീടും മേദസ്സുകൊണ്ടൊട്ടുമേ സാധ്യമല്ല.

അതുസാധിച്ചീടാതെ ഗായത്രീമന്ത്രം നിങ്ങൾ
ആയുഃപര്യന്തം ജപിച്ചീടിലും ഫലമില്ല
മേദസ്സു നിങ്ങൾക്കിപ്പോളേറുക നിമിത്തമായ്
മാത്രകൾ ശരിപ്പെടുത്തീടുവാനാവതല്ല.

പ്രാണായാമത്തെച്ചെയ്തു പ്രാണനെ വശമാക്കാൻ
മേദസ്സു കുറയ്ക്കുവാനാദിയിൽ ശ്രമിക്കേണം
അതിനു തീർത്ഥയാത്ര ക്ഷേത്രോപവാസങ്ങളും
ആചരിക്കണം മേദസ്സററീടുന്നതുവരെ.

അതുകേട്ടപ്പോൾ തന്നേ തീർത്ഥമാടുവാനായി-
ട്ടമിതാനന്ദം പുറപ്പെട്ടു ശാസ്ത്രിമാരഞ്ചും
അവിടെ വന്നിരുന്ന പ്രഭുക്കന്മാരെല്ലാരും
അമിതമോദമോടെ പറഞ്ഞാരെന്നോടപ്പോൾ.

ഞങ്ങൾക്കും പരഗതി വരുവാനുള്ള മാർഗ്ഗം
നിങ്ങളുമിപ്പോൾ തന്നെ പറഞ്ഞു തന്നീടണം
അതിനു ഞാനവർക്കു രാമമന്ത്രത്തെത്തന്നെ-
യംഗങ്ങളോടും നന്നായുപദേശത്തെച്ചെയ്തു.

അവിടെനിന്നു പുറപ്പെട്ടു ദീക്ഷിതരുടെ
ഭവനം തന്നിൽ ചെന്നു താമസിച്ചൊരുമാസം

യോഗകാര്യങ്ങളെല്ലാം പൂർത്തിയായതിൽ പിന്നെ
തീർത്ഥമാടുവാനായിപ്പുറപ്പെട്ടടൻ ഞങ്ങൾ.

വഴിയിലൊരാലിൻെറ ചുവട്ടിലിരുന്നപ്പോൾ
പരമസിദ്ധൻ ലോകഗുരുവാമെൻെറ ഗുരു
അവിടേയ്ക്കാഗമിച്ചു വേറൊരുത്തനും കൂടി
അവിടം മുതൽ ഞങ്ങൾ നാലുപേരായിത്തീർന്നു.

കാശിയിൽ ചെന്നു ഗംഗാനദിയിൽ സ്നാനംചെയ്തു
വിശ്വനാഥനെ വന്ദിച്ചവിടെത്താമസിച്ചു
ഒരുമാസം കഴിഞ്ഞിട്ടവിടെ നിന്നും തിരി-
ച്ചുമരനദി തൻെറ തീരത്തിലൂടെച്ചെന്നു.

ആറേഴുമാസം കൊണ്ടു ഹരിദ്വാരത്തിലെത്തി
മുകളിൽ നിന്നുവരുമരുവികളെക്കണ്ടു
കുതുകമോടു നോക്കിനിന്നു പോയെല്ലാവരും
സൂര്യനസ്തമിച്ചതുമിരുൾ വന്നതുമേതും.

അറിഞ്ഞില്ലൊന്നും ഞങ്ങൾ, അതിവിസ്മയത്താലെ
പറഞ്ഞാനപ്പോൾ ഗുരു മണികണ്ഠരെ നോക്കി
"ഇരുന്നീടണം ഞങ്ങൾ വരുവോളവുമിങ്ങു
ഞങ്ങൾ പോകുന്നിടത്തു നിങ്ങൾക്ക വന്നുകൂടാ.

ഒരു മാസം കഴിഞ്ഞു ഞങ്ങൾ വന്നീടുമതു
വരെയുമിരിക്കണേ,"യെന്നരുൾ ചെയ്തിട്ടെൻെറ
കരവും പിടിച്ചുംകൊണ്ടരുവി മദ്ധ്യേ കൂടി
വിരവിൽച്ചെന്നു ഗിരിമുകളിലെത്തീടിനാൻ.

അരനാഴികനേരം കണ്ണടയ്ക്കാൻ പറഞ്ഞു
അരനാഴികകൊണ്ടങ്ങെത്തിനേൻ ബദരിയിൽ
അവിടെ ദേവന്മാരും ദേവസ്ത്രീജനങ്ങളും
വിവിധോപചാരമാം പൂജകൾ ചെയ്തീടുന്നു.

എന്നെയും വന്നൊരുത്തൻ കൂട്ടിക്കൊണ്ടകത്തുപോയ്
പൂജിപ്പാൻ വേണ്ടതൊക്കെത്തന്നെനിയ്ക്കവൻതന്നേ
പൂജകൾ ചെയ്തു ഞാനും പൂജിച്ച സാധനങ്ങൾ
ഗുരുവിൻ പാദത്തിങ്കൽ വെച്ചു കൈവണങ്ങിനേൻ.

അവിടെനിന്നു ഞങ്ങളപ്പൊഴേ പുറപ്പെട്ടു
ഉദയത്തിംകൽത്തന്നെയിവിടെയെത്തിച്ചേർന്നു
ഗുരുനാഥൻെറ സിദ്ധികൊണ്ടിതു സാദ്ധ്യംവന്നു
തിരിയെപ്പോയീടാനുമാശ്രയമതുതന്നെ.

ഒരു മാസംകഴിഞ്ഞു ചെല്ലാമെന്നുറപ്പായി–
പ്പറഞ്ഞാണവരെയങ്ങിരുത്തിപ്പോന്നതിപ്പോൾ
അതിനു ഗുരുവരൻ വരുമാ സമയത്തി–
ലുടനേ പോക"മെന്നു ഗൂഢമായിപ്പറഞ്ഞു.

"അമ്മേടെ കാലംവരെയെങ്ങും പോകയില്ലെന്നു
ചൊന്നതു സത്യമാമോ നീയങ്ങു പോയീടിനാൽ."
"അതിൻെറ പരമാർത്ഥം പിന്നെ ഞാനറിവിക്കാം–"
മതു കേട്ടാശാനൊന്നും മിണ്ടിയതില്ലപിന്നെ.

ഇറങ്ങീടട്ടെയെന്നു പറഞ്ഞിട്ടാശാനപ്പോൾ
ഇറങ്ങിയതു–നേരമനുയാത്രയായിട്ടു
ശിഷ്യനും കൂടെ നടന്നീടിനാൻ പുറകിലായ്
വിജനത്തിലായപ്പോൾ ചോദിച്ചു രാമനാശാൻ.

"കുഞ്ഞാ നീ പിന്നെപ്പറഞ്ഞീടാമെന്നുരച്ചതു
ചൊല്ലുക വിവരമായാരുമില്ലല്ലോയിപ്പോൾ
ദീനമൊക്കെയുമിപ്പോൾ ഭേദമായിരിക്കുന്നു
ഇന്നിയും ദീനമാവർത്തിക്കുമോ പറക നീ."

"ദീനങ്ങളൊന്നുമിനിയാവർത്തിക്കയുമില്ല
ദീനമില്ലാതെ നല്ലസുഖമായ് മരിച്ചീടും

ഇന്നുതൊട്ടൊരു മൂന്നുനാൾ കഴിഞ്ഞെടുത്തനാൾ
മദ്ധ്യാഹ്നം കഴിയുമ്പോൾ സ്വർഗ്ഗത്തിലെത്തുമമ്മ.

അമ്മേടെ കർമ്മം ചെയ്യാനാണു ഞാൻ വന്നതിപ്പോൾ
അമ്മയെ സ്വർഗ്ഗത്തിംകലച്ഛൻെറയടുത്താക്കി
ജഡത്തെ ദഹിപ്പിച്ചു കർമ്മങ്ങളെല്ലാം ചെയ്തു
ഷോഡശവാസരവുമടുത്തദിവസവും.

ഭോജനം നാട്ടുകാർക്കു കേമമായ്ക്കൊടുത്തിട്ടു
ശുദ്ധപിണ്ഡവും കഴിച്ചസ്ഥിയും ദീക്ഷാന്തരെ
ഗംഗയിൽ സമപ്പിച്ചു ഭംഗിയിൽ കർമ്മം ചെയ്തു
പിതൃക്കൾക്കുള്ളകടമൊക്കെയും വീട്ടീടണം.

എനിക്കു ബന്ധമൊന്നുമിവിടെയില്ല പിന്നെ
തനിച്ചു സഞ്ചരിക്കാം സുഖമായെങ്ങും നിത്യം
വലയ്ക്കും ദുരിതങ്ങളൊന്നുമേ വരാനില്ല
മരിക്കാനൊരു രോഗം കരുതീട്ടുണ്ടു ഞാനും.

നിത്യവുമാനന്ദമായ് സത്യധർമ്മാദികളെ
സത്യചേതസാ പരിപാലിക്കുമെനിക്കൊരു
ശത്രുദ്വേഷമോ രോഗപീഡയോ ദാരിദ്ര്യമോ
ഒട്ടുമേയെന്നോടടുത്തീടുകയില്ലതാനും.

സാർവ്വലൌകികമുക്തനായിനിസ്പൃഹനുമായ്
സർവ്വസമ്പൂർണ്ണനുമായനികേതനനുമായ്
സർവ്വവും ഞാനെന്നുള്ള പൂർണ്ണവിശ്വാസത്തോടും
സർവ്വദിക്കിലും ചരിച്ചീടും ഞാൻ ഭാവികാലേ.''

ആയതൊക്കെയും കേട്ടു പ്രഥമഗുരുവരൻ
ആയപോലനുഗ്രഹിച്ചയച്ചിട്ടേവം ചിന്തി–
''ച്ചിവനെന്നുടെ ശിഷ്യൻ വയസ്സുകൊണ്ടു ബാലൻ
വിദ്യകൊണ്ടേറെം വൃദ്ധൻ ജ്ഞാനംകൊണ്ടതിവൃദ്ധൻ.

ഇങ്ങനെ മഹത്വത്തെ പ്രാപിച്ചദിവ്യജാതൻ
തന്നുടെയാദ്യഗുരു ഞാനാണെന്നെനിക്കൊരു
പൊങ്ങിവന്നീടുമഭിമാനത്തിന്നുററപ്പുണ്ടോ
ഉന്നതനേററമവനെന്നെക്കാഠം വലിയവൻ.

ഗുരുവും ശിഷ്യനുമായൊത്തുനോക്കുമ്പോഠം ഗുരു
ചെറുതാമജപോതം ശിഷ്യനോ മററാഗജം
ഇവന്റെ ഗുരുസ്ഥാനമെനിക്കുണ്ടെന്ന വാൎത്ത
വെളിക്കുപറയുവാൻ ശംകയുണ്ടെനിക്കേററം.

എംകിലുമെനിക്കതു ചാരിതാൎത്ഥ്യത്തെ നൽകും
ശംകിച്ചിടേണ്ടായിതിൽ അന്യന്മാരെന്തെംകിലും
ശംകിച്ചിടട്ടെ സത്യമറിഞ്ഞോർ പലരുമു-
ണ്ടവനും ബൃഹസ്പതിസമനായ്പുന്നീടട്ടെ."

ഇത്തരം ചിന്തിച്ചു ചിന്തിച്ചുടനൊരു വിധം
നിശ്ചയം ചെയ്തുകൊണ്ടു പത്തനത്തിംകലെത്തി.
ചട്ടമ്പി കടയിൽപോയ് വ്യഞ്ജനം മുതലായ
സദ്യയ്ക്കുള്ള കോപ്പുകഠം മേടിച്ചും കൊണ്ടുവന്നു.

പെങ്ങളെ വിളിച്ചുടൻ കോപ്പുകളെല്ലാമവഠം
തന്നുടെ പക്കലേൽപ്പിച്ചിങ്ങനെ ചൊല്ലീടിനാൻ
"ഇന്നും നാളെയും മററന്നാളുമീനമുക്കെല്ലാം
സദ്യയായിട്ടുവേണമുണ്ണുവാനറിക നീ.

ഇന്നത്തെ പ്രഥമനീ പഴം കൊണ്ടുണ്ടാക്കണം
നാളത്തേയ്ക്കുടവേണം പാലടയടുത്തനാഠം"
ഇങ്ങനെചട്ടം ചെയ്തു മാതാവിന്നടുത്തുപോ-
യോരോരോവിശേഷങ്ങഠം പറഞ്ഞുംകൊണ്ടിരുന്നു.

"വിംശതിദിനം ജ്യേഷ്ഠനവധായെടുത്തുംകൊ-
ണ്ടുടനേ വന്നീടണം ജ്യേഷ്ഠത്തിയോടും കൂടി

നാലാംനാളമ്മയുടെ മരണമാകയാലേ
അതിനുതക്കവണ്ണം വരണം രണ്ടുപേരും."

എഴുത്തു കണ്ടു കൃഷ്ണപിള്ളയും ഭ്രമിച്ചുടൻ
ക്ഷണത്തിലപേക്ഷിച്ചിട്ടവധി വാങ്ങിക്കൊണ്ടു
കുറച്ചു പണം കൈയിലെടുത്തു പത്നിയോടും
മടിച്ചീടാതേ നടന്നെത്തിനാൻ മന്ദിരത്തിൽ.

നടയിൽനില്ക്കും കുഞ്ഞമ്പിള്ളയെക്കണ്ടനേര–
മുടനേ ചോദി"ച്ചമ്മയ്ക്കെങ്ങിനെയിരിക്കുന്നു"
"എന്നെക്കണ്ടു നാലുമുതലമ്മയ്ക്കു ദീനമില്ല
നല്ല സൌഖ്യമായ്ത്തന്നെയിരിന്നമ്മയിപ്പോൾ."

"പിന്നെയെന്തിനാണു നീയിങ്ങിനെയെഴുതിയ–
തെന്നോടു പരമാത്ഥം പറക മടിയാതേ."
"പരമാത്ഥങ്ങളെല്ലാം ജ്യേഷ്ഠനെ ബോധിപ്പിക്കാം
ചെറുതു പൊറുക്കണം വഴിയേ പറഞ്ഞീടാം."

ജ്യേഷ്ഠനും ജ്യേഷ്ഠത്തിയുമമ്മയെച്ചെന്നു കണ്ടു
സന്ധ്യാനുഷ്ഠാനത്തിനു കുഞ്ഞമ്പിള്ളയും പോയി
മകനും മരുമകൾ രണ്ടുപേരുമായമ്മ–
യ്ക്കരികേ ചെന്നുനിന്നു പറഞ്ഞു വിശേഷങ്ങൾ.

"എന്തെടാ, മക്കളേ നീ രാത്രിയിൽ വന്നതിപ്പോൾ
കാലത്തേ തിരിച്ചെങ്കിൽ നേരത്തെയെത്താമല്ലോ.
കാലംകെട്ടകാലത്തു രാത്രിയിൽ നടക്കരു–
താപത്തു വലിച്ചു നീ തലയിൽ വെച്ചീടൊല്ലേ.

എന്നുടെ ദീനമെല്ലാം കുഞ്ഞൻ വന്നതുമുതൽ–
ക്കെങ്ങോ പോയ്ക്കുറഞ്ഞിതു സൌഖ്യമായെനിക്കിപ്പോൾ
ഇനിമേലവനെങ്ങും പോകയില്ലെൻെറ കാല–
ത്തോളവുമിങ്ങു തന്നെയിരിയ്ക്കുമെന്നും ചൊല്ലി."

ഇങ്ങനെ വർത്തമാനം പറഞ്ഞുംകൊണ്ടിരുന്നു
ഒമ്പതുമണി വരെപ്പിന്നെയെല്ലാരുമുണ്ടു
തത്ര തത്ര പോയ്ക്കിടന്നുറങ്ങിയപ്പു നേരം
ജ്യേഷ്ഠനോടെല്ലാം പരമാർത്ഥമായറിവിച്ചു.

യോഗീന്ദ്രനായ ഗുരുവൊന്നിച്ചു ഗമിച്ചതു-
മുതലായന്നുവരെ നടന്ന വൃത്താന്തങ്ങൾ
മറവു കൂടാതേററം വിസ്തരിച്ചുര ചെയ്തു
അതു കേട്ടപ്പോൾ പാരമത്ഭുതംപൂണ്ടു ജ്യേഷ്ഠൻ.

"പരമസിദ്ധൻ ഗുരുവരൻെറ കാരുണ്യത്താ-
ലിവകളൊക്കെസ്സാദ്ധ്യമായ്വന്നിതെനിക്കിപ്പോൾ
മേലിൽ സംഭവിക്കുന്നതെന്തെല്ലാമെന്നുമിനി
മേലിലേയറിയാവൂ സൽഗുരോ നമോസ്തുതേ.

നാനാസിദ്ധികളോടും ബ്രഹ്മഭാവത്തെപ്പൂണ്ടു
ലോകദേശികനായ ഗുരുവിൻ മഹത്വത്തെ
ഏകദേശമെന്നാലുമറിയുന്നവരിന്നു
ലോകജാതരിലാരുമില്ലെന്നു തന്നേ ചൊല്ലാം.

ഈശ്വരത്വത്തെക്കടന്നപ്പുറം വിളങ്ങുന്ന
ശാശ്വതബ്രഹ്മത്വത്തെ പ്രാപിച്ചു, ജനങ്ങൾക്കു
വിശ്വദുർല്ലഭങ്ങളാമത്ഭുതങ്ങളെച്ചെയ്യാ-
നിച്ഛ മാത്രമേ പോരു മറെറാന്നും വേണ്ടായല്ലോ.

അതിനാലതിലാരുമത്ഭുതപ്പെട്ടീടേണ്ട
അതിനെപ്പറഞ്ഞിട്ടു കാലവും കളയേണ്ട
വിയത്തിൽപ്പറക്കുന്ന പതത്രികളെക്കണ്ടി-
ട്ടൊരുത്തൻ പോലുമതിലത്ഭുതപ്പെടുന്നുണ്ടോ.

സിദ്ധന്മാരുടെയമാനുഷമാം കർമ്മങ്ങളെ
വിസ്തരിക്കുന്നതായാലവതിയില്ലതിന്നു.

തത്ഥ്യാലാപങ്ങളാം കൊണ്ടു കാലവും കടന്നുപോം
അതിനാലിപ്പോളിങ്ങു നടക്കുന്നതു ചൊല്ലാം.

ഇഷ്ടമാം സാധനങ്ങളൊക്കെയും കൂട്ടിസ്സദ്യ
വട്ടമായിട്ടാണമ്മ`ഭുജിക്കുന്നതുമിപ്പോരം.
തിട്ടമായ് മററന്നാളിൽ മരിക്കുമതാകയാൽ
തൃപ്തിയായ്മൂന്നു നാളെന്നാകിലും ഭുജിക്കട്ടേ.

കാലത്തു പൊടിയരിക്കഞ്ഞിയും ചെറുപയർ
പുഴുക്കും പപ്പടകം വിടലക്കീറും ഗുളം
ഏത്തൻകാ തൊലികളഞ്ഞെന്തൃവുമേലപ്പിഞ്ചും
നാരങ്ങാവെടി പഴമീരണ്ടു വടകളും.

ഉച്ചയ്ക്കുണ്ണിന്നു നെയ്യും പരിപ്പും പപ്പടകം
ഏത്തൻകായെരിശ്ശേരി സാമ്പാറും പുളിശ്ശേരി
അവിയൽ തുവരനും പച്ചടി കിച്ചടിയും
ഇഞ്ചിയും നാരങ്ങയും പായസം പ്രഥമനും,

പിരട്ടുപ്പേരി വെള്ളയുപ്പേരി വർഗ്ഗങ്ങളും
മെഴുക്കുപിരട്ടുകളാം വേപ്പിലക്കട്ടി തൈരും
അപ്പവുമെള്ളുണ്ടയുമുഴുന്നു വടകളും
മാമ്പഴം വാഴപ്പഴമെന്നിവകളാണത്രേ,

അത്താഴം പൊടിയരിച്ചോറും സാമ്പാറുമിളം-
മത്തൻകാ മടന്തയും ചേർന്നുള്ളോരെരിശ്ശേരി
ഇഞ്ചിയും നാരങ്ങയും ഉപ്പുമാങ്ങയും മോരും
വേപ്പിലക്കട്ടി ഗുളശുണ്ഠിയുമാണതിന്നു."

"നല്ലകാര്യങ്ങളാം തന്നേ നീ ചെയ്തീടുന്നതൊക്കെ-
യല്ലെന്നു പറയുവാനാരുമില്ലിവിടത്തിൽ
നിനക്കു തുല്യനായിട്ടാരുമില്ലറിവുള്ളോർ
നീ ചെയ്തീടുന്നതൊക്കെ സർവ്വസമ്മതം തന്നേ.

നീ തന്നെ സകലകാര്യത്തിനും മുമ്പു നിന്നി–
ട്ടിവരെക്കൊണ്ടു ചെയ്യിച്ചീടേണം ഭംഗിയായി
അല്ലാതെ മറ്റൊരുത്തനായാൽ നന്നാകയില്ല
തെല്ലും സംശയമതിനില്ല നിശ്ചയം തന്നേ."

ജ്യേഷ്ഠാനുജന്മാർ തമ്മിലീവണ്ണം പറഞ്ഞിട്ടു
പുഷ്ടമോദത്തോടു പോയുറങ്ങാനായ്ക്കിടന്നു.
ജ്യേഷ്ഠനു മനതാരിൽച്ചിന്തകൾ മുഴക്കയാ–
ലിഷ്ടമല്ലാതെ തീർന്നു നിദ്രാദേവിയുമന്നു.

അനുജൻ പറഞ്ഞൊരു കഥകൾ നിരൂപിച്ചു
മനുജനാണോയിവനെന്നതും ചിന്ത ചെയ്തു
ദനുജാരികളൊടുമൊരുമിച്ചൊരു രാത്രി
ബദരീനാഥൻ തന്നെപ്പൂജിച്ചീടുവാനൊരു
മനുജന്നവകാശം വന്നതുമവനെന്റെ–
യനുജനാണെന്നതും ചിന്തിച്ചു ചിന്തിച്ചുള്ളിൽ
പരമാനന്ദവാരാന്നിധിയിൽ മുങ്ങിമുങ്ങി
പരിചുകെട്ടു മോഹമഗ്നനായ് ചമഞ്ഞുപോയ്.

ഈശ്വരം പ്രതി നമസ്കാരങ്ങൾ ചെയ്തു ചെയ്തു
രാത്രിയിലെഴീച്ചിരുന്നീവണ്ണം പുലമ്പിനാൻ.
"ഇങ്ങനെയെനിക്കൊരു സോദരനുണ്ടായതു
എന്തൊരു പുണ്യഫലമാണെന്റെ ഭഗവാനേ.

ദാസവേലകൾചെയ്തു കാലയാപനം ചെയ്യും
മാലുഴിഞ്ഞീടും കുടുംബത്തിലിങ്ങനെ വന്നു
ജാതനാകുവാനുള്ള കാരണമവിടത്തെ
കാരുണ്യലേശമെന്നേ ചൊല്ലാവൂ നിരൂപിച്ചാൽ.

ഇക്കുടുംബത്തിൽ പണ്ടു ദിവ്യന്മാരുണ്ടായിരു–
ന്നപ്പുരുഷന്മാർകൂടെ പുണ്യപൂരങ്ങൾ കൊണ്ടു

ഇക്കാലമീവണ്ണമുണ്ടായിതോ ഹാ! ദൈവമേ,
ആർക്കെന്നാകിലുമറിഞ്ഞീടാമോ പരമാർത്ഥം.

ആരു ചെയ്തൊരു പുണ്യമെംകിലുമായീടട്ടെ
നേരോടേ ഫലമായി വന്നതു നമുക്കല്ലോ
അന്യശാഖയിലിതു സംഭവിച്ചെന്നാകിലോ
മുന്നേതുപോലേതന്നെ നിന്ദ്യമായ്ക്കഴിയണം.

ദൈവമേ ദയാനിധേ ദേവദേവാധിനാഥാ
കൈവന്ന ഭാഗ്യം തൊററിപ്പോകാതെ കാത്തീടണേ
പാദപങ്കജങ്ങളാകുമടിയങ്ങളിൽ കനിവോടേ
ഭാവികാലങ്ങളെല്ലാം മംഗലമരുളേണേ."

ഇപ്രകാരങ്ങളെല്ലാം പറഞ്ഞും ചിന്തചെയ്തും
ഉൾപ്രമോദം കലർന്നു പ്രാർത്ഥിച്ചും നാമങ്ങളെ
സ്മരിച്ചും ജപിച്ചും കൊണ്ടിരിക്കമൂലം സൂര്യ-
നുദിച്ചതറിഞ്ഞില്ല നിദ്രയും വന്നതില്ല.

വെളുത്തുപോയി നേരമെന്നറിഞ്ഞെഴുന്നേററ-
ങ്ങുദിച്ചു നില്ക്കും തേജഃപുഞ്ജത്തെക്കണ്ടു പാരം
ഉദിച്ച മോദാൽ നമസ്കരിച്ചു ഭക്തിപൂർവം
തിരിച്ചു ദിനമനുഷ്ഠിച്ചീടും കൃത്യങ്ങൾക്കു.

ചട്ടമ്പി മൂന്നുമണിക്കെഴുന്നേററുടൻ ചെന്നു
തപ്പുകൂടാതെ തൻെറ കൃത്യങ്ങളെല്ലാം ചെയ്തു
വീട്ടിൽ വന്നപ്പോളമ്മയോടൊത്തങ്ങിരിക്കുന്ന
ജ്യേഷ്ഠനെ കണ്ടു രണ്ടുപേരേയും വണങ്ങിനാൻ.

മൂവരുമൊരുമിച്ചു കഞ്ഞിയും കുടിച്ചിരു-
ന്നാവിലമകന്നോരോ വർത്തമാനങ്ങൾ പറ-
ഞ്ഞമ്മയോടൊരുമിച്ചങ്ങിരിക്കും സമയത്തിൽ
ആശാനും വന്നുചേർന്നു പൂർണ്ണസന്തോഷത്തോടെ.

ഉണ്മയോടാശാനപ്പോളമ്മയെ നോക്കിക്കണ്ടി-
ട്ടിങ്ങനെ വിചാരിച്ചു തന്മനതാരിലപ്പോൾ
"ജന്മവും മരണവുമെല്ലാർക്കുമൊരുപോലെ
ബ്രഹ്മനോരോരൊ തരം നിർണ്ണയിച്ചിരിക്കുന്നു.

എങ്കിലും മൃതികാലമടുത്ത മനുഷ്യർക്കു
തങ്കലോരോരൊ തരം ലക്ഷണം വന്നുചേരും
ശങ്കയുണ്ടതുമൂലമിവർക്കു മരണത്തിൻ-
ശങ്കിതതരമായ ലക്ഷണമൊന്നുമില്ല.

നിർമ്മലസുശീലയായ് സൌഖ്യമായ് സന്തോഷമാ-
യിരിക്കുമിവർ നാളെ മരിക്കുമെന്നുള്ളതു
എങ്ങിനെ വിചാരിക്കാം, മരണലക്ഷണങ്ങ-
ളൊന്നുമില്ലാതെയിവർ മരിക്കുമെന്നു സിദ്ധൻ.
പറഞ്ഞതബദ്ധമായ്വരുമോ സിദ്ധിയുള്ളോർ
പറഞ്ഞവാക്കും മിത്ഥ്യയാകയില്ലെന്നല്ലയോ
അറിഞ്ഞ മഹത്തുക്കൾ പറഞ്ഞീടുന്നതതു-
മറിഞ്ഞുവെയ്ക്കാം നമുക്കൊന്നര ദിനംകൊണ്ടു."

ഈവിധമുള്ള ചിന്തകൊണ്ടു ശിഷ്യന്മാരെഴി-
ച്ചാചാരം ചെയ്യുതൊന്നുമറിഞ്ഞില്ലാശാനപ്പൊൾ
അമ്മയെയംഗപ്രതി സൂക്ഷിച്ചു നോക്കീടുന്നു
തന്മനതാരിലെന്തോ ചിന്തകൾ നിറയുന്നു.

ചിന്തകളെല്ലാം തീർന്നു സ്വസ്ഥത പ്രാപിച്ചപ്പോൾ
രണ്ടാമതൊന്നുംകൂടെ തൊഴുതു ശിഷ്യരപ്പോൾ
ആശാനുമതു കണ്ടു ശിഷ്യരെ കടാക്ഷിച്ചു;
ആശാന്റെ വിചാരങ്ങളറിഞ്ഞു ചട്ടമ്പിയും.

അതിനെക്കുറിച്ചൊന്നും വെളിയിൽ കാണിക്കാതെ
അതിനെ മറയ്ക്കുവാൻ പറഞ്ഞാനൊരു കഥ;

കടുവായുടെ വായിൽ നിന്നൊരു മനുഷ്യനെ
സദയം ഗുരുവരൻ രക്ഷിച്ച വിധങ്ങളെ.

വിശദമായിപ്പറഞ്ഞവരെ ഗ്രഹിപ്പിച്ചു;
അവരുമതു കേട്ടിട്ടത്ഭുതം പൂണ്ടിരുന്നു.
"പറക പറക നീ ഗുരുവിൻ ചരിത്രങ്ങൾ
അധികം വിസ്തരിച്ചിങ്ങറിവാൻ ഞങ്ങൾക്കിപ്പോൾ."

വിസ്തരിച്ചോക്കെപ്പറഞ്ഞീടിനാൻ ഗുരുവിൻെറ
നൽച്ചരിത്രങ്ങളത്ഭുതാവഹമായതേവം
"ഉപദേശം ചെയ്തപ്പോൾ ഗുരുവിൻ മഹത്വത്താ-
ലുപദേശങ്ങളാകമത്ഭുതക്കാഴ്ചകളും.

ശിവമന്ദിരത്തിൻെറയകത്തു നിന്നു ഗുരു
സഹിതം ശിവശക്തിദർശനവൃത്താന്തവും
ബദരീലക്ഷ്യമായിട്ടെന്നെയും കൊണ്ടങ്ങൊരു
അരുവിമദ്ധ്യേക്കൂടി മേല്പോട്ടു ഗമിച്ചതും.

ഗിരിതന്മുകളിൽനിന്നിരുന്നൂർ ഫലടിയുള്ള
ബദരിതന്നിലര നാഴികയ്ക്കെത്തിയതും
അവിടെ ദേവേന്ദ്രനമിന്ദ്രാണി മുതലായ
ദേവന്മാർ ദേവസ്ത്രീകൾ ദാസികൾ തപസ്വികൾ

ഋഷികൾ ബ്രഹ്മർഷികൾ സപ്തർഷിഗണങ്ങളും
നിഖിലമുനിവർഗ്ഗം മുതലായെല്ലാവരും
വിവിധരീതികളിൽ പരമഭക്തിയോടും
ബദരീനാഥൻ തന്നെ സേവിക്കുന്നതും കണ്ടു.

ഞാനും ചെന്നവരോടൊട്ടുടുത്ത നേരത്തിംകൽ
സാനന്ദമൊരുവൻ വന്നെന്നെയും കൂട്ടിക്കൊണ്ട-
ങ്ങകത്തുചെന്നു പൂജചെയ്യുതിനുള്ളതെല്ലാം
എടുത്തു തന്നു ഞാനും പൂജിച്ചു ഭക്തിയോടേ.

പൂജിച്ച സാധനങ്ങളൊക്കെയുമെടുത്തിട്ടു
മോദിച്ചു ഗുരുവരപാദാന്തേ വെച്ചു ഭക്ത്യാ
ഏതാനുമതിൽ നിന്നു ഭുജിച്ചു ഗുരുവരൻ
ശേഷിച്ചോരുച്ഛിഷ്ടങ്ങൾ ഭുജിച്ചു ഞാനുമപ്പോൾ.

ബദരീനാഥപ്രസാദത്തേയും ഭുജിച്ചുംകൊ-
ണ്ടമിതാനന്ദം ഞങ്ങൾ വിശ്രമിച്ചിരിക്കുമ്പോൾ
അസുരരിപു മുമ്പാം നിഖിലദേവന്മാരും
അമരമുനിമാരുമൃഷികൾ തപസ്വികൾ.

അവിടെസ്സംഘടിച്ചോരെല്ലാരും വന്നുഗുരു-
പാദത്തിൽ വണങ്ങീട്ടു വിയത്തിൽ പോയ്മറഞ്ഞു.
അവിടെനിന്നും ഞങ്ങളൊരു യാമംകൊണ്ടിങ്ങു
വിരവോടെത്തിയതും നിരൂപിച്ചീടുന്നാകിൽ.

ഈശ്വരത്വത്തെ പ്രാപിച്ചുള്ള യോഗികൾക്കെന്യേ
വിശ്വത്തിലാർക്കുമതു സാദ്ധ്യമായ്വരുന്നതോ
ഈശ്വരത്വവും കടന്നപ്പുറം നിന്നീടുന്ന
ശാശ്വതബ്രഹ്മം തന്നെയാണെന്റെ ഗുരുവരൻ.

ആഹാരമെത്രയുണ്ടെന്നാകിലും ഭുജിച്ചീടും
ഇല്ലെംകിലെത്ര കാലമെംകിലുമിരുന്നീടും
രണ്ടിനുമുള്ള മാനം നിർണ്ണയിക്കാവതല്ല
ഉണ്ടാകയില്ലയതിൽ രണ്ടിലും ഭാവഭേദം."

ഗുരുവിൻ ചരിതത്തിൽ മുഴുകിയിരിക്കയാൽ
സമയം പോയതൊന്നുമറിഞ്ഞില്ലാശാനപ്പോൾ
പോകാനായെഴീച്ചപ്പോൾ പറഞ്ഞു ചട്ടമ്പിയും
"പോകേണ്ടയിപ്പോൾ ചെറു നേരമിങ്ങിരിക്കണം."

എന്താണു കാര്യമെന്നു ചോദിച്ചിതാശാനപ്പോൾ
ചന്തമായേവം പറഞ്ഞീടിനാൻ ശിഷ്യനപ്പോൾ.

“ഒരുനാളൊരു നേരമെംകിലും ഗുരുവരൻ
ഇവിടെയൂണു കഴിച്ചീടണമെന്നാണെൻെറ
മനസ്സിലുള്ളോരഭിലാഷത്തെയിന്നു തന്നെ
സദയം സാധിച്ചു തന്നീടണം കൃപയാലേ.
എന്നോടല്പമെന്നാലും വാത്സല്യമുണ്ടെന്നാകി–
ലിന്നു ഞാൻ തരുന്നോരു ഭക്ഷണം കഴിയ്ക്കേണം.”

ആശാനതു കേട്ടു സന്തോഷത്തോടുകൂടി
ആശയാനന്ദം പറഞ്ഞീടിനാനതു നേരം
“നിന്നുടെ സൽക്കാരത്തെ സ്വീകരിക്കാതേ പിന്നെ–
യാരുടെ സൽക്കാരത്തെ കയ്ക്കൊള്ളുന്നതു ഞാനും.

അന്യന്മാർ ചതുർവ്വിധമായിട്ടു തരുന്നതും
കഞ്ഞിവെള്ളത്തെ മാത്രം നീ തരുന്നെന്നാകിലും
ഉന്നതാനന്ദതൃപ്തി നീ തരും കഞ്ഞിക്കത്രേ
മറേറതിലെനിക്കിതുപോലെയുണ്ടാമോ തൃപ്തി.”

ഇങ്ങനെ പറഞ്ഞാശാനവിടെയിരുന്നൊരു
രണ്ടു നാഴികയ്ക്കകം ചട്ടമ്പിയാശാനേയും
കൊണ്ടുചെന്നൊരു മാന്യസ്ഥാനത്തിലിരുത്തീട്ടി–
ങ്ങിലയുമിട്ടു വിളമ്പീടിനാൻ വിഭവങ്ങളും.

മേത്തരമരി വെച്ചു വാർത്തോരന്നവും നല്ല
പരിപ്പും നെയ്യും വൃത്തമേറും പപ്പടകങ്ങളും
വിളമ്പിയതു ഭുജിച്ചീടിനോരനന്തര–
മേത്തൻകായെരിശ്ശേരിയുടനെ വിളമ്പിനാൻ.

സാമ്പാറു കൂട്ടിയുണ്ടു മതിയാകാഞ്ഞിട്ടതു
രണ്ടാമതൊന്നു കൂടി വിളമ്പിച്ചുണ്ടീടിനാൻ
എന്നിട്ടും മതിയായില്ലെംകിലും മതിയാക്കി;
പാലട കൊണ്ടുവന്നു വിളമ്പീടിനാനപ്പോളും.

വല്ലജാതിയുമകത്താക്കിനാനതിനേയും;
"പുളിശ്ശേരിക്കും കട്ടിത്തൈരിനുമല്പം ചോറ
വിളമ്പീടട്ടെ"യെന്നു ചോദിച്ചു ശിഷ്യനപ്പോൾ.
"വയററിലിനിയൊരുകടുകിൻമണിമാത്ര–
മിറക്കിയെന്നാൽ ശ്വാസം നിലയ്ക്കുമതു നേരം.

ചെവികൊണ്ടറിഞ്ഞീടാം പുളിശ്ശേരിയെയെന്നാൽ
നാവിനും കണ്ണിനുമൊട്ടറിഞ്ഞിട്ടില്ലാ തെല്ലും;
നാവുകൊണ്ടറിഞ്ഞീടാനാഗ്രഹമുണ്ടു പാര–
മുദരം തടുക്കുമ്പോൾ ഞാനെന്തുചെയ്യുമിപ്പോൾ.

ഞാനിപ്പോളുണ്ട രീതി തെററിപ്പോയതു മൂലം
പുളിശ്ശേരിയും തൈരുമെനിക്കു നഷ്ടമായി;
ആ നഷ്ടമിനിയൊരു സമയം നികത്തീടാം
രീതിമാറിയാലതു ലാഭമായ്വരും താനേ."

ഇത്രയും പറഞ്ഞെഴുന്നേററുടൻ കൈകഴുകി–
യെത്രയും വിമ്മിട്ടം പൂണ്ടങ്ങു പോയ്ക്കിടന്നാശാൻ
വെററിലമുറുക്കിൻെറ കോപ്പുകൾ കൊണ്ടുവന്നിട്ട–
മല്പവുമതിലൊരു ശ്രദ്ധയും കാണുന്നില്ല.

നാലുനാഴിക നേരമുറങ്ങിയെഴുന്നേററു
ചാലവേ കണ്ണും മുഖം കഴുകി ക്ഷീണം പോക്കി
ഹിതമായൊന്നു നന്നായ് മുറുക്കി മാലകററി
പേട്ടയിൽ പോകുവാനായിറങ്ങി നടന്നാശാൻ.

ചട്ടമ്പി കൂടെപ്പോയിയനുയാത്രയായിട്ടു
ഒട്ടുദൂരത്തു പോയനേരത്തു ഗുരുവരൻ
തിരിയെപ്പോവാനായിട്ടനുജ്ഞ കൊടുത്തപ്പോൾ
തിരിച്ചുവന്നു വീട്ടിലിരുന്നു ചട്ടമ്പിയും.

അടുത്തദിനമുഷസ്സിംകലാ വീട്ടിലുള്ളോ–
രടക്കം ശിവക്ഷേത്രസന്നിധാനത്തിലെത്തി

കളിച്ചുവന്നു ശിവപ്രീത്യർത്ഥം പാദപത്മം
നമിച്ചു പ്രദക്ഷിണം ചെയ്തവർ ഭക്തിപൂർവ്വം

പാലുകൊണ്ടഭിഷേകം പായസം നിവേദ്യവും
പാദപംകജങ്ങളിലർച്ചനം മാലാപുഷ്പം
ഇപ്രകാരങ്ങളായോരുപചാരങ്ങളെല്ലാം
വിപ്രനെക്കൊണ്ടു ചെയ്യിച്ചുടൻപ്രമോദത്തോടവർ
തീർത്ഥവും പ്രസാദവും ദക്ഷിണപൂർവ്വം വാങ്ങി
കീർത്തിച്ചു നാമങ്ങളെ സ്തോത്രങ്ങളുച്ചരിച്ചു
പ്രാർത്ഥിച്ചു ഭഗവാന്റെ വിഗ്രഹം സാക്ഷാൽക്കാരം
സംകല്പബുദ്ധ്യാ വീണു വണങ്ങിപ്പോന്നീടിനാർ.

അഭിഷേകോച്ഛിഷ്ടമാം പാൽകൊണ്ടു കഞ്ഞിവെച്ചു
പപ്പടകവും ചെറുപയറു പുഴുക്കുമായ്
അമ്മയ്ക്കുമാത്രം കൊടുത്തീടിനാൻ മററുള്ളോരെ
എന്നത്തെപ്പോലെ തന്നെ പ്രാതലും കഴിപ്പിച്ചു.

ജ്യേഷ്ഠനുമനുജനും ജ്യേഷ്ഠപത്നിയുമായി
കൂട്ടായിട്ടിരുന്നവർ മാതൃസന്നിധാനത്തിൽ
വാട്ടമെന്നിയേ നിജതീർത്ഥയാത്രയിലുള്ള
വാർത്തകൾ ചട്ടമ്പിയും പറഞ്ഞു രസിപ്പിച്ചു.
ഇരിക്കുന്നേരത്താശാൻ വന്നതു കണ്ടുമോദാൽ
തെരിക്കെന്നെഴുന്നേററു വന്ദിച്ചു മൂന്നുപേരും
നിരക്കെ നിന്നനേരത്താശാനുമിരുന്നിട്ടു
ഇരിപ്പാനവരോടു കൈകൊണ്ടൊന്നാജ്ഞാപിച്ചു.

അമ്മയെ ചെററുനേരം നോക്കിക്കൊണ്ടിരുന്നിട്ടു
തലേനാൾ വിചാരിച്ചതൊന്നു കൂടെപ്പുതുക്കി;
"ഉന്മേഷത്തിനുമിവക്കൊട്ടുമേ കുറവില്ല
കന്മഷവിഹീനയായ് സ്വസ്ഥയായിരിക്കുന്നു.

ജന്മവും മരണവും മാമുനിമാക്കുപോലു-
മുണ്മയായ്യറയുവാനാരുതെന്നിരിക്കുമ്പോൾ
നമ്മളെങ്ങിനെയതു നിർണ്ണയം ചെയ്തീടുന്നു
ചിന്മയം ജഗന്മയം വൈകൃതം മായാമയം.

ഇങ്ങനെ സൌഖ്യമായിട്ടിരിക്കുമിവരിന്നു
എങ്ങിനെ മരിക്കുമെന്നറിയാമല്ലോയിന്നു
ഭൂതവർത്തമാനങ്ങളറിയാമെല്ലാവക്കും
ഭാവികാര്യങ്ങളെല്ലാം ദൈവത്തിൻ വശമല്ലോ.

ദൈവത്തിൻ വശമിരിക്കും വിഷയങ്ങൾ നമ്മ-
ളെങ്ങിനെയറിയുന്നു സിദ്ധരല്ലല്ലോ നമ്മൾ
ചൊവ്വോടെ സിദ്ധി വന്ന ദിവ്യന്മാക്കറിഞ്ഞീടാ-
മസിദ്ധന്മാർാകിയ പാമരക്കറിയാമോ.

ഏതായാകിലുമിന്നു കണ്ടീടാം നമുക്കിഷ്ടാൾ
ബാധകമില്ലയിനി നാഴിക പത്തേയുള്ളു.
പൂതമാനസനായ സിദ്ധൻെറ വാക്കിൻഫലം
സാധിതമേതുവിധമെന്നനുഭവമാകും."

ഇങ്ങനെ ചിന്തിച്ചിരുന്നീടുമാശാനു തൻെറ
സന്നിധൌ നടത്തിയതൊന്നുമേയറിഞ്ഞില്ല
ദർഭകൾ കൊണ്ടുവന്നു പായുകളാക്കിയതിൽ
പട്ടുനൂലുടയാക്കി നെയ്തെടുത്തൊരു നല്ല
ചിത്രമാകിയ ദർഭാസനത്തെ മുററത്തിട്ടു
സ്വല്പമൊന്നുണക്കീട്ടു ചുരുട്ടിക്കെട്ടിയതു
ഭദ്രമായ് സൂക്ഷിച്ചുവെച്ചിട്ടുടൻ കുഞ്ഞമ്പിള്ള
വിദ്രുതമാശാനുടെ സന്നിധൌ വന്നുനിന്നു.

നാഴികയോരോന്നായിക്കടന്നു കടന്നു ചെ-
ന്നെത്തിവേഗത്തിലപ്പോളുണ്ട കാലവുമായി

നായകസ്ഥാനം വഹിച്ചീടുന്ന കുഞ്ഞമ്പിള്ള
നായകനായി നിന്നിട്ടിലകൾ വെച്ചീടിനാൻ.

അഗ്രാസനത്തിലിരുത്തീടിനാൻ ഗുരുവിനെ
വ്യഗ്രതയെന്യേയിരുന്നീടിനാർ മററുള്ളോരും
ഉഗ്രവൈഭവമേറും ചാട്ടമ്പി വിളമ്പിനാ-
നഗ്രാസനാദിയായിട്ടെല്ലാക്കും തരാതരം.

മററുള്ളോരെല്ലാവരുമമ്മയുമൂണും കഴി-
ഞ്ഞുററമോദത്തോടവരെല്ലാരും വന്നുകൂടി
മുററവുമപ്പോൾ നന്നായുണങ്ങിയെന്നു കണ്ടു
മുററത്തു പുല്പപായകൾ വിരിച്ചു നിരത്തീട്ടു.

മദ്ധ്യത്തിലൊരു വിളക്കലംകാരങ്ങൾ ചെയ്തു
കത്തിച്ചുവെച്ചതിൻെറയിടതുഭാഗത്തായി
ഒത്തുകൊണ്ടുണ്ടാക്കിയോരാസനത്തെയുമിട്ടു
നിർഭരം ഭക്തിയോടുമമ്മയേയുമിരുത്തി.

ബദരിതന്നിൽ ദേവപടലി പൂജിച്ചതാം
വിമലപുഷ്പങ്ങളും ഭൂതിയും ചന്ദനവും
ഗളത്തിലക്ഷമാല്ല്യമെന്നിവ ധരിപ്പിച്ചു
വിയൽഗംഗയിലുള്ള ജലവും സേവിപ്പിച്ചു.

ചുററുമെല്ലാരും വന്നു നിരന്നങ്ങിരുന്നപ്പോ-
ളത്ഭുതം പൂണ്ടു മാതാ ചോദിച്ചു മകനോടു്:-
"എന്തെടാ മക്കളേ, നീയെന്തിനാണിതൊക്കയു-
മെന്തിനുചെയ്യുന്നതു ചിന്തിതം പറക നീ."

"ഇന്നൊരു പുണ്യദിനമിട്ടിനേയാരെംകിലു-
മിങ്ങനെ ചെയ്യുന്നോർക്ക സൽഗതി ലഭിച്ചീടും
ഇപ്പുണ്യദിനേ നമുക്കെല്ലാക്കുമൊരുമിച്ചു
സൽഗതിക്കായി രാമനാമങ്ങൾ ജപിക്കണം.

വിളക്കിൽ പുഷ്പാർച്ചനം ചെയ്തിട്ടു ഞാനും വന്നു
കലക്കമെന്യേ ജപിച്ചീടാം നിങ്ങളോടൊപ്പം
അമ്മയും ജപിക്കണമാവോളം നാമങ്ങളെ
നന്മയിൽ മോക്ഷം ലഭിച്ചീടുമെന്നറിയണം.”

ഇത്തരമുര ചെയ്തു ശ്രീ ഭഗവതിയുടെ
ചിത്തരമ്യമാം രൂപം ദീപത്തിൻ മദ്ധ്യത്തിൽ
സംകല്പിച്ചുടൻ മനോമദ്ധ്യത്തിലുറപ്പിച്ചു
കിംകരോമ്യഹമിതി പുഷ്പങ്ങളാരാധിച്ചു.

വ്യക്തവർണ്ണസ്വരത്താൽ സൂക്തങ്ങളുച്ചരിച്ചു
സ്തോത്രങ്ങളാലും പിന്നെ കീർത്തിച്ചു പലതരം
ശ്രീ ഭഗവതിയുടെ ശ്രീ പാദപത്മങ്ങളിൽ
സംകല്പബുദ്ധ്യാ നമസ്കാരങ്ങൾ ചെയ്തു ഭക്ത്യാ.

അർച്ചനം കഴിച്ചുടനങ്ങു ചെന്നിരുന്നു മുൻ–
നിശ്ചയം തെററിടാതെ തുടങ്ങീ നാമജപം
അച്ഛിന്നപുണ്യമേററം നാമത്തിൻ ധ്വനികളാ–
ലാ പ്രദേശങ്ങളെല്ലാം മാറെറാലികൊണ്ടീടുന്നു.

വിളക്കും വലംചുഴിഞ്ഞേററവും ജ്വലിക്കുന്നു
ഇളക്കമില്ലാതവരിരുന്നു ജപിക്കുന്നു
അലയ്ക്കും മാരുതനും മന്ദമായ്വീയിടുന്നു
തപിക്കും മാർത്താണ്ഡനും തിംകൾ പോലായീടുന്നു.

രാമനാമത്തിൻ ജപമേററവും മുറുകുന്നു
ആമയങ്ങളുമകന്നൊക്കയും മാറീടുന്നു
രാമനാശാൻെറ മനസ്സേകാഗ്രമായീടുന്നു
പീതമായൊരുവർണ്ണം വന്നിഹ മൂടീടുന്നു.
മഞ്ജുളതരമായ പീതമാം മഞ്ഞുപോലെ
വന്നു വന്നിടതിങ്ങിക്കൂട്ടകമൂലമായി

കണ്ണുകാം കാണാതെയായെംകിലുമൊരു മിന്നൽ
പൊങ്ങിമേല്പോട്ടു പോയിടുന്നതെല്ലാരും കണ്ടു.

മഞ്ഞുവന്നുടനങ്ങുമൂടിയനേരത്തിംകൽ
കുഞ്ഞനെയൊഴിച്ചങ്ങു ഇരുന്നപേർകാംക്കെല്ലാം
വന്നിതു ബോധക്ഷയമെന്നാലും രാമനാമം
പിന്നെയും ജപിച്ചവർ ബോധഹീനരായ്തന്നെ.

പാവകാം യന്ത്രശക്ത്യാ ജപിക്കുന്നതു പോലെ
പാപഹീനരാമവർ ജപിച്ചു നാമങ്ങളെ
മിന്നൽപോയൊരു മുഹൂർത്തം കഴിഞ്ഞപ്പോാം തന്നേ
നിന്നുപോയൊരു ബോധം വന്നു ചേർന്നവക്കെല്ലാം.

"ഇന്നിയെല്ലാരുമെഴീച്ചീടുവി"നെന്നു കുഞ്ഞൻ–
പിള്ള ചൊന്നതു കേട്ടിട്ടെല്ലാരുമെഴീച്ചപ്പോാം
അമ്മയങ്ങെഴീക്കാതെയിരിക്കുന്നതുകണ്ടി–
ട്ടമ്മയെയെഴുന്നേല്പിച്ചീടുവാൻ തുടങ്ങുമ്പോാം.

ചട്ടമ്പി വന്നു താങ്ങിപ്പിടിച്ചുകിടത്തിനാൻ
ചട്ടെന്നു ദഭാസനം തന്നിലങ്ങതുനേരം
"സംകടമാക്കുമുണ്ടായീടരുതിതുമൂലം
ശംകയില്ലച്ഛനുടെയരിക്കത്തമ്മപോയി.
സ്വർഗ്ഗത്തിൽ സുഖമായിട്ടച്ഛനുമൊരുമിച്ചു
സ്വർഗ്ഗഭോഗങ്ങളെല്ലാം ഭുജിച്ചിട്ടനന്തരം
നിഗ്ഗമിച്ചുടൻ നല്ല ജന്മമൊന്നെടുത്തിട്ടു
ഭർഗ്ഗന്റെ സന്നിധിയിലെത്തീടും രണ്ടുപേരും.

അതുസാധിപ്പാനുള്ള കർമ്മമാണിവിടത്തി–
ലധുനാ ചെയ്യുന്നതെന്നുധരിച്ചീടുവിൻ നിങ്ങാം
അതിനാലിനിയാരും സംകടപ്പെട്ടീടേണ്ട
മതിയാക്കുവിൻ ദുഃഖം വരിപ്പിൻ സന്തോഷത്തെ.

മരണമമ്മയ്ക്കിന്നുവരുമെന്നുള്ളതെന്റെ
ഗുരുവാണെന്നെ ഗ്രഹിപ്പിച്ചതുമതിനാലെ
ബദരിതന്നിൽ നിന്നു ഗുരുവിൻ വൈഭവത്താ-
ലിവിടെയെത്തിഞാനമ്മയെ സ്വർഗ്ഗത്താക്കി.

അതിനുനിങ്ങൾ കരഞ്ഞീടുകിൽ സ്വർഗ്ഗവാസം
അസുഖമായിബ്ഭവിച്ചീടുമെന്നോർത്തീടുവിൻ
അതിനാലമ്മയുടെ സംസ്കാരാദികളെല്ലാ-
മതിമോദേന നടത്തീടണം വഴിപോലെ.

മരിക്കുമമ്മയെന്നതറിഞ്ഞാൽ നിങ്ങളേററം
ഭ്രമിക്കും സംകടപ്പെട്ടിരിക്കുമെല്ലാമപ്പൊഴും
മുറയ്ക്കിന്നിതുപോലെ നടത്താനെളുതല്ല
മരിച്ചമാതാവിനും ദുരിതമകപ്പെടും.

അതിനാലാണു ഞാനും പറയാതിരുന്നതു-
മതുകൊണ്ടാണിതെല്ലാം ശുഭമായ് നടന്നതും
പറഞ്ഞിട്ടുണ്ടു ജ്യേഷ്ഠൻ തന്നോടുമാശാനോടു-
മറിഞ്ഞിട്ടില്ലാ പിന്നെ യാതൊരുത്തരുമിതു."

കരക്കാരോടു പറഞ്ഞീടുവാനാളയച്ചു
കരക്കാരെല്ലാം വന്നു സംഘടിച്ചവിടത്തിൽ
നാരികളെല്ലാപേരും വായ്ക്കരിയിട്ടശേഷം
ആളുകൾ വന്നെടുത്തു പ്രേതത്തെക്കൊണ്ടുപോയി.

പ്രേതത്തിൻതരം പോലെ നീളത്തിൽ കുഴിയെടു-
ത്തടിയിലുമിയിട്ടു നിരത്തിയതിനുമേൽ
മെത്തനും മെച്ചാടയും നിരത്തിയതിന്മീതെ
ഉണക്കച്ചിരട്ടയും തൊണ്ടുമിട്ടതിൽ പിന്നെ.

കീറിയവിറകിനാൽ നിറച്ചിട്ടനന്തരം
മാറീടാതണത്തടി മൂന്നുഭാഗത്തും വെച്ചു

പ്രേതത്തിലിട്ട പട്ടുകളിലങ്ങൊന്നെടുത്തു
അദ്ധമിങ്ങെടുത്തുംകൊണ്ടർദ്ധം പ്രേതത്തിലിട്ടു.

വായ്ക്കരിയിടാനുള്ള പുരുഷരെല്ലാവരും
വായ്ക്കരിയിട്ടു പിന്നെക്കട്ടയിൽ കൊണ്ടുവെച്ചു
വീതിയിൽ കീറിയിട്ട മാംവിറകുകളതിൽ
രണ്ടിനെയെടുത്തു രണ്ടരികിലായിവെച്ചു.

ഒന്നിനെയെടുത്തതിനുകളിൽ വെച്ചു മൂടി
കാല്ക്കലും തലയ്ക്കലും മാംകുഴകൊണ്ടടച്ചു
ജ്വാലകൾ വെളിക്കുപോയീടാതെ തക്കവണ്ണം
ചാലവേയോരോതരം വേലകൾ ചെയ്തുതീർത്തു.

പ്രേതത്തെ പ്രദക്ഷിണം ചെയ്തു ജ്യേഷ്ഠാനുജന്മാർ
പാദത്തിൽ നമസ്കരിച്ചതിലേ പ്രദക്ഷിണ-
മായിട്ടുവന്നു മേക്കേ കട്ടടമദ്ധ്യേയുള്ള
കട്ടടച്ചാലിൽ പുറംതിരിഞ്ഞു കൊള്ളിവെച്ചു.

ശ്മശ്രുകൃന്തനന്മാരും ശീതിയന്മാരും ചേർന്നു
ശുശ്രൂഷിച്ചഗ്നിയേയും നന്നായിപ്പൂരിപ്പിച്ചു
ജ്വലിച്ചോരഗ്നി വിറകൊക്കെയും കനലാക്കി-
പ്പിടിക്കെ പ്രേതം മെല്ലെദ്ദഹിച്ചുതുടങ്ങീതു.

അപ്പോഴങ്ങവിടത്തിൽ നിൽക്കുന്നോരുടെ മൂക്കിൽ
അല്പമല്ലാതെയൊരു സുഗന്ധം വന്നുകേറി
"ശവത്തിൽ തീ പിടിച്ചാലിങ്ങനെയുള്ളോരനു-
ഭവത്തെ നമ്മളാരാനറിഞ്ഞിട്ടുണ്ടോ കീഴിൽ.

ആശാനെ വിളിക്കുവിൻ ആശാനോടുചോദിച്ചാ-
ലിതിൻെറ പരമാർത്ഥമറിയാം നമുക്കിപ്പോൾ"
എന്നതു കരനാഥൻ ചൊന്നതുകേട്ടൊരുത്തൻ
ചെന്നുടനാശാനുടെ മുമ്പിലങ്ങെത്തി വേഗം.

അനക്കമൊട്ടുമില്ലാതിരിക്കുമദ്ദേഹത്തെ
ഉറക്കെവിളിച്ചിട്ടും കുലുക്കിവിളിച്ചിട്ടും
കുലുക്കമൊന്നുമില്ലാതിരിക്കുന്നതു കണ്ടു
മരിച്ചുപോയെന്നവൻ നിനച്ചിങ്ങോടിവന്നു.

കരനാഥൻെറ മുമ്പിൽ ചെന്നുടനറിയിച്ചു;
"പരമകഷ്ടം തന്നേ ആശാനും മരിച്ചുപോയ്
മരണദേവതകളിവിടെച്ചുററീടുന്നു
ആരെല്ലാമിനി മരിച്ചീടുമെന്നറിഞ്ഞില്ല."

പറഞ്ഞുതീരുംമുമ്പെയെല്ലാരുമോടിച്ചെന്നു
നിറഞ്ഞഖേദമോടെയാശാനെ നോക്കിയപ്പോഠം
മറഞ്ഞുപോയീ ജീവനെന്നറിഞ്ഞെല്ലാവരും
തറഞ്ഞകുററിപോലെ വിവശരായി നിന്നു.

ചട്ടമ്പിചെന്നു നന്നായ് സൂക്ഷിച്ചുനോക്കിയപ്പോഠം
വിട്ടില്ല ജീവനെന്നുകണ്ടിട്ടു ഗുരുവിനെ
പുഷ്ടമോദേന പിടിച്ചവിടെ കിടത്തീട്ടു
ശിഷ്ടമാനസൻ തലയണയും വെച്ചു മെല്ലെ.

ആശാനുകുലം നല്ല തണുത്തജലംകൊണ്ടി-
ട്ടാശാൻെറ മുഖത്തിംകൽ തളിച്ചു നല്ലപോലെ
വിശറികൊണ്ടു വീശി ശിരസ്സു തണുത്തപ്പോ-
ളാശാൻെറ കൈകാലുകഠം ചലിച്ചു മെല്ലെമെല്ലെ.

പൂട്ടിയമിഴിരണ്ടും തിരുമ്മിത്തുറന്നുടൻ
ഒട്ടൊട്ടു ബോധംവന്നു മുററത്തുനോക്കുന്നേരം
മുററത്തും ചുററിലുംനിന്നാളുകളനങ്ങാതെ
കുററിപോൽ നിന്നു തന്നെ ഉററുനോക്കീടുന്നതും,

പററിക്കാളീടുമഗ്നിചെററുമേയടങ്ങാതെ
പട്ടടസമീപത്തിലാളുകളൊഴിഞ്ഞതും

മററുമോരോരോതരം സംഭവങ്ങളെക്കണ്ടും
മുററുമത്ഭുതം പൂണ്ട ചോദിച്ചിതാശാനപ്പോഠം.

"എന്തൊരു സംഭവമിങ്ങുണ്ടായി വിശേഷിച്ചു
അന്ധതപൂണ്ട നിങ്ങഠംനില്ക്കുന്നതെന്താണിപ്പോഠം
ചിന്തയിലെന്തോ വിഷമങ്ങളുണ്ടെന്നു തോന്നും
എന്താണെന്നതുമിപ്പോളെന്നോട്ട പറയുവിൻ."

"മരിച്ചോരമ്മ സ്വർഗ്ഗം ഗമിക്കുന്നതു കണ്ട
തനിച്ചങ്ങയയ്ക്കുന്നതുചിതമല്ലെന്നോർത്തു
തിരിച്ചങ്ങവരോടുമൊരുമിച്ചാശാൻ പോയെ-
ന്നുറച്ചിട്ടത്രേ ഞങ്ങളിങ്ങനെ നില്ക്കുന്നതു."

"ശരിയാണതു നിങ്ങഠം പറഞ്ഞതെല്ലാമിപ്പോഠം
വഴിയേ ഞാനുമതു വിസ്തരിച്ചുര ചെയ്യാം
മരണമമ്മയ്ക്കിന്നു വരുമെന്നുള്ള കാര്യം
അറിവാനാശകോണ്ടാണിവിടെ വന്നതിന്നു.

ഉന്മേഷവതിയായി ദൃഢഗാത്രിയുമായി-
ട്ടാരോഗ്യവതിയായിട്ടിരിക്കും സതീരത്നം
എങ്ങിനെയവരിന്നു മരിക്കുമെന്നറിവാ-
നവരെത്തന്നെ നോക്കി നിശ്ചലനായിരുന്നു.

ത്രാടകമഭ്യസിക്കും യോഗിയെന്നതു പോലേ
ഉന്മീലനിമീലനമില്ലാതെയിരുന്നപ്പോഠം
നന്മയിലേകാഗ്രമായ്പുന്നു ഞാനറിയാതേ
അടങ്ങീ കരണങ്ങളറിഞ്ഞീടാതെ തന്നേ.

ബാഹ്യവൃത്തികളൊന്നുമറിയുന്നില്ലെംകിലും
ഐഹികവൃത്തി പരമ്പരയാം ശീലംകൊണ്ടു
ഐഹികലക്ഷ്യമായോരമ്മയെ മാത്രം കാണാം
ബാഹ്യമായ്മറെറാന്നുമേ കാണുന്നില്ലെൻെറ കണ്ണിൽ.

വ്യാവഹാരികത്തിലൊ പ്രാതിഭാസികത്തിലൊ
ഏതൊരു ഘട്ടത്തിൽ ഞാനെത്തിയെന്നറിഞ്ഞില്ല
യോഗശാസ്ത്രങ്ങളെല്ലം മുമ്പു ഞാൻ പഠിച്ചതു
വിസ്മൃതമാകയാലെയൊന്നും നിശ്ചയമില്ല.

ജാഗ്രത്തിലിരുന്ന ഞാനേതെല്ലാം ഘട്ടങ്ങളെ
പ്രാപ്തമൊ തരണമോ ചെയ്തതെന്നറിഞ്ഞില്ല
എംകിലുമതിന്നുടെ ലക്ഷണം നിരൂപിച്ചാൽ
ശംകയില്ലേതുമതു പ്രാതിഭാസികം തന്നേ.

അങ്ങിനെയിരുന്നപ്പോളമ്മ തൻ ശരീരത്തിൽ
മിന്നൽ പോലൊരു തേജഃപുഞ്ജം കാണായി വന്നു
മിന്നലല്ലതു നേരേ മേല്പോട്ടു പൊങ്ങീടുന്നു
മിന്നലാണെംകിലതിന്നുരഗതിയല്ലേ ?

അതിലെന്മനം ലയിച്ചതിനെ നോക്കുന്നേരം
അതിനെ തുടർന്നിട്ടു ഞാനും മേലോട്ടു പൊങ്ങി
വാനത്തിൽ കിളരന്നൊട്ടു ദൂരത്തായപ്പോളൊരു
രൂപത്തെ പ്രാപിച്ചതുമമ്മതൻ രൂപം തന്നേ.

പിന്നേയും മേല്പോട്ടേയ്ക്കു രണ്ടുപേരുമായ്പ്പൊങ്ങി-
യുന്നതമായനല്ല കോട്ടവാതുക്കൽ ചെന്നു
നിന്നപ്പോളകത്തുനിന്നിറങ്ങി വന്നു രണ്ടു
സുന്ദരിമാരാമവരമ്മയെക്കൊണ്ടു പോയി.

ഏകനായവിടെ ഞാൻ നിന്നൊരു സമയത്തു
ഏകനായൊരു ദേവനെന്നേയും കൊണ്ടു പോയി
അകത്തു കടന്നു ഞാൻ കണ്ട കാഴ്ചകളെല്ലാ-
മുരപ്പാൻ പണിപണിയേതാനുമുരച്ചീടാം.

നിരത്തുണ്ടനവധിയതുകൾക്കിരുവശ-
മുരത്ത മാളികകൾ നിരന്നു നിന്നീടുന്നു

നിലകളേഴിൽ കുറഞ്ഞൊരു മാളിക പോലു–
മവിടെക്കാണ്മാനില്ലെന്നുറച്ചു പറഞ്ഞീടാം.

സ്വർണ്ണവർണ്ണമാണെല്ലാമെത്രയും വിചിത്രമാം
വർണ്ണമേറീടും രത്നംകൊണ്ടുള്ള ചിത്രവേല
വിണ്ണവശില്പിയുടെ കരകൗശലങ്ങളെ
വർണ്ണിച്ചീടാമോ നമ്മൾക്കേതാനുമെന്നാകിലും?

നിരന്നു വരികളായ്നിന്നീടും മാളികകൾ–
ക്കൊരു വ്യത്യാസമില്ലയൊന്നിലുമൊരേടത്തും
നിരത്തുമതുപോലെതന്നെയാണതു മൂലം
നിരത്തിൽ സഞ്ചരിച്ചാൽ പിഴച്ചുപോകും വഴി.

മാളികകളിലൊരു മാളിക തന്നിലെന്നെ
ചാലവേ കൊണ്ടുപോയാനപ്പുമാനായ ധന്യൻ
ശ്രേണികൾവഴി ഞങ്ങൾ മേല്പോട്ടു ചെന്നോരോരോ
മേളമേറീടും നല്ല നിലകൾ കണ്ടുകണ്ടു.

മുകളിൽ പോയീടുവാൻ ശ്രേണികൾ പലതരം
വെളിയിലാണവകൾ ഘടിപ്പിച്ചിരിക്കുന്ന–
തെന്നാലുമതിലൂടെ പോകുന്ന ജനങ്ങൾക്കു
നന്നായിക്കാണാം ജനൽമാർഗ്ഗമായകമെല്ലാം.

മാളികനിലകളിലോരോരോ തരമുള്ള
ആളുകളിരിക്കുന്നു ആനന്ദസമന്വിതം
സുന്ദരന്മാരും നല്ല സുന്ദരീജനങ്ങളും
തന്നെയാണവിടത്തിലിരിക്കുന്നവരെല്ലാം.

ദാസന്മാർ ദാസിമാരുമുണ്ടവർക്കെല്ലാപേർക്കും
ദേവവർഗ്ഗങ്ങൾ തന്നെയാണവരെല്ലാവരും
ആവശ്യമൊന്നും പറയേണ്ടതില്ലവരോടു
ആവശ്യമറിഞ്ഞുപചരിക്കുമവർ തന്നെ.

ഇവകളെല്ലാം കണ്ടു പെരികെമോദം പൂണ്ടു
മുകളിലേഴാംനിലയ്ക്കകത്തു ചെന്നു ചേൻ
അവിടെയിരിക്കുന്നിതമ്മയും നമ്പൂരിയും
അവരെത്തേജസ്സുകൊണ്ടറിഞ്ഞില്ലല്പം പോലും.

ഉമ്പരിൽ മുമ്പൻ നിജപത്നിയോടൊരുമിച്ചു
അമ്പോടങ്ങെഴുന്നള്ളിയിരിക്കുംപോലെ തോന്നി
കമ്പിട്ടു കൂപ്പിഞാനുമഞ്ജലിബദ്ധനായി
സംപ്രീതി പൂണ്ടു ദൂരെ നിന്നുനോക്കിയനേരം.

അമ്മയെക്കൊണ്ടുപോയ സുന്ദരതരുണിമാ–
രങ്ങിടംവലം നിന്നു വീയീടുന്നതു കണ്ടു
തിങ്ങിന സംശയം പൂണ്ടവരെ നോക്കിക്കൊണ്ടു
നിന്നതുനേരമെന്നെ ദമ്പതിമാരും കണ്ടു.

അറിഞ്ഞു മന്ദസ്മിതം കലൻ സന്തോഷത്താ–
ലടുത്തുചെന്നീടുവാനാംഗ്യത്തെക്കാട്ടിയവർ
അൻപൊടു ഞാനുമപ്പോളടുത്തു ചെന്നനേരം
ദമ്പതിമാരെന്നോടു കുശലം വിചാരിച്ചു.

കുശലമെന്നുതന്നെ പറഞ്ഞു ഞാനും പിന്നെ
വിശദമായിപ്പറഞ്ഞീടിനേനിവിടത്തിൽ
നടന്നവൃത്താന്തങ്ങളൊക്കെയുമവരുടെ
ഭാവിയും പറഞ്ഞു ഞാനല്പവുമറയ്ക്കാതെ.

എങ്ങിനെയറിഞ്ഞതു ഭാവിയെന്നതു കേട്ടു
മങ്ങാതെ കുഞ്ഞൻ ചൊന്നതൊക്കെയും പറഞ്ഞു ഞാൻ
അങ്ങിനെ വർത്തമാനം പറഞ്ഞു നിൽക്കുന്നേര–
മങ്ങു വന്നൊരു ദിവ്യൻ സ്വർഗ്ഗത്തിന്നധികാരി.

എന്നെക്കണ്ടത്ഭുതവും മന്ദഹാസവും തൂകി–
യെന്നോടു ചോദിച്ചിതു കുഞ്ഞന്റെ ഗുരുവാണോ

തന്നെയെന്നു ഞാൻ ചൊന്നമൊഴിയെക്കേട്ടദ്ദേഹം
'എന്തിനു വന്നതിങ്ങു ആരാനും ക്ഷണിച്ചിതോ.'

എന്നതുകേട്ടു ഞാനും വന്ദനം ചെയ്തു പറ-
ഞ്ഞിങ്ങറിയാത്തതൊന്നുമിങ്ങെനിക്കില്ല ചൊൽവാൻ
മന്ദഹാസവും ചെയ്തീട്ടെന്നോടു ചൊന്നാനപ്പോൾ
'നിന്നുടെയഭിലാഷം ചൊല്ലുക മടിയാതെ.'

"നന്ദനാരാമത്തേയും കാണണം ദേവരാജൻ
തന്നുടെ പാദപത്മം കണ്ടു വന്ദിച്ചീടണം
സുന്ദരിമാരാം ദേവദാസിമാരുടെ താള-
മേളങ്ങളോടു ചേർന്ന നാട്യങ്ങൾ കണ്ടീടണം."

'മൂന്നുകാര്യങ്ങൾ ചൊന്നാലൊന്നുമേ സാധിക്കയി-
ല്ലൊന്നുമാത്രമാണെങ്കിൽ സാദ്ധ്യമാക്കീടാമിപ്പോൾ.'
'എങ്കിലോ കേട്ടുകൊൾകയൊന്നിനെമാത്രം ചൊല്ലാം
ശങ്കയുമുണ്ടുപാരം പേടിയുമുണ്ടു ചൊൽവാൻ.'

'ശങ്കയൊന്നുമേ വേണ്ടയൊന്നിനെമാത്രം ചൊൽക
ശങ്കയെന്നിയെയതു സാധിച്ചു തന്നീടുവൻ
പങ്കനാശനകരൻ ടംകധാരിയാംമമ
തമ്പുരാൻ തന്റെ പാദപംകജമാണേ സത്യം"

'നന്ദനാരാമേ ശചീദേവിയോടൊരുമിച്ചു
ഇന്ദ്രനും ദേവന്മാരുമിരിക്കും സഭതന്നിൽ
സുന്ദരിമാരാം ദേവദാസിമാരുടെ നാട്യ-
മൊന്നൊഴിയാതെ കാണ്മാനാഗ്രഹമുണ്ടു പാരം.

'നന്നുനന്നെടോ നിന്റെ കൌശലമത്യത്ഭുതം
ഒന്നിന്റെ വിശേഷണംകൊണ്ടു മററനേകങ്ങൾ
നന്നായിസാധിച്ച നീ സമർത്ഥൻ തന്നെയെന്നു
നിർണ്ണയിച്ചീടുന്നു ഞാനില്ല സംശയമിതിൽ.

എന്നാലുമിതു സാധിച്ചീടുവാൻ വശമില്ല
തടസ്സമുണ്ടിതിന്നു, പറയാം കേട്ടുകൊൾക
നിന്നുടെ ദേഹേ ജീവനുണ്ടോയില്ലയോയെന്നു
നന്നായിപ്പരീക്ഷകൾ നടത്തീടുന്നിതവർ.

ഇന്നത്തെദ്ദിനം കഴിഞ്ഞീടുമ്പോൾ മരിച്ചെന്നു
നിർണ്ണയിച്ചവർ നിന്റെ ദേഹത്തെ ദഹിപ്പിക്കും
പിന്നെ നീയങ്ങുചെന്നാലെന്തൊരു ഗതി നിന–
ക്കെന്നതു നിരൂപിച്ചുപറഞ്ഞാലതുചെയ്യാം.''

കായത്തെ ദഹിപ്പിക്കുമെന്നതങ്ങറിഞ്ഞപ്പോൾ
കായസ്നേഹത്താൽ മനം വെന്തുരുകിപ്പോയപ്പോൾ.
''ആയതുമൂലമൊന്നും തോന്നുന്നില്ലവിടുന്നു
ഞ്ഞയമോടൊരു വഴിപറഞ്ഞുതന്നീടണം.

ദേഹത്തിന്നൊരു നാശം സംഭവിക്കാതെ തന്നെ
ആശിച്ചതെല്ലാം സാധിച്ചീടുവാനൊരുമാർഗ്ഗം
ക്ലേശതപമെന്നാകിലുമവിടുന്നാജ്ഞാപിച്ചാൽ
മോശമായ്‌വരാതെ ഞാൻ സാധിക്കാമെന്നേയുള്ളു.''

സ്വർഗ്ഗാധികാരിയതു കേട്ടുടൻ പറഞ്ഞേവം:
'മാർഗ്ഗശീർഷത്തിൽവരും ശുക്ലമാമേകാദശി
സൽഗതികൾക്കുമന്തർഗ്ഗതങ്ങൾ സാധിപ്പാനും
മുഖ്യമാകയാലന്നു വ്രതമാചരിക്കണം.

ഒന്നുമേ പിഴയ്ക്കാതെ വിധിപോൽ ചെയ്യുന്നാകിൽ
വന്നുകൂടീടും മനോരഥമെന്നറിഞ്ഞാലും
നിന്നുടെ കാര്യങ്ങളെസ്സാധിപ്പാനുള്ളതെല്ലാം
നിന്നിലാണിരിക്കുന്നതെന്നതുമറിയണം.''

'എങ്ങിനെയേകാദശീവ്രതത്തിൻ വിധിയെന്നും
എന്തെല്ലാം വർജ്ജിക്കണമെന്നതും പറയണം.'

‘ പറയാം കേട്ടുകൊൾക ദശമീദിനത്തിംകൽ
പുലരുംമുമ്പേ കുളിച്ചീടണം സചേലകം.

നിർമ്മലമനസ്സോടുമാർദ്രമാം വസ്ത്രത്തോടും
നിർമ്മലസിതഭസ്മഭൂഷിതഗാത്രത്തോടും
കർമ്മബന്ധങ്ങൾ നീക്കും വൈഷ്ണവധ്യാനത്തോടും
നിർമ്മാല്യംകണ്ടു വിഷ്ണുവിഗ്രഹം വന്ദിക്കണം.

പിന്നെയാ ക്ഷേത്രത്തിലെഷ്ʼഷഷ്ഠവൃത്തത്തിലൂടെ
ഉന്നതഭക്ത്യാനാമജപങ്ങളോടും കൂടി
നന്നാലാവൃത്തിയോരോന്നെന്ന സംകല്പമോടും
മൂന്നുരു പ്രദക്ഷിണം ചെയ്തിട്ടു ഭക്തിയോടേ

അകത്തു കടന്നുടൻ ദേവനെ വന്ദിച്ചിട്ട-
ങ്ങവിടെ നാലിൽക്കൂട്ടിച്ചെയ്യണം പ്രദക്ഷിണം
പുറത്തു ചെയ്തപോലെ സംഖ്യയെത്തീടുംവിധൌ
ബലിക്കൽപുരയിൽ പോയിരുന്നു ജപിക്കണം.

തണ്ഡുലം നാഴിയതിൽ പകുതി ചെറുപരി-
പ്പതിന്റെ പാതിനെയ്യും കാദളമെട്ടെണ്ണവും
കൽക്കണ്ടം കഴഞ്ചൊരുമുപ്പതു വീതമായി
തണ്ഡുലം ദ്രോണം കൊടുത്തീടണം വഴിപാടായ്

പൂജകനതുകളെപ്പാചനം ചെയ്തുമെല്ലെ
ദേവനു നിവേദിച്ചിട്ടവന്റെ കൂറും നീക്കി
ശേഷമുള്ളതിനെനീയഞ്ചായിപ്പകുപ്പിച്ചു
നാലുഭാഗത്തെ നാലു ബ്രഹ്മചാരികൾക്കായി.

സനകാദികളാണീ ബ്രഹ്മചാരികളെന്നു
മനസാ സംകല്പിച്ചുകൊടുപ്പിച്ചീടണം നീ
ബ്രഹ്മചാരികളതു ഭുജിച്ചു തൃപ്തരായാൽ
ബ്രഹ്മരൂപനായീടും ദേവനും പ്രസാദിക്കും.

ബ്രഹ്മചാരികളുടെയുച്ഛിഷ്ടമഞ്ചാം ഭാഗം
കന്മഷവിഹീനം നീ ഭുജിച്ചീടണം മോദാൽ
ഭക്ഷണം കഴിഞ്ഞാലും ഗൃഹത്തിൽ പോയീടാതെ
ശിക്ഷയിലങ്ങിരുന്നു നാമങ്ങൾ ജപിക്കണം.

സന്ധ്യയാകുന്നതിന്നു രണ്ടുനാഴിക മുമ്പേ
സന്ധിച്ചീടണം കുളികുറിയുമെല്ലാം പിന്നെ
ബന്ധമോചനം ചെയ്യും ദേവനെ പ്രദക്ഷിണം
മുമ്പേ ചെയ്തതു പോലേ ചെയ്യണം യഥാക്രമം.

ദീപാരാധനയ്ക്കൊരുക്കീടുവാൻ ശാന്തിക്കാരൻ
വാതലങ്ങടയ്ക്കുമ്പോളെത്തണം സോപാനത്തിൽ
തൊഴുകയ്യോടും നാമസ്മരണയോടും കൂടീ-
ട്ടവിടെനിന്നീടണം തുറക്കും വാതലപ്പോൾ.

ദേവവിഗ്രഹത്തിങ്കലോരോരോതരമുള്ള
ദീപങ്ങൾ ശാന്തിക്കാരനുഴിയുംനേരത്തിങ്കൽ
സോപാനം തന്നിൽനിന്നു നാമപുഷ്പങ്ങളെക്കൊ-
ണ്ടർച്ചനം ചെയ്യേണം നീ ദേവദേവൻെറ പാദേ.

'നാളത്തെ വ്രതം വിഘ്നം കൂടാതെ കഴിയണേ
നീലലോഹിതസേവ്യ, നീരദകളേബര !
ബാലഗോപാല ജഗന്നായക കാരുണ്യാബ്ധേ
കാലിണപണിയുന്നേൻ നമസ്തേ നമോസ്തുതേ,

ഇത്തരം പ്രാർത്ഥിച്ചുടൻ പൂജകൻ തന്നീടുന്ന
തീർത്ഥവും പ്രസാദവും സേവിച്ചും ധരിച്ചുംകൊ-
ണ്ടവിടംവിട്ടു നിജമന്ദിരേ വന്നു നിദ്ര
വരുവോളവും ജപിച്ചീടണം നാമങ്ങളെ.

അടുത്തദിനമേകാദശിക്കു ദിനമണി-
യുദിക്കുന്നതിന്നഞ്ചുനാഴിക മുമ്പേതന്നേ

കുളിച്ചു നല്ലഭസ്മം ധരിച്ചു ശുദ്ധനായി
കിഴക്കേ നടയൂടെയകത്തു കടക്കണം.

അവിടെ പ്രദക്ഷിണമായുന്ന സോപാനത്തിൻ–
വടക്കവരികല്ലിന്നരികേ നിന്നീടണം
തുറക്കും വാതൽ ശാന്തിക്കാരനമരുനേരം
നിനച്ചലക്ഷ്യം കാണാം നിർമ്മാല്ല്യം പാപഹാരം.

നിർമ്മാല്ല്യംകണ്ടുവന്ദിച്ചഭിഷേകവും കണ്ടു
നിർമ്മലമനസ്സനായ് ചെയ്യണം പ്രദക്ഷിണം
മുന്നേ ചെയ്തതുപോലെ ചെയ്തതീർത്തനന്തരം
ചെന്നൊരേടത്തിരുന്നു നാമങ്ങൾ ജപിക്കണം.

മാലകൾ കെട്ടിച്ചു നൽകീടണം ചാർത്തീടുവാൻ
തൈലമോ നെയ്യോ കൊടുത്തീടണം വിളക്കിനു
നൈവേദ്യം വേണമെങ്കിൽ പാലുമാത്രമേ വേണ്ടു
അന്യമായൊന്നുമേകാദശിക്കു ചെയ്തീടേണ്ടു.

സന്ധ്യയാകുംവരേയ്ക്കും നാമങ്ങൾ ജപിക്കണം
വന്ധ്യമാമാലസ്യമോ നിദ്രയോ കൂടീടാതേ
സന്ധ്യക്കുചെന്നു വന്ദിച്ചീടണം ദീപാരാധ്യം
ശാന്തി തന്നീടുമപ്പോൾ തീർത്ഥവും പ്രസാദവും.

അവിടെ നിന്നുതന്നെ തീർത്ഥത്തെ സേവിക്കണം
വടിവോടുടൻ പ്രസാദത്തെയും ധരിക്കണം
ഉടനെ സാഷ്ടാംഗമായ് നമസ്കാരവും ചെയ്തു
ഝടിതി മന്ദിരത്തിൻ തളത്തിൽ ചെന്നു ഭക്ത്യാ.

ഇഷ്ടമാം സുഖാസനം തന്നിലങ്ങിരുന്നിട്ടു
പുഷ്ടമോദേന ഭക്ത്യാനാമങ്ങൾ ജപിക്കണം
സ്പഷ്ടമായ്വിഷ്ണുരൂപം മനസ്സിൽ നില്ക്കുമെങ്കിൽ
ക്ലിഷ്ടതയൊന്നുമില്ല നിദ്രയും ദൂരെ മാറും.

മൂന്നുയാമങ്ങളേവം കഴിഞ്ഞൊരനന്തരം
മുന്നമാചരിച്ചതുപോലെ കോവിലിൽച്ചെന്നു
നിർമ്മാല്യം തൊഴുതുടൻ ബ്രാഹ്മണസദ്യക്കുള്ള
സാധനങ്ങളെയെല്ലാമവരെയേൽപ്പിക്കണം.

ബ്രാഹ്മണശ്രേഷ്ഠരവരതുകരം വേണ്ടവണ്ണം
സന്തനസ്സോടു പാകം ചെയ്തിട്ടങ്ങെല്ലാപേരും
ഉന്മേഷമോടു ഭുജിച്ചേററവും തൃപ്തരായാൽ
ബ്രാഹ്മണോച്ഛിഷ്ടം കൊണ്ടു പാരണ വീട്ടീടണം.

നിവേദ്യം ചെയ്ത പാൽപ്പായസവുമപ്പം വത്സൻ
ഇവയിൽ പാൽപ്പായസമെല്ലാക്കും വിളമ്പണം
ബ്രഹ്മചാരികരംക്കെല്ലാം വിലക്കിച്ചേകീടണം
അന്യന്മാക്കെല്ലാം മിതമായിട്ടും കൊടുക്കണം.

അപ്പങ്ങളേപ്പേരികരം പിന്നേപ്പേരി വത്സൻ
ഇപ്പദാത്ഥങ്ങളോരോപൊതിയായിട്ടു കെട്ടി
ബ്രഹ്മചാരികരം മുതലായവരെല്ലാപേക്ക–
മോരോരോ പൊതിക്കെട്ടു കൊടുത്തീടണമപ്പോരം.

ബ്രഹ്മചാരികരംക്കമാബ്രാഹ്മണരെല്ലാപേക്കും
നിന്നുടെ ശക്തിപോലെ ദക്ഷിണനല്കിപ്പിന്നെ
ചെന്നുടൻ സോപാനത്തിൽ തൊഴുകയ്യുമായ് നിന്നു
പന്നഗശയനനെ സ്തുതിച്ചു പ്രാത്ഥിക്കണം.

"സവ്വലോകൈകവന്ദ്യ സവ്വജ്ഞ സവ്വേശ്വര
സവ്വകാരണകാര്യകത്താവേ നമോസ്തുതേ
ബ്രഹ്മാണ്ഡപര്യന്തമാമഖിലജഗദ്രൂപം
ബ്രഹ്മവാദികരം വാദിക്കുന്നിതു ജഡമെന്നു.

നിർമ്മലഭക്തജനം ചൈതന്യാംശമാണെന്നു
നന്മയോടതു സമത്ഥിക്കുന്നു യുക്തികൊണ്ടു

ജഡമാകട്ടെയതുചൈതന്യമായിടട്ടെ
അടിയനതുകൊണ്ടു വൈഷമ്യമൊന്നുമില്ല.

സകലജഡാജഡവ്യവഹാരങ്ങളെല്ലാ-
മവിടുന്നൊഴിഞ്ഞൊന്നും കാണുന്നില്ലടിയനൊ
അതിനാലിവനതും പരമാനന്ദം തന്നെ
പരമാനന്ദമൂർത്തേ നമസ്തേ നമോസ്തുതേ.

അടിയനിതിൽ വല്ല പിഴയും വന്നിട്ടുണ്ടോ
പിഴ വന്നെങ്കിലതുമടിയനല്ലതാനും
സകലകർമ്മങ്ങൾക്കും കാരണകർത്തൃത്വങ്ങ-
ളവിടുന്നാകയാലെയടിയനുണ്ടോ കുറ്റം.

ഗുരു ചൊന്നതുപോലെയടിയൻ പ്രവർത്തിച്ചു
അതിലല്പവുമൊരു പിഴയും വന്നിട്ടില്ല
ഗുരുരൂപമായ്ത്തന്നതവിടുന്നായിരിക്കെ-
യതിലുമൊരു പിഴ ചൊല്ലുവാനില്ലയല്ലോ.

അടിയൻ ചെയ്തതെല്ലാം സഫലമായ്ത്തീടാ-
നവിടുന്നനുഗ്രഹിച്ചീടണം കൃപാംബുധെ
അടിയന്നല്ലാതൊന്നും ചൊല്ലുവാനില്ലേയിതിൽ
അഴലിലാക്കീടല്ലെയെന്നെയിന്നയ്യോ പോററി."

ഇങ്ങനെ പ്രാർത്ഥിച്ചുടൻ തിങ്ങിന ഭക്തിയോടെ
നിന്നുടെ ശക്തിപോലെ മംഗലമനസ്സനായ്
സ്വർണ്ണമോ രജതമോ നാണയങ്ങളോ നല്ല
വെണ്ണയേറിടും നല്ല മാലയോ പതക്കമോ.

ഇന്നതെന്നില്ല നിൻെറയിഷ്ടമുള്ളതു തിരു-
മുമ്പിലർപ്പിച്ചീടണം മംഗലമനസ്സോടെ
തന്നീടുമപ്പോൾ ശാന്തി തീർത്ഥവും പ്രസാദവും
പിന്നെ നിന്മന്ദിരത്തിൽച്ചെന്നു വിശ്രമിച്ചീടാം.

സ്ത്രീ തൈലം മധു മാംസം ക്ഷാരങ്ങൾ കടുകുള്ളി
ശയ്യോപധാനങ്ങളും മഞ്ചകം വാഹനങ്ങൾ
മിത്ഥ്യാലാപനങ്ങളും സഭ്യമല്ലാത്ത വാക്കും
ഡംഭാദിഭാവങ്ങളും വർജ്ജ്യമാം ദശമിക്കു.

ഏകാദശിയ്ക്കു ജീവക മാത്രമല്ലാഹാരവും
നിദ്രയും കൂടിയുപേക്ഷിയ്ക്കണം വ്രതക്കാരൻ
ദ്വാദശിക്കുപ്പു മുളകാദികൾ കൂട്ടായൊരു
നേരമേ ഭുജിക്കാവൂ മറെറല്ലാം വർജ്ജ്യം തന്നേ.

അന്നു രാത്രിയിൽത്തന്നെ ഞാനങ്ങു വന്നുനിന്നെ
കൊണ്ടുപോന്നീടാമതിൽ സംശയം തെല്ലുമില്ല
എന്നാലങ്ങനെ തന്നെ വേഗത്തിൽ പോയീടുക
നിന്നുടെ ദേഹമവർ ദഹിപ്പിച്ചീടും മുന്നെ.

അതിനു കണ്ണു രണ്ടുമടച്ചു തിരുനാമം
പതിനാവരു ജപിച്ചുടനേ ഉറക്കുക
അവിടെയെത്തുമപ്പോളവരെയെല്ലാം കാണാ–
മവിടെ നിൻെറ മനോരഥംപോൽ പ്രവർത്തിക്കാം."

ഇന്നിഞാനിവിടത്തിൽ നല്ലപ്പം മരിച്ചതു–
മമ്മയോടൊരുമിച്ചു സ്വർഗ്ഗത്തിൽ ഗമിച്ചതും
അമ്മയങ്ങിരിക്കവേ ഞാനിങ്ങാഗമിച്ചതും
കർമ്മബന്ധങ്ങളുടെ താരതമ്യങ്ങളത്രേ.

ഇന്നിഞാനൊന്നു കൂടെപ്പോയീടും ദേവലോകേ
അന്നെനിക്കവിടമെല്ലാടവും കാണായ്വരും
ഇന്ദ്രനെക്കണ്ടു വന്ദിച്ചീടുവാൻ തരംവരു–
മെന്നല്ലാ ശചീദേവി തന്നെയും വന്ദിച്ചീടും.

നന്ദനാരാമങ്ങളും കല്പകതരുക്കളും
സുന്ദരിമാരാം ദേവദാസികളാടുന്നതും

ധവളഗജത്തേയും കപിലസുരഭിയെ
ദേവസംഘങ്ങളേയും കണ്ടുകണ്ടാനന്ദിക്കും."

ഇപ്രകാരങ്ങളാശാൻ പറഞ്ഞ വാർത്തകേട്ടി-
ട്ടുറ്റപ്രമോദത്താലവരത്ഭുതവശരായി
ക്ഷിപ്രമങ്ങെല്ലാപേരും പട്ടടതന്നിൽച്ചെന്നു
സ്വല്പനേരം കൊണ്ടവർ പ്രേതത്തെ ദഹിപ്പിച്ചു.

ചുട്ടതിൻ്റപ്പോഴുത്തന്നെ ചട്ടമ്പിയോടിച്ചെന്നു
കട്ടയിൽ വെയ്ക്കുംമുമ്പേ പ്രേതത്തിൽ നിന്നെടുത്ത
പട്ടുകീററിനെ കോമ്പാഞ്ഞരയിൽ മുണ്ടിൻമീതെ
കെട്ടീട്ടു നീക്കടത്തെച്ചുമന്നുംകൊണ്ടു വന്നു.

ചിതതൻകാല്ക്കൽ നിന്നു വലതുവശത്തൂടെ
തലയ്ക്കലെത്തിയപ്പോളൊരുത്തൻ കഠാരത്താൽ
മുനകൊണ്ടക്കുംഭത്തിൻ നടുവിലൊന്നു കത്തി
കുത്തിയ കുത്തിലൂടെ നീററൊലിയേററംകൊണ്ടു.

സാവധാനത്തിൽ വന്നു കാല്ക്കലെത്തിയനേരം
തലയ്ക്കൽ ചെയ്തപോലെ കുത്തിനാനവിടേയും
രണ്ടുപൊത്തിലും കൂടെ നീരൊലിപ്പിച്ചുംകൊണ്ടു
രണ്ടുരുപ്രദക്ഷിണം പിന്നെയും ചെയ്തുമെല്ലെ.

ഒടുക്കം കാല്ക്കൽവന്നു വടക്കുനോക്കി നിന്നു
നടുക്കമൊട്ടുമൊരു വിളിയോടൊരുമിച്ചു
കുടത്തെത്തിട്ടുക്കെന്നു പുറകോട്ടിട്ടീടിനാൻ
തടസ്സമില്ലാതതു ചിതയിൽ വീണുടഞ്ഞു.

നീക്കടമുടയ്ക്കുന്ന കർമ്മമാണിതു പുരാ
നീക്കമില്ലാതെ നടത്തീടുന്നീ ദിക്കുകളിൽ
നീക്കടമുടയ്ക്കാനും കൊള്ളി വെച്ചീടുവാനും
ശ്രാദ്ധകർമ്മങ്ങൾക്കുമീ മക്കളിൽ മൂമ്പൻ വേണം.

അക്കർമ്മം തീർത്തിട്ടവരെല്ലാരും വീട്ടിലെത്തി
മുററത്തു തെക്കുവടക്കായ് രണ്ടു കോടാലികൾ
തെററുമാററായിട്ടിട്ടിട്ടതിനെ വലം വെച്ചു
നീക്കടമുടച്ചപ്പോൾ വിളിച്ച വിളി പോലെ.

വിളിച്ചു നമസ്കരിച്ചകലെ മാറിയപ്പോൾ
കരയ്ക്കു പ്രധാനിയും കൂട്ടരുമൊരുമിച്ചു
പ്രേതദാഹകന്മാരാം ശ്മശ്രുകൃന്തനന്മാർക്കും
തണ്ടാന്മാരാശാരിമാർ ശീതിയന്മാർക്കുമെല്ലാം.

പ്രേതത്തിന്മീതെയിട്ട കച്ചകളെടുത്തതു
വീതിച്ചങ്ങെല്ലാപേർക്കും വേതനത്തോടു നൽകി
കച്ചകളോടും കൂടിബ്ബന്ധുക്കൾ കൊണ്ടുവന്ന
വെററില പുകയിലയതിലേതാനും കൊണ്ടു.

കരക്കാരെല്ലാപേരുമാശാനും മററുള്ളോരും
മുറുക്കി ഹിതമായിട്ടിരുന്നിട്ടതിൽ പിന്നെ
ആശാനെപ്പുരസ്കരിച്ചെല്ലാരും പുറപ്പെട്ടു
മന്ദിരങ്ങളിൽ ചെന്നു തറയിൽക്കിടന്നവർ.

അടുത്തദിനം ബലി തുടങ്ങിക്കുവാനായി
കരക്കാരരും വന്നു ശീതിയനംബിഷ്ഠനും
തണ്ടാനും കൂടിവന്നു പുരയും കെട്ടിയുടൻ
ബലിയും തുടങ്ങിച്ചു പോയവരെല്ലാവരും.

മരിച്ചദിനംമുതൽ നാലാമത്തേദിനത്തിൽ
അസ്ഥിസഞ്ചയനമാം കർമ്മത്തെ നടത്തുവാൻ
ആസ്ഥയോടെല്ലാവരും വന്നുചേർന്നവിടത്തിൽ
അതിനായുള്ള ചടങ്ങോരോന്നായ്ത്തുടങ്ങിനാർ.

കടുത്ത ചൂടുമാററാൻ കുടത്തിൽ വെള്ളം കോരി-
യൊഴിച്ചു ചൂടുമാററി; ചിതയിൽനിന്നും വെന്തു

വെളുത്തോരസ്ഥികളെ പച്ചപ്പാളപ്പാത്രത്തിൽ
അടുക്കിവെച്ചു പിന്നെ പാൽകൊണ്ടു കഴുകീട്ടു.

പച്ചമൺകുടം തന്നിലിട്ടു മാരാരെടുത്തു
മുററത്തുകൊണ്ടുവെച്ചു മാറിനിന്നകലത്തിൽ
ബന്ധുക്കളെല്ലാം യഥാശക്തി കാണിക്കയിട്ടു
ബന്ധുവിന്നസ്ഥി നമസ്കരിച്ചു വഴിപോലെ.

നാണയങ്ങളെ മാരാനെടുത്തുംകൊണ്ടു കുടം
പേണിവായ്ക്കെട്ടിയൊരു പനസച്ചുവടതിൽ
ഊനമെന്നിയെ കുഴിച്ചതിനെ സ്ഥാപിച്ചുടൻ
വെച്ചൊരുക്കുകളൊരു ചാക്കിലും കെട്ടിവെച്ചു.

ബലികർമ്മങ്ങളെല്ലാം നടത്തിയതിൽ പിന്നെ
പതിനാററടിയന്ത്രമതിനും വന്നുറിക്കും
സദ്യവട്ടങ്ങൾക്കുള്ള ചാത്തൊന്നു കരനാഥൻ
സദ്യോ നൽകിനാൻ ഗൃഹനാഥൻെറ കരം തന്നിൽ.

ഭാവിയിൽ നടക്കേണ്ടും കാര്യങ്ങളെല്ലാമവ-
രാവതുപോലെ തമ്മിലാലോചിച്ചുറപ്പിച്ചു
പോവതിന്നായിട്ടൊന്നു മുറുക്കിയതിൽപ്പിന്നെ
സാവധാനത്തിൽ നടന്നെത്തിനാർ ഗൃഹങ്ങളിൽ.

ചട്ടമ്പിയുടെ കൂട്ടുകാരായ കുഴിത്തുറെ
രജിസ്റ്റർ കച്ചേരിയിലാധാരമെഴുത്തുകാർ
അന്യന്മാരായിട്ടുഞ്ചാറിഷ്ടന്മാരുമായുന്നു
പോവതിന്നായി യാത്രചോദിച്ചോരനന്തരം.

ചട്ടമ്പിയവരോടു പറഞ്ഞാനിപ്രകാരം:—
"പെട്ടെന്നു നിങ്ങൾക്കു ഞാനയച്ച ചാവോലകൾ
നഷ്ടമായതു ദൈവചേഷ്ടിതമാകയാലേ
കുററമില്ലതിലാക്കമാകയാലിനി നിങ്ങൾ.

പതിനാറിനു തലേദിവസം വയ്യീട്ടേഴു
മണിക്കു നിങ്ങളെല്ലാമിവിടെയെത്തീടണം
അതിനുമുമ്പിൽ കൂട്ടീട്ടയയ്ക്കാമെഴുത്തുകൾ
സമയം തെററീടാതെ കണിശമായ്വരേണം."

"ഇപ്പറഞ്ഞതിനങ്ങേപ്പുറത്തൊരെഴുത്തുണ്ടോ
ഇപ്പറഞ്ഞതുമതി ഞങ്ങളെല്ലാരും വരും
ചൊല്പടിക്കല്ലേ ഞങ്ങൾ നില്ക്കുന്നതിതു വരെ
സ്വല്പമെന്നാലുമതു ലംഘിക്കയില്ല ഞങ്ങൾ."

ഇത്തരം പറഞ്ഞവർ യാത്രയും പുറപ്പെട്ടു
സത്വരമെല്ലാപേരും പോയ്ക്കഴിഞ്ഞൊരു ശേഷം
സംഗതിയൊക്കെ ഗ്രഹിച്ചാശാനുമതു നേരം
തിങ്ങിന വാത്സല്യത്താൽ ചോദിച്ചു ശിഷ്യനോടു.

"പണങ്ങളുണ്ടോ നിൻെറ കൈവശമിതിനെല്ലാം
പണമില്ലെങ്കിൽപ്പറഞ്ഞീടുക മടിക്കേണ്ട
ഗുണങ്ങളേറെയുള്ള ശിഷ്യനല്ലയോ മമ
പണമില്ലാതെ ബുദ്ധിമുട്ടേണ്ട ഞാനുള്ളപ്പോൾ."

അതുകേട്ടടൻ ശിഷ്യൻ ഗുരുവോടറിയിച്ചു
"മതിയിലതുകളെക്കരുതി വെച്ചീടേണ്ട
സമയമാകുന്നേരം സാധിക്കുമതൊക്കെയും
പരമഗുരുവിൻെറ കല്പനയാണിതേവം."

"അങ്ങിനെയാണെങ്കിൽ ഞാനിറങ്ങീടട്ടെയിപ്പോൾ
തുംഗനാം ഗുരുവിൻെറ വാക്കുകൾ സിദ്ധം തന്നെ
മംഗലാത്മാവായീടുമഗ്ഗുരുപാദങ്ങളിൽ
വന്ദിച്ചീടുവാനൊരു സംഗതി വന്നീടുമോ?"

എന്നിവ പറഞ്ഞുംകൊണ്ടിറങ്ങിയാശാനപ്പോൾ
കുഞ്ഞമ്പിള്ളയുമനുയാത്രയായിട്ടു ചെന്നു

ഒട്ടുദൂരമായപ്പോഠം ഗുരുവിന്നാജ്ഞയാലേ
തുഷ്ടനായ് ഗൃഹത്തിൽ വന്നിരുന്ന സമയത്തു

അജ്ഞാതനായുള്ളൊരു മാന്യനാകിയ പുമാൻ
മുററത്തു വന്നുനിന്നു ഭൃത്യനോടൊരുമിച്ചു.
ചട്ടമ്പി കണ്ടു പാദ്യാദ്യുപചാരങ്ങഠം ചെയ്തു
സൽക്കരിച്ചിരുത്തിനാനപ്പുരുഷനെ മോദാൽ.

കുശലം വിചാരിച്ചു കുഞ്ഞമ്പിള്ളയുമപ്പോഠം
കുശലം തന്നെയെന്നു പറഞ്ഞാനദ്ദേഹവും.
"ചെറുതു കാര്യമുണ്ടിന്നിവിടെ വരുവാനു-
മതിനെപ്പറഞ്ഞീടാം വിശദമായിത്തന്നെ.

പാൽക്കുളങ്ങരദേശത്താണെൻെറ ഗൃഹമതിൽ
പാക്കുന്നു ഞാനുമെൻെറ പത്നിയുമൊരുമിച്ചു
ഞങ്ങഠംക്കു രണ്ടുപേക്കും കൂടിയുണ്ടൊരു മകഠം
ഞങ്ങടെ വാത്സല്യത്തിൻ നിധിയാണവളോത്താൽ.

അങ്ങിനെവാഴുന്ന നാളെങ്ങോ നിന്നൊരു രക്ഷ-
സ്സെന്നുടെ മകളോടു കൂടിനാനെന്നേ വേണ്ടൂ
അന്നുതൊട്ടഹന്നിശം മന്ത്രോപാസികളുടെ
കോമരമായിത്തീന്നു ഞങ്ങളങ്ങിരുവരും.

പട്ടത്താനത്തുനായർ തുടങ്ങി മാന്ത്രികന്മാർ
കാട്ടുമാടസ്സു വരെയുള്ളവരെല്ലാവരും
പഠിച്ചപണിയെല്ലാം പയററി നോക്കിയിട്ടും
ഫലിച്ചില്ലല്പംപോലും കമ്മദോഷത്താലഹോ.

ഒടുവിലൊരു ബോഡിൽ പരസ്യംചെയ്തു ഞാനും
കൊടിയ രക്ഷസ്സിനെ മാററുന്ന മാന്ത്രികനു
ഉടനേ കൊടുക്കാം ഞാനഞ്ഞൂറു രൂപായെന്നു
എഴുതി നട തന്നിൽ സ്ഥാപിച്ചാനപ്പോഠംത്തന്നേ.

കടുത്ത രക്ഷസ്സിനോടെതിർത്തു ജയം നേടാൻ
പടുത്വം പോരാഞ്ഞൊരുമടുക്കുന്നതുമില്ല;
ശിരസ്സിൽ വിധിച്ചതു മാററുമോ ബ്രഹ്മദേവൻ
നിനച്ചീവണ്ണം താപാലിരുന്നഞ്ചാറു മാസം.

ഇരുന്ന ഞങ്ങളേവം പിന്നെയുമൊരു മാസം
കഴിഞ്ഞിട്ടാരുമിങ്ങു വരുന്നില്ലയ്യോ പാപം
കരുന്നു വാടിക്കരിയുന്നതു പോലേ മന–
ക്കരുന്നു വാടിക്കരിഞ്ഞങ്ങനെയിരിക്കുമ്പോൾ.

കടുക്കെന്നൊരു ദിവ്യൻ യോഗിയോ സന്യാസിയോ
പടിക്കൽനില്ക്കും ബോധ്യം നോക്കിയോ നോക്കാതെയോ
അകത്തുമുററത്തു വന്നദ്ദേഹം നിന്നനേര–
മകത്തുനിന്നു ഞാനും കണ്ടുടനോടിച്ചെന്നു.

പാദത്തിൽ വീണു നമസ്കരിച്ചു ഭക്തിയോടെ
പാദങ്ങൾ രണ്ടും നന്നായ്ക്കഴുകിത്തുടച്ചുടൻ
ഇരിപ്പാനൊരു പീഠം തന്നിലങ്ങിരുത്തീട്ടു
അടുത്തുനിന്നു ഞാനുമഞ്ജലിബന്ധത്തോടും.

വൃദ്ധാക്കതേജസ്സിനെ വെന്നീടും പ്രഭയോടും
മദ്ധ്യത്തിലെത്തീടുന്ന നരച്ച താടിയോടും
സിദ്ധലക്ഷണതേജസ്സേറിടും മിഴിയോടും
ബദ്ധമാം ജടയോടും വേണുദണ്ഡോടും കൂടി.

തേജസ്വിയാമിദ്ദേഹമാരാണെന്നറിഞ്ഞിട്ടു
പൂജിപ്പാനരുതാതേ വിഷമിച്ചീടുംനേരം
അദ്ദേഹമെൻെറ ഗൃഹാന്തർഭാഗേ നോക്കിയെന്തോ
ഉദ്ദേശത്തോടുകൂടിയുച്ചത്തിലൊന്നു മൂളി.

അന്നേരമെൻെറ മകൾ തുള്ളിക്കൊണ്ടോടി വന്നു
നിർമ്മലപാദങ്ങളിൽ കേണുവീണപേക്ഷിച്ചു

അയ്യയ്യോ ഭഗവാനേ അടിയൻ പിഴച്ചുപോ–
യതിനു കോപിക്കരുതഗതി ദാസനിവൻ.

അവിടുന്നാജ്ഞാപിക്കുംപോലിവൻ നടന്നീടു–
മതിനുവികല്പമില്ലല്പവും ദയാനിധേ
ഭഗവൻ പ്രസീദ മേ ഭഗവൻ പ്രസീദ മേ
ഭഗവൽപ്പാദപത്മം ശരണം നമോസ്തുതേ.

ഇതിനുത്തരമായി സിദ്ധദേവനുമപ്പോഴ്
ഹോ ഹോ, യെന്നൊരു ശബ്ദം ഗംഭീരമായ്മുഴക്കി
അന്നേരം രക്ഷസ്സതു കേട്ടുപേടിച്ചു വിറ–
ച്ചുപ്പദം വണങ്ങീട്ടു പറന്നു മറഞ്ഞുപോയ്.

അപ്പോഴെന്നുടെ മകളാനന്ദസമന്വിതം
തൃപ്പദം നമസ്കരിച്ചെന്നോടിങ്ങനെ ചൊല്ലി:–
"അച്ഛാ, ഞാനിപ്പോഴ് നല്ല സ്വാസ്ഥ്യയായ് ഭവിച്ചിതു
ദുഷ്ടനാം രക്ഷസ്സതാ പേടിച്ചു പറന്നേപോയ്.

കാട്ടുമാടസ്സിനേയുമടിമുററത്തിനേയും
കൂട്ടാക്കാതിരുന്നോരോ കൊഞ്ഞനം കാട്ടിയൊരു
ദുഷ്ടതയേറീടുന്ന ഘോരനാം രക്ഷസ്സിനു
ശ്രേഷ്ഠനാം സ്വാമിയുടെ രുഷ്ടമാം മൂളൽ കേട്ടു.

ധൌഷ്ട്യവുമൌദ്ധത്യവും ക്രൌര്യവും ശൌര്യവുംപോയ്
കഷ്ടമായ്പ്പുഴുത്തൊരു പട്ടി പോലായിത്തീർന്നു
വട്ടത്തിൽക്കറങ്ങിയുമാലില പോലെവിറ–
ച്ചുച്ചത്തിൽ നിലവിളിച്ചേററവും കരഞ്ഞവൻ.

ആധിയിൽ മുങ്ങിമുങ്ങിക്കേണുകേണപേക്ഷിച്ചു
ഹോ....യെന്ന ശബ്ദം കേട്ടു പേടിച്ചുവിറച്ചു പോയ്
സ്വാമി കോപിക്കും മുമ്പേ പോകണമിവിടുന്നു
സ്വാമിക്കു കോപം വന്നാലാരേയും ഭസ്മമാക്കും.

ഇങ്ങനെപറഞ്ഞുംകൊണ്ടാണവൻ പറന്നതു
ഞാനതു ചെവിക്കൊണ്ടു പറക്കുന്നതും കണ്ടു
ഇന്നിമേലൊരുവരെപ്പോലും തീണ്ടുകയില്ല
നന്നായിട്ടൊരു പാഠം പഠിച്ചുകഴിഞ്ഞവൻ.

ഈശ്വരതുല്യനായൊരദ്ദേഹമാരാണെന്നും
എങ്ങിനെപൂജിക്കേണ്ടുവെന്നതുമറിവില്ല
ആയതു ഗ്രഹിപ്പിക്കാൻ നമുക്കിന്നാരുമില്ല
അതിനെയദ്ദേഹത്തോടറിയിച്ചറിയണം.

അതുകേട്ടുടൻ ഞാനും തൃപ്പാദങ്ങളെക്കുപ്പി–
യമിതഭക്തിയോടും വിനയത്തോടും കൂടി
ആഹാരം തിരുമേനിയ്ക്കെന്താണാവശ്യമെന്നും
അടിയങ്ങളോടാജ്ഞാപിക്കണം പൂജിക്കുവാൻ.

ആശയുണ്ടടിയങ്ങൾക്കായതു ചെയ്തീടുവാൻ
പേശലഗുണനിധേ, സാദ്ധ്യമാക്കിത്തരേണം
'ആഹാരമൊന്നുമീങ്ങു വർജ്യമില്ലറിഞ്ഞാലും
ആഹാരമെല്ലാം നമുക്കാചാരമെന്നേയുള്ളു'

ഉടനെ പലകയുമിലയുമിറയത്തി–
ട്ടിലയിൽ വിഭവങ്ങളൊക്കെയും വിളമ്പിനേൻ
സ്വാമിയെക്കൊണ്ടുചെന്നു പലകമേലിരുത്തി–
യോദനം വിളമ്പിനേനെത്രയും ഭക്തിയോടേ.

ഉപദംശവും ചോറും ഭേദമെന്നിയേ കൈയിൽ
നിറയെ വാരിവാരി ഭുജിച്ചീടുന്നു സ്വാമി
മുമ്പിൽ വന്നവകളെ ഭുജിച്ചുതീരുംനേരം
പിന്നെയുമതുകളെ കൊണ്ടുവന്നു വിളമ്പീടും.

അവകൾ തീർന്നശേഷമവിടെയുള്ളതെല്ലാ–
മുടനേ കൊണ്ടുവന്നു വിളമ്പി മുഴുവനും

അതുകണ്ടപ്പോളൊന്നു ചിരിച്ചു മന്ദമായി–
ട്ടവകളെല്ലാം ഭുജിച്ചെഴീച്ചു സ്വാമിയപ്പോൾ.

കൈകഴുകിയുമില്ല വാ കുലുപ്പിയുമില്ല
കൈകളെ തമ്മിൽച്ചേർത്തു തിരുമ്മിയതേയുള്ളൂ
നിത്യമുക്തന്മാരുടെ വൃത്തികൾ കണ്ടാലതു
ചർച്ച ചെയ്യാമോ ഞങ്ങൾ പാമരന്മാരല്ലയോ ?

കടുത്ത രക്ഷസ്സിനെയൊഴിക്കുന്നവർക്കപ്പോൾ
കൊടുപ്പാൻ വെച്ചിരുന്ന കിഴിയെയെടുത്തു ഞാൻ
അടുത്തു പീഠത്തിന്മേലിരിക്കും സ്വാമിയുടെ
പാദത്തിൽ വെച്ചു ഭക്ത്യാ നമസ്കാരവും ചെയ്തു.

അഞ്ജലിബദ്ധനായിട്ടവിടെ നിന്നനേരം
മഞ്ജുളതരമേവം മൊഴിഞ്ഞു സ്വാമിയപ്പോൾ;
"എന്തൊരു കിഴിയാണിതിവിടെ വെച്ചീടുവാ–
നെന്തൊരുദ്ദേശമെന്നു പറക പരമാർത്ഥം."

"രക്ഷസ്സിന്നുപദ്രവം മാററീടുന്നവർക്കപ്പോൾ
തൽക്ഷണം കൊടുക്കണമെന്നുള്ള സംകല്പത്താൽ
സൂക്ഷിച്ചു ഭദ്രമായി വെച്ചിരുന്നതാണിതു
രക്ഷസ്സു മാററിയതും നിന്തിരുവടിയല്ലോ.

അക്ഷയഗുണനിധേ നിസ്തുലകൃപാനിധേ
അതിനാലിക്കിഴിയെ സ്വാമി കയ്ക്കൊള്ളേണമേ
രക്ഷരക്ഷമാം പ്രഭോ ദാസനാമടിയന്റെ
പക്ഷമാം സംകല്പത്തെസ്സാധുവാക്കീടേണമേ."

"കേട്ടുകൊള്ളുകയെംകിൽ പേട്ടയിലാശാനുടെ
പള്ളിയിലൊട്ടുകാലം ചട്ടമ്പിയായിരുന്ന
കൊല്ലൂരിൽ കുഞ്ഞന്പിള്ളയെന്നൊരുവന്റെ കയ്യിൽ
ഇന്നിതുനൽകീടേണമസ്തമിച്ചീടും മുമ്പേ"

എന്നരുൾചെയ്തു സ്വാമി പുറത്തെയ്ക്കെഴുന്നെള്ളി
പിന്നാലെ ഞാനുമനുയാത്രയായ്ക്കൂടെപ്പോയി
ചെന്നുടൻ പടിവാതിലിറങ്ങുന്നതു കണ്ടു
പിന്നെയദ്ദേഹത്തിനെയാരും കണ്ടവരില്ല.

ആരാണീ ദിവ്യനെന്നും നിങ്ങൾ തങ്ങളിൽ ബന്ധം
എങ്ങിനെയെന്നുമറിയേണമെന്നാശയുണ്ടു.
അതിനുപാത്രമെങ്കിൽ കേട്ടിടാമല്ലോ പക്ഷേ
പാത്രമല്ലെങ്കിൽ ക്ഷമിച്ചീടണം കൃപയാലേ."

"ഗുരുശിഷ്യന്മാരാണു ഞങ്ങളെന്നറിഞ്ഞാലും
ഗുരുവിൻ മാഹാത്മ്യങ്ങൾ പറഞ്ഞാലൊടുങ്ങുമോ
എങ്കിലും ശിഷ്യനായ ഞാനറിഞ്ഞിടത്തോളം
ശങ്ക തീരുവാനൊട്ടു ചുരുക്കിപ്പറഞ്ഞീടാം.

ഈശ്വരപദത്തിനുമപ്പുറം വിളങ്ങുന്ന
ശാശ്വതബ്രഹ്മപദം പ്രാപിച്ച ഗുരുവിതു;
ശങ്കരമുഖ്യന്മാരാം ദേവാധിനാഥന്മാരും
ശങ്കിച്ചു ബഹുമാനിച്ചീടുന്ന ഗുരുവിതു.

ബദരിതന്നിൽനിന്നു ദേവന്മാർ നമിച്ചതും
വിശദചൈതന്യനാം കാശീവിശ്വനാഥനും
പരിചോടെൻറ ഗുരുവരനെക്കണ്ടനേരം
ഉപചാരങ്ങളവർ തമ്മിലാചരിച്ചതും.

ബദരിതന്നിൽനിന്നു നാലുനാഴികകൊണ്ടു
ഇവിടെയെത്തിയതുമത്ഭുതാവഹമല്ലേ?
ദേവദേവനാമീശൻ പാർവതീദേവിയോടും
ഗുരുവിനോടും കൂടിയൊരിക്കൽക്കണ്ടു ഞാനും.

ബ്രഹ്മാണ്ഡം മുഴുവനുമൊരിക്കൽക്കാണിച്ചെന്നെ
അമ്മയ്ക്കു കൃഷ്ണൻ മുന്നംകാട്ടിയപോലെ തന്നെ;

ബ്രഹ്മസമ്മിതനായ ഗുരുവിൻമാഹാത്മ്യങ്ങ-
ളിമ്മഹിതന്നിലുള്ളോരെങ്ങനെയറിയുന്നു.

പ്രവൃത്തിനിരതനും പ്രവൃത്തിവിഹീനനു-
മൊരുത്തനായിട്ടേവമിരിക്കുന്നുണ്ടോ ലോകേ
രൂപിയുമരൂപിയും രണ്ടുമദ്ദേഹം തന്നെ
കേവലസ്വയംജ്യോതിഃബ്രഹ്മമെന്നതുപോലെ.

ഇരിക്കുന്നതുമില്ല ചരിക്കുന്നതുമില്ല
ചിലപ്പോഴാം ചിലേടത്തു ചിലർക്കു കാണാം പക്ഷെ
പുണ്യപാപങ്ങളില്ല ഭക്ഷ്യഭോജ്യങ്ങളില്ല
കിട്ടിയാൽ കിട്ടുന്നിടത്തോളവും ഭുജിച്ചീടും.

ഇന്നതേ ഭുജിക്കാവൂയിന്നതു ഭുജിക്കയി-
ല്ലിന്നതേ ചെയ്തീടാവൂയിന്നതുചെയ്കയില്ല
ഒന്നിലും വകഭേദമില്ലൊരു വ്യവസ്ഥയും
ഒന്നിലുമൊരുസക്തി തെല്ലുപോലുമേയില്ല.

ഇങ്ങനെയിരിക്കുന്ന ഗുരുവിൻമഹത്വങ്ങ-
ളെങ്ങനെ പറയുന്നു നാവെനിക്കൊന്നേയുള്ളു
മംഗലശീലൻ ശിഷ്യവത്സലൻ ദയാനിധി
മന്മനോരംഗേ വിളങ്ങീടുന്നു സദാകാലം.

ഇതു മാഹാത്മ്യമേറുമതിഥികളെയാർക്കും
കിട്ടുകയില്ലയെങ്ങും ഭാഗ്യവാനല്ലോ ഭവാൻ
വെച്ചചോറെല്ലാമെടുത്തതിഥിക്കേകിയല്ലോ-
യിച്ഛയാ സകൃൽപ്രസ്ഥൻ പണ്ടു ചെയ്തതുപോലെ.

യോഗ്യനാമതിഥിയെപ്പൂജിപ്പാനുള്ള യോഗം
ഭാഗ്യകാലത്തല്ലാതെ സംഭവിക്കുന്നതല്ല
ആകയാലിതുമുതൽ ഭാഗ്യകാലമാണെന്നു
ഭാവിയിലനുഭവംകൊണ്ടറിഞ്ഞീടാമല്ലോ".

ഗുരുവിൻമാഹാത്മ്യങ്ങളമിതാനന്ദം കേട്ടു
മനസ്സിൽ മനം ലയിച്ചങ്ങനെയിരുന്നുപോയ്
മനസാ വാചാ പുനഃകർമ്മണാ ചെയ്തുപോയ
ദുരിതപടലങ്ങൾ മാറിപ്പോയതുനേരം

"പാപങ്ങളശേഷവുമെന്നെ വിട്ടോടിപ്പോയി
പാവനമായ ഗുരുമാഹാത്മ്യം കേൾക്കമൂലം
പാവനമായൊരുപദേശത്തെത്തന്നീടണം
പാപങ്ങളിനിമേലിൽ തീണ്ടാതെയിരിക്കുവാൻ.

മോക്ഷം പ്രാപിച്ചീടുവാൻ നല്ലതു സന്യാസമോ
യോഗമോയതെന്നാലുമെന്നുടെ പ്രാപ്തിപോലെ
അനുഷ്ഠിച്ചീടുവാനായൊരു മാർഗ്ഗത്തെയിന്നു
എനിക്കു പറഞ്ഞു തന്നീടണം കൃപാനിധേ.

എന്നുടെ പൂർവ്വപുണ്യംകൊണ്ടു ഞാനിങ്ങുവന്നു
അങ്ങയെക്കണ്ടതെന്റെ ഭാഗ്യമാണെന്നാകിലും
അതിനു ഹേതുക്കളായ് നിന്നതു രക്ഷസ്സുമാ
പരമസിദ്ധനായ സ്വാമിയും തന്നേ ദൃഢം.

വല്ലാത്തദുഃഖമെല്ലാം വന്നു ബാധിക്കുന്നതു
നല്ലതുവരാനുള്ള നാന്ദിയാണെന്നവാക്യം
മുന്നമേയുള്ളതിപ്പോൾ നിഷ്ഫലമല്ലെന്നതു
ഇന്നിതു നമുക്കനുഭൂതമായ്വന്നുവല്ലോ.

വരത്തിൻനേട്ടമെന്നും കർമ്മമുക്തികളെന്നും
പണ്ടാരോ പറഞ്ഞു ഞാൻ കേട്ടിട്ടുള്ളതല്ലാതെ
അതിന്റെ രീതികളും ചെയ്വനകളുമൊന്നു-
മറിഞ്ഞുകൂടാതുള്ള മൂഢനാണഹം വിഭോ.

മൂഢത്വമെല്ലാം നീങ്ങി മോക്ഷത്തെ ലഭിക്കുവാ-
നാശയുണ്ടെനിക്കിപ്പോളായതു സാധിക്കുവാൻ

താവകകാരുണ്യമല്ലാതെ മറെറാന്നുമല്ല
കാലിണപണിഞ്ഞപേക്ഷിക്കുന്നു ദയാനിധേ."

അതുകേട്ടുടൻ കുഞ്ഞൻചട്ടമ്പി ചൊല്ലീടിനാൻ
"മതിയിലാഗ്രഹങ്ങളിങ്ങനെ തോന്നീടേണ്ട
ശ്രുതിശാസിതങ്ങളാമാശ്രമം നാലുള്ളതിൽ
നാലാമത്തേതാണല്ലോ മോക്ഷം നൽകീടുന്നതു.

ദ്വിതീയത്തിലാണിപ്പോഠം നിങ്ങഠം വത്തിക്കുന്നതു
അതിനെ വഴിപോലെ പരിപാലിച്ചീടണം
ഇതിനുമേലേ നിൽക്കുമാശ്രമങ്ങളിൽ പോവാ-
നിതു പൂത്തിയായെംകിൽ മാത്രമേ സാദ്ധ്യമാവൂ.

മററുള്ളാശ്രമങ്ങഠംക്കു താങ്ങായിനിന്നീടുന്നു;
മുററുമീയാശ്രമമാണേററവും പ്രധാനവും;
ഒന്നാമത്തേതിൽനിന്നും നാലാമത്തേതിൽപ്പോകാം
രണ്ടാമത്തേതിൽനിന്നും നാലിലേയ്ക്കാകയില്ല.

ഗൃഹസ്ഥാശ്രമം പൂത്തീകരിച്ചാലടുത്തുള്ള
വാനപ്രസ്ഥാശ്രമത്തിൽ ചിരംനാളിരിക്കണം
അവിടെനിന്നുവേണം കമ്മകാരണങ്ങളാ-
മിന്ദ്രിയങ്ങളെജ്ജയിച്ചീടുവാൻ നോക്കേണ്ടതും."

"അങ്ങിനെയെംകിൽ ഗൃഹസ്ഥാശ്രമധമ്മങ്ങളെ
ഇന്നെനിക്കുപദേശിച്ചരുളീടണം ഭവാൻ
പറഞ്ഞാലതുപോലെയനുഷ്ഠിച്ചീടാമഹം
നിറഞ്ഞമോദത്തോടേ പറഞ്ഞു തന്നീടണം."

"എംകിലോ കേട്ടുകൊഠംക പറയാമുള്ളവണ്ണം
പംകജാസനൻ പുരാ വേദത്തിൽ വിധിച്ചതു
ശംകയില്ലതുമതുവിധി പോലനുഷ്ഠിച്ചാൽ
പംകങ്ങളൊഴിഞ്ഞുപോം സൽഗതി ലഭിച്ചീടും.

കുടുംബം രക്ഷിക്കണമാതിത്ഥ്യം ചെയ്തീടണം
അറിഞ്ഞു പാത്രങ്ങളിൽ ദാനങ്ങൾ ചെയ്തീടണം
ധർമ്മാനുകൂലമായിട്ടർത്ഥമാർജ്ജിച്ചീടണം
കന്മഷതരങ്ങളാം കർമ്മങ്ങൾ വർജ്ജിക്കണം.

വാക്പാരുഷ്യംകൊണ്ടോ കർമ്മകാഠിന്യം കൊണ്ടോ
ചേർക്കരുതൊരുനാളും സങ്കടമൊരുത്തർക്കും
സമ്മോഹം വൃഥാ വരുത്തീടരുതൊരുത്തർക്കും
സമ്മതം ജനങ്ങൾക്കു സർവ്വദാ ഭവിക്കണം.

അന്നവസ്ത്രാദികൊടുത്തീടണം ദരിദ്രർക്കു
അന്യസ്ത്രീകളിൽ ചിത്തം ചെല്ലരുതൊരിക്കലും
ദേവന്മാരേയും പിതൃക്കളേയും പൂജിക്കണം
ദേവദേവൻകൽ സർവ്വകർമ്മവുമർപ്പിക്കണം.

ഉത്തമന്മാരെ സ്നേഹിച്ചീടണം സദാകാലം
മദ്ധ്യമന്മാരെക്കാര്യമുണ്ടെങ്കിൽ സേവിക്കണം
അധമന്മാരോടടുത്തീടരുതൊരിക്കലും
അവരെയെന്നാലൊട്ടും നിന്ദയും ചെയ്തീടേണ്ട.

ആരിലും ശത്രുത്വമുണ്ടാകാതെയിരിക്കണം
ആരിലുമല്ലമുളച്ചീടാതെ സൂക്ഷിക്കണം
നേർവഴിയറിഞ്ഞതിൽക്കൂടിസഞ്ചരിക്കണം
നേരുകേടുള്ളവരെയകലെ നിറുത്തണം.

ഗുരുക്കന്മാരിൽ ഭക്തി കുറയാതിരിക്കണം
തരക്കേടുള്ളവരോടടുത്തീടരുതൊട്ടും
കരുത്തുണ്ടെന്നാകിലോ വെളിയിൽ കാട്ടീടരു-
തതിനെക്കാട്ടുന്നതുമൗചിത്യത്തോടുവേണം.

ശത്രുക്കളുത്ഭവിക്കാമാഗാമികളായിട്ടോ
അപ്രതീക്ഷ്യന്മാരായൊവന്നുവെന്നാകിലപ്പോൾ

അവരെണ്ണലാമ്പലമറിഞ്ഞു ചിന്തിച്ചോറ-
മൌചിത്യംപോലെ പ്രവൎത്തിക്കണം യഥാകാലം.

നല്ലമാൎഗ്ഗങ്ങളെല്ലാപേരേയും ഗ്രഹിപ്പിച്ചു
നല്ലവനിവനെന്ന ബോധമുണ്ടാക്കീടണം
അതിനായാജ്ഞാശക്തി സമ്പാദിക്കണം മമ്പേ
അതിന്റെ മാൎഗ്ഗങ്ങളും പറയാം കേട്ടുകൊൾക.

കല്ല്യതയേറ്റം ബിന്ദു രക്ഷിച്ചു നിൎത്തീടുകിൽ
കല്ല്യതാമേവമോജസ്സേററവും വൎദ്ധിച്ചീടും
ഓജസ്സു വൎദ്ധിക്കമ്പോളാജ്ഞാശക്തിയുമുണ്ടാ-
മവന്റെയാജ്ഞയിംകൽ ജനങ്ങൾ നടന്നീടും.

ബ്രഹ്മചൈതന്യമാകമീശ്വരൻ തന്നേ ബിന്ദു
ബ്രഹ്മാംശമാകം ജഗത്തതിൽ നിന്നുണ്ടാകുന്നു
സന്തതം വൃഥാ വ്യയം ചെയ്യരുതതുകളെ
സന്തത്യുല്പാദനത്തിന്നായിട്ടേ ചെയ്തീടാവൂ.

ശാന്തത മന്ദസ്മിതം സന്ദൎഭമൌചിത്യവും
ഭാഷണങ്ങളിലേററം തെളിഞ്ഞുനിന്നീടണം
അല്പഭാഷണങ്ങളിലൎത്ഥവൈപുല്ല്യത്തോടു
ജല്പനം ചെയ്യുന്നെംകിലെത്രയും വിശേഷമാം.

മനസ്സിലംകരിച്ച കാൎയ്യങ്ങൾ പറയണ-
മതിനെത്തന്നെ വേണം പ്രവൃത്തമാക്കുവാനും
ഇവകൾ മൂന്നും ഭിന്നമാകരുതൊരു നാളും
ഏകത വരുത്തുവാനാവോളം ശ്രമിയ്ക്കണം.

ഇക്കരണങ്ങളുടെയേകതാമാത്രംകൊണ്ടു
വിശ്വവിശ്രുതന്മാരായ്തീൎന്നിട്ടുണ്ടനേകം പേർ
ഇതിന്നു സാക്ഷികളായ് മുനിമാരുണ്ടായിരു-
ന്നിക്കലികാലേ ബുദ്ധദേവനും മുഹമ്മദും.

മററുള്ള ഗുണങ്ങളും കൂടിയുണ്ടായിരുന്നാൽ
മുററം സന്ന്യാസത്തിലും മെച്ചമാണെന്നുള്ളൊരു
കൃഷ്ണവാക്യവുമുണ്ടു തെററില്ലായതു മുന്ന-
മജ്ഞാതവാസത്തിംകൽ കംകനോടുരച്ചതാം.

തുല്യവംശത്തിൽനിന്നു പതിയെ ഗ്രഹിക്കേണം
തുല്ല്യതവേണം രൂപശീലാദിഗുണങ്ങൾക്കും
എല്ലാക്കാര്യ്യങ്ങളിലും നൈപുണ്യവതിയായി
ഭർത്താവിനേററം പ്രിയമാചരിക്കണമവൾ.

ഋതുകാലങ്ങൾ മാസേമാസേ നാരികൾക്കുണ്ടാം
ഷോഡശദിനമതിൽ നാലുനാൾ വജ്ജിക്കേണം
ശേഷം ദ്വാദശദിനം ഗർഭധാരണകാല-
മാകയാലതിൽ സഹശയനം ചെയ്യ്തീടണം.

എന്നാലുമെല്ലാ രജസ്സിംകലും ഗർഭമില്ലാ-
യെന്നതിങ്ങെല്ലാപേക്കമറിയാമല്ലോ പക്ഷേ
അതിൻെറ കാരണവും പറയാം കേട്ടുകൊൾക
വേദശാസ്ത്രിതംപരം കേവലം രഹസ്യമാം.

സ്ത്രീലഗ്നത്തിൻെറയനുപചയസ്ഥാനത്തിംകൽ
ഭൌമദൃഷ്ടിയോടുള്ള ചന്ദ്രൻ നില്ക്കുന്ന രാശി
തദ്രാശിതന്നിൽ രജസ്സുണ്ടായാൽ ഗർഭമുണ്ടാ-
മന്യരാശിയിലായാൽ ഫലമില്ലാതേ വരും.

ദ്വാദശദിനങ്ങളിൽ ദ്വാദശവിധമായി-
ട്ടോരോരോ പ്രജകളും ജാതരായ് ഭവിച്ചീടും
പുത്രനമല്പായുസ്സും ദാരികവംശകത്താ-
വന്ധ്യയും പുത്രൻ നല്ലസുന്ദരൻ പരം ദുഷ്ടൻ.

ശ്രീമാനും പാപിഷ്ഠനും പുണ്യശീലനും പിന്നെ
സന്തതം ദയാശീലനിങ്ങനെ പന്ത്രണ്ടുപേർ

നാരിയോ പുരുഷനോ നല്ലതായ് കിട്ടീടുവാൻ
നാലേഴൊമ്പതുമേകാദശവും ദ്വാദശവും.

ദ്വാദശദിനങ്ങളിലിവകളഞ്ഞു തന്നെ–
യുത്തമോത്തമം ഗർഭാധാനത്തിനുള്ള ദിനം
അതിനാലതുകളിൽ ഗർഭാധാനങ്ങൾ ചെയ്താ–
ലതുലഗുണമുള്ള ബാലന്മാർ ജനിച്ചീടും.

ഇവകളറിഞ്ഞിട്ടു ദുഷ്ടിനാം പുണ്യദിന–
മിവകൾ നീക്കിയുപചയത്തിൽ സ്ഥിതനാകും
ചന്ദ്രനു ഗുരുദൃഷ്ടിയുണ്ടെങ്കിലതും നീക്കി
പ്രാണനെ വലത്താക്കിച്ചെയ്യണം ഗർഭാധാനം.

അനുലോമമായിട്ടേ ചെയ്യാവൂ ഗർഭാധാനം
പ്രതിലോമങ്ങളെല്ലാം വേശ്യാവൃത്തികളത്രേ
ധർമ്മപത്നിയെക്കൊണ്ടു പ്രതിലോമം ചെയ്യിച്ചാൽ
ധർമ്മരാജന്റെ മുമ്പിൽ ദണ്ഡമേല്ക്കേണ്ടിവരും.

ശിഷ്ടരാം ദമ്പതിമാർക്കനുലോമമാമേകം
ശിഷ്ടമുള്ളതു സപ്തവിംശതി ശേഷിച്ചു
ദുഷ്ടദമ്പതിമാർകളാചരിക്കയാലവർ
കഷ്ടമാം നരകങ്ങൾ ഭുജിക്കുമാറാകുന്നു.

അനുലോമത്തിലത്ര സുഖമില്ലെന്നു കണ്ടു
പ്രതിലോമത്തെ മൂഢദമ്പതിമാർ ചെയ്യുന്നു
അതിനാലവർ നരകങ്ങളെ പ്രാപിക്കുന്നു
അതുലദുഷ്ടനാകും കലിതൻ വൈഭവത്താൽ.

സുകൃതം നശിപ്പിക്കും കലിവൈകൃതത്തിനാൽ
അകൃതം കൃതമെന്നു തോന്നിപ്പിച്ചീടുമവൻ
അകൃതവൃത്തിമൂലം ജനിക്കും പ്രജകളും
വികൃതികളായിത്തന്നെ ഭവിച്ചീടുന്നു നൂനം.

വിധിയെ ലംഘിക്കാതെ പുത്രരെ ജനിപ്പിച്ചു
ബാലപൌഗണ്ഡകാലേ വിദ്യകൾ പഠിപ്പിച്ചു
യൌവനകാലേ ഗൃഹഭരണരീതികളെ
ചൊവ്വോടെ ഗ്രഹിപ്പിച്ചു വിവാഹം കഴിപ്പിച്ചു.

കുടുംബഭാരമെല്ലാം പുത്രങ്കൽ സമപ്പിച്ചു
ഷഷ്ട്യബ്ദം പൂർത്തിയാക്കി വാനപ്രസ്ഥത്തിൽ പോകാം
അങ്ങിനെയിരിക്കട്ടെ പ്രസ്തുതവിഷയങ്ങൾ
നിങ്ങൾക്കു യോഗ്യമായ മാർഗ്ഗത്തെപ്പറഞ്ഞീടാം.

എന്തിനു വാനപ്രസ്ഥം എന്തിനു സന്യാസവും
ബന്ധങ്ങളററു മോക്ഷം പ്രാപിക്കാനുള്ള മാർഗ്ഗം
അന്തരംവിനാ ലഘുവായിട്ടൊന്നിരിക്കമ്പോൾ
എന്തിനു ദുർഘടങ്ങളായതിൽ ചാടീടുന്നു:

വെളുപ്പാനേഴുള്ളപ്പോൾ കുളിച്ചു ഭസ്മധൂളി
ധരിച്ചു ശുദ്ധനായി ഗൃഹത്തിലൊരു മുറി
അടിച്ചു തളിച്ചതിൽ വിളക്കും വെച്ചതിൻെറ-
യടുക്കൽ പുലിത്തോലിലിരുന്നു ജപിക്കണം.

ജപിക്കേണ്ടുന്ന മന്ത്രം താരകബ്രഹ്മമന്ത്രം
മററു മന്ത്രങ്ങളിൽ നിന്നേററവും മാററുള്ളതു
താരകബ്രഹ്മമന്ത്രമാഹാത്മ്യമറിഞ്ഞിട്ടു
മാരവൈരിയും കൂടെ ജപിച്ചീടുന്നു നിത്യം.

ആയിരം മാററക്കൂട്ടം രാമമന്ത്രത്തെ രണ്ടു
സന്ധ്യകളിലും ജപിക്കേണമായിരു വീതം
അങ്ങനെ ജപിക്കുന്ന മത്ത്യൻെറ പാദധൂളി-
യെങ്ങെല്ലാം പതിക്കുമോ അങ്ങെല്ലാം കലിമാറും.

ആയുരാരോഗ്യസമ്പത്സമൃദ്ധി കൈവല്യവും
ആയ്യനാമവന്നധീനങ്ങളായ് ഭവിച്ചീടും

കാര്യകാരണകർതൃരൂപമാം ബ്രഹ്മശക്തി
കാര്യമായിതിൽ വിളങ്ങീടുന്നു നിരന്തരം

രാമ രാമേതി മന്ത്രം നാവിനാൽ ജപിച്ചതു
ധാരണ വന്നാൽ പിന്നെ രം രം രം രമ്യമായി
വൈഖരി തന്നിൽ ലിപിയവ്യക്തമാകുന്നതു
മന്ത്രത്തിൻ പരിണാമം യോഗാരംഭമാണതു.

അപ്പുറം മദ്ധ്യമയാണതിലക്ഷരമില്ല
ബിന്ദുനാദമാണതുശേഷിച്ചു നിൽക്കുന്നതു
അ ഉ മായുടെ മേലേ നിന്നീടുമർദ്ധമാത്ര-
യക്ഷരങ്ങൾക്കുജീവ ജീവനാം നാദമതു.

അതിനെക്കൊണ്ടുയോഗം ചെയ്തീടാൻ യോഗം വന്നാ-
ലവനു പിന്നെയെന്തു വരണം വിശേഷിച്ചു.
അതിന്റെ മാഹാത്മ്യങ്ങൾ പറഞ്ഞാലൊടുങ്ങുമോ
പറയുന്നതിന്നുമിന്നൊരുത്തൻ പോലുമുണ്ടോ.

ജപമാഹാത്മ്യം തന്നെ വിപുലമായിരിക്കെ
യോഗമാഹാത്മ്യം പറഞ്ഞീടുവാനെളുതാമോ
ഭഗവാൻ ശിവനൊഴിഞ്ഞാരുമില്ലതു ചൊൽവാൻ
പാമരന്മാർക്കു പറഞ്ഞീടുവാൻ സാദ്ധ്യമാമോ.

ആകവേ വിചാരിച്ചാൽ നിങ്ങൾക്കു നല്ലതിപ്പോൾ
ഏകമാം മന്ത്രം രാമ മന്ത്രമാണതിനാലേ
രാമ മന്ത്രത്തെജ്ജപിച്ചീടണം രണ്ടു നേര-
മായിരം വീതം രണ്ടു സന്ധ്യകൾ തോറും നിത്യം.

അഗസ്ത്യമുനീന്ദ്രനും ശിഷ്യനാം സുതീക്ഷ്ണനും
വാത്മീകി സ്വയംപ്രഭ ശബരിയിവരെല്ലാം
സാക്ഷികളനേകമുള്ളവരിൽ നിന്നുമേററം
പ്രബലസാക്ഷികളിൽ മുമ്പരാണിവരെല്ലാം.

എന്നാലങ്ങനെ തന്നെ പോയിടാം നിങ്ങൾക്കിപ്പോൾ
നിങ്ങൾക്കു മേൽക്കുമേലേ മംഗളം ഭവിക്കട്ടെ
കുളിക്കു വന്നീടണമെഴുത്തങ്ങയച്ചീടാം
പെരുത്തു സന്തോഷമുണ്ടെനിക്കു നിങ്ങളോടു."

"എഴുത്തൊന്നുമേ വേണ്ടാ അവിടുന്നെന്നെക്കണ്ടു
പറയുന്നതിൽനിന്നുമെഴുത്തിന്നുണ്ടോ മെച്ചം?
എഴുത്തു കൂടാതെ താൻ വന്നീടുമന്നു ഞാനും
ഗുരുത്വമേറുമെന്റെ ഗുരുവാണവിടുന്നു."

ഇങ്ങനെ പറഞ്ഞുംകൊണ്ടപ്പണക്കിഴിയെടു-
ത്തങ്ങു ചട്ടമ്പിയുടെ കയ്യിൽ നല്കിനാനുടൻ;
തന്നുടെ ഗുരുവിനെ ധ്യാനിച്ചു വന്ദിച്ചുടൻ
പിന്നെയാ കിഴി വാങ്ങിപ്പെട്ടിയിൽ കൊണ്ടുവെച്ചു.

ഇങ്ങു വന്നുടൻ പുതുശിഷ്യനെ യാത്രയാക്കി-
പ്പന്തൽകെട്ടുവാനുള്ള സംഘക്കാരെ വരുത്തി
അവരുമായിച്ചെറുസമയമാലോചിച്ചി-
ട്ടതിന്റെ വ്യവസ്ഥകൾ ചെയ്തുടനവരുമായ്.

"ആളുകൾ വന്നാലിരിപ്പാനുള്ള പുരയൊരു
നാന്നൂറാളുകളിരുന്നീടുവാനായിട്ടൊന്നു;
നീളത്തിലൊരുപുരയിലവെച്ചീടുവാനായ്
മുപ്പത്തിമൂന്നു കോലിൽ കുറയാതിരിക്കണം.

അരിയും സാമാനങ്ങൾ സൂക്ഷിപ്പാനൊരുപുര
പാചകകർമ്മത്തിനുതാനായി വേറെയൊന്നും
ഇവകളെല്ലാമഞ്ചു നാൾ കൊണ്ടു തീർന്നീടണം
അതിനു നാളേ മുതൽ തുടങ്ങീടണം യത്നം."

അങ്ങിനെ തന്നെയെന്നു സമ്മതിച്ചവരെല്ലാം
ചെന്നുടൻ സാമാനങ്ങൾ കൊണ്ടുവന്നപ്പോൾത്തന്നെ

പന്തൽ കെട്ടുവാനായി ശ്രമിച്ചു തുടങ്ങിനാ–
രഞ്ചുനാഠംകൊണ്ടുതന്നേ മൂന്നുപന്തലും തീൎന്നു.

തറകളെല്ലാം നന്നായിളക്കി നിരപ്പാക്കി
അടിച്ചുറപ്പിച്ചു മെഴുകിശ്ശുദ്ധമാക്കി;
അടുപ്പുകളുമെല്ലാം തീൎത്തതിഭംഗിയോടേ
പുരകളെല്ലാം നന്നായുറച്ചു വേണ്ടുംവിധം.

പുരയിൽ പാ വിരിച്ചു കംബളങ്ങളും വിരി–
ച്ചതിൽ വന്നിരുന്നിതു ക്ഷണിക്കപ്പെട്ടോരെല്ലാം;
പ്രാധാന്യമേറുന്നവൎക്കുപധാനങ്ങഠം നല്ല
പുല്ലുപാ മെത്തപ്പാകഠം വിശറികളും നൽകി.

വെററിലത്തട്ടങ്ങളുമഞ്ചാറെണ്ണത്തെ വെച്ചു
വെററില പുകയില പാക്കുകഠം നിറച്ചതിൽ
ഏതാനും ഭപൎക്ക പുത്തൻവേമ്പട്ടിയതിലായും
പുറമെയുള്ളോൎക്കെല്ലാം കൈയിൽ തന്നേകൊടുത്തു.

ബലികൎമ്മം നടന്നമുറയ്ക്കു പുലയുള്ളോർ
മണ്ണാൻെറ മാററിൽനിന്നു മാരാൻെറ തളിയേററു
എണ്ണയും മാരാൻ തൊട്ടു കൊടുത്തു കുളിപ്പാനാ–
യവരെല്ലാരും കുളിച്ചുടനേ മുണ്ടും മാറീ.

പുല തീൎന്നപ്പോഠംതന്നെയന്നത്തെസ്സദ്യയ്ക്കുള്ള
കറിക്കു വെട്ടു തുടങ്ങീടിനാർ കരക്കാരും
കുളിക്കുള്ളോരു സദ്യ ചുരുക്കമാകയാലേ
ശരിയ്ക്കങ്ങതു മൂന്നു മണിക്കു തന്നേതീൎന്നു.

മുതിരപ്പുരിപ്പുമാ മത്തങ്ങായെരിശ്ശേരി
ഇഞ്ചിയും പച്ചടിയും തുവരനവിയലും
പായസം സംഭാരവും മാത്രമാണീ ദേശത്തു
കുളിതൻ സദ്യവട്ടം നടക്കുന്നതു പണ്ടേ.

ദൂരത്തുനിന്നു വന്നോക്കട്ടത്ത വീട്ടിൽത്തന്നെ
ഭോജനപാനീയങ്ങളൊക്കെയും തയ്യാറുണ്ട്;
നേരത്തെയവരുകളെ വേഗത്തിൽ കഴിച്ചിട്ടു
മോദത്തോടവരെല്ലാമിങ്ങു വന്നിരുന്നിതു.

അന്നത്തെസ്സദ്യ കഴിഞ്ഞെല്ലാരും പോയശേഷം
കരയിൽ പ്രധാനിയുമേതാനും കരക്കാരും
പാചകന്മാരും പരിചാരകന്മാരും കൂടി-
യത്താഴം കഴിച്ചവർ വിശ്രമിച്ചൊട്ടു നേരം.

അടുത്തദിനം ചതുർവ്വിധമാം സദ്യക്കൊരു-
മണിക്ക കറിക്ക വെട്ടീടുവാൻ തുടങ്ങിനാർ;
അരിയും കറികളും ചമപ്പാൻ സമർത്ഥന്മാർ
പട്ടന്മാർ കഴിത്തുറെ ഗ്രാമക്കാരഞ്ചു പേരും.

അവരെസ്സഹായിപ്പാൻ നില്ക്കുന്നോർ ചട്ടമ്പിതൻ-
കൂട്ടകാരെഴുത്തുകാരേതിനും വിദഗ്ദ്ധന്മാർ;
അവരെല്ലാരും കൂടി ശ്രമിച്ചിട്ടടുത്ത നാലാം
മണിയെട്ടടിച്ചപ്പോളൊക്കെയും തീർത്തീടിനാർ.

ചക്കയും പഴമട പാലട പ്രഥമനും
ചേനയുമേത്തൻകായും ചേർന്നുള്ളോരെരിശ്ശേരി
പരിപ്പും പുളിശ്ശേരിയോലൻ സാമ്പാറും പിന്നെ
പച്ചടി കിച്ചടിയുമിഞ്ചിയും നാരങ്ങയും.

തുവരനവിയലും തൈരിഞ്ചി മാങ്ങാക്കറി
വെള്ളയും തൊലുപ്പേരി പിരട്ടുപ്പേരികളും
പപ്പടകങ്ങളുണ്ടു വലുതും ചെറിയതും
ബോൾച്ചിയും കലക്കി വെച്ചിട്ടുണ്ടു വേണ്ടുവോളം.

ഉപ്പിലിട്ടവകളും മൂന്നുനാലെണ്ണമുണ്ടു
തപ്പിതമൊരേടത്തുമില്ല ധാരാളം തന്നേ;

ചട്ടമ്പിയുടെ നേതൃത്വത്തിലായതുകൊണ്ടു
ലുബ്ധ്യാരേടത്തുപോലും കണികാണാനുമില്ല.

ബലിശുദ്ധപിണ്ഡങ്ങൾ കഴിഞ്ഞു ശ്രാദ്ധക്കാരെ
വെളിയിലാക്കി പിന്നെയൂണിനായ്വന്നവർക്കും
പിള്ളർക്കുമിലവെച്ചു പന്തികൾ രണ്ടായപ്പോ-
ളവയൊക്കെയും തിന്നിട്ടവരെല്ലാരും പോയാർ.

ക്ഷണിച്ചുവന്നവർക്കുടനെയിലയിട്ടു
മെത്തപ്പാത്തടുക്കുകൾ നിരത്തിയിട്ടവർക്കു
കപ്പുകളോരോന്നിലായ് ജീരകവെള്ളം വെച്ചു
കെല്പെഴും വിഭവങ്ങൾ മുറയ്ക്കു വിളമ്പിനാർ.

അവരെല്ലാരും മൂന്നു പന്തികൊണ്ടങ്ങു തീർന്നു
അടുത്ത പന്തിക്കുണ്മാനഞ്ചാറു പേരേയുള്ളു
കരയിൽ പ്രധാനികൾ മററുള്ള പ്രധാനിക-
ളുദ്യോഗസ്ഥന്മാർ ശ്രമക്കാററും മാത്രമത്രേ.

പ്രാധാന്യമുള്ളോരെയുമുദ്യോഗസ്ഥന്മാരേയും
മാന്യമാം സ്ഥാനത്തിങ്കലിരുത്തി യഥോചിതം
ഒട്ടുദൂരത്തിൽ ശ്രമക്കാരേയുമിരുത്തീട്ടു
ചട്ടമ്പിതന്നേ വിളമ്പീടിനാനെല്ലാപേർക്കും.

എല്ലാരുമൂണുംകഴിഞ്ഞാചമനങ്ങൾ ചെയ്തു
വന്നിരുന്നൊട്ടുനേരം വിശ്രമിച്ചനന്തരം
ഹിതമായൊന്നുമെല്ലെ മുരുക്കി യാത്രചൊല്ലി
അവരെല്ലാരും പോയി മറഞ്ഞോരപ്പോൾത്തന്നെ.

പുറമേ നില്ക്കുമധഃകൃതർക്കു കൊടുപ്പാനായ്
വിഭവങ്ങളും ചോറുമെടുത്തു പാത്രത്തോടേ
വെളിയിൽക്കൊണ്ടുചെന്നു കൊടുത്തു ധാരാളമാ-
യകത്തു കൊടുത്തതിലല്പവും കുറയാതേ.

അവരുമൂണ് കഴിഞ്ഞാനന്ദത്തോടു പറ-
ഞ്ഞിതുപോലൊരു സദ്യയുണ്ടിട്ടില്ലല്ലോ നമ്മൾ;
അതുലഗുണവാനാം ചട്ടമ്പിത്തമ്പുരാന്റെ
വിപുലവൈഭവങ്ങൾ മററുള്ളോർക്കുണ്ടാകുമോ ?

ഇത്തരം പറഞ്ഞവർ കുഞ്ഞമ്പിള്ളയെ വാഴ്ത്തി
എത്രയും മോദമോടേ പോയവരെല്ലാപേരും
പാത്രങ്ങൾ കപ്പുകളും വിളമ്പുപാത്രങ്ങളും
ഒക്കെയുമെടുത്തവർ പന്തലിൽ സൂക്ഷിച്ചുടൻ.

ശേഷിച്ച ചോറെടുത്തു വലിയകലങ്ങളി-
ലാക്കിജ്ജീരകവെള്ളമൊഴിച്ചു കെട്ടി വെച്ചു
സാമ്പാറും പുളിശ്ശേരിയിഞ്ചിയും നാരങ്ങയും
ഓരോരോ കലങ്ങളിൽ ഭദ്രമായ് കെട്ടിവെച്ചു.

ആശാനൊക്കെയും കണ്ടു പരമാനന്ദം പൂണ്ടു
ശിഷ്യനെയാശ്ലേഷിച്ചു പറഞ്ഞാനിപ്രകാരം;
"ഇതുപോലൊരു സദ്യ കഴിച്ചിട്ടില്ലയാരും
മുതലുണ്ടെന്നാകിലും സാമർത്ഥ്യം പോരയാർക്കും.

പാചകന്മാർകളേററം വിദഗ്ദ്ധന്മാരായാലും
പാകത്തിലല്പം ചില വൈകല്യം ഭവിച്ചീടും;
ആയതൊന്നുമേയല്പം പോലുമില്ലിവിടത്തിൽ
സാധനങ്ങളുമേററം ധാരാളമായിരുന്നു.

ശരിയായ് വിഭവങ്ങളാദ്യവസാനം വരെ
ഒരുപോലെല്ലാം കൊടുത്തീടുവാനാരുതാർക്കും;
പരമഭാഗ്യവാനും പരമഗുണവാനും
പരമധർമ്മിഷ്ഠനും പരമസമർത്ഥനും.

പരമബുദ്ധിമാനും വിപുലശാസ്ത്രജ്ഞനും
പാരതിൽ നീയൊഴിഞ്ഞിട്ടാരുമില്ലിതു പോലേ;

ദേവാചാൎയ്യനുപോലും നിന്നോടുതുല്യമില്ല
കേവലം മൎത്ത്യരുടെ കാൎയ്യമോ പിന്നെയല്ലോ.

ഭംഗിയാൎത്തന്നെയെല്ലാം കഴിഞ്ഞു കൂടീ നിന്റെ-
യിംഗിതം പോലേ വേണ്ടും പണവും വന്നുചേൎന്നു;
മംഗലാത്മകൻ സിദ്ധഗുരുവിൻ കടാക്ഷത്താൽ
മംഗലം മേല്ക്കുമേലേ നിനക്കു ഭവിക്കട്ടേ."

ആശാനിങ്ങനെ പറഞ്ഞാശീൎവ്വാദവും ചെയ്തു
പോവാനായ്പുറപ്പെട്ട നേരത്തു കുഞ്ഞമ്പിള്ള
അനുയാത്രയായൊട്ടു ദൂരത്തു കൂടേച്ചെന്നി-
ട്ടനുവാദത്തോടിങ്ങു തിരിച്ചു വന്നീടിനാൻ.

രണ്ടു റാത്തലിൽ കുറയാതേ നൽ പുകയില
രണ്ടുകെട്ടേറ്റം നല്ല വെററിലക്കെട്ടും പിന്നെ
വലിയ പപ്പടകക്കെട്ടൊന്നുമൊരു പഴ-
ക്കുലയുംകൂടെ കോട്ടത്തയച്ചാശാന്റെ കൂടെ.

സദ്യയാരംഭിച്ചപ്പോളതിന്റെ പകച്ചുയൊ-
ന്നാശാന്റെ വീട്ടിൽ കൊട്ടത്തയച്ചീടിനാൻ മുമ്പേ
അതിനും പുറമെയാണീ വകകളെയിപ്പോ-
ളാശാന്റെ കൂടെ കൊട്ടത്തയയ്ക്കുന്നതു മോദാൽ.

നവ്യനാം ശിഷ്യനപ്പോഠം ഭാൎയ്യയോടൊരുമിച്ചു
മകളെക്കൂട്ടിക്കൊണ്ടു വന്നുടൻ ഭക്തിപൂൎവ്വം
ഗുരുവിൻ പാദാംബുജേ നമസ്കാരവും ചെയ്തു
കരങ്ങഠം ബന്ധിച്ചങ്ങു നിന്നവർ മൂന്നുപേരും.

പറഞ്ഞു ഗുരുവിനോ,"ടിവളാണെന്റെ മകഠം
കറഞ്ഞീ ചിരകാലം രക്ഷസ്സുബാധിയ്ക്കയാൽ."
നിറഞ്ഞമോദത്തോടും ചട്ടമ്പിയതു നേരം
പറഞ്ഞാനവളുടെ ചരിതമശേഷവും.

"ഗോലോകാധിപനായ ഗോപാലകൃഷ്ണന്റെ
ഭാര്യമാരായ രാധാദേവിയും തുളസിയും
തങ്ങളിൽപ്പിണങ്ങീട്ടു തങ്ങളിൽ ശപിക്കയാൽ
നിങ്ങൾക്കു മകളായി ജനിച്ചു രാധാദേവി.

'മർത്ത്യയോനിയിൽച്ചെന്നു ജനിയ്ക്ക നീയുമിപ്പോൾ
രക്ഷസ്സു ബാധിച്ചേററം സംകടപ്പെട്ടീടുക
അത്രയുമല്ല ഭർത്തൃദർശനം പോലുമില്ലാ–
തച്ഛനമ്മമാരുടെ മരണംവരെ വാഴ്ക.

എത്രയും മനോദുഃഖത്തോടു വർത്തിച്ചീടുക;
ഇത്തരം ശപിച്ചിതു തുളസി രാധ തന്നേ
അത്തരം ശാപമാണെന്നാകിലുമതിലൊട്ടും
അത്തൽ തോന്നീടുകില്ല ഭർത്താവിന്നനുഗ്രഹാൽ.

പഞ്ചവിംശതി വയസ്സിവൾക്കു വരുംകാലം
പഞ്ചത്വം ഭവിച്ചീടും നിങ്ങൾക്കു രണ്ടുപേർക്കും;
പഞ്ചത്വമെന്യേയിവൾ നിങ്ങളെക്കൊണ്ടു ചെന്നു
അഞ്ചിതമാകും ഗോലോകത്തിങ്കലിരുത്തീടും.

അങ്ങിനെ ഗോലോകത്തിലാകല്പകാലംവരെ
തിങ്ങിന സുഖത്തോടുമവിടെയിരുന്നീടാം
പന്നഗരിപുവാഹൻ തന്നുടെ പാദപത്മം
അന്നന്നുതന്നേ കണ്ടു വന്ദിക്കാം സേവിച്ചീടാം.

രാധാകൃഷ്ണർതൻപിതൃശ്വശുരഭാവം കൊണ്ടും
കൃഷ്ണനിൽ ഭക്തികൊണ്ടും കർമ്മമുക്തരാം നിങ്ങൾ
എന്നാലും ബ്രഹ്മസായൂജ്യം ലഭിക്കേണമെന്നാൽ
താരകമന്ത്രത്തിനാൽ യോഗത്തെ ചെയ്തീടണം.

അതിനാൽ രാമമന്ത്രം മുടങ്ങിപ്പോയീടരു–
തവിടെ സന്ധ്യയില്ല എപ്പോഴുമാകാമതു

കൎമ്മമുക്തികൾ കാലനിൎണ്ണയമുള്ളതത്രേ
ബ്രഹ്മസായൂജ്യത്തിനു കാലനിൎണ്ണയമില്ല."

"അവിടുന്നൊരു ദിനം ഞങ്ങടെ ഭവനത്തിൽ
വരുമോ വരുമെംകിൽ പരമാനന്ദം തന്നേ;
പരമശുദ്ധമായി ഭവിക്കും ഗൃഹമേററം
പരമപാവനമാം പാദസ്പൎശനംകൊണ്ടു."

"എന്നുടെ ഗുരുവിനു ആതിത്ഥ്യം ചെയ്ത ഗൃഹം
എന്നും പാവനം തന്നെയതിന്റെ മേലേയൊരു
പാവനം ചെയ്തീടുവാനാരുമില്ലെന്നിരിക്കെ
പാപികൾപോലും വന്നാൽ പാവനന്മാരായ്തീരും.

അതിനാലെനിയ്ക്കങ്ങു വരുവാൻ മോഹമുണ്ടി-
ങ്ങിവിടെച്ചെററ ജോലിയുണ്ടതു തീൎന്നാലുടൻ
അവിടെ വന്നീടാം ഞാൻ നിങ്ങടെയിഷ്ടംപോലെ
അതിനു തടസ്സങ്ങളൊന്നുകൊണ്ടുമേയില്ല."

അതു കേട്ടവർ യാത്ര വഴങ്ങിപ്പുറപ്പെട്ടു
സുഖമായ്ച്ചെന്നു വീട്ടിലിരുന്നു മൂന്നുപേരും;
ചട്ടമ്പിയതുനേരം നിഷ്ഠയും കഴിച്ചുട-
നഷ്ടിയും കഴിച്ചിട്ടു നിദ്രയെ പ്രാപിച്ചിതു.

അടുത്തദിനം പാത്രം തേപ്പുകാൎക്കെല്ലാപേൎക്കും
എടുത്തു ജലോദനം കൊടുത്തു മോദത്തോടും
സാമ്പാറും പുളിശ്ശേരി ചേൎത്തവർ ഭുജിക്കയാൽ
ആകണ്ഠം നിറഞ്ഞതുമറിഞ്ഞില്ലവരാരും.

ഉദരം പൂരിച്ചതും ശ്വാസങ്ങൾ തടഞ്ഞതും
രുചികൊണ്ടേതുമറിഞ്ഞില്ലയപ്പുരിഷൻമാർ;
മേഷത്തെ വിഴുങ്ങിയ പെരുമ്പാമ്പിന്റെ നില-
യ്ക്കീഷൽഭേദമെന്നിയേ കിടന്നുപോയെല്ലാരും.

പുരകൾ പൊളിക്കാനായ്പ്പന്നൊരു കൂട്ടക്കാക്കും
മററുള്ള വേലക്കാക്കും വീട്ടിലുള്ളവർകൾക്കും
ഒരുഭേദവുമില്ലാതെല്ലാക്കും കൊടുത്തതു
അവരും ഭുജിച്ചേററം തൃപ്തരായ്പ്പറഞ്ഞേവം.

"ഇന്നലെ നടത്തിയ സദ്യയേററവും മെച്ചം
ഇന്നത്തെപ്പുഴഞ്ചോറാണതിലുമേററം മെച്ചം
സദ്യയ്ക്കു മൂന്നാലെണ്ണമൊഴിപ്പാനുണ്ടാകയാ–
ലൊന്നിലും മതിവരാൻ വയററിന്നിടം പോരാ."

പാത്രം തേപ്പുകാരെല്ലാമെഴീച്ചു മന്ദംമന്ദം
പാത്രങ്ങളെല്ലാം തേച്ചിട്ടോരോരോ ഗൃഹങ്ങളിൽ
മാററങ്ങളൊന്നും പിണഞ്ഞീടാതെ കൊടുത്തിട്ടു
കംബളങ്ങളും ചെറുപാത്രങ്ങൾ പുൽപ്പാകളും.

വിളക്കുകളും പടിക്കങ്ങളാദിയായവ
ഉടമസ്ഥക്കു കൊണ്ടുകൊടുത്തിട്ടവർ വന്നു
അവക്കു കൂലികൊടുത്തവരെയയച്ചിട്ടു
അവിടമെല്ലാം ത്തുത്തളിച്ചു ശുചിയാക്കി.

ചട്ടമ്പി കഴിഞ്ഞുറെ താമസിക്കുമ്പോളുള്ള
കൂട്ടുകാർ രജിസ്തരിലാധാരമെഴുത്തുകാർ
പോവതിന്നായി യാത്ര ചോദിച്ച നേരമവ–
ക്കോരോരോ പൊതിക്കെട്ടും മുമ്മൂന്നു രൂപായുമായ്.

"കൊടുത്തീടണം നിങ്ങളമ്മമാക്കിവകളെ
ചവച്ചു തുപ്പുവാനും ചവച്ചങ്ങിറക്കാനും
പൊതിക്കെട്ടിൻെറയകത്തുണ്ടെന്നും പറയുവിൻ
ചട്ടമ്പി തന്നയച്ചതാണെന്നും പറയുവിൻ.

ഒരുമാസം കഴിഞ്ഞാലങ്ങു വന്നീടാമെന്നു
നിരൂപിച്ചീടുന്നെൻെറ മനസ്സിലെന്നാകിലും

ഗുരുവിൻ മനോഗതമെന്താണെന്നറിഞ്ഞില്ല
അരുളു ഗുരുവിൻെറ ഗതികളറിവാനും.

പെരിയ പണ്ഡിതാഗ്രേസരനാം ദീക്ഷിതരെ
ഹരിദ്വാരത്തിലിരുന്നീടുവാൻ കല്പിച്ചിട്ടു
ഒരുമാസം കഴിഞ്ഞു ഞങ്ങൾ വന്നീടുമെന്നു
പറഞ്ഞിട്ടാണു പിന്നെപ്പോയതും ബദരിയിൽ.

അതിനാലിനിയാദ്യം ഹരിദ്വാരത്തിൽ പോകും
അവിടന്നെങ്ങോട്ടേയ്ക്കാണെന്നതുമറിഞ്ഞില്ല;
എങ്കിലും ബദരിയിലായിരിക്കണമെന്നു
ശങ്ക തോന്നീടുന്നുള്ളിൽ ബലമായെനിക്കിപ്പോൾ.

ആകവേ വിചാരിച്ചാലൊന്നും നിശ്ചയമില്ല
ലോകാതീതനാണല്ലോ മൽഗുരുവരനോർത്താൽ
ഏതെന്നാകിലും തീർത്ഥയാത്രകൾ തീർന്നാൽ മുമ്പേ
രാമനാഥത്തിൽ പോകും പിന്നെ ഞാനങ്ങുവരും.

നിഷ്ഠകളെല്ലാം പിഴച്ചീടാതെ നടത്തണം
നിഷ്ഠകളൊന്നും മുടങ്ങീടരുതൊരു നാളും
എന്നാലങ്ങനെ തന്നെ പോകുവിൻ നിങ്ങളിപ്പോൾ
നിങ്ങൾക്കു ശുഭം ഭവിച്ചീടട്ടേ മേൽക്കുമേലെ."

കൂട്ടുകാരെല്ലാം പോയി ജ്യേഷ്ഠത്തിയോടും കൂടി
ജ്യേഷ്ഠനും യാത്രയായി ചട്ടമ്പി മാത്രമായി;
ആറനാൾ കഴിഞ്ഞുടനേഴാന്നാളുഷസ്സിങ്കൽ
ക്കുറെഴും ഗുരു വന്നു ശിഷ്യനെക്കൊണ്ടുപോയി.

ഹരിദ്വാരത്തിനുകൾപ്പുറപ്പിൽ ഗുരുവിൻെറ
പെരുത്ത യോഗവിദ്യാവൈഭവം കൊണ്ടണഞ്ഞെത്തി
കുറച്ചുനേരമവരവിടെ വിശ്രമിച്ചി-
ട്ടുടുത്ത മുഹൂർത്തത്തിൽക്കീഴ്പോട്ടെയ്ക്കിറങ്ങിനാർ.

കല്ലുതന്മദ്ധ്യേകൂടി ശിഷ്യന്റെ കയ്യും പിടി–
ച്ചുല്ലാസമോടേവരും സിദ്ധദേവനെക്കണ്ടു
നില്ലാതഭക്തിയോടേ ദീക്ഷിതർ മററവനും
മെല്ലവേ കൂപ്പുകയ്യോടങ്ങനെ നോക്കിനിന്നു.

വന്ന വ,ന്നവർ താഴെ വന്നുനിന്നപ്പോഠം തന്നെ
വന്ദ്യമാം സിദ്ധപാദം സാഷ്ടാംഗം നമസ്കരി–
ച്ചഞ്ജലി ചെയ്തു വിനയാദരഭക്തിയോടെ
നിന്നതുകണ്ടു ഗുരു പ്രീതനായരുഠംചെയ്തു.

"കടല മൂന്നു പ്രസ്ഥം കദളിക്കുലയൊന്നും
കൽക്കണ്ടു റാത്തലാറും മലരെട്ടിടങ്ങഴി
ഇവകഠം വാങ്ങിക്കൊണ്ടിട്ടിങ്ങു വന്നീടിൻ വേഗം
അവിടെ കോവിലിംകൽ നിവേദ്യം ചെയ്തീടുവാൻ."

അതുകേട്ടവർകളുമവകളൊക്കെ വാങ്ങി
പെട്ടികഠം രണ്ടിലായി കെട്ടിക്കൊണ്ടിങ്ങു വന്നു
"ഇവകളെടുത്തുംകൊണ്ടടപ്പിൻ കണ്ണു രണ്ടും
കണ്ണുകളടച്ചിട്ടു എണ്ണുവിൻ മാത്രകളെ.

മാത്രകളെണ്ണിയെണ്ണി ഷോഡശാന്തമാകുമ്പോഠം
നേത്രങ്ങഠം തുറന്നീടാം; പിന്നത്തെക്കാര്യമെല്ലാം
ചട്ടമ്പി പറഞ്ഞീടുമതുപോൽ നടക്കണം
ചട്ടമായിരിക്കണം തെററിപ്പോകരുതൊട്ടും."

എന്നതു കേട്ടവരും കണ്ണുകളടച്ചിട്ടു
എണ്ണിനാർ യോഗമാത്ര ഷോഡശാന്തമായപ്പോഠം
കണ്ണുകഠം തുറന്നവർ നോക്കുന്നനേരത്തിങ്കൽ
കണ്ട കാഴ്ചകളാലേയത്ഭുതം പൂണ്ടു നിന്നാർ.

"ഏതൊരു ദിക്കിൽ നമ്മഠം മുമ്പിരുന്നതുമിപ്പോഠം
ഏതൊരു ദിക്കിൽ നമ്മഠം വന്നു നിന്നീടുന്നതും

നദിയും കോവിലുമുണ്ടിവിടെയെന്നാകിലും
അതിനുമിതിനുമുണ്ടന്തരം പാർത്തുകണ്ടാൽ.

അവിടെ നദീജലം തെക്കോട്ടേയ്ക്കൊഴുകുന്നു
ഇവിടെയതു പടിഞ്ഞാറോട്ടേയ്ക്കൊഴുകുന്നു
ഇവിടെ നദി കടന്നിട്ടു കോവിലിൽ പോണം
അവിടെയതുവേണ്ടാ കോവിലിക്കരെത്തന്നെ.

മുകളിൽ നിന്നും പാറക്കെട്ടുകൾ വഴിയായി-
ട്ടൊഴുകി വരും ചെറുപുഴകളുണ്ടനേകം
ഇവിടെയൊരു പുഴ മാത്രമേ കാണുന്നുള്ളു
ഇവിടമെവിടമെന്നറിയുന്നതുമില്ല.

സിദ്ധനാം ലോകഗുരു ശിഷ്യനോടൊരുമിച്ചു
ബദ്ധകൌതുകം പൂണ്ടു പുഞ്ചിരി തൂകീടുന്നു
ഇദ്ധരാതലമേതാണെന്നെനിക്കറിവില്ല
ഇത്തരമൊരു ദിക്കും പണ്ടു ഞാൻ കണ്ടിട്ടില്ല."

ഇങ്ങനെ ചിന്തിച്ചവർ നിന്നീടും സമയത്തു
കുഞ്ഞമ്പിള്ള വന്നവരോടേവമുര ചെയ്തു
'നരനാരായണന്മാർ തപസ്സു ചെയ്തിരുന്ന
പരമപവിത്രമാം പുണ്യഭൂമിയാണിതു.

അവിടെ ഹരിദ്വാരം മുമ്പിരുന്നേടത്തു നി-
ന്നിവിടെയെത്തീടുവാൻ യോജന പത്താകുന്നു;
ഷോഡശമാത്രകൊണ്ടു പത്തു യോജന വഴി
പീഡ കൂടാതെയെത്തീ ഗുരുവിൻ വൈഭവത്താൽ.

ബദരീനാഥക്ഷേത്രം കണ്ടാലും നിങ്ങളതാ
നദിതന്നപ്പുറത്തു കമ്രാടം മനോഹരം;
നമ്പൂരിയാണു ശാന്തിക്കാരനിങ്ങിവിടത്തിൽ
നമുക്കീ സാധനങ്ങൾ ശാന്തിയെയേൽപ്പിക്കണം.

വരുവി"നെന്നു പറഞ്ഞവരെക്കൂട്ടിക്കൊണ്ടു
നദിയിൽ സ്നാനം ചെയ്തു ക്ഷേത്രത്തിൽ പ്രവേശിച്ചു
പൂജാസാധനങ്ങളെ ശാന്തിക്കാരനെയേൽപ്പി-
ച്ചോരോരോ വിഗ്രഹങ്ങൾ കണ്ടു വന്ദിച്ചീടിനാർ.

കമലനേത്രൻ കമലാലയമനോഹരൻ
കമനീയാംഗൻ കാമജനകൻ നിരാകാരൻ
കാരണപുരുഷനാം കാമദൻ തന്നുടയ-
പാദപത്മങ്ങൾ കൂപ്പി സ്തുതിച്ചു സൂക്തങ്ങളാൽ.

ശ്രീ മഹാഭഗവതി ക്ഷീരസാഗരജാതാ
ശ്രീ മഹാവിഷ്ണുവിന്റെ വാമഭാഗത്തു നില്ക്കും
ശ്രീ മഹാലക്ഷ്മിയുടെ പാദപംകജങ്ങളെ
ശ്രീ സൂക്തം ചൊല്ലി നമസ്കരിച്ചു ഭക്തിപൂർവ്വം.

അമൃതാത്മകനമൃതാന്തകൻ വൈനതേയൻ
അമിതപരാക്രമൻ അസുരരിപുവാഹൻ
അമൃതാശികൾക്കനുകൂലനാം പക്ഷിരാട്ടിൻ-
പദങ്ങൾ വണങ്ങിനാർ ഗരുഡസ്തോത്രങ്ങളാൽ.

സഹസ്രകവചനെ നിഗ്രഹിച്ചീടുവാനും
തപസ്സിൻമാഹാത്മ്യങ്ങൾ ലോകത്തിൽ പരത്താനും
സഹസ്രനേത്രാദികൾ പ്രാർത്ഥിയ്ക്കുകൊണ്ടും പുരാ
സഹസ്രനാമമുള്ള ഭഗവാൻ തന്നെവന്നു.

നരനാരായണന്മാരായിട്ടു രണ്ടുപേരാ-
യവനിതന്നിൽവന്നു ജനിച്ചോരീശ്വരന്മാർ
അവരെക്കണ്ടു ഭക്ത്യാ പുരുഷസൂക്തത്തിനാൽ
സ്തുതിച്ചു നമസ്കരിച്ചീടിനാർ വിഗ്രഹത്തെ.

അതിന്റെ പുറകിലായല്പം ദൂരത്തു നിൽക്കും
നരവാഹനൻ യക്ഷാധീശ്വരൻ നിധീശ്വരൻ

പുലസ്ത്യൻ തനിക്കിളിബിളിയിൽ ജനിച്ചവൻ
വടക്കേ ദിക്കിന്നധിപതിയാം കുബേരാഖ്യൻ.

പുഷ്പകവിമാനവും ദേവതാമതും ശിവ—
സഖ്യവും ലഭിച്ചോരു ദേവനേയും വണങ്ങി
അല്പതാമസമെന്യേ വാമഭാഗത്തിരിക്കു—
മുല്പലോത്ഭവസുതൻ ദേവമാമുനിശ്രേഷ്ഠൻ.

എപ്പോഴും വീണകൊണ്ടു കെല്പോടു ഭഗവാന്റെ
ശില്പമാം നാമങ്ങളെ ഗാനം ചെയ്തീടുന്നോൻ
യുദ്ധദർശനപ്രിയൻ ഉദ്ധതന്മാർക്കുതന്റെ
ബുദ്ധിവൈഭവത്തിനാലബദ്ധം പിണപ്പവൻ.

അമ്മഹാമുനിയുടെ മാഹാത്മ്യമറിയുന്നോ—
രിമ്മൂന്നു ലോകത്തിങ്കലൊരുത്തൻ പോലുമുണ്ടോ?
നിർമ്മലൻ സർവ്വലോകസമ്മതൻ സന്തോഷവാ—
നമ്മഹാത്മാവിൻ പാദപത്മങ്ങൾ വണങ്ങിനാർ.

ശൈവസംഭവനായും കേസരിപുത്രനായും
മാരുതാത്മജനായും പിറന്ന കപീശ്വരൻ
പാർവ്വതീദേവി പെററ പുത്രനുമവൻതന്നേ
അഞ്ജനാദേവി പെററ ബാലനുമവൻതന്നേ.

മൂന്നുപേർ ജനിപ്പിച്ചു രണ്ടുപേർ പ്രസവിച്ചോ—
രത്ഭുതജാതനായ വീര്യവാരിധി ധീമാൻ
വേദശാസ്ത്രജ്ഞൻ വയ്യാകരണൻ സൂര്യശിഷ്യൻ
പോരതിൽ മടങ്ങാത്ത വീരവീരരിൽ മുമ്പൻ.

ബ്രഹ്മചാരികളിലും യോഗിമാരിലും മുമ്പൻ
ബ്രഹ്മാണ്ഡനാശത്തിലും നാശമററിരിപ്പവൻ
വായുവേഗവും മനോവേഗങ്ങളിവകളെ
ആമയഹീനം ജയം നേടുന്ന രാമഭക്തൻ.

ലോകവിക്രമനായ രാവണസൈന്യങ്ങളെ
ഏകനായ് കൊന്നു മുടിച്ചക്ഷനേയും വധിച്ചു
ലംകയൊക്കെയും ചുട്ടുപൊടിച്ചു തകർത്തുടൻ
ഇക്കരെച്ചാടിപ്പോന്ന വിക്രമം വിചാരിച്ചാൽ.

അത്ഭുതം മഹാത്ഭുതമാരുമില്ലിതു പോലേ
മുപ്പുരമെരിച്ചവൻ തന്നുടെ സുതനല്ലോ;
അമൃതം സേവിച്ചവനെംകിലും ഹനുമാനോ-
ടെതിക്കിൽ കൊല്ലുമവനില്ല സംശയമേതും.

ഭക്തരിലഗ്രഗണ്യൻ മുക്തിയിൽ പ്രിയമററോൻ
ശക്തനീ ബ്രഹ്മാണ്ഡങ്ങളെടുത്തു പന്താടുവാൻ
നിത്യബ്രഹ്മചാരിയായ് നിത്യജീവിതനായി
സത്യബ്രഹ്മത്തിൽനിന്നും മറെറാരു ബ്രഹ്മംപോലേ.

ഇത്ര മാഹാത്മ്യമേറുമിക്കപിവരനോത്താ-
ലിപ്രപഞ്ചത്തിലൊന്നും സാധ്യമല്ലാതെയില്ല;
തത്ര തൽപ്പദപത്മം വന്ദിച്ചു ഭക്തിയോടേ
ഉത്തമസ്തോത്രങ്ങളാൽ വാഴ്ത്തിനാരവർ പിന്നെ.

ദ്വാദശപ്രദക്ഷിണം സ്തോത്രപൂർവ്വകം ചെയ്തു
മാധവനുടെ തിരുമുമ്പിൽ വന്നുടൻനിന്നു
ബദരീനാഥാഷ്ടകം വേദഗാനത്തിൽച്ചൊല്ലി
സപദി പാദപത്മം വന്ദിച്ചു നിൽക്കുന്നേരം.

പൂജിപ്പാൻ കൊടുത്തൊരു സാധനങ്ങളെയെല്ലാം
പൂജിച്ചു ശാന്തിക്കാരൻ കൊടുത്തു മോദത്തോടെ
ദക്ഷിണപൂർവ്വമവർ വാങ്ങിക്കൊണ്ടവകളെ-
യക്ഷണം ഗുരുവിൻെറ തിരുമുമ്പാകെ വെച്ചു.

ഗുരുദേവനുമതു നാലായിപ്പകുത്തതി-
ലൊരു ഭാഗത്തെ ഗുരു ഭുജിച്ചോരനന്തരം

അവരുമോരോ ഭാഗമാഹാരം കഴിച്ചിട്ടു
പരമാനന്ദത്തോടെയിരുന്നാരെല്ലാവരും.

അവിടെനിന്നും പുറപ്പെട്ടവർ വടക്കോട്ടേ-
ക്കുരിയ കൈലാസമാം പർവ്വതം ലക്ഷ്യമാക്കി
ഒരുയോജന വഴിദൂരം ചെന്നൊരുശേഷം
തിരിഞ്ഞു സിദ്ധൻ മണികണ്ഠരോടുര ചെയ്തു.

നിങ്ങളാം രണ്ടുപേരുമായിവിടെയിരിക്കണം
ഞങ്ങളോടൊരുമിച്ചു വരുവാൻ പ്രാപ്തി പോരാ
പ്രാപ്തിയില്ലാത്തോരങ്ങു വന്നാലും പർവ്വതത്തെ
മാത്രമേ കാൺകയുള്ള മററൊന്നും കാൺകയില്ല.

ആകയാൽ രണ്ടുപേരുമൊരുമിച്ചിസ്സരസ്സിൻ-
തീരത്തു തന്നേ വസിച്ചീടുവിൻ സുഖമായി;
സ്ഫാടികദീപ്തമായ സരസ്സിൽ സ്നാനം ചെയ്തു
സാരമാം നിഷ്ഠകളും കഴിച്ചിങ്ങിരിക്കുമ്പോൾ.

ചാരുരൂപിണിയാകുമേകയായൊരു നാരി
ചാലെ വന്നുടൻ ഭിക്ഷ നൽകീടും രണ്ടു നേരം
തിരിയെ ഞങ്ങളിങ്ങു വരുവോളവും നിങ്ങ-
ളിവിടെയിരിക്കണം പോകുന്നു ഞങ്ങളിതാ.

ഇത്തരം പറഞ്ഞുടൻ ശിഷ്യനും ഗുരുവുമായ്
സത്വരം നടകൊണ്ടു വെള്ളിമാമല നോക്കി
ചിത്തവേഗത്തെ ജയിച്ചീടുന്നവേഗം കയ്ക്കൊ-
ണ്ടുത്തുംഗമാകും പൂർവ്വഗോപുരദ്വാരത്തെത്തി.

ദക്ഷനാം നന്ദീശ്വരൻ കണ്ടുടനോടി വന്നു
സിദ്ധനെ നമസ്കരിച്ചിപ്രകാരം പറഞ്ഞു;
"കാൽക്ഷണമിങ്ങു നിന്നീടേണമേ കൃപയാലേ
ഇക്ഷണം തിരുമനസ്സറിയിച്ചിങ്ങു വരാം."

ശിക്ഷയേററീടും നന്ദി പക്ഷിവേഗത്തിൽച്ചെന്നു
ത്ര്യക്ഷനോടുണർത്തിച്ചിട്ടക്ഷണം തന്നെവന്നു;
തൽക്ഷണമവരേയും കൂട്ടിക്കൊണ്ടങ്ങു ചെന്നു
ദക്ഷാരിതന്റെ തിരുമുമ്പിലാക്കീട്ടു പോയി.

ശാശ്വതബ്രഹ്മം തന്നേ ശക്തിയുക്തനായീട്ടു-
മീശ്വരംപ്രതി നമസ്കാരം ചെയ്തവരപ്പോഠം
ഈശ്വരൻ തംകൽ ലയിച്ചീടിനാൻ സിദ്ധദേവൻ
ആശ്ചര്യം പൂണ്ടുനിന്നു ശിഷ്യന്മാരു കണ്ടു.

പിന്നെയും നമസ്കാരം സാഷ്ടാംഗമായിച്ചെയ്തു
മന്ദമെന്നിയേ ഭക്ത്യാ സ്തുതിച്ചുതുടങ്ങിനാൻ;
"ശംകര ജയജയ ചന്ദ്രശേഖരാ ജയ
പംകജഭവസേവ്യാ പംകജശരഹര!

പംകങ്ങളൊഴിക്കണേ നിപ്പാദപംകജദ്വയം
കിംകരംപ്രതി മനഃപംകജേ വിളങ്ങണം;
നിൻകഴലൊഴിഞ്ഞു മററാശ്രയമടിയനി-
ല്ലൻപിനോടതിന്നനുഗ്രഹത്തെത്തന്നീടണം.

തുമ്പയും പാമ്പുകളും വൻപുലിത്തോലും ചാമ്പ-
ലമ്പിളിത്തെല്ലുമണിഞ്ഞീടുന്ന നാഥാ ജയ
വേദത്തിൻ ലിപികളെ വേദിയക്കറിവാനാ-
യാദിയിലറിയിച്ച ഡമരുപാണേ ജയ.

ബാലനോടടുത്തൊരു കാലനെക്കൊല ചെയ്തു
ബാലനെ രക്ഷ ചെയ്ത കാലകാലനേ ജയ
മാലിയററീടും ഹാലാഹലത്തെപ്പാനം ചെയ്ത
നീലലോഹിത ജയ നിഖിലാത്മനേ ജയ.

സ്വപ്നതികൾക്കു വേണ്ടി മുപ്പുരമെരിച്ചോരു
സ്വപ്നതിനാഥാ ജയ മുപ്പുരഹര ജയ

പക്ഷപാതത്തെച്ചെയ്ത ദക്ഷനെ യാഗത്തോടും
തൽക്ഷണം നശിപ്പിച്ച ദക്ഷവൈരിണേ ജയ.

മഞ്ഞുമാമല തന്റെ പൊന്മകളാകും ദേവി
സുന്ദരി ജനമനോമോഹിനി ഹൈമവതി
തന്നോടുമൊരുമിച്ചു ഖിന്നതയെന്യേ വെള്ളി-
ക്കുന്നിൽ വാണരുളുന്ന തമ്പുരാൻ ജയ ജയ.

ബ്രഹ്മാണ്ഡനാശനാർത്ഥം താമസഗുണം തന്നേ
മുന്നമേ കയ്ക്കൊണ്ട സംഹാരകർത്തൃണേ ജയ
അന്നന്നു ലോകങ്ങൾക്കു വന്നീടും സംകടങ്ങ-
ളന്നന്നു തന്നേ തീർത്തു രക്ഷിക്കുംനാഥാ ജയ.

നിന്തിരുവടിയുടെ മാഹാത്മ്യമറിയാതോ-
രന്ധനായൊരു ബാലനെങ്ങിനേ സ്തുതിക്കുന്നു?
ചിന്തയിൽ തോന്നീടുന്ന വാക്കെല്ലാമവിടത്തെ
ബന്ധുരഗുണമേവം സ്തോത്രമായ്പ്പന്നീടണം.

പാണികൾ കൊണ്ടു ചെയ്യും കൃത്യങ്ങളശേഷവും
ചേണെഴും തൃപ്പദാബ്ജപൂജയായ് ഭവിക്കണം
പാദത്താൽ ചരിപ്പതും ഖേദങ്ങൾ മാററീടുന്ന
ശൈവവിഗ്രഹപ്രദക്ഷിണമായ് ഭവിക്കണം."

ഇത്തരം സ്തോത്രങ്ങളും പ്രാർത്ഥനകളും ശൈവ
സൂക്തങ്ങൾകൊണ്ടു പുകഴ്ത്തീടുന്ന സുഭഗനാം
ഭക്തനെ തൃക്കൈകൾ കൊണ്ടെഴുന്നേല്പിച്ചു നിർത്തീ-
ട്ടുൾക്കനിവോടു കൂടിയരുളിച്ചെയ്തീവണ്ണം.

"ഖേദമൊട്ടുമേ വേണ്ട നിനക്കുമിതുപോലെ
മോദമോടെന്നിൽ ചേരാം ഭാവിയിലൊരുനാളിൽ
മാനുഷഭാവം വിട്ടാൽ മാത്രമേയിതു വരൂ
മാനുഷഭാവത്തോടേ ചേരുകില്ലെന്നേയുള്ളൂ.

നിന്നുടെ ഗുരുവൊരു മാനുഷനല്ല പാൎത്താൽ
മാനുഷരൂപം ചില നേരത്തു ധരിച്ചീടും;
അന്യമായുള്ള രൂപമേ,തവനിച്ഛിക്കുന്നോ
ആയതുപോലെ ഭവിച്ചീടുമപ്പോഴേ തന്നേ.

ചരിയകൊണ്ടും യോഗധാരണകൊണ്ടും മനോ
മാലിന്യം നീങ്ങി മനം ശുദ്ധമായീടുംവിധൌ
ജീവന്റെ നിലയവിച്ഛിന്നമാം മായ നീങ്ങി
ആത്മനി ലയിച്ചീടും ജീവനുമപ്പോഠംത്തന്നേ.

അപ്പോഴാ സൂക്ഷ്മദേഹത്തോടു സഞ്ചരിച്ചീടാം
മുപ്പാരുമൊരുപോലെ ഭേദമില്ലാതെ കണ്ടു;
കെല്ലെഴും യോഗത്തിന്റെ വൈഭവമിതൊക്കെയു–
മല്പസാരന്മാൎക്കിതു സാദ്ധ്യമല്ലൊരുനാളും.

ഊൎമ്മികളാറുമാറുഭാവവുമവനില്ല,
കൎമ്മവുമവനില്ല ജന്മവുമൊന്നുമില്ല,
കന്മഷമകന്നൊരു നിൎമ്മലരൂപനവൻ
ഞങ്ങഠംക്കും മേലാണവൻ ഗ്രന്ഥികഠം കടന്നവൻ.

ഞങ്ങഠം മൂവരുമോരോഗ്രന്ഥിയെപ്പാലിപ്പവർ
അവനങ്ങതുകളെ ഭേദിച്ചു കടന്നവൻ,
അത്രയുമല്ല ഞങ്ങഠം കൎമ്മത്തിലിരിപ്പവർ,
കൎമ്മമുക്തനാണവൻ അഖണ്ഡബ്രഹ്മാനന്ദൻ.

യാതൊരു വികാരവുമൊന്നുമില്ലാത്തോനവൻ
ഞങ്ങളോ വികാരങ്ങഠംക്കടിമപ്പെട്ടോരല്ലോ;
അന്തരമുണ്ടു ഞങ്ങഠംക്കവനുമായിട്ടേവം
ബന്ധങ്ങളറേറാനവൻ ഞങ്ങളിലുയൎന്നവൻ.

ഇക്കഥകളുമിങ്ങു വന്നതുമിവിടത്തി–
ന്നുഠംക്കുതുകേന കണ്ട കാൎയ്യവുമെല്ലാം മേലിൽ

ഉൾക്കരുന്നിംകൽത്തന്നെ സൂക്ഷിച്ചുകൊണ്ടീടണം
ഉൾക്കനം വിട്ടു വെളിക്കായിപ്പോകരുതൊട്ടും.

വെളിക്കു പറയണമെന്നാകിൽ മൂന്നുപേരോ–
ടൊളിച്ചീടേണ്ട പറഞ്ഞീടാമങ്ങവരോടു;
രണ്ടുപേർ നിൻെറ ഗുരുവരന്മാരാണു, പിന്നെ–
യുണ്ടൊരു പുമാൻ വരും ഭാവിയിൽ സുഹൃത്തായി.

യുക്തിവാദത്തെക്കൊണ്ടു തോല്പിച്ചീടുന്നോനവൻ
ഭക്തന്മാരെന്നു നടിച്ചീടുന്ന വേഷക്കാരെ;
സക്തിയൊന്നിലുമില്ല അവനു വിശേഷിച്ചു
ഭക്തിയുമുണ്ടു പരാശക്തിയിലവനേററം.

എന്നുടെ നാളിൽ ജനിച്ചെന്നുടെ നാമം ധരി–
ച്ചുന്നതാനന്ദത്തോടേ കളിച്ചു നടപ്പവൻ
അവനായിരിക്കും നിൻചരിത്രമെഴുതുന്നോ–
നവനു കൊടുക്കണം കഥകൾ വിശദമായ്.

ഒരു നാളവൻ നിന്നോടെതിർക്കുമവനുടെ
ഗുരുവിനോടു തോററപോലെ നിന്നോടും തോൽക്കും
അതു നാൾമുതൽക്കവൻ നിന്നുടെയിഷ്ടനാകും
ഗുരുവെന്നതുപോലെ കരുതുമവൻ നിന്നെ."

"അവൻെറ ഗുരുവാരാണമ്മഹാനെങ്ങിരിക്കു–
ന്നദ്ദേഹത്തിൻെറ പേരുമരുളിച്ചെയ്യേണീടണം"
വൈവശ്യമോടു ചോദിച്ചതിൻെറ മറുപടി
വിശദമായിട്ടരുൾ ചെയ്തിതു ഭഗവാനും.

"ജടിലന്മാരായ്പ്പെററുമുദരംഭരികളായ്
കുടിലവേഷം ധരിച്ചലയും മൂഢന്മാരും
കാപിലന്മാരെയേററം ജയിച്ചമൂലമവൻ
കേവലം മദോന്മത്തനായ് നടന്നതിനാലേ.

ദുർമ്മദമടക്കി നല്ലുപദേശം കൊടുത്തു
നിർമ്മലനാക്കീടുവാൻ നാരദമുനീന്ദ്രനെ
സമ്മോദാലയച്ചു ഞാനമ്മുനിയതു ചെയ്തു
ഉണ്മയായ് തന്നേ ജനസമ്മതനാക്കിപ്പോന്നു.

ഗംഗയിൽ മുഴുകിയ ശാസ്ത്രിമാരഞ്ചു പേരും
നിർമ്മലന്മാരായവർ കേരളേജനിച്ചിട്ടു-
ണ്ടവരെല്ലാരും നിൻെറ ശിഷ്യരായ് ഭവിച്ചീടും
മന്മകൻ ഗുഹനുമുണ്ടവനാമാദ്യശിഷ്യൻ."

"ദേവസേനാനിയായ ഭഗവാൻ സുബ്രഹ്മണ്യൻ
ഭുവിതിൽ ജനിക്കുവാനെന്തു കാരണമെന്നും
ഞങ്ങൾ തങ്ങളിലിങ്ങു സംഘടിക്കുന്ന വിധ-
മെങ്ങനെയെന്നുമരുൾ ചെയ്യണം ഭഗവാനേ."

"പറയാമിവൻ ചെറുബാലനാകിയ കാല-
ത്തൊരുനാൾ ബ്രഹ്മദേവനിവിടേയ്ക്കെഴുന്നള്ളി
അവനുമാരാണെന്നു ചോദിച്ചു ബ്രഹ്മനോടു
ബ്രഹ്മാവാണഹമെന്നു പറഞ്ഞു പിതാമഹൻ.

'പ്രണവാർത്ഥത്തെപ്പറഞ്ഞീടണം ബ്രഹ്മനെങ്കിൽ'
'പ്രണവാർത്ഥത്തെക്കൊച്ചുപയ്യനോടുരയ്ക്കാമോ.
എന്നുചിന്തിച്ചു ബ്രഹ്മാ മിണ്ടാതെയിരുന്നപ്പോൾ
പിന്നെയും പിന്നെയും ചോദിച്ചിതു കാർത്തികേയൻ.

എന്നിട്ടും മിണ്ടാതിരിക്കുന്ന,തിന്നിവനെന്നെ
നിന്ദിച്ചതാണെന്നോർത്തു കോപിച്ചു കുമാരനും
ചെന്നിട്ടു പിടിച്ചുകെട്ടീടിനാൻ ബ്രഹ്മാവിനെ
കൊണ്ടിട്ടങ്ങൊരു മുറി തന്നിലിട്ടടച്ചിതു.

കോപവുമുരുതരതാപവുമുണ്ടാകയാൽ
വേധന പൂണ്ടു ശപിച്ചീടിനാൻ കുമാരനെ

'കററമില്ലാത്തോരെന്നെ മുററം നീ ബന്ധിക്കയാൽ
മർത്ത്യയോനിയിൽച്ചെന്നു ജനിയ്ക്കു താപത്തോടും.

തത്വങ്ങളൊന്നുമറിഞ്ഞീടാതെ നീയും നിത്യം
ചീർത്ത സംകടത്തോടുമന്വേഷിച്ചാർത്തി പൂണ്ടു
കിട്ടുവാൻ വഴിയൊന്നും കാണാഞ്ഞു നിരന്തരം
വർത്തിച്ചീടുക നിന്റെയച്ഛനെക്കാണുവോളം.'

അക്കഥയറിഞ്ഞു ഞാൻ വേഗമെങ്ങോടിച്ചെന്നു
ദുഃഖിച്ചു കിടക്കുന്ന ബ്രഹ്മനെ മോചിപ്പിച്ചു;
'അറിവില്ലാതെയൊരു ബാലകൻ ചെയ്തതിന്നു
അറിവുള്ളോരു നമുക്കിങ്ങനെ ശപിക്കാമോ

ബ്രഹ്മാവേ, ഭവാൻ ശൂരപത്മനു വരം കൊടു-
ത്തതുകൊണ്ടല്ലേ നിങ്ങൾക്കനർത്ഥം ഭവിച്ചതു
അതിനെത്തീർത്തുരക്ഷിച്ചീടണമെന്നിങ്ങെത്തി-
യതുലതാപാലപേക്ഷിച്ചതും നിങ്ങളല്ലേ.

ആ രക്ഷചെയ്യേണ്ടോനെ മനുജനായ്പ്പോകെന്നു
അവിവേകത്താൽ ശാപം കൊടുത്തു നിങ്ങളിപ്പോൾ;
വരങ്ങൾകൊണ്ടും ശാപംകൊണ്ടുമോരോ തരത്തിൽ
പെരികെ നാശങ്ങളെ വരുത്തീടുന്നു നിങ്ങൾ.

ആകവേ നിങ്ങളുണ്ടാക്കീടുന്നോരനർത്ഥങ്ങൾ
തീരണമെങ്കിൽ ഞാനോ വിഷ്ണുവോ വേണംതാനും
ഇങ്ങനെ നിരന്തരം നിങ്ങടെ തൊഴിലിനു
ഞങ്ങളുത്തരവാദിയാകയില്ലിനിമേലിൽ.

അന്നു നൽകിയ വരം മൂലമായല്ലേയവൻ
നിങ്ങളെജ്ജയിച്ചു കീഴടക്കിയതുമിപ്പോൾ
അങ്ങനെയുള്ളവനെക്കൊന്നിട്ടു നിങ്ങൾക്കേററം
മംഗലം വരുത്തുവാൻ പോന്നൊരു കുമാരനെ.

ശപിച്ചു, വന്നകാര്യം മുടക്കി നിങ്ങളിനി-
ത്താപിച്ചു തന്നേയിരുന്നീടുവിൻ ഭാവികാലം
നമിച്ചു ശൂരപാദം കഴിപ്പിൻ ദാസരായി
മരിപ്പിനല്ലെന്നാകിലവൻെറ വാളുകൊണ്ടു.

കാർത്തികേയനും ചെന്നു മർത്ത്യനായ് ജനിക്കട്ടേ;
ദൈത്യനെക്കൊല്ലുന്നതുമാരെന്നുമറിയട്ടെ;
ഇനിമേലിതിലൊന്നും ചേരുകയില്ല ഞാനും;
അതിനാൽ നിന്നിടേണ്ട പോവുക വേഗം ഭവാൻ."

ഇത്തരം പറഞ്ഞു ഞാൻ നിർത്തിയ നേരത്തിങ്കൽ
പിപ്പലദളം പോലെ വിറച്ചു ബ്രഹ്മനേററം
ഹസ്തങ്ങൾ രണ്ടും നിജമസ്തകത്തിന്മേൽ വെച്ചു
ഉൾത്താപത്തൊടുമവനർത്ഥിച്ചാനിപ്രകാരം.

"അയ്യയ്യോ ഭഗവാനേയിങ്ങനെ കല്പിക്കല്ലേ
ഈയുള്ളവർക്ക വേറേയംശ്രയമുണ്ടോ പോററി
അവിചാരിതമായൊരവിവേകത്താൽ വന്നോ-
രപരാധത്തെ ക്ഷമിച്ചീടണം ദയാനിധേ."

ഇപ്രകാരം കലാപമിങ്ങിഹ നടക്കുന്ന-
തുൾപ്പരിതാപത്തോടുമറിഞ്ഞു ദേവഗണം
വൃത്രവൈരിയോടൊന്നിച്ചോടിയോടിത്തളർന്നു
മല്പദത്തിങ്കൽ വീണു കേണു കേണപേക്ഷിച്ചു.

"മഞ്ജുമാമലവാസാ, മഞ്ജുളകളേബര
തുംഗശ്രീജടാധര രഞ്ജിതത്രിലോകേശ
കുഞ്ജരനികൃന്തന നിന്തിരുവടി കനി-
ഞ്ഞെങ്ങളെ രക്ഷിക്കണം ശൂരപത്മനിൽ നിന്നും.

ഉല്പലോത്ഭവൻ മേലും കീഴും നോക്കാതേ ചെയ്ത
ഘോരമാം ശാപത്തിനാൽ മുപ്പത്തുമുക്കോടിയും

സമ്പത്തിക്കുമാറായീ കത്തുന്ന തീക്കുണ്ഡത്തിൽ
സർപ്പഭൂഷണാ പരിപാലയ കൃപാലയ.

മുപ്പുരന്മാരെക്കൊന്നു ഞങ്ങളെ രക്ഷിച്ചതു-
മപ്പുരമെരിച്ചതും, ദാരികൻ തന്നെക്കൊൽവാൻ
മുപ്പാരും നടുങ്ങുമാററട്ടഹാസത്തെച്ചെയ്തും
ഭദ്രകാളിയെയയച്ചവനേ വധിച്ചതും,

പാലാഴി കടഞ്ഞനാറം ഞങ്ങറംക്കുവേണ്ടിപ്പുരാ
നീലാളിവർണ്ണനോട്ട ചേൎന്നു നിന്നൊരുമിച്ചു
വേലകറം പലതരം ചെയ്തതും, ഭീതിയെന്യേ
ഹാലാഹലത്തെക്കുടെപ്പാനം ചെയ്തതുമോൎത്താൽ.

ഞങ്ങളിലുള്ള വാത്സല്യംകൊണ്ടു തന്നേയതു
ഞങ്ങളിന്നവിടത്തെയടിമകളുമല്ലേ
പത്മജകൃതമായോരപരാധത്തെയിന്നു
പത്മബാണാരേയടിയങ്ങളിൽ ചുമത്തല്ലേ.

പിഴകളൊന്നുമടിയങ്ങറം ചെയ്തിട്ടുമില്ല,
ഇനിമേലിലുമൊന്നും ചെയ്യുവോരല്ലതാനും;
അതിനാൽ ബ്രഹ്മശാപം ഞങ്ങളെബ്ബാധിക്കാതേ
വഴിയൊന്നാലോചിച്ചു ഞങ്ങളേ രക്ഷിക്കണം."

ദേവന്മാരിപ്രകാരമംവലാതികളേററം
വേവലുറംക്കാമ്പിൽ പൂണ്ടു പറഞ്ഞതെല്ലാം കേട്ടു
ഇവരെ രക്ഷിക്കുവാനെന്തൊരു കഴിവെന്നു
മനസ്സിൽ ചിന്തിച്ചു താൻ പറഞ്ഞാനിപ്രകാരം.

"ശാപംകൊണ്ടൊരു ദോഷം നിങ്ങറംക്കു വരാതെയും
ശാപംകൊണ്ടൊരു കുട്ടക്കുപകാരങ്ങളായും
ശാപദോഷങ്ങറം ഭുജിക്കാനുള്ള കാലം ബഹു
ദൂരമാക്കിയാലതു രണ്ടും സാദ്ധ്യമായീടും.

ബ്രഹ്മാവിൻ ദ്വിതീയമായീടുന്ന പരാർദ്ധഗേ
ശ്വേതസൂകരകല്പേ വൈവസ്വതമന്വന്തരേ
അഷ്ടാവിംശതിപരിവർത്തകേ ചതുർയുഗേ
കാലമാം കലിയുഗേ രാക്ഷസസംവത്സരേ.

ശ്രാവണമാസേ ദിനേ വിംശതിത്രയംഗതെ
ബുധനും ചതയവും വാരതാരങ്ങളേവം
പൌർണ്ണമി മേഷലഗ്നേ രാഹുയുക്തനായ്ച്ചന്ദ്രൻ
രണ്ടിലും, മൂന്നിൽ ശുക്രൻ, ബുധൻ നാലിലു,മഞ്ചിൽ.

രവിയു,മേഴിൽ കുജൻ, ശിഖിയുമെട്ടിൽ തന്നെ,
ചാപത്തിൽ ബൃഹസ്പതി, കുംഭത്തിൽ താരേശനും,
ഈവിധം ഗ്രഹസ്ഥിതിയുക്തമാം ലഗ്നം തന്നിൽ
രാജയോഗത്തിൽ മർത്ത്യനായിട്ടു ജനിക്കണം.

ബ്രഹ്മാവേ, ഭവാനിതു സമ്മതിച്ചെന്നു വന്നാ-
ലൊന്നിനും തടസ്സമില്ലല്ലെങ്കിൽ കുഴപ്പമാം."
എന്ന,ന്നു പറഞ്ഞതു കേട്ടു ബ്രഹ്മാവുമപ്പോൾ
മന്ദമായൊന്നു മൂളീട്ടിപ്രകാരം പറഞ്ഞു.

'എന്നുടെയവിവേകംകൊണ്ടു വന്നോരനർത്ഥ-
മിന്നിതു ശുഭമാക്കിത്തീർത്തതു വിചാരിച്ചാൽ
കന്ദബാണാരേ, തവ വൈഭവം ചിത്രം ചിത്രം'
എന്നെല്ലാം പുകഴ്ത്തീട്ടു വന്ദിച്ചു പോയാരവർ.

രാക്ഷസസംവത്സരം മുതൽക്കു സുഭാനുവാം
വത്സരം വരെശ്ശ്ലാപബദ്ധനായ്ത്തന്നേ വാണു;
അക്കാലത്തൊരു നാട്ടുപള്ളിയിലാശാനായാ-
നതിനാൽ നാണുവാശാനെന്നൊരു പേരുമുണ്ടായ്.

നാലഞ്ചുമാസമാശാനായിരുന്നവൻ പിന്നെ
വാരണപ്പള്ളി രാമനാശാൻെറ ശിഷ്യനായി;

അവിടെയിരുന്നവൻ കാവ്യനാടകങ്ങളു-
മലംകാരാദികളുമൊക്കെയും പഠിക്കവേ,

ഭാഷാസംബന്ധമായ വിജ്ഞാനമെന്യേയിതിൽ
ആത്മകാര്യങ്ങളൊന്നുമില്ലല്ലോ തെല്ലുമെന്നു
ചിന്തിച്ചിട്ടതിന്നിനിയാരുള്ളതെന്നങ്ങനെ
അന്വേഷിക്കുമ്പോൾ തയ്ക്കാട്ടയ്യാവുണ്ടെന്നു കേട്ടു.

അവിടെച്ചെന്നു കാര്യം പറഞ്ഞോരനന്തരം
അയ്യാസ്വാമിയും പറഞ്ഞീടിനാനിപ്രകാരം:-
"ഇവിടെ നിന്നിടേണ്ട സമയമില്ലെനിക്കു
വാമനപുരത്തിംകൽ പോവുക വൈകീടാതെ.

അവിടെക്കുഞ്ഞമ്പിള്ളയെന്നൊരു മഹായോഗി
അദ്ധ്യാവിദ്യാനുണ്ടു സത്രത്തിലിരിക്കുന്നു
അവിടെച്ചെന്നാൽ നിന്റെ കാര്യങ്ങൾ സാധിച്ചിടും
ആഗമങ്ങളെ നന്നായറിഞ്ഞ മഹാപുമാൻ."

"അങ്ങിനെതന്നേയിനിയവിടെപ്പോയി നോക്കാം
സംഗതിയുണ്ടെന്നാകിൽ സാധിക്കുമല്ലോ കാര്യം;
മംഗലം വരുത്തണേ മാംപ്രതി മഹാദേവ
ഗംഗാകാമുക ഗൌരീവല്ലഭ നമോസ്തുതേ.

ഇത്തരം പ്രാർത്ഥിച്ചുടൻ തിരിച്ചു വന്നു തന്റെ
പത്തനം തന്നിലെത്തിയിരുന്നു നിരൂപിച്ചു
'മുപ്പുരമെരിച്ചൊരുതമ്പുരാൻതിരുവുള്ള-
മെപ്പൊഴെന്നോടുണ്ടാമോ അപ്പോൾ സാദ്ധ്യമാം കാര്യം.

പുരുഷപ്രയത്നംകൊണ്ടേതാനും സാദ്ധ്യമാകും
മുഴവൻ സാധിച്ചീടാൻ ദൈവാനുഗ്രഹം വേണം
ആയതു പൂർവ്വപുണ്യമുണ്ടെങ്കിൽത്താനേ വരും
മായമല്ലതു സർവ്വസമ്മതമല്ലോ ലോകേ.

ദേഹത്തിനുള്ളിൽ ജീവനുണ്ടെന്നതറിഞ്ഞീടാ-
മീശ്വരനുണ്ടെന്നതും പറഞ്ഞുകേട്ടിട്ടുണ്ടു
മായയെന്നൊരു ശക്തിയുണ്ടെന്നും കേട്ടിട്ടുണ്ടു
അവകൾക്കുള്ള വൃത്തിഭേദങ്ങളറിവില്ല.

മോക്ഷം കിട്ടണമെന്നും സ്വർഗ്ഗത്തിൽ പോണമെന്നു-
മിക്ഷിതിതന്നിലോരോ ജനങ്ങൾ പറയുന്നു
ആയതു സാധിക്കേണ്ടും മാർഗ്ഗങ്ങളജ്ഞാതരാ-
ണാകയാലവകളെപ്പറയുന്നില്ലയാരും.

വാമനപുരത്തിങ്കൽ പോയാലെന്നുടെ കാര്യം
സാദ്ധ്യമായ്വന്നീടുമോയെന്നതുമറിഞ്ഞില്ല
കേമനാണദ്ദേഹവും നിഗമാഗമങ്ങളെ
നിഖിലം പാഠം ചെയ്തോനാണെന്നും പറഞ്ഞല്ലോ.

കാലത്തിൻ ശുഭാശുഭമെങ്ങിനെയറിയുന്നു
കാലവേദികൾക്കല്ലേ ആയതുമറിവുള്ള
ജ്യോത്സ്യന്മാരേയും കാലവേദികളെന്നു ചൊല്ലും
എന്നുടെയാദ്യഗുരു നല്ല ജ്യോത്സ്യനാണല്ലോ.

അതിനാലദ്ദേഹത്തെക്കണ്ടെന്റെ സങ്കടങ്ങ-
ളഖിലമറിയിക്കാമെന്നുറച്ചങ്ങോട്ടു പോയി;
ഗുരുപാദങ്ങൾ തൊട്ടു നമസ്കാരവും ചെയ്തു
ഗുരുവിൻതിരുമുമ്പിൽ കരങ്ങൾ കെട്ടിനിന്നു.

"എന്തെടാ നാണൻ വന്നതെന്തിനുവന്നു നീയും,
ചിന്തയിലെന്തോ കാര്യമുണ്ടെന്നു തോന്നീടുന്നു;
ചിന്തയിലുള്ള കാര്യമെന്തെന്നു പറക നീ
സന്തോഷത്തോടേയതു സാധിച്ചു തരാമല്ലോ."

സങ്കടം വിനയവും ഭക്തിയും വിശ്വാസവും
സംഘടിച്ചവനുടനിപ്രകാരം പറഞ്ഞു:-

“അടിയനൊരു കര കാണാത്തൊരന്ധകാര–
ക്കടലിൽ വീണു വലഞ്ഞീടുന്നേൻ ഗുരുനാഥാ.

അതിൻെറ നിവൃത്തിക്കായേതെല്ലാം ദിക്കിലോടി–
യലഞ്ഞുതിരിഞ്ഞിട്ടും ഫലമുണ്ടായതില്ല
അതിനാൽ സംകടപ്പെട്ടടിയനിങ്ങു വന്നെ–
ന്നറിഞ്ഞീടുക കൃപാവാരിധേ ഗുരുനാഥാ.

സംസാരസാഗരത്തിൽ വീണുകേണലയുവാ–
നടിയനാവതല്ലല്ലിഷ്ടവും തോന്നുന്നില്ല
അതിനിക്കാലമൊരു ഗുരുനാഥനെക്കിട്ടാ–
നടിയനുണ്ടോ ഭാഗ്യമെന്നരുൾ ചെയ്തീടണം.”

“നിന്നുടെ ജാതകം ഞാനെഴുതിക്കൊടുത്തിട്ടു–
ണ്ടതിനെയെടുത്തിങ്ങു കൊണ്ടുവാ നോക്കീടട്ടെ
പിന്നീടു ചാരവശാലുള്ളൊരു ഗ്രഹസ്ഥിതി
നന്നായി നോക്കിക്കണ്ടു സൂക്ഷ്മമായ്പറഞ്ഞീടാം.”

അതുകേട്ടുടൻ ചെന്നു ജാതകമെടുത്തുംകൊ–
ണ്ടതിവേഗത്തിൽ വന്നു ഗുരുപാദാന്തേ വെച്ചു;
ജാതകമെടുത്തുടനോലകൾ നോക്കീടുന്നു
വിരലാലെണ്ണിയെണ്ണിസ്സംഖ്യകൾ ഗണിക്കുന്നു.

മനസ്സിലെന്തോ നിനച്ചങ്ങിനെയിരിക്കുന്നു
മനനം ചെയ്യുംപോലെയനങ്ങാതിരിക്കുന്നു
വദനം തന്നിൽ മന്ദഹാസവുമുദിക്കുന്നു
അവനെക്കൊണ്ടുതന്നെ സംഖ്യയെപ്പറയിച്ചു.

അതുകൊണ്ടൊരുലഗ്നം മനസ്സിൽ നിശ്ചയിച്ചു
അതിൻെറ ഗ്രഹനില നോക്കിക്കണ്ടുറപ്പിച്ചു
ചന്ദ്രനെങ്ങാണെന്നുടൻ നാൾകൊണ്ടു നിശ്ചയിച്ചു
തിങ്ങിന കൌതുകം പൂണ്ടിരുന്നൊന്നാവർത്തിച്ചു.

എല്ലാ ലക്ഷണങ്ങളും നോക്കി നോക്കി ഗ്രഹിച്ചു
മെല്ലവേ ഗുരുവരൻ ചൊല്ലിനാനിപ്രകാരം:–
"ജാതകവശാൽ നിനക്കുണ്ടല്ലോ രാജയോഗം;
ചതുൎത്ഥപഞ്ചമങ്ങൾക്കധിപന്മാർ തങ്ങളിൽ.
കേന്ദ്രസ്ഥന്മാരായ് നല്ല ബലവാന്മാരാകയാൽ
നീ നിരൂപിക്കും കാൎയ്യമൊക്കെയും സാധിച്ചീടും;
നവമസ്ഥാനത്തിങ്കൽ നവമാധിപനായ
ഗുരുവും വരികയാൽ ഭാഗ്യത്തിന്നളവില്ല.

ഇന്നിമേലെങ്ങും തിരഞ്ഞീടേണ്ട ഗുരുവിനെ
വന്നീടും ഗുരു നിനക്കുപദേശത്തെച്ചെയ്യാൻ
പണ്ഡിതശ്രേഷ്ഠൻ മഹായോഗീന്ദ്രന്മാരിൽ മുമ്പൻ
സകലകലകളുമറിഞ്ഞ മഹാപുമാൻ.

ഇന്നുതൊട്ടഞ്ചുദിനം കഴിഞ്ഞാലടുത്തനാൾ
ശുക്രവാരവും ത്രയോദശിയും വരുന്നനാൾ
ശിഷ്യനോടൊരുമിച്ചു മദ്ധ്യാഹ്നത്തിനു മുമ്പി–
ലെത്തീടുമണിയൂരിൽ ക്ഷേത്രത്തിലസംശയം.

ഗ്രഹചാരങ്ങൾ ചിന്തിച്ചതിലും ശുഭംതന്നേ;
ശുഭഭാവത്തിൽ ഭൂരിപക്ഷമായുണ്ടു ഗ്രഹം
ദോഷഭാവങ്ങളേററം ഉച്ചമായിട്ടേയുള്ള
പാപന്മാർപോലും ശുഭപ്രദന്മാരായീടുന്നു.

പിഴച്ചിട്ടില്ലയെൻെറ വാക്കുകളിതുവരെ.
പഴക്കം കൊണ്ടും സത്യപാലനരീതികൊണ്ടും
സത്യരൂപനായുള്ള ഭഗവൽകൃപകൊണ്ടും
പിഴയ്ക്കയില്ലയിതും സത്യമായ് ഭവിച്ചീടും."

അതുകേട്ടവനന്ധകാരത്തിൽ നിന്നു നേരേ–
യാനന്ദക്കടലതിൽ മുങ്ങിമുങ്ങിക്കുളിച്ചു

ഗുരുവിൻപാദങ്ങളിൽ സാഷ്ടാംഗം നമസ്കരി-
ച്ചാനന്ദത്തോടുംകൂടി യാത്രചൊല്ലിത്തിരിച്ചു.

വന്നു സന്തോഷത്തോടേ മന്ദിരം പ്രാപിച്ചവൻ
വന്ദിച്ചു മാതാപിതാക്കന്മാരെബ്ഭക്തിയോടേ
വന്ദനീയനാം ഗുരുനാഥൻ ചൊന്നവയെല്ലാ-
മൊന്നൊഴിയാതേ പറഞ്ഞീടിനാൻ കുതൂഹലാൽ.

ദേശികൻ നിർദ്ദേശിച്ച നാളതിലണിയൂരിൽ
കോവിലിലപ്പം വാക്കാൻ തണ്ഡുലമേകപ്രസ്ഥം
വെള്ളനേദ്യവുമുണ്ടതതുപോലേകപ്രസ്ഥം
ശക്കര പഞ്ചസാര പഴങ്ങൾ വേണ്ടും വണ്ണം.

കറിക്കോപ്പോടും കൂടിക്കൊടുത്തു വാരിയത്തു
തക്രതണ്ഡുലങ്ങൾക്ക പണവും കൊടുത്തിട്ടു
വാര്യരോടേവം പറഞ്ഞീടിനാനവനപ്പോൾ;
"മൂന്നുപേക്കിന്നിവിടെബ്ഭക്ഷണം കൊടുക്കണം.

ഇവിടെ വരുമൊരു യോഗീന്ദ്രൻ ശിഷ്യനോടു-
മവരെ സൽക്കരിച്ചീടണം നാമായവണ്ണം
അദ്ദേഹമൊരു മഹാത്മാവാണു സൽക്കാരത്താ-
ലുദ്ദിഷ്ടഫലമെല്ലാം നമുക്ക സിദ്ധിച്ചീടും."

ഇത്തരമെല്ലാം വാര്യരോടറിയിച്ചു തൻെറ
പത്തനംതന്നിൽ ചെന്നു സ്വസ്ഥനായ് തന്നേയവൻ
ഉത്തമനായ യോഗിതന്നുടെ വരവിനെ
ചിത്തത്തിൽ നിരൂപിച്ചിട്ടങ്ങനെയിരുപ്പായി.

മദ്ധ്യാഹ്നം കഴിഞ്ഞപ്പോൾ സ്നാനവുമാഹാരവും
കഴിച്ചു കോവിലിൻെറ പൂർവ്വഭാഗത്തു നില്ലും
ഇലഞ്ഞിമരത്തിൻെറ ചുവട്ടിൽനിന്നുകൊണ്ടു
വരുണദിശി നോക്കും നേരത്തു കാണായ്വന്നു.

അത്ഭുതം മഹാത്ഭുതം നിഷ്ഠയിലിരിക്കുംമ–
ട്ടത്ഭുതചരിത്രനാം യോഗിവര്യനെ നന്നായ്;
"അലഞ്ഞുതിരഞ്ഞേറെ സംകടപ്പെട്ടപോരം
നടന്നു തേടിയിട്ടും കണ്ടുകിട്ടാത്ത ലക്ഷ്യം.

യത്നങ്ങളൊന്നും കൂടാതിങ്ങനെ കിട്ടിയതു–
മെന്നുടെ ഗുരുവിൻെറ വാക്സിദ്ധിതന്നെയോവാൻ ?
മുന്നമേ ചെയ്ത പുണ്യപൂരത്തിൻപ്രഭാവമോ
ഒന്നുമേ തിരിക്കയതല്പജ്ഞനെന്തറിയാം.

എംകിലും ഗുരുവിൻെറ വാക്സിദ്ധിയതും പൂവ
പുണ്യത്തിൻ വിലാസവുമീശ്വരപ്രസാദവും
ഒന്നിച്ചു ചേൎന്നു മഹാശക്തമായ് ഭവിക്കയാൽ
പുണ്യദൎശനത്തിന്നു സംഗതിവന്നതിപ്പോഠം.

ഒന്നു മാത്രമായാലും സാധിക്കുമെന്നിരിക്കെ
മൂന്നുമൊന്നിച്ചാൽ പിന്നെ സാദ്ധ്യമില്ലാതെയുണ്ടോ
ഭിന്നശക്തികളല്ല മൂന്നിലുമിരിപ്പതും
ഏകശക്തിയാണത്രെ മുപ്പിരിക്കയർ പോലെ."

ഇത്തരം ചിന്തിച്ചവനങ്ങനെ നില്ക്കുംവിധൌ
ചിത്തമാദികഠം മൂന്നുമൊന്നിച്ചു താനേചേൎന്നു;
മനമാദികളേവം ചേൎന്നുനിമിത്തമാ–
യനങ്ങാനരുതാതെനിന്നു പോയവനപ്പോഠം,

തറഞ്ഞകററിപോലെ നിറഞ്ഞ ചിന്തയോടും
പറഞ്ഞുകൂടാതുള്ള പരമാനന്ദത്തോടും
ഇരുന്നു നിഷ്ഠചെയ്യും യോഗീവര്യനെ നോക്കി
ഇമവെട്ടാതെനിന്നു ത്രാടകനെന്നപോലെ.

നിഷ്ഠയിൽനിന്നുണൎന്നു മററത്തെഴ്ഞ്ഞീറങ്ങിയ–
ചട്ടമ്പിസ്വാമി തന്നെ സ്പഷ്ടമായിട്ടു കണ്ടു

സാഷ്ടാംഗം നമസ്കരിച്ചഞ്ജലി ചെയ്തു നിൽക്കും
ഭക്തനെക്കണ്ടുചാരേ വരുവാനാംഗ്യം കാട്ടി.

"അങ്ങോട്ടു വന്നുകൂടായീഴവനാണടിയൻ
ഇങ്ങോട്ടുതന്നെവന്നു സംകടം കേട്ടീടേണം"
അതുകേട്ടടുത്തു ചെന്നെന്താണെന്നു ചോദിക്കെ-
യവനുമിപ്രകാരമറിയിച്ചിതു ഭക്ത്യാ.

"അതുല്ല്യസംകടമാം സംസാരസാഗരത്തിൽ
പതിതനായീടുവാനടിയനാളല്ലൊട്ടും;
അതിൻെറ നിവൃത്തിക്കായൊരു സൽഗ്ഗുരുവിനെ
ഇതുനാൾവരെയെങ്ങും കണ്ടുകിട്ടിയുമില്ല.

കാലദോഷംകൊണ്ടാണോയിങ്ങനെ വന്നതെന്നു
കാലത്തിൻ ശുഭാശുഭമറിവാനായിക്കൊണ്ടു
കാലവേദിയാമെൻെറ പ്രഥമഗ്ഗുരുവിനെ
കാലം വൈകാതേ കണ്ടു സംകടമുണർത്തിച്ചു.

അദ്ദേഹം കല്പിച്ചതാണിന്നിവിടത്തിൽത്തന്നേ
വിദ്വാനായൊരു യോഗിശ്രേഷ്ഠൻ വന്നീടുമെന്നു
അതിനെ നിരൂപിച്ചിട്ടിവിടെ വാരിയത്തിൽ
മൂന്നു പേക്കാഹാരത്തിനേപ്പ്പാടു ചെയ്തിട്ടുണ്ടു.

അതിനാൽ തിരുമേനിയത്താഴം കഴിഞ്ഞിട്ടു
അടിയനുളവായ സംകടം തീൎത്തീടണം
അടിയനവിടത്തെഗ്ഗുരുവായ്സ്വരിക്കുന്നു
സദയം തിരുമേനിയതു കയ്യേൽക്കണ്ടീടണം."

"അങ്ങിനെതന്നെ, ഞാനുമതിനെ കയ്യേൽക്കണ്ടീടാ-
മതിൻെറ രീതികൾ നീ പറഞ്ഞപോലെയല്ല;
അത്താഴം കഴിഞ്ഞെന്നാലായതു ചെയ്തുകൂടാ
അത്താഴത്തിനുമുമ്പേയക്കൎമ്മം ചെയ്തീടണം.

മോക്ഷാത്ഥികൾക്കായുപദേശം ചെയ്തീടേണ്ടുന്ന
ശിക്ഷയേറീടും കമ്മം സഗുണോപാസനയാം;
ശുക്രവാരമാകയാൽ സുബ്രഹ്മണ്യോപാസന
തക്ക നൽഫലം തരുമുപദേശിക്കാമതു.

എനിക്കു നേരേ മുഖമായിരുന്നുടൻ തന്നേ
നന്നായി വിചാരിക്ക ഗുരുദൈവതങ്ങളെ
മന്ദത വെടിഞ്ഞു നല്ലന്വേഷമനസ്കനായ്
വന്നിരിയരികത്തു പറയാം കേട്ടുകൊൾക.

ഞാനുരച്ചീടുമക്ഷരങ്ങളെയോരോന്നായി
നീ കൂടെപ്പറയണം തെളിവായിട്ടു തന്നേ"
അങ്ങിനെതന്നേയവൻ വഴങ്ങിയടുത്തേററം
തിങ്ങിന ഭക്തിയോടുമഞ്ജലി ചെയ്തിരുന്നു.

ചട്ടമ്പിസ്വാമിയപ്പോൾ കരങ്ങൾ രണ്ടും ശിഷ്യ-
മസ്തകം തന്നിൽവെച്ചു തന്നുടെ ഗുരുവിനെ
കേശാദിപാദാന്തവും പാദാദികേശാന്തവും
ധ്യാനിച്ചങ്ങുറപ്പിച്ചു മനസ്സിൽ കണ്ടു കണ്ടു.

അല്പനേരം കഴിഞ്ഞിട്ടോരോരോ മന്ത്രാക്ഷരം
കെല്പോടങ്ങുച്ചരിപ്പാൻ തുടങ്ങീ ഗുരുവരൻ;
അവനുമതു കേട്ടിട്ടതുപോലുച്ചരിച്ചു
അങ്ങിനെ മൂന്നാവത്തി കഴിഞ്ഞു വിരമിച്ചു.

കരങ്ങളിളക്കാതേ പിന്നെയും ഗുരുവരൻ
കരണങ്ങളെ ബന്ധിച്ചങ്ങനെയിരിക്കുന്നു;
ഉറക്കം പോലെയൊരു മയക്കം വന്നു ശിഷ്യൻ
അടുക്കലിരിക്കുന്ന ഗുരുവേ നോക്കീടുന്നു.

ഗുരുവങ്ങിരുന്നേടത്തൊരു രൂപത്തെക്കണ്ടു
വ്യക്തമല്ലതുമൊരു നിഴൽ പോൽ കണ്ടീടുന്നു;

സൂക്ഷിച്ചുനോക്കിയപ്പോറം പൊൽക്കിരീടങ്ങളാറം
പന്ത്രണ്ടു കരങ്ങളും കണ്ടുടനനന്തരം.

ഓരോരോ കിരീടങ്ങറംക്കീരണ്ടു കുണ്ഡലങ്ങറം
ചാരുവാം ഗളതലേ മുത്തുരത്നമാലകറം
വജ്രമാലകളുമുണ്ടേററവും തിരുമാറു
മുഴുവൻ മറയുമാറങ്ങിനെ ശോഭിക്കുന്നു.

ബന്ധൂകപ്പൂവിലൂടേ താരങ്ങറം കണ്ടീടുന്നു
പംകജദളങ്ങളിൽ മുത്തുകറം കണ്ടീടുന്നു
ഫുല്ലപംകജമദ്ധ്യേ തിലപ്പൂ കണ്ടീടുന്നു
തംകദപ്പണമിരുവശത്തിൽ വിളങ്ങുന്നു.

ഓരോരോ തിലപുഷ്പച്ചുവട്ടിന്നിരുഭാഗേ
ചാരുവാമിന്ദീവരപ്പൂക്കളും കണ്ടീടുന്നു
പത്മവൈരിയാം ചന്ദ്രൻ മേലേ നിൽക്കകമൂലം
പത്മത്തിന്നുപദ്രവമുണ്ടാകാതിരിക്കുവാൻ,
രണ്ടിനുമിടയ്ക്കായി സീമയിട്ടിരിക്കുന്ന
വണ്ടുകറംപോലേ കറുത്തുള്ള ചാപങ്ങളാലേ
രക്തവർണ്ണമായീടും പിപ്പലദളമദ്ധ്യേ
കെല്പെഴുന്നീടുമൊരു നീർച്ചുഴി കണ്ടീടുന്നു.

ശൃംഗങ്ങറം മുകളിൽ നിന്നിറങ്ങി വലിത്രയ-
മത്രയും ഭേദിച്ചിങ്ങു വന്നു വന്നിറങ്ങുന്നു
ആയതു നീലനീല വരിവണ്ടുകറംപോലെ-
യാലിലമദ്ധ്യേ മനോഹരമായ്വിളങ്ങുന്നു.

രക്തചീനാംബരത്തെ ഞൊറിഞ്ഞു വാലുമിട്ടു
മദ്ധ്യത്തിൽ ചാർത്തിയലംകരിച്ചങ്ങതിന്മീതെ
രത്നജാലങ്ങറം പതിച്ചുള്ള കാഞ്ചനകാഞ്ചി
പൊൻപടിയരഞ്ഞാണും തംകലേ ശോഭിക്കുന്നു.

കദളീകാണ്ഡങ്ങളും കൈതപ്പൂക്കളുംമററും
ററച്ചുനിന്നീടുന്നോരംബരമതു തന്നേ
അതിൻെറ കീഴേ ദേവമാമുനിജനങ്ങളും
നമിക്കും രക്തപത്മദ്വയങ്ങൾ ശോഭിക്കുന്നു.

അതിൻെറ ദളങ്ങളിൽ പത്തിലും തരം തരം
അതിമോഹനം നല്ല മുത്തുകൾ വിളങ്ങുന്നു
അതുലരമ്യം മഹാമഹത്വമിവകളെ-
യറിഞ്ഞു വാഴ്ത്തീടുവാനാളല്ലെന്നടങ്ങുന്നു.

പൊൽക്കിരീടങ്ങൾ ലലാടങ്ങളും കുണ്ഡലങ്ങൾ
ദർപ്പണം പോലെ ശോഭിച്ചീടുന്നകപോലങ്ങൾ
തൃക്കണ്ണുകളും തിരുനാസികാമുകുളങ്ങൾ
അധരോഷ്ഠങ്ങൾ ദന്തപംക്തികൾ ചിബുകകൾ.

തൃക്കരങ്ങളിൽ തിരുവായുധങ്ങളും പിന്നെ
വരദാഭയങ്ങളാം മുദ്രകളിവകളും
ഊരുക്കൾ പാർഷ്ണികളും ജംഘകൾ പാദങ്ങളും
ചാരുക്കളെന്നേ പറഞ്ഞീടുവാൻ തോന്നുന്നുള്ളു.

അലംകാരങ്ങളെനിക്കറിയാമെന്നാകിലു-
മലംകാരങ്ങളൊന്നുമിതിനോടാകയില്ല
ആകാത്തകാര്യങ്ങളെജ്ജല്പിച്ചാലതുമൊരു
ആകാര്യമെന്നേ വരൂഹസിക്കും വിദ്വൽജനം.

"ഈരൂപമെനിക്കിപ്പോളുപദേശിച്ച മന്ത്ര
ദേവതതന്നേയിതു ഭഗവാൻ സുബ്രഹ്മണ്യൻ
താരകാരിയാം ദേവൻ പ്രത്യക്ഷീഭവിച്ചതു
ഗുരുദേവൻെറ കരുണാർദ്രതകൊണ്ടുതന്നേ."

ഇങ്ങനെ ചിന്തിച്ചവൻ ബാഹ്യജ്ഞാനമില്ലാതെ-
യങ്ങനെ കുറഞ്ഞൊരു നേരമങ്ങിരുന്നപ്പോൾ

മങ്ങിനബോധം മന്ദമന്ദമായ്പ്പന്നു വന്നു
മുന്നേതുപോലെ നല്ല ബോധവാനായിത്തീൻ.

സൽഗ്ഗുരുമുന്നേപ്പോലെയ'രിക്കുന്നതു കണ്ടു
ഗൽഗദാക്ഷരങ്ങളാലിപ്രകാരം പറഞ്ഞു
"അയ്യയ്യോ ഭഗവാനേ നിൻതിരുപ്രഭാവങ്ങ-
ളീയുള്ളോരല്പബുദ്ധിക്കറിവാൻ വശമുണ്ടോ.

മന്ത്രദേവതതന്നേ പ്രത്യക്ഷമാക്കിക്കാട്ടി;
മന്ത്രകർത്താക്കന്മാൎക്കും സാദ്ധ്യമല്ലല്ലോയിതു
മുമ്പിരുന്നൊരു പൂൎവ്വാചാൎയ്യന്മാരാരെംകിലു-
മിമ്പമോടിതു പോലെ ചെയ്യെന്നുകേട്ടിട്ടില്ല."

"മന്ത്രസിദ്ധിക്കുവിളംബംവരാതിരിപ്പാനായ്
മന്ത്രദേവതതന്നെ വരുത്തിക്കാട്ടീഞാനും
അക്കണ്ടരൂപം നിൻെറ മനസ്സിൽ നിൎത്തിക്കൊണ്ടു
ചൊൽക്കൊണ്ടമന്ത്രം ജപിച്ചീടുകിൽ സിദ്ധിയുണ്ടാം."

അതുകേട്ടവൻ പരമാനന്ദം പൂണ്ടു പാരം
പരമഗ്ഗുരുപദം വണങ്ങീ വിനീതനായ്
അകമേ നിറഞ്ഞുള്ള ഭക്തിപാരവശ്യത്താ-
ലനങ്ങാനരുതാതെ നിന്നുപോയതുനേരം.

വാര്യരുമപ്പോഠം വന്നു സ്വാമിയെ വണങ്ങീട്ടു-
ണ്ടൂണുകാലമായെന്നു സ്വാമിയോടറിയിച്ചു;
സ്വാമിയും ശിഷ്യനായ പരമേശ്വരനുമായ്
വാര്യരോടൊരുമിച്ചു വാരിയത്തേയ്ക്കുപോയി.

നാണുവാശാനുമപ്പോഠം വേറൊരു വഴിയേപോ-
യ്ലാരിയത്തിൻെറ തെക്കേ മുററത്തു ചെന്നു നിന്നു;
വാര്യരുമപ്പോളൊരു വിളക്കുകത്തിച്ചുംകൊ-
ണ്ടവൻെറ മുമ്പിൽ വെയ്ക്കേയവനുമങ്ങിരുന്നു.

തളത്തിൽ വിളക്കും വെച്ചിരിപ്പാൻ പലകയി-
ട്ടതിന്റെ മുമ്പിലായിട്ടിലയുമിട്ടനേരം
സ്വാമിയും പലകമേലിരുന്നോരനന്തരം
ഓദനാദികളെല്ലാം വിളമ്പീവാര്യരപ്പോൾ

ഒഴിപ്പാനുള്ളതിന്റെ പേരെന്തെന്നറിവില്ല,
സാമ്പാറല്ല പുളിംകറിയുമല്ലായതു;
വറുത്തങ്ങരച്ചിട്ടചമച്ചകറിതന്നേ
ഓദനം തന്നിൽ ചേർത്താൽ സ്വാദുമുണ്ടതിനേററം.

പരമേശ്വരനന്നു പ്രദോഷമാകയാലേ
വ്രതക്കാരന്മാരുമായൊരുമിച്ചങ്ങിരുന്നു
കോവിലിൽ നിവേദിച്ച ചോറുകൾ വാങ്ങിയവർ
പൂമുഖത്തിംകലിരുന്നാഹാരം കഴിച്ചല്ലോ.

നാണുവാശാനുമവനിരുന്നേടത്തു തന്നേ
ഓദനാദികൾ കൊണ്ടുകൊടുത്തു വാര്യരപ്പോൾ;
അവനുമങ്ങുതന്നേയിരുന്നു ഭുജിച്ചുടൻ
ഇലയും ദൂരെക്കൊണ്ടു കളഞ്ഞു കൈകഴുകി.

ക്ഷേത്രത്തിൻ തെക്കുഭാഗത്തുണ്ടൊരു തെങ്ങിൻതോട്ടം
തത്ര ചെന്നെല്ലാവരുമിരുന്നു മോദാന്വിതം;
എത്രയും ഗഹനമായുള്ള വേദാന്തസാരം
സ്വാമികളരുൾചെയ്തു ശിഷ്യന്മ ഗ്രഹിക്കുവാൻ.

"സംസാരസാഗരത്തെക്കടക്കാനുപായങ്ങൾ
സംശയമറുത്തു ചൊല്ലീട്ടന്നു വേദാന്തത്തിൽ
കംസാരി ഭഗവാനുമതിനെത്തന്നേ നിജ
ഗീതയിൽപ്പറഞ്ഞിട്ടുണ്ടർജ്ജുനനോടു പുരാ.

വേദങ്ങളോരോന്നിനും മുമ്മൂന്നു ഭാഗമുണ്ടു
കർമ്മവു,മുപാസനാ,ജ്ഞാനവുമെന്നിങ്ങനെ;

ജ്ഞാനകാണ്ഡങ്ങളെല്ലാമന്ത്യത്തിലാകയാലേ
അതിനെ വേദാന്തമെന്നോതുന്നു വേദജ്ഞന്മാർ.

കർമ്മോപാസന രണ്ടും സാധിച്ചെങ്കിലല്ലാതേ
ജ്ഞാനകാണ്ഡത്തിനർഹനാകയില്ലൊരു നാളും
കർമ്മത്തിൻ ഫലങ്ങളെയല്പവും ചിന്തിക്കാതെ
കർമ്മങ്ങൾ ചെയ്തെങ്കിലേ മനസ്സു ശുദ്ധമാവൂ.

രണ്ടാംകാണ്ഡത്തിൽ കടന്നിട്ടുപാസന ചെയ്വാൻ
ശുദ്ധമാം മനസ്സെങ്കിൽ മാത്രമേ സാദ്ധ്യമാവൂ;
അതിനാലത്രേ മുമ്പേ നിഷ്കാമകർമ്മം ചെയ്വാൻ
പറഞ്ഞതെന്നു ഗ്രഹിച്ചീടുക നീയുമിപ്പോൾ.

സഗുണസേവതന്നെയാണുപാസനയെന്നു
പറയും വിഷയവുമെന്നു നീ ധരിച്ചാലും
സഗുണമെന്നുള്ളതും ദൈവതഗണങ്ങളി-
ലേതെന്നാകിലുമൊരു മൂർത്തിയെസ്സങ്കല്പിച്ചു.

പൂജനാദികളാകുമുപചാരങ്ങൾ നിജ-
മനസ്സുകൊണ്ടുചെയ്യും കർമ്മങ്ങളത്രേയതു;
മനസ്സുകൊണ്ടു ചെയ്വാൻ പ്രാപ്തിയില്ലെന്നു കണ്ടാൽ
പ്രതിമാദികളിലും ചെയ്തീടാം വിധിപോലേ.

പ്രതിമാദികളിലായ് പൂജകൾ ചെയ്തു നല്ല
ധാടി വന്നീടും കാലം മനസ്സും വശമാകും;
മനസ്സു വശമായി വരുന്നകാലത്തിങ്കൽ
മാനസപൂജ ചെയ്വാൻ പ്രാപ്തിയും താനേ വരും.

മാനസപൂജയിങ്കൽ ലയഭാവം വരുമ്പോൾ
അക്ഷരങ്ങളെ പ്രാണനോടു സംഘടിപ്പിച്ചു
ഹംസനിൽച്ചേർത്താലതു ഹംസയോഗമായീടും
ഹംസയോഗത്തേയനുഷ്ഠിച്ചീടാമനന്തരം.

മന്ത്രയോഗവും ഹംസയോഗവും തുല്യം തന്നേ
എംകിലുമല്പം ഭേദമുണ്ടതു പറഞ്ഞീടാം;
മന്ത്രത്തിൻ ലിപികളും രൂപത്തിന്നസാമ്യവും
ആരംഭത്തിംകൽ ഭേദം കണ്ടീടാം യോഗങ്ങൾക്ക്.

ഏവമുള്ളൊരു ഭേദം മദ്ധ്യമതന്നിലെത്തി-
യക്ഷരരൂപം മാറി നാദമായ് ശേഷിക്കുമ്പോൾ
മാർഗ്ഗലക്ഷ്യങ്ങളെല്ലാമേകമായ് ഭവിച്ചീടും
ഭാവവൈപരീത്യങ്ങളൊക്കെയും മാറിപ്പോകും.

ജ്ഞാനവും മൂന്നുവിധമായിട്ടാണിരുപ്പതു
പരോക്ഷജ്ഞാനമപരോക്ഷവുമൈകാത്മ്യവും
വൈഖരിവരേ പരോക്ഷജ്ഞാനമതു തന്നേ
മദ്ധ്യമതന്നിലായാലപരോക്ഷവുമാകും.

പശ്യന്തി തന്നിലൈകാത്മ്യജ്ഞാനമായിത്തീരും
പരയിലെത്തുംനേരം പൂർണ്ണമായീടും ജ്ഞാനം;
ഞാനെന്നും നീയെന്നുമുള്ളോരോ ഭേദങ്ങൾ മാറി
ഞാനെന്യേ ജഗത്തിംകലൊന്നുമില്ലെന്നും വരും.

സർവ്വവും ഞാനെന്നുള്ള ബോധമുണ്ടാകും വിധൌ
സർവ്വജ്ഞാനങ്ങളാകെത്താൻ തന്നെയായിത്തീരും
സർവ്വരൂപവും ധരിച്ചീടുവാൻ പ്രാപ്തനാകും
സർവ്വലോകങ്ങളിലുമിഷ്ടംപോൽ സഞ്ചരിക്കാം."

"എങ്ങിനെയോരോ തരം രൂപങ്ങൾ ധരിക്കുന്നു
അങ്ങിനെ ധരിക്കുമ്പോളീ രൂപമെങ്ങു പോകും?
ഇംഗിതമൊട്ടുക്കടിയന്നറിവതിന്നായി
സംഗതി മുഴുവനുമരുളിച്ചെയ്തീടണം."

കേട്ടുകൊള്ളുകയെംകിൽ ചുരുക്കിപ്പറഞ്ഞീടാം
കോട്ടമെന്നിയേ മനമിരുത്തിക്കേട്ടുകൊൾക.

തിട്ടമായിട്ടിരിക്കുമീ രൂപം മറച്ചോരോ
സ്പഷ്ടമായന്യരൂപം കാട്ടുന്ന വിധം ചൊല്ലാം.

ഓരോരോ രൂപങ്ങളെ മനസ്സിൽ നിനയ്ക്കുമ്പോഴാ
ആ രൂപമായിട്ടപ്പോഴാ മനസ്സു ഭവിക്കുന്നു;
വൃക്ഷത്തെ നിരൂപിച്ചാൽ വൃക്ഷരൂപമാം മനം
പക്ഷിയേ നിരൂപിച്ചാൽ പക്ഷിരൂപവുമാകും.

രൂപമില്ലാത്ത മനം രൂപമായ് ഭവിപ്പതു
രൂപത്തെ നിരൂപിച്ച മൂലമാണറിഞ്ഞാലും;
അകലെയിരിക്കുന്ന രൂപങ്ങളിങ്ങു വന്നു
മനസ്സിൽ കേറുന്നില്ല മനസ്സിലുണ്ടു താനും

നിനയ്ക്കും രൂപമെല്ലാമങ്ങിരിക്കവേ തന്നേ
മനസ്സിൽ കാണുന്നതിന്നെല്ലാക്കുമനുഭവം;
എങ്കിലുമതു പുറത്താരും കാണുന്നതില്ല
സന്തതം സ്ഥൂലദേഹം മറച്ചങ്ങിരിക്കയാൽ.

യോഗശീലനംകൊണ്ടു സ്ഥൂലാദിത്രയങ്ങളും
ഏകമായ് ലയിച്ചീടും ലിംഗദേഹത്തോടൊത്തു;
അതിനെ മുമ്പേ മറച്ചിരുന്ന സ്ഥൂലദേഹം
ലയനം പ്രാപിക്കുമ്പോഴാ മായയും മറഞ്ഞുപോം.

ലിംഗദേഹവുമാത്മചൈതന്യധാമത്തിംകൽ
യോഗരൂപിണീ വിദ്യാരൂപിണീ ഭഗവതി–
തന്നുടെ സഹായത്താലൈക്യത്തെ പ്രാപിക്കുമ്പോഴാ
സർവ്വരൂപാരൂപങ്ങളൊക്കെയും താനായ്വരും.

അങ്ങിനെ ഭവിക്കുമ്പോഴാ ഭംഗിയായ് രൂപങ്ങളെ–
യിങ്ങിതമോടു ധരിച്ചീടുവാൻ പ്രാപ്തനാകും;
സകലഗോളസ്ഥിതമാകിയ ചരാചര
രൂപങ്ങളാ ധരിച്ചീടാമായയുമറച്ചീടാം.

വായുവേഗവും മനോവേഗവും പ്രകാശത്തിൻ-
വേഗവും പക്ഷിവേഗമൊക്കെയും ജയിക്കുമാ-
റാകാശമാൎഗ്ഗേ ഗമിച്ചീടുവാൻ ശക്തനാകും;
വൈഷമ്യമൊന്നുമില്ല ഭൂതരൂപവുമാകാം."

"മുക്കുണമെന്നും പഞ്ചഭൂതങ്ങളെന്നും പിന്നെ
ആധാരമാറുണ്ടെന്നും കേട്ടിട്ടുണ്ടടിയനും
അതിൻെറ വിവരങ്ങളറിഞ്ഞു കൂടാതെല്ലാം;
അതിനെയരുളിച്ചെയ്തീടണം കൃപാനിധേ."

"കേട്ടുകൊള്ളുകയെംകിൽ വഴിയേ പറഞ്ഞീടാം
സൃഷ്ടികളാദ്യമുണ്ടായ്വന്ന മാൎഗ്ഗങ്ങളെല്ലാം
നിത്യമുക്തനായവിക്രിയനായ് സത്താമാത്ര
വസ്തുവായരൂപനായ് രൂപനായേകനായി.

വൎത്തിക്കും ശുദ്ധബ്രഹ്മം വൈകാൎയ്യവാനായിട്ടു
വഹ്നിയിൽ ധൂമംപോലെ വാരിയിൽ നരപോലേ
തന്നിൽനിന്നുടൻ താനായുത്ഭൂതയായീടുന്ന
ധന്യയാം പരാശക്തിയുളവായ് വന്നീടുന്നു.

അപ്പരാശക്തി ഗുണയുക്തയായതുമൂലം
ത്രിഗുണാത്മികയെന്നു ചൊല്ലുന്നു വേദാന്തികൾ
തൽപ്രതിഫലിതനാം ചൈതന്യമത്രേ സൎവ്വ-
സാക്ഷിയായ്നിന്നീടുന്ന സാക്ഷിചൈതന്യമതും.

ഗുണങ്ങൾ മൂന്നും മൂന്നായ് പിരിഞ്ഞുനിന്നീടുമ്പോ-
ളോരോന്നിൽ പ്രതിഫലിച്ചുണ്ടായീ മൂൎത്തിത്രയം;
സത്വത്തിലീശ്വരനും രജസ്സിൽ ഹൈരണ്യനും
താമസത്തിംകൽ വിരാട്ടിങ്ങനെ മൂന്നാകുന്നു.

പഞ്ചവൎഗ്ഗത്തിൻ ധൎമ്മാത്മകമായ് ജ്ഞാനാദയ-
മഞ്ചിതമായി വരും കാലത്തെന്നിയേയൊരു

പഞ്ചതഭവിഷ്ക്കാതെയാത്മസന്നിധിയിംകൽ
നിത്യനെന്നതുപോലേ കണ്ടീടുന്നതും പിന്നെ.

ആത്മോപാധിയായിട്ടുമിരിക്കും മൂലവിദ്യ
ലിംഗദേഹത്തിൻ വിത്താം ഹൃദയഗ്രന്ഥി തന്നേ
അതിന്മേൽ പ്രതിഫലിച്ചിയങ്ങും ചൈതന്യത്തെ
ക്ഷേത്രജ്ഞനെന്നു പറഞ്ഞീടുന്നിതാഗമങ്ങൾ.

സുഖദുഃഖാദി ബുദ്ധ്യാശ്രയമായിച്ചു പോലേ
ദേഹാന്തകൃതിമാനകൂടമസ്ഥനമായി
വിളങ്ങും ചൈതന്യത്തെക്കർത്താവെന്ന നാമത്താൽ
ജ്ഞാതമാക്കുന്നു വേദവിത്തുകളറിക നീ.

ആബ്രഹ്മസ്തംബാന്തമാമഖിലജന്തുക്കൾതൻ
ബുദ്ധിയിലേററക്കുറവില്ലാതെ നിരന്തരം
സകലപ്രാണബുദ്ധിസാക്ഷിത്വം വഹിച്ചിട്ടു-
മാത്മാവായിട്ടും പ്രകാശിപ്പവൻ കൂടസ്ഥനാം.

കൂടസ്ഥാദികളുടെ വൃത്തിരൂപങ്ങളെല്ലാ-
മറിയും വിഷയത്തിൻ ഹേതുവായിട്ടിരുന്നു
സകലക്ഷേത്രങ്ങളിൽ മണിയിൽ നൂലുപോലെ-
യന്തരംഗത്തിൽ പ്രകാശിക്കുന്നോനന്തര്യാമി.

അടുത്തപടി പ്രത്യഗാത്മാവാണതിൽ പിന്നെ
പരമാത്മാവാണതിനപ്പുറം ബ്രഹ്മം തന്നെ;
അതുകൾ പറയുവാനിപ്പോഴില്ലവസരം;
അന്ത്യയാമം തുടങ്ങീവിരമിച്ചീടാമിനി.

ചിന്തയിലലസതതോന്നേണ്ട നിനക്കിതിൽ
സന്ധ്യാനുഷ്ഠാനം കഴിഞ്ഞീടട്ടെ പറഞ്ഞീടാം''
ഇത്തരം പറഞ്ഞുടൻ സത്വരം പുറപ്പെട്ടു
സ്നാനാനന്തരം യോഗനിഷ്ഠിതനായിരുന്നു.

നാണുവാശാനുമപ്പോഠം വാരിയത്തോട'ച്ചെന്നു
വാര്യരോടേവം പറഞ്ഞീടിനാൻകുതുകിയായ്.
"വന്ദ്യനാം ഗുരുവിന്നു മൂന്നടിക്കും വരേയ്ക്കു-
മിങ്ങുതാമസിച്ചീടുമാകയാലതിലേയ്ക്കു.

കഞ്ഞിയും ചെറുപയർപുഴുക്കും പപ്പടവും
വാഴയ്ക്കാകൊണ്ടുപ്പേരിവുമെട്ടടിക്കുമ്പോഠം വേണം.
ഉച്ചയ്ക്കുചോറും നെയ്യും പരിപ്പും പപ്പടവും
മെച്ചമാം പുളിശ്ശേരിയെരിശ്ശേരിയും പിന്നെ.

പച്ചടികിച്ചടിയുമിഞ്ചിയും നാരങ്ങയും
അവിയൽ തുവരനുമുപ്പേരിവർഗ്ഗങ്ങളും
ഇവകളെല്ലാം നല്ലമെച്ചമാകണമെന്ന-
തവിടത്തോടു പറഞ്ഞീടണമെന്നില്ലല്ലോ.

പായസമിക്കോവിലിൽ നിവേദ്യം ചെയ്തതാകാ-
മായതിന്നിടങ്ങഴിയരിയും കൊടുക്കണം;
തേങ്ങ ശക്കര നെയ്യുവ്യഞ്ജനം പപ്പടകം
തേങ്ങയെണ്ണയും മുൽഗമാദിയായുള്ളതെല്ലാം.

ഞാനങ്ങുചെന്നു വേഗം കൊണ്ടുവന്നീടാമിപ്പോഠം,
അരിമാത്രമേയിവിടുന്നെടുക്കേണ്ടതുള്ളൂ"
ഇത്തരം പറഞ്ഞവനോടിച്ചെന്നാവയെല്ലാം
സത്വരം വാങ്ങിയെടുപ്പിച്ചുംകൊണ്ടിങ്ങുവന്നു.

വിറകുമുതലായിട്ടെല്ലാസാമാനങ്ങളും
വാര്യർ തന്നുടെ മുമ്പിൽ നിരത്ത'വെച്ചീടിനാൻ;
ഒരു രൂപായുമെടുത്തങ്ങുടൻ കൊടുത്തപ്പോഠം
വാര്യരുമവനോടു ചോദിച്ചാനിപ്രകാരം.

"നിന്നുടെ ഗുരുനാഥനെങ്ങിനെയുള്ളപുമാൻ
നല്ലൊരു വിദ്വാനാണെന്നെന്നോടാരോപറഞ്ഞു;

അങ്ങിനെ തന്നെയാണോ നിനക്കും തോന്നുന്നതെ–
ന്നെന്നൊടിന്നതിൻ പരമാൎത്ഥത്തെപ്പറക നീ.”

“അയ്യയ്യോ ഗുരുവിന്റെ മാഹാത്മ്യങ്ങളെച്ചൊൽവാ–
നിന്നൊരുത്തരുമില്ല മൂന്നു ലോകങ്ങളിലും
കൂടെവന്നൊരു ശിഷ്യൻ പറഞ്ഞവൃത്താന്തങ്ങ–
ളവിടത്തോടുഞാനും പറഞ്ഞുബോധിപ്പിക്കാം.

പണ്ഡിതന്മാൎക്കു രാജൻ യോഗീന്ദ്രന്മാൎക്കു മന്നൻ
നിൎമ്മലബ്രഹ്മചാരിവേദവേദാന്തനിധി
ഇവിടെയദൃച്ഛയാ വന്നെന്റെ ഗുരുവായ–
തുലഭാഗ്യം തന്നെയെന്നതേ പറയാവൂ.

കല്ലിൽ വെച്ചൊഴുക്കറെക്കൂടത്താൽ കരുത്തുമുള്ളോൻ
തല്ലുകളെണ്ണമേററം ചെയ്താലുമുടയാത്ത
കല്ല്യതപമേറുമോരോ വേദാന്തസാരങ്ങളെ
കില്ലെന്യെപൊടിയാക്കിത്തരിയില്ലാതെയാക്കാൻ.

അല്പവുമറപ്പില്ല വൈഷമ്യങ്ങളുമില്ല
ചൊല്ലൊങ്ങും സംഗീതസാഹിത്യാദികളും നല്ല
മററുള്ള കലകളും പൂൎണ്ണമായ് ഗ്രഹിച്ചൊരു
സൎവ്വവിദ്യാധിരാജൻ സൎവ്വജ്ഞനല്ലോ ഗുരു.

എത്രയും ദുർഗ്രഹമായുള്ളൊരു വിഷയവും
ഒരിക്കൽ വായിക്കയോ കേൾക്കയോ ചെയ്താൽമതി
ഒക്കെയുമപ്പോൾ തന്നേ ഗ്രഹിക്കുമവകളെ
എക്കാലത്തിലുമൊന്നും മറന്നും പോകയില്ല.

മനുഷ്യനല്ലയിതു മൂൎത്തികൾ മൂന്നിലേകൻ
മനുഷ്യനായി വന്നു ജനിച്ച ദിവ്യനത്രേ;
എനിക്കിന്നിതിൽപരം ഭാഗ്യമെന്തുണ്ടുവരാൻ
ജനിച്ചനേരമൊട്ടും പിഴച്ചുപോയിട്ടില്ല.

ഇങ്ങനെയുള്ള ദിവ്യൻ ശങ്കരാചാര്യരല്ലാ–
തിങ്ങൊരുത്തരും ജനിച്ചുള്ളതായ്ക്കേൾവിയില്ല;
അങ്ങിനെയൊരു കേൾവിമാത്രമേ നമുക്കുള്ള
ഇന്നിതുകണ്ടറിവാനിദ്ദേഹമൊന്നേയുള്ള.

ശാസ്ത്രജ്ഞരായോരിലത്ത്യുരും ശ്രീകണ്ഠേശ്വരേ
വസിക്കുമപ്പയ്യ്യനും ഗുരുവിൻ ബാല്യകാലേ
ശാസ്ത്രവാദത്തിലേററ തോററതോററവർ പാരം
നാണിച്ചു തലതാഴ്ത്തി വിഷമിച്ചോടിപ്പോയി.

ഭാരതഖണ്ഡത്തിലെപ്പണ്ഡിതശ്രേഷ്ഠന്മാരേ–
യാകവേ ജയിച്ചോരു വീരനാംമണികണ്ഠൻ
രാമനാഥത്തിൽ വെച്ചു ശാസ്ത്രവാദത്തിൽ തോററ
ശിഷ്യനായ്ത്തീൎന്നകഥയത്ഭുതം മഹാത്ഭുതം.

ഇവകളെല്ലാം നമുക്കത്ഭുതമെന്നു തോന്നും
ഗുരുവിന്നിതൊക്കെയും നിസ്സാരമെന്നേ തോന്നൂ;
പരശുരാമൻ രാജാക്കന്മാരെയെന്ന പോലേ
പരമഗുരു വിദ്വൽപ്രൌഢരേ ജയിക്കുന്നു.

ശ്രീകൃഷ്ണൻ പൎവ്വതത്തെക്കുടയായ്പിടിച്ചിട്ടു
പെയ്യൊരു പെരുമാരി തടുത്തു ഗോകുലത്തെ
പാലനം ചെയ്ത കഥ നമുക്കത്ഭുതമെന്നാൽ
ശ്രീകൃഷ്ണനതു വെറും കളിമാത്രമേയുള്ളൂ.

അണ്ഡങ്ങളഖിലവും സൃഷ്ടിസ്ഥിതിസംഹാരം
ദണ്ഡമെന്നിയേ ചെയ്യുമീശ്വരൻ വിരാൾപുമാൻ
അണ്ഡാംശമതിൽനിന്നുമേററവും ചെറുതായ
കുന്നിനെയെടുത്തതിലെന്തൊരത്ഭുതമുള്ള?

ദിവ്യന്മാരുടെ ചരിതലയെവ്വണ്ണമെന്നു ചൊൽവാൻ
ഗീൎവ്വാണന്മാരും മുനീന്ദ്രന്മാരും പരുങ്ങുമ്പോൾ

ചെവ്വോടെയൊന്നും ഗ്രഹിക്കാതുള്ള നമുക്കതു
എവ്വണ്ണമെന്നു ചൊൽവാനാവതോ നിരൂപിച്ചാൽ.

യോഗത്തിലിരിക്കുന്ന മൽഗുരുവുണരുമ്പോൾ
വേഗത്തിൽക്കൊടുക്കണം കഞ്ഞിയുമപ്പോൾത്തന്നേ
കഞ്ഞിയിൽ ചേർത്തീടുവാൻ വെണ്ണയുണ്ടിതായിതു
കഞ്ഞിയിൽച്ചേർത്തിടേണ്ടയിലയിൽ വെച്ചേക്കണം.

ഇഷ്ടംപോലുപയോഗിച്ചീടട്ടെ ഗുരുവരൻ
ഇഷ്ടമോ നമുക്കറിഞ്ഞീടുവാനരുതല്ലോ;
ശിഷ്യനാം ഗുരുവരനെൻറ സൽക്കാരങ്ങളാൽ
തുഷ്ടനാകണമെന്നേയെനിക്കിന്നാശയുള്ളൂ."

ഇത്തരം പറഞ്ഞവൻ ക്ഷേത്രത്തിൻ പൂർവ്വഭാഗേ
നിൽക്കുന്നോരിലഞ്ഞിലിൻ ചുവട്ടിൽച്ചെന്നു പിന്നെ
സൽഗുരുവരനുടെ പാദാദികേശാന്തങ്ങ-
ളുൾക്കുരുന്നിംകൽ നിർത്തി ധ്യാനിച്ചുംകൊണ്ടിരുന്നു.

ധൃഷ്ടതയോടു യോഗനിഷ്ഠയിലിരുന്നൊരു
ചട്ടമ്പിസ്വാമി മണിയെട്ടരയ്ക്കുണർന്നു
മുററത്തു വന്നുനിന്നു നോക്കുമ്പോൾ ശിഷ്യനൊരു
കുററിയെന്നതുപോലെയിരിക്കുന്നതു കണ്ടു.

തിണ്ണന്നങ്ങവനുടെയടുത്തു ചെന്നുനിന്നു
പണ്ഡിതൻ ഗുരുനാഥൻ സൂക്ഷിച്ചു നോക്കിയപ്പോൾ
കണ്ണുകളിളകാതെയിമകൾ ചലിയ്ക്കാതെ
ഉന്മനീയാവസ്ഥപോലിരിക്കുന്നതു കണ്ടു.

വാസനയേററമുണ്ടു യോഗത്തിന്നിവനെന്നു
വാസവഗുരുതുല്യൻ മനസ്സിൽ നിശ്ചയിച്ചു
അവനുമുതുനേരം മനമൊന്നിളകവേ-
യക്ഷണം കണ്ടു ഗുരുവരികേ നിൽക്കുന്നതു.

ഝടുതി തന്നെയവൻ പിടഞ്ഞങ്ങെഴുന്നേററു
വടിവിൽ വീണുനമസ്കരിച്ചു ചൊല്ലീടിനാൻ:—
"മണിയെട്ടരയായീ കഞ്ഞിക്കു കാലമായി
വാരിയത്തിപ്പോഠം കഞ്ഞി കാലമായിട്ടുമുണ്ടു."

വാര്യരുമപ്പോഠംവന്നു സ്വാമിയോടറിയിച്ചു
ആറീടും മുമ്പേ പ്രാതൽ കഴിച്ചീടണമെന്നു
സ്വാമിയുമതുകേട്ടു ശിഷ്യനും താനുമായി
വാര്യരോടൊരുമിച്ചു വാരിയത്തേയ്ക്കു പോയി.

വേറൊരു വഴിയേപോയ് നാണുവാശാനും ചെന്നു
തെക്കേ മുററത്തിൽ തെക്കേയററത്തായിട്ടിരുന്നു
സ്വാമിയെപ്പലകമേലിരുത്തിത്തടയിട്ടു
അതിന്മേലിലയിട്ടു കഞ്ഞിയും മെല്ലേ വിളമ്പി.

പയറും പപ്പടവുമസ്ത്രവും പുതുവെണ്ണ
ഇവകളെല്ലാം വേറെയോരോരോയിലകളിൽ
ഇരിക്കുന്നതു കണ്ടു സന്തോഷിച്ചിട്ടു സ്വാമി
ഭുജിച്ചു തുടങ്ങിനാനവകളെല്ലാമപ്പോഠം.

ഏതേതു സാധനങ്ങഠം ഭുജിച്ചു തീന്നീടുമോ
ആയതൊക്കെയുമപ്പോളിലയിൽ വിളമ്പീടും
അങ്ങിനെയങ്ങിരുന്നു ഭുജിച്ചുതീൻ ചെന്നി-
ട്ടാചമനാദികളും കഴിച്ചു വന്നിരുന്നു.

പരമേശ്വരനെന്ന ശിഷ്യനുമതു നേരം
പലക മാററിവെച്ചിട്ടവിടെയിരുന്നിതു;
നാണുവാശാനുമവനിരുന്നേടത്തു തന്നേ
വാര്യരു കഞ്ഞി കൊണ്ടുകൊടുത്താനതു നേരം.

കഞ്ഞിയും കുടിച്ചവരെല്ലാരുമൊരുമിച്ചു
ഇലഞ്ഞിചുവട്ടിൽ ചെന്നങ്ങിരുന്നു വിശ്രമിച്ചു;

കാററുമുണ്ടവിടത്തിൽ മരത്തിൻ തണലുമു–
ണ്ടതിനാലവരെല്ലാം പരമാനന്ദം പൂണ്ടു.

അന്നേരം നാണുവാശാൻ ഗുരുപാദത്തിൽ വീണു
സാഷ്ടാംഗം നമസ്കരിച്ചെഴുന്നേററങ്ങു നിന്നു
വിനയഭക്തിയോടും തൊഴുകയ്യോടും കൂടി
ഗുരുനാഥനോടായിട്ടറിയിച്ചിപ്രകാരം.

"ഇന്നലെയരുളിയ ശിഷ്ടത്തെയവിടുന്നു
അരുളിച്ചെയ്തുകേൾപ്പാനാശയുണ്ടടിയന്നു
അടിയനുമതു കേൾപ്പാൻ പാത്രമെന്നാകിൽ തിരു–
മനസ്സു കനിഞ്ഞിപ്പോളരുളിച്ചെയ്തീടണം."

"പ്രത്യഗാത്മാവുമുതൽ ബ്രഹ്മപര്യന്തം വരെ
ഒടുവിൽ വേണം ശ്രവിച്ചീടുവാനതിനാലേ
അതിൻെറ താഴെയുള്ള വിഷയങ്ങളെയിപ്പോൾ
പറയാം നല്ലവണ്ണം തെളിഞ്ഞു കേട്ടുകൊൾക.

ത്രിഗുണാത്മികാ മൂലശക്തിയാം ഭഗവതി
താമസഗുണം കയ്ക്കൊണ്ടതിൽ നിന്നുണ്ടായ്‌വന്നു;
താമസപരമായ വിക്ഷേപാവരണങ്ങൾ
നാശകാരികൾ മോക്ഷമാർഗ്ഗവിഘ്നോത്സാരികൾ.

ഒന്നാമത്തേതു മിത്ഥ്യാപ്രപഞ്ചം കാട്ടീടുന്നു
രണ്ടാമത്തേതു സത്യവസ്തുവേ മറയ്ക്കുന്നു
മായയും രണ്ടായിട്ടു പിരിഞ്ഞു നിന്നീടുന്നു
വിദ്യയുമവിദ്യയുമെന്ന നാമങ്ങളോടും.

അവിദ്യയെന്ന വസ്തുവില്ലാത്തതാണെങ്കിലും
വിദ്യതന്നഭാവസംകല്പരൂപമാണതു;
മലിനയെന്നുമൊരു നാമമുണ്ടപരമാ–
യ്മലിനവൃത്തിമൂലമാ നാമമുണ്ടായ്വന്നു.

ആ രൂപമത്രേ ഘോരസംസാരവാരാന്നിധൌ
ലോകമാകവേ മുക്കി ദുഃഖമുണ്ടാക്കുന്നതും
പാപപങ്കിലങ്ങളാം കർമ്മങ്ങൾ ചെയ്യിച്ചേററം
പാപങ്ങളാക്കിത്തീർത്തീടുന്നതുമതു തന്നേ.

സാധനചതുഷ്ടയം സാധിച്ച വിവേകികൾ-
ക്കാമയം വരുത്തുവാനാവതല്ലവിദ്യയ്ക്കു;
അതിനുമമ്പേ തത്വബോധമുണ്ടായീടണ-
മതിനെത്തന്നെ ഞാനും പറയാം കേട്ടുകൊൾക-

സത്താമാത്രമായീടും ബ്രഹ്മത്തിലാരോപിക്കും
മിത്ഥ്യയാമീ പ്രപഞ്ചം കല്പിതം തന്നേയല്ലോ;
ആയതുമനാദികളായ ജീവന്മാർകളും
അവ്യക്തത്തിങ്കൽ ലയിച്ചടങ്ങിയിരുന്നീടും.

കാലതത്വാധിപന്റെയീക്ഷണം കൊണ്ടു സൃഷ്ടി
കാലത്തു മുക്കണങ്ങൾ വിജൃംഭിച്ചീടുന്നിതു
ആദിചൈതന്യത്തിന്റെയഹംകാരമാണതു;
ശക്തിയേറീടും മൂന്നുഗുണമെന്നറിഞ്ഞാലും.

സാത്വികം രാജസവും താമസമിവ മൂന്നും
ശുദ്ധമല്ലിവയൊന്നും മിശ്രമായിട്ടേയുള്ളൂ;
ഇമ്മൂന്നു ഗുണങ്ങളിൽ ആകാശമെന്നപോലെ
ചിച്ഛായയുണ്ടാമതിൽ സത്വമാം ഗുണമായ;

സ്വച്ഛയാം മായതന്നിൽ ചിച്ഛായയന്തര്യാമി-
നിശ്ചയം നിമിത്തകാരണമാം മഹേശ്വരൻ
ഈശന്റെ ദേഹമിതുകാരണമുണ്ടാകുന്ന
കോശമാനന്ദമയം അവസ്ഥാസുഷുപ്തിയും.

രാജസത്തിങ്കലുള്ള താമസമവിദ്യയ-
മീശവൈഭവത്തിനാൽ പിരിഞ്ഞിട്ടസംഖ്യമാം;

ജീവകോടികളായിട്ടസംഖ്യം ചരാചര
സംഘങ്ങളുടെ ശരീരാന്തരേ വസിക്കുന്നു.

അവകൾക്കെല്ലാം ഭോഗസാധനം നൽകുന്നതും
താമസാഖ്യമായീടും വിക്ഷേപശക്തിതന്നെ;
വിക്ഷേപത്തിംകൽനിന്നു പഞ്ചഭൂതങ്ങളുണ്ടായ്
ഭൂതങ്ങൾ തമ്മിൽ ചേർന്നിട്ടോരോരോ തത്വങ്ങളും,

പൃത്ഥ്വിയിൽ പൃത്ഥ്വി ചേർന്നിട്ടസ്ഥികളുണ്ടാകുന്നു
പൃത്ഥ്വിയിലപ്പ് ചേർന്നു മാംസങ്ങളുണ്ടാകുന്നു
അഗ്നിചേർന്നീടും വിധൌ ചർമ്മമായ് ഭവിക്കുന്നു
വായു ചേരുമ്പോൾ ഞരമ്പായിട്ടും ഭവിക്കുന്നു.

അപ്പിലപ്പല്ലോ മൂത്രം ഭൂമിയിലുമിനീരും
അഗ്നി ചേരുമ്പോൾ വിയർപ്പായിട്ടു ഭവിക്കുന്നു
വായു ചേരുമ്പോൾ രക്തമായിട്ടു ഭവിക്കുന്നു
ആകാശം ചേർന്നതന്നേ ശുക്ലവുമുണ്ടാകുന്നു.

അഗ്നിയോടഗ്നി ചേർന്നാൽ വിശപ്പുണ്ടായീടുന്നു
അഗ്നിയിൽ ഭൂമി ചേർന്നാൽ ദാഹവുമതു പോലെ
അഗ്നിയിലപ്പു ചേർന്നിട്ടുറക്കമുണ്ടാകുന്നു
അഗ്നിയിൽ വായു ചേർന്നിട്ടാലസ്യം ജനിക്കുന്നു.

അഗ്നിയിലാകാശാംശം സംഗത്തിൻകാരണമാം
വായു വായുവിൽച്ചേർന്നാലോടലുണ്ടാക്കീടുന്നു
വായുവിൽ ഭൂമി ചേർന്നാൽ നടക്കാനിച്ഛിക്കുന്നു
വായുവോടപ്പു ചേർന്നാലിരുന്നു പോകും താനേ.

വായുവോടഗ്നിചേർന്നാൽ കുളിരുണ്ടായീടുന്നു
വായുവോടാകാശവും ചേരുമ്പോൾ കിടന്നീടും
ആകാശമാകാശത്തോടൊന്നിച്ചാൽ മോഹമുണ്ടാം
ആകാശേ ഭൂമിചേർന്നാൽ ആശയുമുണ്ടാകുന്നു.

ആകാശത്തിംകലപ്പ്ചേരുമ്പോഠം വൈരമുണ്ടാം
ആകാശത്തിംകലഗ്നിചേരുമ്പോഠം ഭയമുണ്ടാം
ആകാശം തന്നിൽ വായുചേരുമ്പോളുഷ്ണമുണ്ടാ–
മിങ്ങനേ ചേൎന്നിട്ടോരോ തത്വങ്ങളുണ്ടാകുന്നു.

ആകാശേ വായു ചേൎന്നു കണ്ഡമായ്ഭവിക്കുന്നു
തേയുചേൎന്നല്ലോ പിന്നെ മാറിടം ഭവിക്കുന്നു
അപ്പ്ചേൎന്നിട്ടു മുക്കം പിത്തവുമുണ്ടാകുന്നു
ഭൂമിചേൎന്നുണ്ടാകുന്നു ഹൃത്തതിലഹംകാരം.

വായുവിൽ ഭൂമിചേൎന്നു പ്രാണനും ഹൃദയത്തിൽ
വായുവിലപ്പ്ചേൎന്നു ഗുദത്തിലപാനനും
വായുവിൽ തേയുചേൎന്നു കണ്ഠത്തിലുദാനനും
വായുവിൽ വായുചേൎന്നു വ്യാനനും ഭവിക്കുന്നു.

വായുവിലകാശത്താൽ നാഭിയിൽ സമാനനും
തേയുവിലാകാശം ചേൎന്നുണ്ടാകും ശ്രവണവും
തേയുവിൽ വായുചേൎന്നു ദേഹവുമതുപോലേ
തേയുവിൽ തേയുചേൎന്നു നേത്രവുമപ്രകാരം.

സ്ഥൂലപഞ്ചീകരണമാകുന്നിതിവയെല്ലാം
സൂക്ഷ്മപഞ്ചീകരണമിന്നിമേൽ പറഞ്ഞീടാം;
ആകാശമാകാശത്തോടൊന്നിച്ചു ചേരുംനേരം
നേത്രത്തിന്നറിവുകളുണ്ടായി വന്നീടുന്നു.

തേയുവിലപ്പ് ചേൎന്നാലുണ്ടാകുമധോവായു
തേയുവിൽ ഭൂമി ചേൎന്നാൽ നാസയിൽ ശ്വാസമുണ്ടാം
അപ്പിനോടാകാശം ചേൎന്നുണ്ടാകും ശബ്ദമതും
അപ്പതിൽ വായുചേൎന്നിട്ടുണ്ടാകും സ്പൎശനവും.

അപ്പതിൽ തേയു ചേൎന്നാൽ കാഴ്ചയുണ്ടായീടുന്നു
അപ്പിലപ്പ് ചേരുമ്പോഠം രസങ്ങളറിഞ്ഞീടും;

അപ്പിൽ ഭൂമി ചേരുമ്പോൾ ഗന്ധങ്ങളറിഞ്ഞീടാം
ഭൂമി തന്നിലാകാശം ചേരുമ്പോൾ വചനവും.

ഭൂമിയിൽ വായു ചേർന്നു പാദങ്ങളുണ്ടാകുന്നു
തേയു ഭൂമിയിൽ ചേർന്നു പാണികളതുപോലെ
ഭൂമിയിൽ ഭൂമിചേർന്നു ഗുഹ്യവുമുണ്ടാകുന്നു
സൂക്ഷ്മപഞ്ചീകരണം തന്നെയാണിവയെല്ലാം."

ഇത്രയും പറഞ്ഞപ്പോൾ മണിയൊന്നിരുമേലായ്
വാര്യരുമവിടെവന്നൂണു കാലമായെന്നു
സ്വാമിയോടറിയിച്ചു സ്വാമിയുമതുകേട്ടു
ശിഷ്യനും താനുമായി വാരിയത്തേയ്ക്കു പോയി.

നാണുവാശാനുമപ്പോളവന്റെ വഴിയേ പോയ്
വാരിയത്തിന്റെ തെക്കെമുറ്റത്തു ചെന്നുചേർന്നു
മുമ്പിരുന്നതുപോലേയവിടെ സ്ഥാനം നോക്കി
വമ്പേറും ഗുരുപദം ധ്യാനിച്ചുകൊണ്ടിരുന്നു.

തളത്തിൽപ്പലകയിട്ടതിന്റെ മുമ്പിൽ രംഭാ
ദളത്തിൽ വിഭവങ്ങൾ വിളമ്പിയനന്തരം
സ്വാമിയെപ്പലകമേലിരുത്തിയുടൻ തന്നെ–
യോദനാദികൾകൊണ്ടു വിളമ്പീ മുറപോലേ.

പരിപ്പും പപ്പടകം നെയ്യും ചേർത്താദിയിങ്കൽ
ഭുജിച്ചതിന്നശേഷം കൊടുത്തുയെരിശ്ശേരി
അതുതീർന്നപ്പോൾത്തന്നെ വിളമ്പീ സാമ്പാറുടൻ
അടുത്തമുറയ്ക്കു പാലടയും വിളമ്പിനാൻ.

കുറുക്കുപുളിശ്ശേരിക്കൊപ്പമായൊരു നല്ല
പുളിശ്ശേരിയുംകൊണ്ടു വിളമ്പി വാര്യരപ്പോൾ
അതിനെക്കൂട്ടിയുണ്ടുതീർന്നപ്പോളുടൻ തന്നെ
അമ്പിളിപോലുറഞ്ഞ ദധിയും വിളമ്പിനാൻ.

അതിനോടൊരുമിച്ചു കാച്ചപ്പും പച്ചമുള-
കിവകഠം രണ്ടുംകൂടിയിലയിൽ കൊണ്ടുവെച്ചു
അവകഠം ദദ്ധ്യന്നത്തിൽ ചേൎത്തുഭക്ഷിച്ചു പുന-
രധികം തൃപ്തിപൂണ്ടിട്ടെഴുന്നേററങ്ങുചെന്നു.

ജലത്താൽ വാ കതപ്പിയാചമനങ്ങഠം ചെയ്തു
തളത്തിൽ പുല്ലുപായിലിരുന്നു വിശ്രമിച്ചു
അടുത്തശിഷ്യൻ സ്വാമിയിരുന്ന പലകയെ-
യെടുത്തുമാററിയിലത്തലയ്ക്കൽ ചെന്നിരുന്നു.

വാര്യരുമപ്പോഠം ചോറും വിഭവങ്ങളും കൊട്ടു-
ത്താമോദം പൂണ്ടു ഭുജിച്ചവനുമെഴുന്നേററു
എച്ചിലൊക്കെയും ദൂരെക്കളഞ്ഞു കൈകഴുകി
തളിച്ചുതേച്ചു തറ ശുദ്ധതവരുത്തിനാൻ.

നാണുവാശാനുമയാളിരുന്നേടത്തു തന്നെ
ഓദനാദികഠംകൊണ്ടു കൊടുത്തു ചക്രപാണി
എല്ലാസാധനങ്ങളും ഭുജിച്ചു സന്തോഷിച്ചു
പാലടകണ്ടു പാരമത്ഭുതവശനായി.

"ഞാനിതുപറഞ്ഞതല്ലെംകിലുമവിടുന്നു
പാലടയുണ്ടാക്കിയതെത്രയും ശ്ലാഘ്യംതന്നെ
ഈവിധം മനോധൎമ്മമാക്കുമുണ്ടാകയില്ല
പാവനകൎമ്മിതു പാവനന്മാക്കേയുള്ളു."

"പായസമെന്നല്ലയോ പറഞ്ഞതെന്നോടു നീ
പായസത്തിനെ ഞാനും പാലടയാക്കിച്ചെയ്തു
അദ്ദേഹംനിൻെറ ഗുരുവിശിഷ്ടൻ യോഗിവൎയ്യൻ
നിസ്തുലബ്രഹ്മചാരി വേദവേദാന്തനിധി.

ഇദ്ദേഹത്തിനെപ്പോലെയുള്ളവക്കൊരു നേരം
പച്ചവെള്ളമെന്നാലും കൊടുത്താലുള്ള ഫലം

ആയിരംകോടിസ്സംഖ്യാതീതരാം വൈദികക്ക്
കാൽകഴിച്ചൂട്ടിയാലുമിതിനോടൊപ്പം വരാ.

യോഗ്യതയറിഞ്ഞതിനൊത്തപോൽ പൂജിക്കവാൻ
ഭാഗ്യമില്ലല്ലോചെററും പ്രാപ്തിയുമില്ല തെല്ലും;
ദേവലോകത്തുചെന്നിട്ടമൃതം കൊണ്ടുവന്നു
പൂജചെയ്താലുമൊട്ടമധികമാകയില്ല.

സാധനവൈപുല്യമോ സാധനവൈശിഷ്ട്യമോ
ഈവിധമുള്ളവക്കിങ്ങാദരണീയമല്ല;
സാധനശുദ്ധി മനശ്ശുദ്ധിയുമുണ്ടെംകിലെ
ബോധവാന്മാരാമിവർ തൃപ്തരായ് ഭവിച്ചീടു.

എംകിലുമുപചാരം ചെയ്യതിൽ പ്രാപ്തിയില്ലേപ്പാഠം
എത്രത്തോളമാകാമോ അത്രയും വേണംതാനും
അതിനു വൈമുഖ്യമോ ലോഭമോ വന്നുകൂടാ
അവിടെയിരിക്കുന്നു പുണ്യപാപങ്ങൾ രണ്ടും.

അതുലവിദ്വൽപ്രൌഢൻ ലോകദുർല്ലഭനേററം
സകലകലാനിധി വേദവേദാന്തനിധി
ആരുടെ പുണ്യംകൊണ്ടോയിങ്ങുവന്നെഴുച്ചയാ
നമുക്കു പൂജിക്കുവാൻ സംഗതിയുണ്ടായ്വന്നു."

ഇങ്ങനേ പറഞ്ഞുംകൊണ്ടുണ്ണതിന്റെച്ചിൽ മാററി
ഗോമയം തളിച്ചിരുന്നേടം ശുദ്ധമാക്കി;
"ഇലഞ്ഞിമുട്ടിലേയ്ക്കു പോയി ഞാനെന്നെൻഗുരു
വരനോടറിയിച്ചീടേണമങ്ങുചെന്നാൽ."

വാര്യരമതുപോലേ സ്വാമിയോടറിയിച്ചു
സ്വാമിയുമതുകേട്ടിട്ടുടനേ പുറപ്പെട്ടു
വാര്യരും കൂടെപ്പോയി വേദാന്തശ്രവണാത്ഥം
നാണവംശാനിരിക്കുമിലഞ്ഞിമുട്ടിലേയ്ക്കു.

നാണവാശാനമപ്പോഠം ഭക്തിപൂണ്ടെഴുന്നേററു
വീണുവന്ദിച്ചു തൻെറ ഗുരുവിൻപാദാംബുജം
ആവിലമകന്നുടനഞ്ജലിബന്ധം ചെയ്തു
കേവലമൊരു ചെറുപൈതലെപ്പോലെ നിന്നു.

ചട്ടമ്പിസ്വാമിയൊരു പുല്ലുപായേലിരുന്നു
മററുള്ളോരെയുമിരുന്നീടുവാനാജ്ഞാപിച്ചു
എല്ലാരുമിരുന്നപ്പോഠം പുതുശിഷ്യനും വന്നു
ഗുരുവിൻതിരുമുമ്പിലിരുന്നു ഭക്തിപൂവ്വം.

കൈകെട്ടി വായുംപൊത്തി ഗുരുവിൻ മുഖത്തിംകൽ
മിഴികഠം രണ്ടുമപ്പിച്ചങ്ങനെയിരുന്നവൻ
ഇങ്ങനെതന്നെ പുതുശിഷ്യന്മാർ ഗുരുവിൻെറ
തിരുവാമൊഴി ശ്രവിച്ചീടുവാനിരുപ്പതു.

അറിഞ്ഞോ അറിയാതോ പൂവ്വവാസനയാലേ
ശിഷ്യനങ്ങനെയിരിക്കുന്നതു കണ്ടു ഗുരു
പരമാനന്ദം പൂണ്ടു പറഞ്ഞാനിപ്രകാര–
മവിടെയിരിക്കുന്ന ജനങ്ങളോടായിട്ടു.

"ഗുരുഭക്തിയിലേററം തികഞ്ഞനിലയുള്ളോൻ
വേദാന്തശ്രവണത്തിൽ താല്പയ്യമിയന്നവൻ
മുക്തിമാഗ്ഗങ്ങളെല്ലാം ഗ്രഹിപ്പാനധികാരി
ഉത്തമശിഷ്യനിവൻ പൂവ്വവാസനയുള്ളോൻ.

ഈഴവവഗ്ഗം തന്നിൽ വന്നിവൻ ജനിക്കയാ–
ലീഴവവഗ്ഗമെല്ലാമിന്നിമേലുയന്നീടും
യാദവകുലം തന്നിൽ ശ്രീകൃഷ്ണനെന്നപോലേ–
യീഴവക്കെല്ലാമിവൻ ചക്രവത്തിയായീടും.

മററുള്ള കുലങ്ങഠക്കും വന്ദ്യനായ് ഭവിച്ചീടും
ലോകജാതനാമിവൻ ലോകവിശ്രുതനേററം

മണക്കലൊണിവൻെറ ജനനമെന്നു നിങ്ങൾ
നിനച്ചീടേണ്ടായിവൻ ലോകത്തിൽ ജനിച്ചവൻ.

ലോകത്തിൽപ്പിറന്നവൻ ലോകത്തിൽ വളൎന്നവൻ
ലോകത്തിൽ ചരിപ്പവൻ ലോകത്തെസ്സേവിപ്പവൻ
ലോകസേവനംകൊണ്ടു ലോകരെയാകമാനം
ആത്മീയത്തിലുമൈഹികത്തിലുമുയൎത്തുവോൻ.

വേദജ്ഞന്മാരുമുതൽ ചണ്ഡാളപര്യന്തവു-
മിവൻെറ കണ്ണിന്നവർമാനവന്മാരാണത്രേ
ജാതിയും മതങ്ങളുമിവനെത്തീണ്ടുകില്ല
ആയതൊക്കെയും ജീവൻ തന്നുടെ ഭ്രാന്തിയല്ലോ."

ഇത്തരം പറഞ്ഞിട്ടു ശിഷ്യനെ നോക്കിഗ്ഗുരു
സത്വരമരുളിച്ചെയ്തീടിനാനവനോടും;
"നിന്നുടെ ജാതകം ചെന്നെടുത്തുകൊണ്ടുവന്നാൽ
ഞങ്ങളുമതു നോക്കാം വാര്യരും ജ്യോത്സ്യനല്ലോ.

നിന്നുടെ മുഖത്തിൻെറ ലക്ഷണം കണ്ടെനിക്കു
വന്ദ്യമാം രാജയോഗമുണ്ടെന്നു തോന്നീടുന്നു;
ജാതകത്തിലുമതു കാണുമോയെന്നു നോക്കാം
ജാതകമെഴുതിയോൻ നല്ല പണ്ഡിതനാണോ."

"നല്ല പണ്ഡിതൻതന്നേ ജ്യോതിശ്ശാസ്ത്രങ്ങളെല്ലാം
നല്ലപോലഭ്യസിച്ച ദൈവജ്ഞന്മാരിൽ മുമ്പൻ
പറഞ്ഞാലതിൽ തെററു വരികയില്ല തെല്ലും
ജാതകഫലങ്ങളും തെററിപ്പോകയില്ലൊട്ടും.

അവിടുന്നിങ്ങെഴുന്നെള്ളീടുമെന്നരുളിയ-
തത്തിരുമേനിതിരുമുഖത്തിൽ നിന്നുതന്നെ;
അടിയൻ ജനിച്ചപ്പോൾ കരവാശബ്ദം കേട്ടു
രാജയോഗമുണ്ടെന്നതരുളിച്ചെയ്തദ്ദേഹം.

പഴവന്നടെ ഗുരുവായതദ്ദേഹം തന്നേ
അടിയന്നടെയാദ്യഗുരുവുമദ്ദേഹമാം
അദ്ദേഹത്തിൻെറ മഹത്വങ്ങളെയുള്ളവണ്ണം
ഇദ്ദേശങ്ങളിലൊക്കമറിവാൻ പ്രാപ്തിപോരാ.

പ്രാഭവമുള്ള കുടുംബത്തിലെയംഗമാണെ–
ന്നാകിലുമതിനൊത്ത വേഷവൈശിഷ്ട്യമില്ല
തന്നുടെ മഹത്വത്തെയന്യരെ ഗ്രഹിപ്പിച്ചീ–
ടേണമെന്നുള്ളവെറും ശോച്യാവസ്ഥയില്ലൊട്ടും.

ഗൃഹത്തിലിരുന്നാലും പുറമേ പോയീടിലും
ആഘോഷാദികളടിയന്തരങ്ങളിവകളിൽ
പോയിടും സമയത്തും ഗൃഹത്തിലിരിക്കുന്ന
വേഷമാണെവിടേയും ധരിച്ചു കാണുന്നതു.

തോർത്തുമുണ്ടുടുത്തീടും വലുതു പുതച്ചീടും
മസ്തകേയൊരു കുന്തൻതൊപ്പിയും ധരിച്ചീടും;
ഇത്രമാത്രമേയുള്ള വേഷമദ്ദേഹത്തിനു
സാത്വികൻ സൽപ്രീതിയാൽ സന്തോഷിപ്പവനൊന്നും''

''എന്നാലാ ജാതകത്തെക്കൊണ്ടു വാ നോക്കീടട്ടേ''
എന്നതു കേട്ടിട്ടവനോടിച്ചെന്നതിമോദാൽ
ജാതകമെടുത്തുംകൊണ്ടൊട്ടും താമസിയാതെ
വേഗത്തിൽവന്നു ഗുരുപാദത്തിൽ സമപ്പിച്ചു.

ചട്ടമ്പിസ്വാമിയപ്പോഠം ജാതകമെടുത്തുടൻ
രാശിചക്രത്തെ മാത്രം നോക്കിക്കണ്ടപ്പോഠംത്തന്നേ
ചക്രപാണിയെ നോക്കിപ്പറഞ്ഞീടിനാനേവം
ജാതകഫലങ്ങളെച്ചിന്തിച്ചു പറയുവാൻ:–

''ഉത്തമഫലങ്ങളെ മുമ്പേ ചിന്തിച്ചീടണം
മദ്ധ്യമാധമങ്ങളെ മുറയ്ക്കു പറയണം

ഇത്തരം ചിന്തിച്ചിട്ടു ഫലങ്ങൾ പറയണം
ഉത്തമഗുരുപരംപരയാണേറ്റം പുരാ."

ഈ ക്രമമുരചെയ്തു ചക്രപാണ്യാര്യന്റെ
ഹസ്തത്തിൽക്കൊടുത്തിതു ജാതകം സദാശിവസ്വാമി
ചക്രപാണിയുമുടൻ വാങ്ങിക്കൊണ്ടതിൻ രാശി
ചക്രത്തെ നോക്കിക്കൊണ്ടു പറഞ്ഞാനിപ്രകാരം:—

"ഒമ്പതാംഭാവത്തിംകൽ നിൽക്കുന്ന ഭാഗ്യാധിപൻ
ഉമ്പർകോൻഗുരുവായ വ്യാഴവും സ്വക്ഷേത്രത്തിൽ,
മാത്രമല്ലതു ലഗ്നംതന്നിലും നോക്കീടുന്നു
ഇത്രനന്നായിട്ടിതിൽ മറ്റൊന്നും കാണ്മാനില്ല.

ഇതു തന്നെയോ രാജയോഗമെന്നതല്ലിഹ
തെനിക്കീ യോഗങ്ങളിൽ നിശ്ചയമേതുമില്ല;
അറിവുള്ളവിടുന്നു പറഞ്ഞാൽ കേൾക്കാമല്ലോ
അവിടുന്നരുളിച്ചെയ്തീടണം ഫലങ്ങളെ."

സ്വാമിയുമതു കേട്ടു മന്ദഹാസാനന്തരം
ജാതകഫലങ്ങളെപ്പറവാൻ തുടങ്ങിനാൻ;
"നവമംസ്ഥാനം ഭാഗ്യസ്ഥാനമായതുകൊണ്ടു
ധനസഞ്ചയങ്ങളെ നൽകീടുമെന്നേയുള്ളൂ;

മേടലഗ്നത്തിൽ ജാതരായവർക്കാലഗ്നത്തിൻ—
ചതുർത്ഥപഞ്ചമങ്ങളാകിയ രാശിയുടെ
നാഥന്മാർ തമ്മിൽക്കേന്ദ്രഭാവത്തിൽ നിൽക്കുന്നതു
രാജയോഗമാണെന്നു വിധിക്കുന്നിതു ശാസ്ത്രം.

ഭാഗ്യാധിപന്നു വ്യയസ്ഥാനാധിപത്യം കൂടി-
യിരിക്കുന്നതിനാലേ സമ്പാദ്യമെല്ലാമൊരു
സംഘത്തിനായിക്കൊണ്ടു വ്യവസ്ഥ ചെയ്തിവൻറെ
കാലശേഷം ഭരിപ്പാനായിട്ടു കൊടുത്തീടും.

ജീവനോടിരിക്കുമ്പോൾ ഭരിക്കുമിവൻതന്നേ
ജീവിതശേഷം ഭരിച്ചിട്ടമാ സംഘങ്ങളും;
കുടുംബത്തിന്നിവൻെറ സ്വത്തിൽനിന്നരക്കാശു
പോലും കിട്ടുകില്ലെന്നു ജാതകം പറയുന്നു.

മന്ദസർപ്പന്മാർ രണ്ടാം ഭാവത്തിൽ നില്ക്കുന്നതു
നിന്ദ്യമാണെന്നാകിലുമല്പം ദോഷമേയുള്ളൂ;
മന്ദന്നാരോഹണവും രാഹുവിന്നുച്ചത്വവു–
മുണ്ടാകകൊണ്ടു ദോഷം പാതിയും പോയീടുന്നു.

കർക്കിയിൽ ബുധൻ ലഗ്നാൽ കേന്ദ്രത്വംകൊണ്ടും ഭഗ്ന–
ദ്വാദശസ്ഥിതികൊണ്ടും യോഗദനായീടുന്നു;
ഗുരുശുക്രന്മാർ മേടലഗ്നത്തിൽ മാരകന്മാർ;
സ്ഥാനഭേദത്താൽ ഗുരു മാരകനാകുന്നില്ല.

ശുക്രൻ മാരകഗ്രഹമാകയാലദ്ദശയിൽ
രാഹുവിന്നപഹാരം മരണമായിരിക്കും
ഭൌമനും ലഗ്നാധിപനാകയാൽ സപ്തമത്തിൽ
സ്ഥിതിചെയ്തീടുന്നതു ദോഷമല്ലെന്നു ചൊല്ലാം.

ആകവേ വിചാരിച്ചാൽ ജാതകം ശുഭം തന്നേ;
ശുഭന്മാരായിത്തന്നേ ഗ്രഹങ്ങൾ നിന്നീടുന്നു;
അശുഭമെന്നു ചൊൽവാൻ ഗ്രഹങ്ങൾ രണ്ടേയുള്ളു
ആയതുമന്ത്യകാലത്താകുന്നു കാണുന്നതും.

വേദാന്തപ്രസംഗത്തിന്നിനിക്കാലമില്ല
പോകണമെനിക്കിന്നു വാമനപുരത്തിംകൽ;
അങ്ങു നീ വന്നീടുമ്പോൾ പറയാം ശേഷമെല്ലാം
മണി നാലായിപ്പോയി നാഴികയെട്ടുണ്ടല്ലോ.

എന്നാലങ്ങനെത്തന്നേ പോകട്ടേ ഞങ്ങളിപ്പോൾ;
ഇങ്ങു വന്നതുമൂലം നിങ്ങളുമിഷ്ടന്മാരായ്;

തമ്മിൽക്കണ്ടീടാമിന്നുമായുസ്സു നമ്മൾക്കുണ്ടു
മംഗലം ഭവിക്കട്ടേ ! ഭാവിയിലെല്ലാർക്കും."

ഈവിധമരുൾചെയ്തു സ്വാമിയുമെഴുന്നേറ്റു
പോവതിന്നായി നടന്നീടിനാനന്നു നേരം
അവിടെയിരുന്നവരെല്ലാരും സ്വാമിയോടു-
മനുയാത്രയായിട്ടു മെല്ലവേ പോയീടിനാർ.

കുറച്ചുദൂരം വരെച്ചെന്നൊരു സമയത്തു
തിരിഞ്ഞുനിന്നു സ്വാമിയവരോടരുൾ ചെയ്തു:-
"തിരിച്ചു പോയീടുവിൻ നിങ്ങളെല്ലാരുമിപ്പുറം
മറിച്ചു നിനയ്ക്കേണ്ട താമസമെന്യേ വരാം."

തിരിച്ചുപോവാൻ സ്വാമിയനുജ്ഞ കൊടുത്തപ്പുറം
തിരിച്ചു നിജ നിജ മന്ദിരങ്ങളിലേയ്ക്കു
നാണുവാശാനും ഗുരുപാദത്തിൽ നമസ്കരി-
ച്ചാമോദാലനുജ്ഞയും കൈക്കൊണ്ടു പോയീടിനാൻ.

മന്ദിരം തന്നിൽച്ചെന്നു താതമാതാക്കന്മാരെ
വന്ദനം ചെയ്തിട്ടറിയിച്ചിതു വിശേഷങ്ങൾ,
ഗുരുവിൻ മാഹാത്മ്യങ്ങളൊക്കെയുമറിയിച്ചു
ഉപദേശാനന്തരമുണ്ടായ വിശേഷവും.

അതുകേട്ടവരെല്ലാം പരമാനന്ദം പൂണ്ടു
മകനെയാശ്ലേഷിച്ചു പറഞ്ഞു മാടനാശാൻ:-
"നിന്നുടെ ഭാഗ്യംകൊണ്ടു വന്നുചേർന്നൊരു ഗുരു
പണ്ഡിതനേററം ലോകവന്ദ്യനാം മഹാപുമാൻ.

അദ്ദേഹത്തിൻെറ ചാരത്താദരവോടു ചെന്നി-
ട്ടദ്ദേഹം കനിഞ്ഞു നല്കീടുന്ന വിഷയങ്ങൾ
ആലസ്യാദികളെല്ലാം ദൂരത്തു തള്ളിത്തൻെറ-
യാവശ്യമാണിതെന്നുദ്ദേശിച്ചു പഠിക്കണം."

മാടനാശാനിവണ്ണം ചൊന്നതു കേട്ടനേരം
നാണുവാശാനുമേററം സന്തോഷസമന്വിതം
ആനന്ദാംബുധൌ വീണ്ടു മുങ്ങി നീരാടിപ്പിന്നെ-
യാചാര്യപാദദ്വയം മനസ്സിലുറപ്പിച്ചു.

അങ്ങൊരുഭാഗത്തു ചെന്നിരുന്നു ഗുരുവിൻെറ
മംഗലചരിതങ്ങൾ ചിന്തിച്ചു ചിന്തിച്ചുള്ളിൽ
തിങ്ങിനന്നായിനിറഞ്ഞൊഴുകും സുധാരസ-
മങ്ങനെപാനം ചെയ്തിട്ടിങ്ങനെ പറഞ്ഞവൻ.:-

"അമ്പമ്പോ ഗുരുവിൻെറ പാണ്ഡിത്യം വിചാരിച്ചാ-
ലുമ്പർകോൻഗുരുപോലും പാദത്തിൽവന്നുവീഴും;
വ്യാകരണാദിശാസ്ത്രം നേരേ നിന്നു വാദിച്ചാൽ
വ്യാസനും മാരുതിയും തോററു മണ്ടീടുംദ്ധ്രുവം.

വമ്പരിൽ മുമ്പരായോരിവർക്കുള്ളഹംഭാവ-
സ്തംഭനം ചെയ്യാനായി ജനിച്ചദേഹമിതു
അംഭോജാസനൻ താനോ അംഭോജനേത്രൻ താനോ
അംഭോജശരരിപുവാകിയ ഭഗവാനോ.

മാനുഷവേഷം ധരിച്ചിങ്ങനെ കാണായതു
മാനുഷനല്ലാ ഗുരുവിവരിലേകനത്രേ;
ഈശ്വരാംശജന്മാക്കല്ലാതേവം വൈദഗ്ദ്ധ്യങ്ങൾ
മാനുഷർക്കൊരു കാലത്തെങ്കിലുമുണ്ടാകുമോ.?

എന്തൊരു ബുദ്ധിശക്തിയെന്തൊരാശയങ്ങളു-
മെന്തൊരു സാമർത്ഥ്യവുമിതുപോലാർക്കുമില്ല;
വൈദഗ്ദ്ധ്യം പലർക്കുമുണ്ടെങ്കിലുമിതുപോലേ
വൈദഗ്ദ്ധ്യമാർക്കുമില്ല ലോകങ്ങൾ മൂന്നിലും.

രാമസ്വാമിയും പോററി മണികണ്ഠരുമെല്ലാം
സ്വാമിയോടേററു പുരാ തോററതത്ഭുതമല്ല;

സൂര്യ്യസംകാശത്തിംകൽ ഇന്ദ്രഗോപത്തിനുണ്ടോ?
ശോഭയെന്നതുപോലെയല്ലയോയിവരോത്താൽ.

എന്നതുപോലെയിവർ തന്നുടെ പാണ്ഡിത്യങ്ങ-
ളെന്നുടെ ഗുരുവിനോടടുക്കും വരെയുള്ളൂ;
അടുത്തനേരം തന്നേ മിടുക്കുമസ്തമിച്ചു
പടുത്വമെല്ലാംപോയി പഠിപ്പും മിത്ഥ്യയായി.

ഇരുമ്പുകൂടംകൊണ്ടു തല്ലിയാലതിലൊരു
തരിമ്പുമനങ്ങാത്ത വജ്രതുല്യങ്ങളാകും
വേദാന്തസാരങ്ങളെ ധൂളി ധൂളികളായി-
പ്പൊടിച്ചുനല്കീടുവാനേതുമേ ദണ്ഡമില്ല.

ഗുരുവിൻമാഹാത്മ്യങ്ങൾ ചിന്തിക്കുംതോറുമുള്ളിൽ
പെരികെയത്ഭുതങ്ങൾ വന്നുവന്നുദിക്കുന്നു;
തുല്യത പറയുവാനാരാനുമുണ്ടോ ലോകേ
ഗുരുവിനോടുതുല്യം ഗുരുമാത്രമേയുള്ളൂ.

എന്നുടെ ഭാഗ്യം തന്നേയിഗ്ഗുരുലാഭമോത്താ-
ലയ്യാസ്വാമി പറഞ്ഞയാളമിദ്ദേഹംതന്നേ
മന്ദനാമെനിക്കിപ്പോളിങ്ങനെ ഭവിച്ചതു-
മെന്നുടെപൂർവ്വപുണ്യം തന്നേയാണെന്നേ വേണ്ടൂ.

വാമനപുരത്തുനാളെത്തന്നേ പോയീടണം
സാമോദം തിരുമുഖോൽഗളിതമായീടുന്ന
സീമാതീതമാം നല്ലോരദ്ധ്യാത്മതത്വങ്ങളെ-
യാമോദമോടേ പഠിച്ചീടണമങ്ങിരുന്നു."

ദേശികമാഹാത്മ്യങ്ങൾ ചിന്തിച്ചുചിന്തിച്ചിരു-
ന്നാഹാരാദികൾ പോലും മറന്നുപോയീബ്ബാലൻ;
മാതാവു ചെന്നുഭുജിച്ചീടുവാൻ വിളിച്ചപ്പോൾ
മാത്രമേയാഹാരത്തിൻകാര്യ്യമോത്തതുമുള്ളൂ.

"നീയും നിൻശിഷ്യനായ പരമേശ്വരനുമായ്
വാമനപുരം സത്രത്തിങ്കലും ചെന്നുചേരും
ഇങ്ങനെ ഗുഹൻ നിന്റെ ശിഷ്യനായ്വരുംമേലിൽ
മംഗലമായ കാര്യമൊക്കെയും സാധിച്ചീടും.

അൻപേറും നിന്റെ ജ്യേഷ്ഠൻ കേശുപിള്ളയോടൊത്തു
ഇമ്പമായ്സത്രം തന്നിൽവസിക്കുംകാലങ്ങളിൽ
കമ്പക്കാരായ പയ്യന്മാരൊരുമിച്ചുകൂടി-
യെമ്പാടും വന്നു ചേരുമവിടെക്കുതൂഹലാൽ.

അവരെയിട്ടു നീയും കമ്പക്കളത്താടിച്ചീടും
അവരോ മായന്മാരായതിൽ കുരുങ്ങിപ്പോം;
അക്കാലമൊരു ബാലനവരിൽ വ്യത്യസ്തനാ-
യുരംകരുത്തേറുന്നവനവിടെ വന്നുചേരും.

അക്കുമാരകൻ വേദാന്താദിയാം വിഷയങ്ങൾ
യുക്തിയുക്തമായ് വാദിച്ചീടും നിന്നോടു നേരേ
തർക്കവാദങ്ങൾക്കെല്ലാമുദ്ദേശശുദ്ധിയുണ്ടു
തത്പ്പരിഹാരം ഗ്രഹിച്ചീടുവാൻ മാത്രമത്രേ.

അറിവുള്ളവരെങ്കിൽ കാര്യങ്ങൾ ഗ്രഹിച്ചീടാ-
മറിവില്ലാത്തോരെങ്കിൽ കമ്പത്തിൽക്കയററീടാം
രണ്ടാമത്തതേ കിട്ടുവെങ്കിലുമതും കൊള്ളാം
രണ്ടെന്നാകിലും ദോഷമില്ലല്ലോ വാദത്തിനു.

അതിനാലവനോടു സന്തോഷമേററമുണ്ടായ്
സകലം വിശദമായ് പറഞ്ഞുകൊടുക്കും നീ;
അങ്ങിനെയറിവേററമുണ്ടാക നിമിത്തമായ്
തിങ്ങിന മദംപൂണ്ടു മത്തനായ് ചമഞ്ഞവൻ.

കാവിലമ്മാരെക്കണ്ടാലൊന്നുമേ നോക്കീടാതേ
ഏവരെന്നാലുമവൻ വാദിച്ചുതോല്പിച്ചീടും;

കേവലജ്ഞന്മാരവർ പാവനന്മാരാണെങ്കിൽ
അവരെയവൻ വഴി തെററിക്കും യുക്തികൊണ്ടു.

ഇങ്ങനെ ദുർമ്മദാന്ധനായീടുമവനുടെ
ദുർമ്മദങ്ങളെപ്പോക്കി സമ്മതനാക്കീടുവാൻ
നിർമ്മലാശയനായ നാരദൻ തന്നേയയ-
ച്ചുമ്മദാന്ധനെ ലോകസമ്മതനാക്കിത്തീർത്തു.

അവനാണൊരു സുഹൃത്തുണ്ടെന്നു മുന്നം ചൊന്ന-
തവനാണത്രേ നിൻെറ ചരിത്രമെഴുതുന്നോൻ;
ചരിത്രമിതിഹാസരൂപത്തിൽ വിശദമായ്
വിചിത്രമായി രചിച്ചീടുമായവൻ തന്നേ.

അനന്തപുരിക്കു നിൻ ഗമനാഗമനത്തി-
ന്നടുത്തു പദ്ധതിയിൽ ബ്രഹ്മകോണിൻകിഴക്കേ
പാടത്തിൽ തെക്കേക്കരെയാണവനുടെ ഗൃഹം
അവിടെ വിശ്രമിക്കും പോക്കിലും വരവിലും.

അക്കാലങ്ങളിൽ നിന്നോടൊന്നിച്ചു ചരിപ്പവാൻ
എപ്പോഴുമാശ്രിതനാം പരമേശ്വരനത്രേ;
പിൽക്കാലം നാണു ശിഷ്യനായതിന്നനന്തരം-
അവനെക്കൂട്ടിക്കൊണ്ടു സഞ്ചരിച്ചീടും നീയും

സുഹൃത്തിൻ ഗൃഹത്തിംകൽ ചെന്നൊരുതരം നല്ല
സുഖത്തോടിരിക്കുമ്പോഠ ശിഷ്യനാം നാണുവിൻെറ
പാടിപ്പും യുക്തികളുമെത്രയുണ്ടെന്നറിവാൻ
തരത്തിൽ സുഹൃത്തിനെയിളക്കി വിടും നീയും."

ശിഷ്യനുമിഷ്ടനുമായന്തരം പാരമുണ്ടു
ശിഷ്യൻ വേദാന്തശാസ്ത്രം പഠിക്കുന്നതേയുള്ളു;
ഇഷ്ടനായതിലൊക്കെ ധൃഷ്ടത കൂടുന്നവൻ
ഇവരെയാണു സ്വാമി വാദത്തിൽ വിടുന്നതും.

വാഠപ്പുയറവും കഴിഞ്ഞു പടയിൽ പഴകിയ
പോരാളിയോടു പയററാരംഭിച്ചീടുന്നവൻ
എല്ലുന്നപോലെതന്നേ ഭവിയ്ക്കുമിവർ തമ്മിൽ;
ഏററാരെന്നു നീയൊട്ടറിയാശ്ശയുമല്ല.

ശിഷ്യനമിഷ്ടനമായ്ക്കാദിച്ചു വാദിച്ചേററം
വാദങ്ങളാം മുറകി വന്നീടുന്ന സമയത്തു
എത്തുകയില്ല ഞാനൊന്നുറച്ചു ശിഷ്യനപ്പോഠം
മുറമാശ്രയിച്ചീടും മൌനത്തെയത്തു നേരം.

"എന്തെടാ നാണമൊന്നും മിണ്ടാതെ നിൽക്കുന്നതു"
എന്നു തൻഗുരു ചോദിച്ചെന്നാലും മിണ്ടുകില്ല;
പിന്നീടാ വിഷയത്തെയേറെറടുത്തിട്ടു നീയും
നന്നായി വിസ്തരിച്ചു കേഠപ്പിക്കുമവർകളേ.

നിന്നുടെ ഭാവികാലം നടക്കും ചരിത്രവും
എന്മകൻ ശിഷ്യനായി ഭവിക്കുന്നതും മററും
നിന്നോടിന്നേതാണ്ടൊക്കെപ്പറഞ്ഞിതിപ്പോഠം മുദാ,
ഇന്നിനിപ്പോയീടുകയിവിടെപ്പുലോടത്തും.

നിന്നുടെ ഗുരുവിനെ ധ്യാനിച്ചാലുടൻ തന്നേ
എന്നിൽനിന്നപ്പോഠം പിരിഞ്ഞിങ്ങു വന്നീടുമല്ലോ;
ഒന്നിച്ചുപോകാമതിന്നേതുമേ തടവില്ല
നന്നായി ധ്യാനിക്കുകയിവിടെയിരുന്നു നീ."

എന്നതുകേട്ടു ഗുരുതന്നുടെ സ്വരൂപത്തെ
തന്മനതാരിലുറപ്പിച്ചു പാദാദികേശം
വന്നുടൻ തിരുമുമ്പിലിരുന്നു ഭക്തിപൂർവ്വം
കണ്ണുകഠം പൂട്ടിക്കൊണ്ടു ധ്യാനവും തുടങ്ങിനാൻ.

മന്ദംമന്ദമായല്പം നേരം പോയനന്തരം
വന്നുതൻ ഗുരുവെന്നു മനസ്സിൽ തോന്നുകയാൽ

കണ്ണുകളൊട്ടു തുറന്നങ്ങു നോക്കുന്നനേരം
വന്നു നിന്നീടും ഗുരുതന്നെയും കാണായ്വന്നു.

സംഭ്രമിച്ചുടൻ ഗുരുപാദപംകജങ്ങളും
ശംഭുദേവൻെറ പാദാംഭോരുഹദ്വയങ്ങളും
അംഭോജാക്ഷിയാം ദേവിതൻപാദപത്മങ്ങളും;
അൻപോടുവീണു നമസ്കരിച്ചു ഭക്തിപൂർവ്വം.

യാത്രയുമറിയിച്ചിട്ടാശിസ്സും വാങ്ങിക്കൊണ്ടു
മാത്രയും നിന്നീടാതെ തീർത്ഥപാദന്മാരവർ
ഗോത്രങ്ങളധിത്യകൾ നദികളുപത്യകൾ
ഗോത്രാരികൃതങ്ങളാം ദേവഗഹ്വരങ്ങളും.

ദേവഗഹ്വരങ്ങളിലിരിക്കും സിദ്ധരെല്ലാം
ലോകങ്ങളഖിലവും കണ്ടുംകൊണ്ടിരിപ്പവർ
ഭൂതങ്ങളഞ്ചും തത്തൽസ്ഥാനങ്ങൾതന്നിൽച്ചേർത്തു
ഭൂതധാരണം ചെയ്തു മരണം ജയിച്ചവർ.

ദേഹത്തിനുള്ളിൽ ജീവനുണ്ടോയില്ലയോയെന്നു
ഏവർക്കും ശംകയുണ്ടാമിവരെക്കാണുംനേരം
നിസ്തുലഭക്തന്മാരാം മോക്ഷാർത്ഥിജനങ്ങൾക്കു
തെററുകൾ സംശയങ്ങൾ തീർത്തീടും പലവിധം.

പാവനന്മാരാമിവർ പാറപോലനങ്ങാതെ
കേവലം സ്തംഭരൂപന്മാരാകുമിവരുടെ
പാദതാരിണ തൊട്ടുകേശാന്തം വരേയുമ-
ക്കേശാന്തം തൊട്ടു പാദപംകജദ്വയം വരേ.

അനുലോമമായിട്ടും പ്രതിലോമമായിട്ടും
തടവി മന്ദം മന്ദമാത്മാഹമുച്ചരിച്ചു
പുഷ്പങ്ങളെടുത്തുടൻ ബ്രഹ്മേതി സംകല്പിച്ചു
അർച്ചനം ചെയ്തുചെയ്തു പാദപംകജങ്ങളിൽ.

സാഷ്ടാംഗം നമസ്കരിച്ചഞ്ജലിബന്ധം ചെയ്തു
പൂജയും സമർപ്പിച്ചു മറെറാന്നിൽ ഗമിച്ചീടും
ഏവമാദിയായുള്ള ഗഹ്വരസ്ഥിതന്മാരാം
യോഗീന്ദ്രോത്തമന്മാരെപ്പൂജിച്ചു വഴിപോലെ.

പൂജകളും സമർപ്പിച്ചു ഗുരുസന്നിധൌ വന്നു
ഗുരുപാദാബ്ജങ്ങളിൽ സാഷ്ടാംഗം നമസ്കരി–
ച്ചഞ്ജലിബന്ധത്തോടും തിങ്ങിന ഭക്തിയോടും
സംഗതി ഗ്രഹിക്കുവാനിങ്ങനെയറിയിച്ചു.

"ദേവഗഹ്വരങ്ങളെന്നോതുമീ ഗുഹകളെ
ദേവനിർമ്മിതങ്ങളെന്നൂഹിക്കാം നാമത്തിനാൽ
തച്ചരിത്രങ്ങളറിഞ്ഞീടുവാനടിയന്നു
അങ്കുരിക്കുന്നു മോഹം സൽഗുരോ നമോസ്തുതേ.

അടിയനതു കേൾപ്പാൻ പാത്രമാണെന്നാകിലോ
തിരുവാമൊഴിഞ്ഞു ജിജ്ഞാസകളകററണം
പാത്രമല്ലെങ്കിൽ ക്ഷമിച്ചീടണം കൃപയാലേ
മൽഗ്ഗുരോ സർവ്വലോകഗുരവേ നമോസ്തുതേ."

ഇത്തരം കേട്ടു ഗുരു ശിഷ്യന്റെ ജിജ്ഞാസക–
ളത്രയുമകലുമാറിത്തരമരുളും ചെയ്തു:–
"ഗോത്രരാജന്മാർക്കൊരുകാലത്തു പറന്നീടാൻ
പക്ഷങ്ങളുണ്ടായിരുന്നതിനാലവർ ചെന്നു.

ധാത്രിയിൽപ്പലേടത്തും പറന്നു വീഴുകയാ–
ലെത്രയും പരവശന്മാരായീ ജനങ്ങളും;
അതിനാലമരേശൻ ഗിരിരാജന്മാരുടെ
പക്ഷങ്ങളറുക്കയാൽ പക്ഷഹീനത വന്നു.

ഇന്ദ്രനെപ്പീഡിപ്പിച്ചു തുടങ്ങിയതുമൂല–
മിന്ദ്രനുമോടിച്ചെന്നു ബ്രഹ്മനോടറിയിച്ചു;

ബ്രഹ്മനും നമ്മാലിതു സാദ്ധ്യമല്ലെന്നു കണ്ടു
ഇന്ദ്രനെക്കൂട്ടിക്കൊണ്ടു കൈലാസത്തിങ്കൽ ചെന്നു

ചന്ദ്രചൂഡന്റെ പാദപങ്കജങ്ങളിൽ വീണു
തന്നുടെ സങ്കടങ്ങളും വാസവനുണർത്തിച്ചു;
അംഗജരിപോ ജയ മംഗലമൂർത്തേ ജയ
കുഞ്ജരമദഹര മഞ്ജുളാത്മനേ, ജയ.

പന്നഗവിഭൂഷണ പാർവ്വതീകാന്താ ജയ
പന്നഗവിഷധരാനന്ദമേ ജയജയ
നിന്തിരുവടിയുടെ ഭൃത്യനാമടിയനെ-
ബ്ബന്ധിച്ചസങ്കടങ്ങളും തീർത്തു രക്ഷിച്ചീടണം.

മന്ദനാമടിയനും ലോകോപകാരാർത്ഥമായ്
മന്ദരാദികളുടെ പക്ഷങ്ങളറുക്കയാൽ
വന്നവന്നോരോ തരം പക്ഷഹത്യകളും ചേർന്നു
നന്നായിട്ടുപദ്രവിച്ചീടുന്നു സദൈവ മാം.

നിന്തിരുവടി കനിഞ്ഞിതിന്നു പരിഹാര-
മെന്തെന്നാകിലുമൊന്നു ചെയ്യണം കൃപാനിധേ
ബന്ധുരതരമായിച്ചെന്തളിരടിയിണ
സന്തതം നമിക്കുന്നേൻ പാലയ കൃപാലയ.”

ത്ര്യക്ഷനാം ഭഗവാനും കല്പിച്ചിന്ദ്രനോടപ്പോൾ,
“പക്ഷങ്ങളറുക്കയാൽ തപ്തരാം ഗിരികളിൽ
എത്രയും വിചിത്രമായോരോരോ ഗുഹകളെ
തത്ര തത്ര നീ നല്ല രമ്യമായ് നിർമ്മിക്കണം.

തപ്തകാഞ്ചനംപോലെ ശോഭിച്ചീടണമെല്ലാം
വിസ്തൃതമാറു കോലിൽ കുറയാതിരിക്കണം
ഇരട്ടി നീളം വേണം പൊക്കവുമതുപോലെ
കടുത്ത കല്ലു കെട്ടി നിരപ്പായ് കെട്ടീടണം.

വലിയകല്ല് കീറിപ്പലകപോലെയാക്കി
നിരപ്പു വരുത്തീട്ടു തറയിൽ നിരത്തണം
ഒരു കല്ലെന്നപോലെയോരായം ചേർത്തീടണം
പരുക്കനായീടാതെ മേനിയും വരുത്തണം.

ദ്വാദശഗിരികൾതൻ പക്ഷങ്ങളറുക്കയാൽ
ദ്വാദശഗ്ഗുഹകളെ തീർത്തതിലെല്ലാററിലും
ഓരോരോ യോഗീന്ദ്രരെക്കൊണ്ടുവന്നിരുത്തുമ്പോൾ
പോയീട്ടുമപ്പോൾ നിൻെറ സംകടമശേഷവും.

ഓരോരോ ഗ്ഗുഹകളിലോരോരോ യോഗീന്ദ്രരെ
പാരാതെ കൊണ്ടുവന്നങ്ങിരുത്തുംനേരം തന്നേ
ഓരോരോപിശാചുക്കൾ മുറയ്ക്കുമാറിമാറി
ദ്വാദശം തീരുംവിധൌ ദ്വാദശങ്ങളുംമാറും.

മാനസസരസ്സിൻെറ തീരത്തിലിരിക്കുന്ന
മാരണരഹിതമാം പഞ്ചധാരണം ചെയ്യോർ;
അവിടെച്ചെന്നവരെപ്പൂജിച്ചു വഴിപോലേ-
യാസനം പിരിയാതേ ഗ്ഗുഹയിലിരുത്തണം.

പൂജിപ്പാനുള്ള മന്ത്രതന്ത്രങ്ങളെല്ലാം നിൻെറ-
യാചായ്യനോടു ചോദിച്ചറിഞ്ഞു ചെയ്തീടണം:''
ഈ വിധമരുൾചെയ്തുഭഗവാൻ വിരമിച്ചു
ആവിധമെല്ലാം ചെയ്തിട്ടിന്ദ്രനും സ്വസ്ഥനായി.

ഇങ്ങനെദേവേന്ദ്രനാൽ നിമ്മിതമാകയാലേ
ദേവഗഹ്വരങ്ങളെന്നോതുന്നു മുനിജനം;
അഗ്ഗുഹകളിലൊന്നിലൊരുത്തനൊരുനേരം
പൂജിച്ചാലവനുടെ പാപങ്ങളെല്ലാം തീരും.

ഇത്തരം ദിവ്യന്മാരാം മാഹാത്മ്യമേറീട്ടുന്നോ-
രുത്തമോത്തമന്മാരാം യോഗീന്ദ്രവരന്മാരെ

സത്വചേതസാ ചെന്നു പൂജകൾ ചെയ്തു ചെയ്തു
കൃത്യങ്ങളെല്ലാമാത്മാർപ്പണമായ് സമർപ്പിച്ചു.

പിന്നെയും നടന്നവരോരോരോതരമുള്ള
പുണ്യമേറീടും മഹാപർവ്വതങ്ങളെക്കണ്ടു
പഞ്ചധാരണവരന്മാരായയോഗീന്ദ്രന്മാർ
പണ്ടിരുന്നൊരു സരോതീരവും ചെന്നു കണ്ടു.

മാനസസരസ്സിലെ മോഹനാവിശിഷ്ടമാം
കല്ഹാരകുസുമങ്ങൾ കണ്ടുകണ്ടാനന്ദിച്ചു
ബ്രഹ്മർഷിജനങ്ങളും തീരത്തിലിരുന്നവർ
ബ്രഹ്മധ്യാനത്തെച്ചെയ്തീടുന്നതുമവർകണ്ടു.

ഗൌരീശംകരം കാണ്മാൻ നടന്നാരവർപിന്നെ
ഗൌരീശംകരഗിരിച്ചുവട്ടിൽ ചെന്നുനിന്നു
ഗുരുവിൻവൈഭവത്താൽ മുകളിൽചെന്നനേരം
പെരികെ വിസ്മയം പൂണ്ടവിടെ നോക്കിനിന്നു.

വിസ്താരമേററമുണ്ടു നിരപ്പുമതുപോലെ-
യുദ്ദേശമോരോ വശമോരോ യോജനവരും;
വിസ്മയമിതിൻമദ്ധ്യേ മാണിക്യരത്നൌഘത്താൽ
വിചിത്രമായിട്ടൊരു മണ്ഡപംവിളങ്ങുന്നു.

മണ്ഡപത്തിംകൽ രണ്ടുപേർകളുണ്ടിരിക്കുന്നു
ചന്ദ്രാർക്കന്മാരെ നാണിപ്പിച്ചീടും തേജസ്സോടെ;
ഇവരെക്കണ്ടു സൂര്യചന്ദ്രന്മാർ ലജ്ജപൂണ്ടു
കടലിൽച്ചാടിമറിഞ്ഞീടുന്നു ദിനം തോറും.

ഇവിടെനിന്നു ചുററും നോക്കുന്നജനങ്ങൾക്കു
ഭുവനമെല്ലാം കരാമലകംപോലെ കാണാം;
പൂമണമിയലുന്ന മാരുതൻ വീയീടുന്നു
പൂമകളുടെ നൃത്തരംഗം തന്നയോയിതു.

ഇങ്ങനെ ചിന്തപൂണ്ടു ചട്ടമ്പി നില്ക്കുന്നേര-
മിംഗിതജ്ഞനാം ഗുരു ശിഷ്യനോടരുൾചെയ്തു:-
"ഗൌരീശംകരമെന്ന പർവ്വതമിതുതന്നേ
ഗൌരീശംകരന്മാരെക്കാണുക മണ്ഡപത്തിൽ.

അവരെച്ചെന്നു നമസ്കരിച്ചീടുക നീയു-
മവരോടനുഗ്രഹം വാങ്ങിക്കൊണ്ടിട്ടു നമു-
ക്കിവിടെപ്പലേടത്തും സഞ്ചരിക്കണമിന്നു
അതിനാൽ മണ്ഡപത്തിനരികേ ചെന്നീടുക."

അതുകേട്ടുടൻ തന്നേയതികൌതുകത്തോടു-
മതുലഭക്തിയോടുമതിവേഗത്തിൽ ചെന്നു
അമിതപുണ്യം നല്കുംപരമപദം തന്നിൽ
നമ്രമൌലിയായ് സ്തുതിച്ചീടിനാൻ ചട്ടമ്പിയും.

"ശംകര ജയജയ ചന്ദ്രശേഖര ജയ
പംകജശരഹര ടംകധാരിണേ ജയ
തിംകൾനേർമുഖീഗൌരീവല്ലഭ മഹേശ്വര
നിൻകനിവടിയനോടംകുരിക്കണം സദാ.

മംകമാർകുലമൌലിനായകക്കല്ലേ ദേവി
ശംകരി തവകൃപ കിംകരം പ്രതി നിത്യം
സംകടങ്ങളെത്തീർത്തിട്ടന്തരംഗത്തിൽ സദാ
സന്തോഷമോടേ വസിച്ചീടണേ മഹേശ്വരീ.

ചിദ്രൂപേ ചിദാനന്ദേ ചിന്മയേ ജഗന്മയേ
സദ്രൂപേ സദാനന്ദേ സർവ്വലോകൈകനാഥേ
വിദ്രുമാധരി ദേവി വിദ്രുതമടിയനു
ഭദ്രത വരുത്തണേ ഭദ്രേ നമോസ്തുതേ.

രുദ്രാണീ ഭഗവതീ രുദ്രവല്ലഭേ പരേ
അദ്രിനന്ദിനീ ജഗദ്രക്ഷാകാരിണീ ശുഭേ

ക്ഷുദ്രമോ മഹത്വമോ പാപങ്ങളടിയനെ
നിദ്രയിൽപോലും വന്നു തീണ്ടരുതൊരുനാളും.

കാലനെശ്ശൂലംകൊണ്ടും കാമനെക്കണ്ണുകൊണ്ടും
കീലനംചെയ്ത മഹാശ്ശൂലനേ നമോസ്തുതേ
പാലാഴികടയുന്നാറ് വാസുകി വമിച്ചോരു
കാളകൂടം കുടിച്ച നീലകണ്ഠനേ ജയ.

നിന്തിരുവടിതന്നെക്കൊന്നീടാനയച്ചതിൽ
ദന്തിവ്യാഘ്രേന്ദ്രന്മാർതൻ തോലുരിച്ചാടയാക്കി
ശൂലത്തെയായുധവും കാളയെവാഹനവും
സർപ്പജാലത്തെപ്പൂണാരങ്ങളുമാക്കിവെച്ചു.

ഇങ്ങനെയിരിക്കുന്ന ചൈതന്യവിഭവങ്ങ-
ളുമ്പർ[illegible]മാർക്കുപോലുമറിവില്ലാതിരിക്കേ
എങ്ങിനേയറിയുന്നീയജ്ഞനാകിയ ബാലൻ
എന്തറിഞ്ഞിട്ടു സ്തുതിച്ചീടുന്നു മദ്ദൈവമേ.

ഗൌരീശങ്കരൌ ഗിരിവാസിനൌ നമസ്കാരം.
ഗൌരീശംകരപാദാബ്ജദ്വയേ നമസ്കാരം
ഗൌരീശംകരൌ പാപനാശകൌ നമോനമോ
ഗൌരീശംകരൌ കലിധ്വംസിനൌ നമസ്കാരം.

ഗൌരീശംകരം കർമ്മമുക്തിദം നമസ്കാരം
ഗൌരീശംകരം ലോകനായകം നമസ്കാരം
ഗൌരീശംകരം തേജോരൂപിണം നമസ്കാരം
ഗൌരീശംകരം മമ ദൈവതം നമസ്കാരം.”

ഇത്തരം സ്തോത്രങ്ങളാൽ സ്തുതിച്ചു നിന്നീടുന്നോ-
രുത്തമഭക്തനൊക്കണ്ടേററവും പ്രീതരായി
ചിത്തകാരുണ്യപരവശരായിരുവരു-
മുഠംത്തളിരഴിഞ്ഞവരിത്തരമുരചെയ്തു.

“നീയിപ്പോൾ മററുള്ളവർ ചെയ്തീടുന്നതുപോലെ
സ്തോത്രങ്ങൾ ചെയ്തീടുവാനാവശ്യമൊട്ടുമില്ല
നിനക്കു സാധിക്കുവാൻ കാര്യമുണ്ടെങ്കിൽ നിൻെറ
മനസ്സിൽ വിചാരിച്ചാൽ സാധിക്കുമപ്പോഴതു.

ഞങ്ങളെക്കാണുന്നേരം വന്ദിച്ചാൽ മാത്രം മതി
ഞങ്ങളുമനുഗ്രഹം ചെയ്തീടുമപ്പോൾതന്നെ
ഞങ്ങളും നീയും രൂപത്തിങ്കലേ ഭേദമുള്ളു
ഞങ്ങളോ ദേവരൂപം, മാനുഷരൂപം നീയും.

ചൈതന്യം ഞങ്ങളെപ്പോലാകുന്നു നിനക്കെന്നാ-
ലന്യന്മാക്കതു മായാബന്ധമായിട്ടേയുള്ളു
സ്ഥൂലത്താൽ മറകയാലറിയുന്നില്ലയിപ്പോൾ
യോഗത്താലതു മാറിപ്പോകുമ്പോളറിഞ്ഞീടാം.

അന്യക്കുമതുപോലെ യോഗത്താൽ വരുമെന്നാ-
ലവക്കു പലപല ഘട്ടങ്ങൾ കടക്കണം
നിനക്കൊരു ഘട്ടം കടന്നാൽ മാത്രം മതി
നിനക്കുമവക്കുമുള്ളന്തരമതു തന്നേ.

നിന്നുടെ ഗുരുവരൻ മനുഷ്യനായിരുന്നു
അന്നവൻ മഹമ്മദനപൂർണ്ണമതസ്ഥിതൻ
ഇന്നവൻ ഞങ്ങളിലുമെത്രയുമുയന്നവൻ
ഞങ്ങൾക്കും വന്ദ്യൻ ഗുരുബ്രഹ്മസമ്മിതനോററം.

അമ്മഹാനുടെ ശിഷ്യന്മാരായ മനുഷ്യക്കു
ബ്രഹ്മസായൂജ്യം ലഭിച്ചീടുമെന്നിരിക്കിലും
നിനക്കാബ്രഹ്മപദം ലഭ്യമാകയുമില്ല
മനുഷ്യനല്ലല്ലോ നീ മൽകലാംശജനല്ലേ.

ദേവന്മാക്കില്ല മുക്തി മനുഷ്യക്കത്രേയതു
ദേവനു മുക്തിവേണമെന്നാകിലവൻ വന്നു

ദേവത്വമുപേക്ഷിച്ചു ഭൂമിയിൽ ജനിയ്ക്കണം;
കൌമാരം കഴിയുമ്പോൾ യോഗമോ സന്ന്യാസമോ.

നല്ലവാൻ യോഗ്യനായ ഗുരുവെ വരിയ്ക്കണം
ഗുരുശുശ്രൂഷ ചെയ്തിട്ടവനെ പ്രീണിപ്പിച്ചാ-
ലവനും തരം പോലെയുപദേശത്തെച്ചെയ്യും;
അങ്ങിനെമോക്ഷമാർഗ്ഗേ സഞ്ചരിക്കണം പിന്നേ.

ഈ വിധമല്ലാതവൻ ദേവനായിരിക്കുമ്പോൾ
ഏവനൊന്നാലും മുക്തി ലഭിക്കുന്നതുമല്ല
അതിനാൽ മനുഷ്യനായ് ജനിച്ചുമോക്ഷമാർഗ്ഗം
കരസ്ഥമാകുമെങ്കിൽ മോക്ഷവും ലഭിച്ചീടും.

ഞങ്ങളിന്നിരുവരും വേണ്ടതിലധികമായ്
നിന്നെയിങ്ങനുഗ്രഹിച്ചീടുന്നുകണ്ടുകൊൾക"
എന്നരുൾചെയ്തു ദേവദേവനും ദേവിയുമാ-
യൊന്നിച്ചിട്ടനുഗ്രഹം നല്കിനാരപ്പോൾത്തന്നേ.

ചട്ടമ്പിയനുഗ്രഹം വാങ്ങിക്കൊണ്ടിങ്ങുവന്നു
ശിഷ്ടനാം ഗുരുപദം വണങ്ങിനിന്നനേരം
പോകാമെന്നരുൾ ചെയ്തു നടന്നുഗുരുവരൻ
താനറിയാതെ കൂടെപ്പോയിതു ശിഷ്യനപ്പോൾ.

ചെന്നവരൊരുഗിരിമുകളിലൊരു മഹാ
പാദപം കണ്ടതിന്റെ ചുവട്ടിൽച്ചെന്നുനിന്നു
വന്നവിസ്മയത്തോടാ വൃക്ഷത്തെ നോക്കിനോക്കി-
യത്ഭുതം പൂണ്ടു ചിന്തിച്ചീടിനാനിപ്രകാരം.

"എന്തൊരു വൃക്ഷമാണിതിതിന്റെയൊരുചെറു
കൊമ്പിന്റെ തുരിയവും മററുവൃക്ഷങ്ങൾക്കില്ല
വ്യാസകല്പിതമായ ഭൃഗുണിതത്തിൽ നാലു
വൃക്ഷങ്ങൾ പറഞ്ഞതിലൊന്നിതു തന്നേയാമോ.

അങ്ങിനെയെംകിലിതു മന്ദരഗിരിതന്നേ—
യെന്നുനിശ്ചയിച്ചീടാം പൊയ്കയും കാണുന്നുണ്ടു്."
അപ്പോളാഗ്ഗുരു തൻെറ ശിഷ്യനോടരുളുചെയ്തു
"ഇപ്പോളുനീനിരൂപിച്ചതൊക്കെയും നിജം തന്നേ.

വ്യാസകല്പിതമായ മന്ദരമിതുതന്നേ—
യതിൽനിന്നീടുന്നൊരു തേന്മാവുമിതുതന്നേ
അതിൽനിന്നുണ്ടായൊരു പൊയ്കയും കണ്ടീടുക
പൊയ്കയിൽനിന്നൊഴുകും കല്യയും കണ്ടീടുക.

അവിടെനിന്നു തെക്കേമേരു മന്ദരത്തിൽ ചെ—
ന്നവിടെനില്ക്കും ജംബൂവൃക്ഷവും കണ്ടു പിന്നേ
ജംബുവാംനദി തെക്കോട്ടൊഴുകുന്നതുമതിൻ
പാംകങ്ങളും ജാംബൂനദത്തംകപ്പൊന്നുകളും കണ്ടു.

വരുണദിശയിലെസ്സുപാർശ്വഗിരിയെയു—
മതിൽനിന്നീടും കടമ്പാഖ്യമാംമരത്തേയും
കദംബജാതകാദംബരിയാംനദിയേയു—
മുത്തരദിക്കിലുള്ള കുമുദത്തെയും കണ്ടു.

കുമുദഗിരിയിലെ വടവൃക്ഷത്തെക്കണ്ടു
പട്ടുകൾ പുടവകളാഭരണാദികളും
ഇതിൽനിന്നുണ്ടാകുമെന്നരുളിച്ചെയ്തു വ്യാസൻ
മിത്ഥ്യയായ്ത്തീരുന്നീടുമോ വ്യാസഭാഷിതമിതിൽ.

അതുമാത്രവുമല്ല ഗിരികൾ വൃക്ഷങ്ങൾക്ക—
മളവുകളുമൊന്നും വ്യാസൻ ചൊന്നപോലില്ല;
ഇതിൻെറ രഹസ്യമെന്തെന്നുചോദിച്ചു ശിഷ്യൻ
ഗുരുവും ശിഷ്യനോടു തിരുവായ്മൊഴിഞ്ഞേവം.

"അതിൻെറ രഹസ്യങ്ങളറിയും മേലിൽ നീയു—
മതിനാലതിനുടെസ്ഥൂലത്തെ മാത്രം ചൊല്ലാം;

ഇതിഹാസങ്ങൾ പുരാണങ്ങളും രചിക്കുവാൻ
നിയമമൊന്നുണ്ടതുപറയാം കേട്ടു കൊൾക.

രാമരാവണന്മാരും വാനരസമൂഹവും
രാക്ഷസവർഗ്ഗങ്ങളും കൃഷ്ണപാണ്ഡവന്മാരും
ദുര്യോധനാദികളുമിങ്ങനെ പലപല
പാത്രങ്ങൾ ഗാത്രത്തിലെത്തത്വസംകേതമത്രേ.

തത്വാത്മരൂപങ്ങളെസ്സംകല്പിച്ചവകളെ-
യത്രയുമുൽപ്രേക്ഷയായ് രചിച്ചീടണമെന്നും
കഥകൾ ഭക്തിരസമായിരിക്കണമെന്നും
ആയതു മനോധർമ്മംപോലെ ചെയ്തീടാമെന്നും.

അറമാകിലുമതു മറമാകിലും പൂർവ്വാ-
പരങ്ങൾ വിരുദ്ധമെന്നാകിലും ഗണ്യമല്ല
സംകേതം തെററീടരുതെന്നു മാത്രമേയുള്ളു
മററുള്ളതെല്ലാം മനോധർമ്മം പോലായിക്കൊള്ളാം.

രാമനാണർദ്ധമാത്രാത്മകമെന്നറിയണം
ലക്ഷ്മണനകാരവും ഭരതനുകാരവും
ശത്രുഘ്നൻമകാരവും ജാനകി പരാശക്തി
പഞ്ചവാനരമന്തഃകരണമാകുന്നതും.

ആയതുപോലെത്തന്നേ ഭാരതം ഭാഗവതം
കൃഷ്ണപാണ്ഡവരുടെ സംഗതികളുമെല്ലാം
ശ്രീകൃഷ്ണൻ പരമാത്മാ ധർമ്മജൻ ധർമ്മം തന്നേ
ബലമാകുന്നു ഭീമൻ നകുലൻ ന്യായരൂപം.

ഉത്സാഹം സഹദേവൻ പരമാത്മാവു തന്റെ
പഞ്ചശക്തികളാകും പഞ്ചപാണ്ഡവരിവർ
പഞ്ചശക്തികളുടെയവിച്ഛിന്നമായ് നിൽക്കും
പാഞ്ചാലി മായയുടെ പിരിവെന്നറിഞ്ഞാലും.,

ദുര്യോധനാദിയെല്ലാമഷ്ടവൈരികളിതിൽ
ഭീഷ്മാദികളുമന്തഃകരണം തന്നെയവർ
വിദുരൻ ജ്ഞാനകോശമാകിയോരുള്ളം തന്നെ
കരുടൻ മായോപാധിയവിച്ഛിന്നനാം ജീവൻ.

മേരുവുമതിന്നുടെ പൂർണ്ണപർവ്വതങ്ങളും
മര്യാദങ്ങളുമുപസ്തരണസ്ഥലികളും
സപ്തസാഗരം സപ്തദ്വീപങ്ങളിവയെല്ലാം
ഊർദ്ധ്വകായത്തിലുള്ള തത്വസഞ്ചയം തന്നേ.

ഇപ്പറഞ്ഞവകളെ മനസ്സിലുറപ്പിച്ചു
കൃത്യമോചനകാലേ മനനം ചെയ്താൽ നിന–
ക്കെത്തീടുമിവകളിലൊളിഞ്ഞു കിടക്കുന്ന
തത്വങ്ങളെല്ലാം നല്ല വ്യക്തമായറിഞ്ഞീടാം.”

ഇങ്ങനെ പറഞ്ഞവർ നടന്നു ചെന്നോരോരോ
പുണ്യമാം ദേശങ്ങളും നദികളും ഗിരികളും
മഞ്ഞുകളുരുകിയുണ്ടാകുന്ന നദികളും
മഞ്ജുളതരമായ താഴ്‌വരകളും കണ്ടു.

ഗോമന്തം സാളഗ്രാമം ഗണ്ഡകിയളകയും
പാർവ്വതീദേവി തപം ചെയ്തോരു പുണ്യസ്ഥലം
സുബ്രഹ്മണ്യൻ ജനിച്ച ദേശമാം ശരവണം
ഇവകളെല്ലാം കണ്ടു പരമാനന്ദം പൂണ്ടു.

അവിടെനിന്നും നേരേ തിരിച്ചു മണികണ്ഠ–
നിരിക്കും സരസ്സിൻെറ തീരത്തിൽ ചെന്നുവേഗം
ഇവരെക്കണ്ടു നേരത്തവരുമെഴുന്നേററു
ചരണയുഗം പണിഞ്ഞഞ്ജലി ചെയ്തുനിന്നു.

നിത്യവും ഭിക്ഷനല്കും യക്ഷിയുമപ്പോൾ വന്നു
ശിക്ഷയായെല്ലാവർക്കും ഭിക്ഷ നല്കിനാളവൾ;

ശിഷ്യനാം ഗുരുവിനെസ്സാഷ്ടാംഗം നമസ്കരി-
ച്ചക്ഷണമവരം പോയിമറഞ്ഞാളപ്പോഠംത്തന്നേ.

വരുവിനെന്നു പറഞ്ഞുടനേ ഗുരുവരൻ
നടന്ന നേരമവർ മൂവരും കൂടെപ്പോയി;
അരനാഴിക ദൂരം നടന്ന സമയത്തു
മൂവക്കും ബോധമററൊന്നാകിലും നടന്നവർ.

നടന്നുനടന്നൊരു ഗിരിതന്മുകളിൽച്ചെ-
ന്നവിടെയൊരു കോവിൽകണ്ടവർ നോക്കിനിന്നു;
സിദ്ധനാം ഗുരുവരനരുഠംചെയ്യവരോടു
"ഈ സ്ഥലം നിങ്ങളറിഞ്ഞീടുമോ ചൊല്ലീടുവിൻ."

അതുകേട്ടുടൻ മണികണ്ഠനുമറിയിച്ചു
"ഭാരതം മുഴുവനും സഞ്ചരിച്ചോനെംകിലും
ഇവിടെ വന്നിട്ടില്ലയിസ്ഥലം കണ്ടിട്ടില്ല
നിസ്തുലമനോഹരം പർവ്വതവരമിദം.

ക്ഷേത്രവുമിതുപോലെ മറെറങ്ങും കണ്ടിട്ടില്ല
ക്ഷേത്രപാലകക്കല്ലും ബലിക്കല്ലുകളുമില്ല
ക്ഷേത്രത്തിന്നകത്തെന്താണെന്നതുമറിവില്ല
ചുററിലും പ്രദക്ഷിണക്കല്ലുകളിട്ടിട്ടില്ല."

അപ്പോളഗ്ഗുരുവരനവരോടരുഠം ചെയ്തു;
"അഗ്നിയെ പ്രതിഷ്ഠിച്ച പർവ്വതവരമിതു;
അഗ്നികളേഴു കുണ്ഡത്തിംകൽ നിന്നെരിയുന്നു
ധൂമമില്ലാതെതന്നെയേഴുമുണ്ടൊരു പോലേ.

അഗ്നിഹോത്രമെന്നുപേരാം കല്പത്തിൽപ്പറയുന്നോ-
രഗ്നിതൻ സപ്തജിഹ്വയാകുന്നിതിവകളും
അഗ്നിയെപ്പൂജിക്കണം നിങ്ങഠം മൂവരുമിപ്പോഠം
പൂജാസാധനങ്ങളെപ്പററയാം കേട്ടുകൊഠംവിൻ.

തണ്ഡുലമിടങ്ങഴിയഞ്ചും കാദളമൊരു
പത്തെട്ടുഗുണിതവും തണ്ഡുല്യം പലം ഗുളം
മധുവും തിലം നെയ്യുമോരോന്നും പത്തുനാഴി
കേരവും കാദളത്തിൻ പകുതിസ്സംഖ്യ വേണം.

വിംശതി വെള്ളംകൊള്ളും വെൺകലപ്പാത്രമൊന്നും
രണ്ടിടങ്ങഴികൊള്ളും ചരുവം മൂന്നുംവേണം;
കടയിൽ കിട്ടുമതു വാടക കൊടുക്കണം
ഝടുതി വാങ്ങിക്കൊണ്ടു വരുവിൻ നിങ്ങളിങ്ങു.

മൂവരുമൊരുമിച്ചു കടയിൽ ചെന്നു ഗുരു-
വരുളിച്ചെയ്തതെല്ലാം വാങ്ങിക്കൊണ്ടിങ്ങു വന്നു
അരിയും തിലം ഗുളം വലിയ പാത്രത്തിലി-
ട്ടതിനോടൊരുമിച്ചു പഴങ്ങളും കേരങ്ങളും,

ചെറുതായരിഞ്ഞിട്ടു വടക്കുഭാഗത്തായി-
ത്തിളച്ച വെള്ളമുള്ള കുഴിയിൽ കൊണ്ടുവെച്ചു;
ശക്കരയുരുകുമ്പോഴം വാങ്ങിവെച്ചിട്ടായതു
മറ്റിച്ചുമറ്റിച്ചേററം യോജിപ്പിച്ചതിൽപ്പിന്നെ;

നൈ കൂടിച്ചേർത്തിട്ടതു പിന്നെയും മറ്റിയ്ക്കണം
ആറിയശേഷം തേനുമൊഴിച്ചങ്ങിളക്കീട്ടു
പാകമായതിൽപ്പിന്നെ കബളം ചെയ്തീടണം
കബളം സമമായിട്ടിരുപത്തൊന്നു വേണം.

ഏഴേഴുകബളങ്ങളോരോ പാത്രത്തിലായി
മൂവരുമൊരുമിച്ചു നീലവണ്ണമായ് നില്ക്കും
അഗ്നിതന്നരികത്തിലാദ്യമായ്പൂജിക്കുവാൻ
അഗ്നിയെയാവാഹിച്ചുകബളമപ്പിക്കണം.

അംഗുഷ്ഠമനാമികാമദ്ധ്യമാംഗുലികളാൽ
കബളമൊന്നെടുത്തു വൈശ്വാനരോഹമെന്ന

മന്ത്രം ധ്യാനിച്ചുംകൊണ്ടു ആഹുതിചെയ്തീടണം
അഗ്നിബീജാക്ഷരവും ധ്യാനിച്ചീടണമപ്പോൾ.

ഇങ്ങനെയേഴുകണ്ഡത്തിംകലും പൂജചെയ്തി-
ട്ടിങ്ങുവന്നിരുന്നല്പനേരം വിശ്രമിച്ചീടാം
ഇന്നു രാത്രിയിൽ നിദ്രചെയ്യാനായ് ബോധിവൃക്ഷ-
ച്ചുവട്ടിലെത്തീടണം നമുക്കു നാലുപേർക്കും.

നാളെ രാവിലെ മുതൽ ഭാരതഖണ്ഡത്തിലേ
കേളിയേറീടുംപുണ്യക്ഷേത്രങ്ങൾ തീർത്ഥങ്ങളും
ദർശനസേവനങ്ങൾ ചെയ്തു ചെയ്തനാരതം
നീളെസ്സഞ്ചരിക്കണം നിങ്ങൾ മൂവരും കൂടി.

ആപദാദികൾ മനോദൌർബ്ബല്യാപാരാദികളും
കോപാദിരിപുക്കളും നിങ്ങളെത്തീണ്ടുകില്ല
ആയുരാരോഗ്യസൌഖ്യം മേൽക്കുമേൽ ഭവിച്ചീടു-
മാകുന്നപോലെ തീർത്ഥാടനങ്ങൾ ചെയ്തീടുവിൻ.

ബോധിവൃക്ഷച്ചുവട്ടിലെത്തുവാനിവിടെ നി-
ന്നൊരുപാടുണ്ടു ദൂരമാകയാൽ നിങ്ങളിപ്പോൾ
കണ്ണുകളടച്ചിട്ടു പതിനാറുരു നാമം
ചൊല്ലീട്ടു ഉറക്കുമ്പോളവിടെയെത്തും നമ്മൾ."

ഗുരുവിന്നരുൾപോലെയവരു കണ്ണടച്ചു
പതിനാറുരുനാമം ജപിച്ചു നോക്കിയപ്പോൾ
ബോധിവൃക്ഷത്തെക്കണ്ടു പരമാനന്ദം പൂണ്ടു
ബോധവാന്മാരായവരങ്ങനെ നോക്കിനിന്നു.

ആൽത്തറതന്നിലവർ കിഴക്കുഭാഗത്തായി
വ്യാഘ്രചർമ്മത്തിൽ ഗുരുവരനെയിരുത്തീട്ടു
മേക്കുഭാഗത്തവരും ചെന്നിരുന്നുടനവർ
നിഷ്ഠകൾ കഴിച്ചവിടത്തിലങ്ങിരുന്നപ്പോൾ.

അന്യനായൊരു പുമാനവരെ വന്നുകണ്ടു
നിന്നീടാതോടി വേഗമര നാഴികയ്ക്കകം
ഒന്നിടങ്ങഴിപ്പാലും ഷോഡശ വാഴപ്പഴം
പഞ്ചസാരയും കൊണ്ടുവന്നവൻ ഭിക്ഷനല്കി.

ഭിക്ഷയും കഴിച്ചവർ നിദ്രയെ പ്രാപിച്ചിട്ടു
വിദ്രുതമുണർന്നിതു അന്ത്യയാമത്തിൻമുമ്പേ
ചട്ടമ്പിയൊഴിഞ്ഞു മററുള്ളവർ രണ്ടുപേരും
സിദ്ധപാദങ്ങൾ നമസ്കരിപ്പാനായിച്ചെന്നു.

സിദ്ധനെക്കണ്ടില്ലന്ന ചർമ്മത്തെമാത്രം കണ്ടു
വ്യാഘ്രചർമ്മത്തെത്തൊട്ടു വന്ദനങ്ങളും ചെയ്തു
അദ്ധ്വാ മുഴവനുമങ്ങോടിങ്ങോട്ടു നോക്കി-
യ്യുദ്ധസംകടത്തോടു മടങ്ങി വന്നുനിന്നു.

എങ്ങുമേ കാണായ്കയാൽ സിദ്ധദാസനാം ഗിരി
കണ്ണുനീരിൽക്കുളിച്ചിട്ടിങ്ങനെ പുലമ്പിനാൻ:-
"അയ്യയ്യോ ഭഗവാനേ, അജ്ഞനാമടിയനെ
കൈവെടിഞ്ഞെങ്ങു പോയീ തിന്തിരുവടിയിപ്പോൾ ?

അടിയനൊരു വഴിയരുളിച്ചെയ്തീടാതേ
വിരവിൽ മറഞ്ഞതുമെന്തെൻെറ ഭഗവാനേ;
കടുവാ തിന്നീടാതിത്തടിയെ രക്ഷിച്ചതും
പടുമാനസനായ നിന്തിരുവടിയല്ലോ.

അത്രകാരുണ്യമുള്ള നിന്തിരുവടിയിപ്പോൾ
ഇത്തരം ചെയ്യുതിന്നു കാരണമെന്തു നാഥാ?
ഇതുനാൾവരേയൊരു പിഴയും ചെയ്തതില്ല
പരമഭക്തിയോടേ ശുശ്രൂഷിച്ചതേയുള്ളു."

ഇത്തരം നിരത്ഥകമാകിയ പുലമ്പലി-
നുത്തരമരുൾചെയ്തു ചട്ടമ്പിയവനോടു:-

"കുററമില്ലല്പംപോലുമെൻ്റെ ഗുരുവിന്
കുററമൊക്കെയും നിൻെറയജ്ഞതമൂലമത്രേ.

അതിവാത്സല്യമില്ല വൈരമാരോടുമില്ല
സകലജന്തുക്കളെയൊന്നുപോൽ നോക്കുന്നവൻ
വാത്സല്യമെല്ലാരോടുമുള്ളതിൽ കുറവില്ല
നീക്കമില്ലൊരുനാളുമെന്നുടെഗുരുവിനു.

നിനക്കു ഗതിയരുളീടുവാനാളിതല്ല
നിന്നുടെമനസ്സിനു ശുദ്ധിവന്നിട്ടില്ലല്ലോ;
ശുദ്ധിവന്നവനെംകിൽ വ്യാഘ്രത്തെപ്പേടിക്കുമോ-
യെന്നതുകൊണ്ടു ശുദ്ധനല്ലെന്നു നിശ്ചയിക്കാം.

ബാലപാഠത്തെപ്പഠിപ്പിക്കുവാൻ ചതുശ്ശാസ്ത്ര-
പണ്ഡിതൻ വേണമെന്നു പറയുന്നതുപോലേ
ദേഹതത്വങ്ങളുംപോലുമറിവില്ലാത്ത നിന-
ക്കീ മഹാസിദ്ധനാണോ ഗുരുവായ്വരേണ്ടതു.

ഗ്രന്ഥികളുമൂന്നും പലബന്ധങ്ങളുമെല്ലാ
മിന്ധനങ്ങളെ വഹ്നിയെന്നപോൽ ദഹിപ്പിച്ചു
രന്ധ്രമാർഗ്ഗത്തിലൂടെയീശ്വരപദം കട-
ന്നന്തരാ ബ്രഹ്മതത്വസമ്മിതം വിളങ്ങുന്നു.

ഉന്നതൻ മഹാസിദ്ധൻ നിർഗ്ഗുണൻ നിരാമയൻ
മന്ദന്മാരുടെ ഗുരുവാകുമോ ചൊല്ലീടുക;
നിന്നുടെ മൂഢതത്വങ്ങളൊട്ടുമേ ചെറുതല്ല
നന്നു നന്നെടോ നിൻെറ മൌഢ്യമത്ഭുതം തന്നെ.

നിങ്ങളും മൂവരുംകൂടി ഭാരതഖണ്ഡത്തിലെ
പുണ്യദേശങ്ങളെല്ലാം സഞ്ചരിക്കണമെന്നു
ഇന്നലെയല്ലേ ഗുരു നമ്മോടാജ്ഞാപിച്ചതു
ഇന്നതു മറന്നതോ അർത്ഥമാകാഞ്ഞോ ചൊൽക.

നമ്മളെല്ലാരുമൊന്നും പറഞ്ഞില്ലല്ലോ ഗുരു
നിങ്ങൾ മൂവരുമെന്നുമാത്രമേ പറഞ്ഞുള്ള
നിങ്ങൾ മൂവരുമെന്നവാക്കിൻെറയൎത്ഥമോൎത്താൽ
നമ്മളിൽനിന്നും ഗുരു മാറുമെന്നറിഞ്ഞീടാം.

അൎത്ഥങ്ങളറിയാതെ മിത്ഥ്യാലാപം ചെയ്യുന്ന
മൎത്ത്യന്മാരുടെ കാൎയ്യമെത്രയും കഷ്ടം തന്നേ;
ഗുരുകല്പനപോലെ നടന്നീടണം നമ്മൾ
ഗുരുവാക്യങ്ങൾ തന്നേ നമുക്കു പ്രമാണവും."

ഇങ്ങനെപറഞ്ഞുടൻ കുഞ്ഞമ്പിള്ളയും വേഗം
അങ്ങുനിന്നെഴുന്നേററു നടന്നു തുടങ്ങിനാൻ;
മണികണ്ഠരും മററെ ഗിരിയുമൊന്നുചേൎന്നു
മൂവരുമൊരു ചെറു കോവിലിൽ ചെന്നുചേൎന്നു.

അവിടെ മൂന്നുദിനം താമസിച്ചതിൽപിന്നേ–
യടുത്തദേവാലയം പ്രാപിച്ചുവസിച്ചവർ
ഇങ്ങനെ തന്നേയവരോരോരോ ക്ഷേത്രങ്ങളിൽ
ചെന്നു താമസിച്ചീടും സ്ഥലസൌകൎയ്യംപോലെ.

ഉത്തരകുരുക്ഷേത്രം ദക്ഷിണകൈലാസവും
കാശിയുമയോദ്ധ്യയും ഗയയും വാരാണസി
ശ്രീശൈലം സോമനാഥം വേദാരണ്യവും പിന്നെ
ശ്രീരംഗം കാളഹസ്തി കുംഭകോണവും തഥാ.

ശ്രീമഹാകാളം ഭീമശംകരം നാഗേശ്വരം
ഉജ്ജയിന്യവും ചിദംബരവും രാമേശ്വരം
ഉത്തരമധുരയും ദക്ഷിണമധുരയും
തൃക്കഴക്കുണ്ഡ്റമമലേശ്വരം കേദാരവും.

ഗോകൎണ്ണം ദ്വാരകയും പളനിതൃച്ചെന്തൂരും
പണ്ഡരീപുരം കാഞ്ചീപുരവും ജഗന്നാഥം

ഗോകുലം വൃന്ദാവനം കുമുദംകാമപുരം
തൃക്കടവൂരം തിരുവാലൂരം ഭദ്രേശ്വരം.

വിഷ്ണുകാശിയും ശിവകാശിയും ജലനിയും
തുംഗഭദ്രയും കുപ്പുകാശിയുത്തരകാശി
തുംഗനാഥവും തിരുപ്പതിയും ശൌരികണ്ഡം
കിഷ്കിന്ധശക്തിപുരം ഭൃംഗേശ്വരപുരം.

പാതാളഗംഗാഭവാനീശ്വരം ഗദാദിശം
തുജ്ജനി കമലിനി മാലിനിമാഹേശ്വരി
മുണ്ഡകപുരം മുചുകന്ദമോക്ഷദസ്ഥലം
പണ്ഡിതസമൂഹാലംകൃതമാം കാഞ്ചീപുരം.

സാഗരം സരിത്തുകരം നദികരം പർവ്വതങ്ങൾ
തടങ്ങൾ വനങ്ങളും സാനുക്കൾ ഗഹ്വരങ്ങൾ
ഗോമന്തി സാളഗ്രാമം വിന്ധ്യനും മഹേന്ദ്രനും
ഹിമവൽതാഴ്വരയും തദ്രാജ്യങ്ങളും കണ്ടു.

അഗസ്ത്യപടം കണ്ടു ഉല്പലിനിയും കണ്ടു
ഭൃഗുതുണ്ഡയും കണ്ടു ഭൃഗുപഞ്ചകമാടി
നൈമിശാരണ്യം കണ്ടു ദണ്ഡകവനംകണ്ടു
നലമേറീടും നല്ല പിപ്പലവനം കണ്ടു

നാസികും ജനസ്ഥാനയുദ്ധരംഗവും കണ്ടു
സീതാഗഹ്വരം കണ്ടു ഗൃദ്ധ്റദാഹകം കണ്ടു
കബന്ധമോക്ഷസ്ഥലം ശബരീപീഠം കണ്ടു
പമ്പയാംസരോവരം പഞ്ചവാനരസ്ഥലം.

ബദരിമുതൽ കന്യാകുമാരിവരെയുള്ള
സകലദേശങ്ങളും തീർത്ഥങ്ങൾ ക്ഷേത്രങ്ങളും
രാജ്യങ്ങൾ പുരകളും ഗ്രാമങ്ങൾ നഗരങ്ങൾ
കണ്ടുകണ്ടാനന്ദിച്ചും തീർത്ഥത്തിൽ മുഴുകിയും

ക്ഷേത്രങ്ങറം തോറും ചെന്നുസേവിച്ചും ഭജിച്ചുമ-
ങ്ങാസ്ഥയോടതിൽ ചിലനാളുകറംതാമസിച്ചും
കമ്മങ്ങളെല്ലാം പരമാത്മനി സമപ്പിച്ചും
പരമാനന്ദം പൂണ്ടു സഞ്ചരിച്ചെല്ലാടവും.

ആറുവത്സരംകൊണ്ടു സാധിച്ചിതെല്ലാമവർ
ആനന്ദസമന്വിതം തഞ്ചാവൂർ വന്നുചേൻ
സാനന്ദംമണികണ്ഠദീക്ഷിതരുടെ ഗൃഹേ
വ്രതങ്ങളൊന്നുമില്ലാതിരുന്നു വിശ്രമിച്ചു.

ഉത്തമൻ മണികണ്ഠൻ തീത്ഥയാത്രയിലുള്ള
വസ്തുത മുഴുവനും പത്നിയേ ഗ്രഹിപ്പിച്ചു
അതുസവ്വും കേട്ടു പത്നിയും പ്രസാദിച്ചു
സ്വസ്ഥരായെല്ലാവരുമിരുന്നു സുഖത്തോടെ.

അടുത്തുതന്നേയൊരു വേദാന്തപാഠശാല
നടത്തീടുന്ന ശാസ്ത്രിദ്വിജനുണ്ടവിടത്തിൽ
അവിടെക്കൊണ്ടുചെന്നു ശംകരഗിരിതന്നേ
വേദാന്തങ്ങളെപ്പഠിപ്പിച്ചീടുവാൻ ചട്ടം ചെയ്തു.

"കൈവല്ല്യം വാസിഷ്ഠവും പത്തുപനിഷത്തുകറം
മാത്രമാണിവിടെ ഞാൻ പഠിപ്പിച്ചീടുന്നതു
ഉപരിപഠനത്തിനിവിടെയാകയില്ല
മേൽപ്പറഞ്ഞവകളെ പഠിപ്പിച്ചീടാം ഞാനും."

ഇവകളെല്ലാമിവനിവിടെപ്പഠിക്കട്ടേ
ഉപരിപാഠങ്ങളെപ്പക്ഷേ ഞാൻ പഠിപ്പിക്കാം."
ഇങ്ങനെ ചട്ടമ്പിയും പറഞ്ഞുതേല്പിച്ചിട്ടു
ഇങ്ങുവന്നിരുന്നിതു മണികണ്ഠനുമായി.

നാലഞ്ചു ദിനമങ്ങു താമസിച്ചതിൻശേഷം
ശ്രീതഞ്ചും ഗുരുവരസന്നിധാനത്തിൽ ചെന്നു

പൂവഞ്ചും പദങ്ങളിൽ സാഷ്ടാംഗം നമസ്കരി-
ച്ചീരഞ്ചു പുകഴ്പെററ ഗുരുവിൻ തിരുമുമ്പിൽ.

അഞ്ജലി ചെയ്തുനില്ലും ശിഷ്യന്മാരിരുപേരെ
മഞ്ജുളമാനസനാം ഗുരു കണ്ടതിമോദാൽ
കണ്ണരണ്ടിലും നിന്നു ധാരയായ്‌വരുമാന-
ന്ദാംബുവോടടുത്തു വന്നാശ്ലേഷങ്ങളെ ചെയ്തു.

തീർത്ഥയാത്രയിലുള്ള വാർത്തകൾ മുഴുവനും
പൂർത്തിയായ് വിശദമായ്കേൾപ്പിച്ചീടണമെന്നു
തീർത്ഥപാദനാം സ്വാമിയാജ്ഞയെച്ചെയ്യയാലേ
വാർത്തകളെല്ലാം നന്നായ്വിസ്തരിച്ചറിയിച്ചു.

പഞ്ചശാസ്ത്രികളുടെ സംശയം തീർത്തവരെ-
യഞ്ചിതമോദം തീർത്ഥാടനത്തിന്നയച്ചതും;
മണികണ്ഠരെ യോഗം ചെയ്യുവാനുള്ള രീതി
വശമാക്കിയശേഷം തീർത്ഥയാത്രയ്ക്കിറങ്ങി.

മണികണ്ഠരുമൊന്നിച്ചന്നൊരു വടവൃക്ഷ-
ച്ചുവട്ടിൽ വസിച്ചതുമടുത്ത ദിനത്തിംകൽ
അടുത്തുള്ളൊരു ശാസ്ത്രി ഭിക്ഷകൾ നല്കിയതും
ഭിക്ഷകൾ കഴിച്ചിട്ടു തങ്ങളങ്ങിരുന്നതും

അന്നുതൻഗുരുവരനൊരുത്തനോടും കൂടി
വന്നതും ഗുരുവിനോടൊന്നിച്ചു നടന്നതും;
അവനെ കടുവായിൽനിന്നു രക്ഷിച്ചുള്ളതും
അവനിൽനിന്നു തങ്ങൾ ഗ്രഹിച്ച വിധങ്ങളും.

കാശിയിൽച്ചെന്നു കാശിവാസികളുടെ ഭിക്ഷ
സാമോദം പരിഗ്രഹിച്ചവിടെയിരുന്നതും
സഭയിലുള്ള വിദ്വജ്ജനങ്ങൾ വന്നുകണ്ടു
മണികണ്ഠന്റെ ചരിത്രങ്ങളെ ഗ്രഹിച്ചതും.

ഗംഗാതീരത്തിലൂടെ നടന്നു നടന്നോരോ
ആശ്രമാധിപരുടെ സൽക്കാരമേററുള്ളതും
ഹരിദ്വാരത്തിൽച്ചെന്നിട്ടിവരെയങ്ങിരുത്തി
ഗുരുവും താനും ബദരിക്കായിത്തിരിച്ചതും

ഗുരുവിൻ വൈഭവത്താൽ വേഗത്തിൽചെന്നു ദേവ-
ഗണങ്ങളോടുമൊത്തു നാഥനെപ്പൂജിച്ചതും
ബ്രഹ്മർഷി ജനങ്ങളും ദേവതാഗണങ്ങളും
ബ്രഹ്മസമ്മിതനായ ഗുരുവെ നമിച്ചതും.

അവരെല്ലാരും പോയി മറഞ്ഞോരനന്തരം
ഗുരു തന്നുടെ മാതൃചരിതം പറഞ്ഞതും
യോഗവൈഭവംകൊണ്ടു കൊല്ലൂരിലെത്തിയതും
മാതാവു മരിച്ചതും സ്വർഗ്ഗത്തിലെത്തിച്ചതും.

മാതാവോടൊരുമിച്ചിട്ടാശാനും ഗമിച്ചതും
ആശാനോടേകാദശീവ്രതമാചരിപ്പതി-
ന്നവിടെയൊരു ദേവനുപദേശിച്ചവാറും
ആശാനെത്തിരിച്ചിങ്ങു ഭൂമിയിലെത്തിച്ചതും.

മരിച്ചെന്നോർത്തു ദഹിപ്പിക്കുവാൻ ശ്രമിച്ചപ്പോൾ
അടച്ചമിഴിരണ്ടും തുറന്നിട്ടെഴീച്ചതും
സ്വർഗ്ഗത്തിലാശാൻപോയ വാർത്തകൾ മുഴുവനും
വിസ്തരിച്ചെല്ലാരോടും പറഞ്ഞുകേൾപ്പിച്ചതും.

മാതാവിൻ സംസ്കാരാദികർമ്മങ്ങളെല്ലാമൊരു
ലോഭമില്ലാതെ നല്ല ഭംഗിയായ്നടന്നതും
അതിനുവേണ്ട പണം ശരിയായ്വേണ്ടുംവിധം
സമയത്തെത്തിയതും പറഞ്ഞു ധരിപ്പിച്ചു.

അവധിതെറ്റീടാതെ ഹരിദ്വാരത്തിലെത്താൻ
ഗുരുപാദരും തന്നെക്കൂട്ടിക്കൊണ്ടങ്ങുപോയി

മണികണ്ഠരേയുമാ ശംകരഗിരിയേയും
പൂജാദ്രവ്യങ്ങളോടും കൊണ്ടുപോയ് ബദരിയിൽ.

പൂജാസാധനങ്ങളെ നമ്പൂരികൊണ്ടുപോയി
പ്പൂജിച്ചിട്ടവകളെത്തങ്ങടെ കയ്യിൽ തന്നു
തങ്ങളുമവകളെ ഗുരുവിൻതിരുമുമ്പിൽ
കൊണ്ടുചെന്നങ്ങുവെച്ചു വന്ദിച്ചു നിന്നീടിനാർ.

ഗുരുവുമവകളെ നാലായിപ്പകുത്തതി–
ലൊരുഭാഗത്തെ മാത്രം ഭുജിച്ചോരനന്തരം
ശേഷമൊക്കെയും ഞങ്ങൾ മൂവരുമാഹരിച്ചു
വിശ്രമിച്ചവിടത്തിലിരുന്നു കാററുമേററു.

അല്പനേരം കഴിഞ്ഞു ഗുരുവുമെഴുന്നേററി–
ട്ടുത്തരദിക്കുനോക്കി നടന്നു തുടങ്ങിനാൻ
തങ്ങളുംപുറകിലായ്നടന്നുനടന്നുചെ–
ന്നങ്ങൊരു സരസ്സിൻെറ തീരത്തിലെത്തിയപ്പോൾ.

മണികണ്ഠരെ നോക്കീട്ടാജ്ഞാപിച്ചിപ്രകാരം:–
"ഞങ്ങൾ പോയ്വരുവോളം നിങ്ങളിങ്ങിരിക്കണം
നിങ്ങൾക്കു വേണ്ടുന്നതു തന്നീടുമൊരു നാരി
ഞങ്ങളോടൊപ്പം വരാൻ നിങ്ങൾക്കു പ്രാപ്തിപോരാ."

ഇങ്ങനെ പറഞ്ഞുടൻ തങ്ങളും നടന്നുപോയ്
മംഗലമെഴും ശിവമന്ദിരമതിൽച്ചെന്നു
ഭഗവൽപ്പാദങ്ങളിൽ വണങ്ങിസ്തുതിച്ചതും
ഭഗവാൻ തൻെറ ജന്മകാരണം പറഞ്ഞതും.

ഗുരുവിൻ ലയനവും മററുള്ള വിശേഷവും
ഗുരുവിൻ മഹത്വങ്ങൾ ഭഗവാൻ കല്പിച്ചതും
തന്നുടെ ഭാവികാലേ ഭവിക്കും കാര്യങ്ങളും
ഒന്നൊഴിയാതെ പറഞ്ഞൊക്കെയും ഗ്രഹിപ്പിച്ചു.

പാർവ്വതി ഭഗവതീ പരമേശ്വരീദേവീ
കൂറോടേ ശിരസ്സിംകൽ പരമേശ്വരനോടും
പാണികൾ ചേർത്തു നന്നായാശിസ്സു നല്കിയതും
ഗുരുവെ ധ്യാനിക്കുവാനരുളിച്ചെയ്തവാറും;

ദേവഗഹ്വരങ്ങളിൽപ്പോയതും സിദ്ധന്മാരെ
പൂജചെയ്തതും ദേവഗഹ്വരചരിത്രങ്ങൾ
ഗുരുവിനോടു ചോദിച്ചറിഞ്ഞ പ്രകാരവും
ഗൌരീശംകരം കാണ്മാനുഴറീഗ്ഗമിച്ചതും;

ഗുരുവിൻ വൈഭവത്താൽ മുകളിലെത്തിയതു-
മവിടം കണ്ടപാരം വിസ്മയിച്ചതും പിന്നെ;
ഗുരുതന്നരുളിനാൽ മാണിക്യമണ്ഡപത്തിൽ
സൂര്യ്യചന്ദ്രന്മാരെ വെന്നീടുന്ന കാന്തിയോടും;

ഇരുന്നീടുന്ന ഗൌരീശംകരന്മാരെച്ചെന്നു
വണങ്ങിസ്തുതിച്ചപ്പോൾ കനിഞ്ഞു കല്പിച്ചതും
ലോകനായകന്മാരാം ഗൌരീശംകരന്മാർ വ-
ന്നേകമാനസരായിട്ടാശിസ്സു നല്കിയതും;

പർവ്വതവരങ്ങളെക്കണ്ടു കണ്ടാനന്ദിച്ചു
പർവ്വതങ്ങളിൽ ചരിച്ചീടുമ്പോൾ തനിക്കൊരു
സംശയം ജനിക്കയാലതിൻെറ രഹസ്യങ്ങ-
ളരുളിച്ചെയ്തു ഗുരു സംശയം പോക്കിയതും.

മാനസസരോവരം കണ്ടവിടത്തിൽ പണ്ടു
സിദ്ധന്മാരിരുന്ന സംകേതവും കണ്ടുകുപ്പി
സരസ്സിൽ നിറഞ്ഞുള്ള കരിംകുവളം മുതൽ
കൽഹാരം വരെയുള്ള പത്മങ്ങൾ വിളങ്ങുന്നു.

അന്യപത്മങ്ങൾ പോലെയല്ലിതു നിരൂപിച്ചാൽ
ധന്യമാം കാന്തികൊണ്ടു ജഹ്നുവിൻ പത്നിതന്നേ

മഞ്ജുളമാർദ്ദവത്താലംഗജശരമിതു
കഞ്ജലോചന ലക്ഷ്മി ധരിക്കും പുഷ്പമതു.

സൌഗന്ധികത്തിൻഗുണം പറവാനരുതാർക്കും
സുഗന്ധാദികൾ പാരം തികഞ്ഞ ബാലാദേവി
ചിരത്തം തൽഗുണങ്ങൾകൊടുത്തു ലാളിച്ചീടും
സുഗന്ധമേറും പുഷ്പമെന്നതേ പറയാവൂ.

ഗിരിയും ദീക്ഷിതരുമിരിക്കും സരസ്സിന്റെ
തീരത്തിൽ തങ്ങളേററം വേഗത്തിലെത്തിയതും
യക്ഷിനൽകിയ ഭിക്ഷയേററുകൊണ്ടവിടത്തിൽ
സ്വല്പമങ്ങിരുന്നിട്ടു ജ്വാലയിലെത്തിയതും.

അഗ്നിയെപ്പൂജിക്കുവാൻ മന്ത്രങ്ങൾ ഗ്രഹിച്ചതും
കണ്ഡങ്ങളേഴിന്റെയും തത്വങ്ങൾ ഗ്രഹിച്ചതും
അഗ്നിപൂജയും കഴിഞ്ഞവിടെയിരുന്നപ്പോൾ
മേൽനടക്കേണ്ടും കാര്യം സൽഗുരു മൊഴിഞ്ഞതും.

"ഇന്നത്തെരാത്രി നമ്മൾ ബോധിയിൽ ശയിക്കണം
നാളെ രാവിലേ നിങ്ങൾ സഞ്ചാരംതുടങ്ങണം
ഭാരതഖണ്ഡത്തിലെപ്പുണ്യദേശങ്ങളെല്ലാം
കാണണം തീർത്ഥങ്ങളുമൊക്കെയുമാടീടണം.

ആലസ്യം തന്ദ്രിഭയാദികളാം വിഘ്നങ്ങളു-
മാപത്തുമടുക്കയില്ലങ്ങനെ സഞ്ചരിപ്പിൻ
നിങ്ങൾക്കൊന്നിലുമൊരു മുട്ടുണ്ടാകയുമില്ല
സർവ്വസൌഖ്യങ്ങളോടും സഞ്ചരിക്കുവിൻ നിങ്ങൾ.

ബോധിയിൽചെന്നുചേരാൻ നാഴികപെരുത്തുണ്ടു
അതിനാൽ മൂന്നുപേരും കണ്ണുകളടച്ചിട്ടു
പതിനാറുരു തിരുനാമത്തെ ജപിച്ചിട്ടു
കണ്ണുകൾ തുറക്കുമ്പോളവിടെച്ചെന്നുചേരും."

അങ്ങിനെ ചെയ്യതങ്ങൾ ബോധിയിലെത്തിയതും
തിങ്ങിന കൌതുകത്തോടവിടെശ്ശയിച്ചതും
അന്ത്യയാമത്തിൽ ഗുരുതൃപ്പദം വന്ദിക്കവാൻ
ശംകരദീക്ഷിതന്മാർ ചെന്നപ്പോഠംക്കാണാഞ്ഞതും.

ഗുരുവാക്യങ്ങളുടെയത്ഥത്തെ ഗ്രഹിക്കാതെ
ഗിരിയും ഗുരുതരം വിപ്രലാപങ്ങഠം ചെയ്യ
അതിന്ന പരിഹാരം ചെയ്യ താനുടൻതന്നേ
ഗുരുവിന്നാജ്ഞപോലേ യാത്രയ്ക്കായ് മുതിന്നതും.

പോയതുമുതലിങ്ങു വന്നതുവരേയുള്ള
സകലസംഭവങ്ങഠം നല്ലപോൽ വിശദമായ്
പറഞ്ഞുകേട്ടനേരം ഗുരുവിന്നുണ്ടായൊരു
പരമാനന്ദം പറഞ്ഞീടുവാനെളുതല്ല.

ആറൊഴുകീടുംപോലെ രണ്ടുകൺകളിൽനിന്നും
ആനന്ദബാഷ്പങ്ങളെയൊഴുക്കിക്കൊണ്ടു തൻെറ
കുറെഴം ശിഷ്യനെത്തന്മാറോടു ചേത്തുപിടി–
ച്ചാശ്ലേഷണങ്ങഠംചെയ്യ ശിരസ്സിൽ പലവുരു.

മുകന്നുമുകന്നുടൻ വാത്സല്ല്യാധിക്യത്തിനാൽ
ബാഷ്പങ്ങഠംകൊണ്ടുതന്നേ ശിഷ്യനെക്കളിപ്പിച്ചു
"തീത്ഥങ്ങളെല്ലാററിലും മുഖ്യമാകിയ തീത്ഥ–
മിപ്പൊഴെൻ ശിരസ്സിംകലൊഴുകും തീത്ഥം തന്നെ."

എന്നുള്ള സംകല്പത്താൽ തുടച്ചീടാതേ വസ്ത്ര–
മുണക്കീടാതേതന്നേ ഗുരുതല്പമേറും ശിഷ്യൻ
ഭക്തിപൂണ്ടങ്ങുതന്നേ ഗുരുസന്നിധാനത്തിൽ
നില്ലുന്ന ശിഷ്യൻതന്നേ വാഴ്ത്തിനാർ ബഹുവിധം.

അവിടെയാറുദിനം ഗുരുവോടൊരുമിച്ചു
പരമാനന്ദമോടേ വസിച്ചോരനന്തരം

അടുത്തനാളിൽ മൂന്നുമണിക്കു ഗുരുപാദേ
നമസ്കാരവും ചെയ്തിട്ടിങ്ങനെയറിയിച്ചു.

"ഇവിടെപ്പാരായണം നടക്കും കാലങ്ങളിൽ
ഇവിടെദ്ദിനംപ്രതി വന്നുകൊണ്ടിരുന്നവർ
അവർതൻ ഗൃഹങ്ങളിലതിഥിയായിട്ടെന്നെ
ക്ഷണിച്ചു ജമീന്ദാർതൻ സദനേയിരിക്കുമ്പോൾ.

തിരിയെ വരുംകാലമവിടെച്ചെന്നീടാമെ-
ന്നവരോടടിയനും സമയം ചെയ്തീടിനേൻ
അതിനെസ്സത്യമാക്കാനവിടെപ്പോയീടണ-
മതിനുശേഷം കുഴിത്തുറയിൽ പോയീടണം.

അവിടെ ജ്യേഷ്ഠനോടുമെന്നുടെ കൂട്ടരോടു-
മൊരുമിച്ചുഞ്ചാറുനാൾ താമസിച്ചതിൽപ്പിന്നെ
അനന്തപുരിതന്നിൽ കല്ലുവീടെന്നവീട്ടിൽ
അനന്താനന്ദം വാഴും ജ്യേഷ്ഠനെക്കണ്ടീടണം.

അതിനു വിടയരുളീടണമടിയനു
കരുണാനിധേ ഗുരുനാഥാ നിന്തിരുവടി".
അതുകേട്ടുടൻ ശിഷ്യമൌലിയിൽക്കരങ്ങൾവെ-
ച്ചനുവാദവുമനുഗ്രഹവും നൽകീടിനാൻ.

മണികണ്ഠരുംതൊഴുതനുവാദവും വാങ്ങീ-
ട്ടിരുപേരുമായിട്ടു നടന്നു നടന്നങ്ങു
ജമീന്ദാരുടെ വീട്ടുനടയിലെത്തിയപ്പോ-
ളദ്ദേഹം കണ്ടുവന്നു കൂട്ടിക്കൊണ്ടകത്തുപോയ്.

പാദ്യാർഘ്യാദികൾചെയ്തു പാപനാശനമായ
പാദതീർത്ഥങ്ങൾ നിജശിരസ്സിൽ ധരിച്ചുടൻ.
തീർത്ഥപാദന്മാരായ രണ്ടുപേരേയും രണ്ടു
പീഠത്തിലിരുത്തീട്ടു കുശലം വിചാരിച്ചു.

കുശലംതന്നെയെന്നു പറഞ്ഞെംകിലുമതു
സകലം സകലേശാധീനമായിരിക്കുമ്പോഠം
ഭുവനവാസികഠംക്കു മറെറാരുഗതിയുണ്ടോ
ഭഗവൽപ്രസാദത്താൽ കുശലം ഭവിക്കുന്നു.

ഇത്ഥമോരോന്നു പറഞ്ഞിരുന്നോരനന്തര-
മുത്ഥാനം ചെയ്തു ചോദിച്ചീടിനാൻ ജമീന്ദാരും
"തീർത്ഥമാടുവാനായിപ്പോയെന്നു കേട്ടു ഞങ്ങഠം
വാസ്തവമാണെന്നാകിലതിൻെറ വിശേഷങ്ങഠം.

കേട്ടീടാനവഠം പാത്രമെംകിലോ പറയണം
പാത്രമല്ലെംകിൽ ക്ഷമിച്ചീടണം കൃപയാലേ"
"വാസ്തവംതന്നെ നിങ്ങഠം കേട്ടതു കളവല്ല
കേട്ടീടാനൊരു നല്ല പാത്രവും നിങ്ങഠംതന്നേ.

കേഠംക്കുവാനിന്നും നല്ല പാത്രങ്ങളായുള്ളവ-
രിവിടങ്ങളിലുണ്ടു ഭക്തരാണവരെല്ലാം
നാളെക്കാലത്തു വരുത്തീടണമിങ്ങവരെ-
യല്ലെംകിലൊന്നു കൂടെപ്പറയേണ്ടതായ്വരും."

"അങ്ങിനെത്തന്നെ നാളെയവരെ വരുത്തീടാ-
മതുതന്നെയാണേററമുത്തമം നിരൂപിച്ചാൽ
അവരോടിപ്പോഠംത്തന്നെ വിവരമറിയിപ്പാൻ
ഇവിടെനിന്നും പറഞ്ഞയയ്ക്കാം രണ്ടുപേരെ."

സന്ധ്യാനുഷ്ഠാനത്തിനു സ്വാമികഠം രണ്ടുപേരും
സന്ധ്യ വന്നടുത്തപ്പോഠം പോയിതു കുളക്കരേ
സ്നാനവും കഴിച്ചവരനുഷ്ഠാനങ്ങഠം ചെയ്തു
മണിയെട്ടടിച്ചപ്പോഠം പീഠത്തിൽ വന്നിരുന്നു.

അത്താഴത്തിനു കാച്ചിക്കുറുക്കിയെടുത്ത പാൽ
പഞ്ചസാര വറുത്തതും മുന്തിരിപ്പഴങ്ങളും

കൽക്കണ്ടും കൊണ്ടുവന്നുകൊടുത്തു വേണ്ടുവോളം
വേണ്ടതു ഭുജിച്ചവരാചമനങ്ങളും ചെയ്തു.

പാരിച്ചമോദമോടേ പീഠത്തിൽ വന്നിരുന്നു
ശേഷിച്ചപദാർത്ഥങ്ങൾ വേലക്കാർ കൊണ്ടുപോയി
തോഷിച്ചു ജമീന്ദാരും വന്നിരുന്നവിടെസ്സം–
ഭാഷിച്ചുതുടങ്ങിനാർ മൂവരുമങ്ങിരുന്നു.

പല കാര്യങ്ങളേയും പറഞ്ഞുപറഞ്ഞവർ
പത്തടിച്ചപ്പോൾ കിടന്നുറങ്ങിയെല്ലാവരും
മണി മൂന്നടിച്ചപ്പോളുണർന്നു രണ്ടുപേരും
ബാഹ്യകർമ്മാനന്തരം സ്നാനമാചരിച്ചവർ.

ദേഹനാഡികൾ മനഃശ്ശുദ്ധിയും ചെയ്തുപിന്നെ
യോഗനിഷ്ഠകൾ തുടങ്ങീടിനാരിരുവരും
എട്ടടിച്ചപ്പോളതിൽ നിന്നുണർന്നിരുവരും
തുഷ്ടിപൂണ്ടിങ്ങുവന്നു തളത്തിലിരുന്നിതു.

അപ്പോഴേ ഭക്തന്മാരാം ഗൃഹസ്ഥർ വന്നുചേർന്നു
സ്വാമിതൻപാദങ്ങളിൽ നമസ്കാരങ്ങൾ ചെയ്തു
ഉത്ഥാനം ചെയ്തെല്ലാരും കുശലം വിചാരിച്ചു
ജമീന്ദാരതു കണ്ടുവേഗം വന്നവിടത്തിൽ.

കമ്പിളി വിരിച്ചതിൽ മെത്തപ്പാകളുമിട്ടു
അൻപോടങ്ങതിലിരുത്തീടിനാനെല്ലാരേയും
അൻപേറുമിവരോടു ജമീന്ദാരിപ്രകാരം
ഇമ്പമായുരചെയ്തു കേൾപ്പിച്ചിതു നേരം.

"നമ്മുടെ സുഹൃത്തായും ഗുരുവുമായിട്ടുള്ള
കന്മഷരഹിതനാം നിർമ്മലൻ, നിരുപമൻ
ബ്രഹ്മണി ലയിച്ചവൻ ബ്രഹ്മചാരിയാം യോഗി
ശ്രേഷ്ഠനിന്നലെയിതു വഴിയേ ഗമിക്കുമ്പോൾ.

കണ്ടു ഞാനോടിച്ചെന്നു നമസ്കാരവും ചെയ്തു
സൽക്കരിച്ചുടൻ കൂട്ടിക്കൊണ്ടുവന്നകത്തേയ്ക്കു
അൎഘ്യപാദ്യാദികളാൽ പൂജിച്ചിട്ടനന്തരം
പീഠത്തിലിരുത്തീട്ടു ചോദിച്ചു ഭക്തിപൂൎവം.

തീൎത്ഥയാത്രയിലുള്ള വാൎത്തകളറിയുവാ-
നാഗ്രഹമുണ്ടുപാരം പറഞ്ഞാൽ കേട്ടുകൊള്ളാം
കേൾക്കുവാനിവിടത്തിലിനിയുമുണ്ടാളുക-
ളവരെക്കൂടെ വരുത്തീടണം പറഞ്ഞീടാം."

എന്നു സ്വാമികളുടെയരുളപ്പാടു കേട്ടു
നന്നുനന്നതു കൊള്ളാമെന്നുറച്ചിട്ടു ഞാനും
അന്നേരംതന്നേ പറഞ്ഞയച്ചു രണ്ടുപേരെ
നിങ്ങളോടിതു പറഞ്ഞീടുവാനായിക്കൊണ്ടു.

മണി പത്തടിച്ചപ്പോളൂണിനു കാലമായീ
ആയതു കഴിഞ്ഞിട്ടു വേണമക്കഥ കേൾപ്പാൻ
ഓദനാദികൾക്കു ചൂടില്ലെങ്കിൽ സുഖമില്ല
ചൂടോടേ ഭുജിക്കണമെങ്കിലേ സുഖമുള്ളൂ.

മാന്യസ്ഥാനത്തിൽ രണ്ടു പലകകളുമിട്ടു
ഇലകളിട്ടു മുമ്പിൽ സ്വാമിമാരെയിരുത്തി
ഓദനാദികൾ മുറയ്ക്കോരോന്നായ്ക്കൊണ്ടു വന്നു
ആദരവോടു വിളമ്പീടിനാരിലകളിൽ.

അവരുമതു ഭുജിച്ചുമുമായനന്തരം
വടക്കെക്കെട്ടിൽ മെത്തപ്പായത്തടുക്കുകളിട്ടു
ഇലകളിട്ടു മറ്റേ ഗൃഹസ്ഥന്മാരെയെല്ലാ-
മിരുത്തിത്താനും കൂടെയവിടെയിരുന്നുടൻ.

ഓരോരോ തരമുള്ള സാധനങ്ങൾ വിളമ്പീ-
യോരോരോ തരമവർ ഭുജിച്ചുതുടങ്ങുമ്പോൾ

സ്വാമികൾ രണ്ടുപേരും ഭോജനങ്ങൾ കഴിച്ചി-
ട്ടാചമനങ്ങൾചെയ്തു തളത്തിൽ വന്നിരുന്നു.

മററുള്ളോരെല്ലാവരും ചെററ താമസിച്ചപ്പോൾ
അഷ്ടികൾ കഴിച്ചിട്ടു ആചമനാനന്തരം
ജമീന്ദാരോടുകൂടി സ്വാമികൾ സന്നിധാനേ
ആമോദത്തോടുകൂടി വിശ്രമിച്ചിരുന്നവർ.

ജമീന്ദാരതുനേരം തികഞ്ഞ വിനയത്തോ-
ടെഴുന്നേററുനിന്നു സ്വാമിയോടറിയിച്ചു:-
"ഇന്നലെയവിടെ നിന്നരുൾചെയ്തതു പോലേ
ഇന്നെല്ലാവരുമുണ്ടു അരുളിച്ചെയ്തീടണം."

"എങ്കിലോ കേട്ടുകൊൾവിൻ പങ്കനാശനമിതു
കേൾക്കുന്ന ജനങ്ങൾക്കും പങ്കങ്ങളൊഴിഞ്ഞുപോം
സങ്കടം വേണ്ടായിതിൽ സംശയങ്ങളും വേണ്ടാ
ശങ്കരവാക്യം സവ്വസമ്മതം സത്യം സത്യം."

തീത്ഥാടനത്തിന്നായിപ്പുറപ്പെട്ടതുമുതൽ
തീത്ഥങ്ങളാടി തിരിച്ചിങ്ങു വന്നതുവരെ
തത്രതത്രൈവ നടന്നുള്ള സംഭവങ്ങളെ
എത്രയും വിസ്തരിച്ചു പറഞ്ഞുതുടങ്ങിനാൻ.

ഓരോരോ ഘട്ടങ്ങളെ വിസ്തരിക്കുമ്പോളതിൻ-
വിശിഷ്ടഭാഗങ്ങളെയാവത്തനങ്ങൾ ചെയ്തും
ശ്രോതാക്കന്മാരെയേററം നന്നായി ഗ്രഹിപ്പിച്ചും
ചാതുര്യത്തോടേ പറഞ്ഞൊക്കെയും വിശദമായ്.

ബദരിതന്നിൽ ദേവന്മാരുടെ പൂജനത്തി-
നവിടെ ഗമിച്ചതും നാഥനെപ്പൂജിച്ചതും
കൈലാസപ്രവേശവും ഗൌരീശംകരഗിരി
പ്രാപ്തിയുമവരെല്ലാം കനിഞ്ഞു പറഞ്ഞതും;

ദേവഗൃഹാരങ്ങളിൽ പോയതുമതുകളിൽ
പഞ്ചധാരണം ചെയ്ത സിദ്ധരെപ്പൂജിച്ചതും
വൈശിഷ്ട്യമേറും വിഷയങ്ങളാണിവ മൂന്നും
അതിനാലവകളെ പ്രത്യേകം വിസ്തരിച്ചു.

ശേഷമൊക്കെയും നല്ല സംഗ്രഹമായും ബഹു
വിശദമായും പറഞ്ഞൊക്കെയും ഗ്രഹിപ്പിച്ചു
ആറുവത്സരംകൊണ്ടു സാധിച്ചകാര്യങ്ങളെ-
യാറുനാഴികകൊണ്ടു പറഞ്ഞു തീർത്തീടിനാൻ.

അതുകേട്ടവരെല്ലാമാശ്ചര്യമാശ്ചര്യമെ-
ന്നൽഘോഷങ്ങളാലഞ്ചുമിന്നിട്ടുപോയീവൃഥാ.
''ഇതിനുകീഴിലാരുമിങ്ങനെയുള്ള തീർത്ഥ
യാത്രചെയ്തിട്ടുമില്ലമേലുമങ്ങനെതന്നേ.

ദേവകൾ പൂജിക്കുന്നകാലത്തു ബദരിയിൽ
പോകുവാനാവതല്ല പൂജയോ പിന്നെയല്ലോ.
കൈലാസത്തിങ്കൽ പക്ഷേ പോയീടാമെന്നാകിലും
പർവ്വതത്തിനെമാത്രം കാൺകയേയുള്ളുതാനും.

ഗൌരീശംകരഗിരിമുകളിൽ ചെന്നുകാണ്മാൻ
നരജന്മത്തിലാർക്കും സാദ്ധ്യമാകുന്നതല്ല
ദേവഗൃഹാരങ്ങളിലൊന്നിനെയെന്നാകിലും
യാതൊരുത്തരുമിതുവരെയും കണ്ടിട്ടില്ല.

ഇവകളൊന്നുപോലും മനുഷ്യസാദ്ധ്യമല്ല-
യിദ്ദേഹമാരാണെന്നും ചിന്തിച്ചീടേണ്ട വൃഥാ
ചിന്തിച്ചാലറിവാനും നമുക്ക പ്രാപ്തിപോരാ
ചിന്തയെന്തിനു പിന്നെ നിഷ്ഫലം നിരൂപിച്ചാൽ.

സുഹൃത്തായുള്ള ഗുരുവിദ്ദേഹമെന്നറിഞ്ഞു
കനത്ത ഭക്തിയോടേ പൂജിച്ചാൽ നമ്മിലുള്ള

തടിച്ചപാപങ്ങളും ഗമിക്കുമകലത്തു
തഴച്ചു വളൎന്നീടും മികച്ചപുണ്യങ്ങളും."

ഇങ്ങനേ പറഞ്ഞവരങ്ങെഴുന്നേറവനിന്നു
തിങ്ങിന ഭക്തിയോടേ സ്വാമിയെ നമസ്കരി-
ച്ചഞ്ജലിബന്ധത്തോടുമങ്ങിനെ നിന്നുംകൊണ്ടു
കഞ്ജളരഹിതമായിങ്ങനെയറിയിച്ചു.

"അന്നൊരുനാളിൽ ഞങ്ങളൎത്ഥിച്ചു തൃപ്പാദങ്ങൾ
ഞങ്ങടെയതിഥിയായ് വന്നിരിക്കണമെന്നു;
എന്നതിന്നുത്തരമായന്നരുളിയ മൊഴി-
യിന്നതു സഫലമായ് ചെയ്യണം കൃപാനിധേ."

"അതിന്നായിട്ടുതന്നെ ഞാനിങ്ങു വന്നതെന്നു
മതിയിൽ ധരിച്ചുകൊണ്ടീടുവിൻ നിങ്ങളിപ്പോൾ;
പതിനായിരംകോടിസ്സമകൾ കഴിഞ്ഞാലും
പറഞ്ഞവാക്കിനൊരു നീക്കമില്ലൊരിക്കലും."

"അങ്ങിനെയൊരു കൃപ ഞങ്ങളോടുദിച്ചതു
ഞങ്ങടെ ഭാഗ്യം തന്നേ പൂൎവ്വപുണ്യവും തന്നേ
ഞങ്ങടെ ഗൃഹങ്ങളിലോരോരോ ചാതുൎമ്മാസ്യം
മംഗലദേവതപോലങ്ങു വന്നിരിക്കണം."

"ചാതുൎമ്മാസ്യങ്ങളായാൽ നാലബ്ദമായിപ്പോകും
അതിനെൻ പ്രാരബ്ധത്തിന്നതു ദീൎഘതപോരാ;
ഓരോരോ മാസമോരോ ഗൃഹത്തിലിരുന്നീടാം
അതിനുമാത്രം തന്നേ സമയം കിട്ടുന്നുള്ളു."

"എന്നാലങ്ങനെ തന്നെയാകട്ടേയതിലൊന്നും
ഞങ്ങൾക്കു വൈമുഖ്യമോ ശാഠ്യമോയില്ലാ തെല്ലും;
നിൎമ്മലമായോരവിടത്തേമാനസഗതി
തന്നെയാണീയുള്ളവൎക്കാശ്രയം വേറെയില്ല."

"നാളെക്കാലത്തു മണിയൊമ്പതിനങ്ങുവരാം;
നാളത്തെദ്ദിനം മുതൽ നാളുകളെണ്ണിക്കൊള്ളാം;
പാലൊത്തശീലമുള്ളനിങ്ങളോടൊരുമിച്ചി-
ക്കാലത്തുവസിക്കുവാൻ കൌതുകമുണ്ടപാരം."

"അങ്ങിനെതന്നെയെന്നാൽ നാളെ വന്നീടുമല്ലോ
ഞങ്ങളുമിറങ്ങട്ടേ സന്ധ്യയുമടുത്തല്ലോ"
സ്വാമിയെ നമസ്കരിച്ചനുജ്ഞ വാങ്ങിക്കൊണ്ടു
ജമീന്ദാരെയും മണികണ്ഠരേയും വണങ്ങി.

അവരെല്ലാരും പുറപ്പെട്ടുപോയ് താന്താങ്ങൾതൻ
ഭവനങ്ങളിൽചെന്നു സുഖമായ്വിശ്രമിച്ചു.
ഇവിടെ മണികണ്ഠസ്വാമിയും സ്വാമിയുമായ്
സന്ധ്യവന്നടുത്തപ്പോൾ പോയിതു കുളക്കരേ.

അനുഷ്ഠാനങ്ങളെല്ലാം കഴിച്ചിട്ടിരുവരും
തളത്തിൽ വന്നിരുന്നിട്ടല്പം നേരമായപ്പോൾ
പാലൊടുപഴങ്ങളും രജതപാത്രങ്ങളിൽ
ആദരവോടുകൊണ്ടു കൊടുത്തുജമീന്ദാരും.

സ്വാമിമാരിരുവരുമവകളാഹരിച്ചി-
ട്ടാചമനവുംചെയ്തു മുന്നേപ്പോൽ വന്നിരുന്നു;
അപ്പോഴാജമീന്ദാരും വന്നിതങ്ങവിടത്തിൽ
മൂവരുംകൂടിസ്സംഭാഷണങ്ങൾ ചെയ്തിരുന്നു.

അങ്ങിനെസംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോ-
ളംഗനാമണിനിദ്രാദേവി വന്നാളവിടെ;
അവരെല്ലാരും കൂടിയുപചാരങ്ങൾ ചെയ്തു
വിവിധതരമായിപ്പൂജിച്ചു സേവിച്ചവർ.

പതിവുതെററീടാതെ സ്വാമിമാരിരുവരും
പതിവായ്ചെയ്തീടുന്നനിഷ്ഠകളൊക്കെച്ചെയ്തു

സമയത്തിന്നു വന്നുതളത്തിലിരുന്നപ്പോഠം
ബോളിയും പാലും ജിലേബികളും പഴങ്ങളും.

പാത്രങ്ങഠം നിറച്ചെടുത്തവിടെക്കൊണ്ടുവന്നു
മുറിയിൽക്കൊണ്ടിരുത്തിയിവകഠം നല്കീടിനാൻ;
അവകളൊക്കെബ്ഭുജിച്ചവരും സംതൃപ്തരായ്
ആചമനങ്ങഠം ചെയ്തുതളത്തിൽ വന്നിരുന്നു.

അപ്പോഴാ ജമീന്ദാരുവന്നിരുന്നവിടത്തിൽ
അല്പനേരമായപ്പോഠം പോകേണ്ടും സമയമായ്
യാത്രയും ചൊല്ലിയവരപ്പോഴേ പുറപ്പെട്ടു
അനുയാത്രയായിട്ടു കൂടെപ്പോയ്ജമീന്ദാരും.

സ്വാമിയും മണികണ്ഠസ്വാമിയും പിരിഞ്ഞുപോ-
വാനുള്ളമുക്കോലയിൽ ചെന്നുനിന്നെല്ലാവരും
കുറച്ചുവിശേഷങ്ങഠം പറഞ്ഞോരനന്തരം
മണികണ്ഠനുക്കു പോവാനനുജ്ഞനല്കീടിനാൻ.

മണികണ്ഠനും സ്വാമി പിരിയുന്നതു നിന-
ച്ചധികമാധി പൂണ്ടു തഞ്ചാവൂർ ലക്ഷ്യമാക്കി
ഹയത്തിൻ മുതിവന്ന നഷ്ടകീലനെപ്പോലെ
രഹിതോന്മേഷനായി നടന്നു മന്ദംമന്ദം.

ഞാനും പോകട്ടെയെന്നു സ്വാമി ചൊന്നതുനേരം
ഞാനും കൂടിയുണ്ടെന്നു ജമീന്ദാരറിയിച്ചു
ആകട്ടെയെന്നുചൊല്ലി സ്വാമികഠം നടന്നപ്പോഠം
പുറകേക്കൂടി നടന്നീടിനാൻ ജമീന്ദാരും.

ഭക്തന്മാരിരിക്കുന്ന മന്ദിരങ്ങളിലാദ്യം
ദൃഷ്ടമാം മന്ദിരത്തിലിരിക്കും ഭക്തനപ്പോഠം
സ്വാമി വന്നില്ലല്ലോയെന്നാലാപത്തോടു കൂടി
സംഭ്രമിച്ചവൻ വന്നു വെളിയിൽനിന്നുനോക്കി.

അന്നേരം കാണായ്വന്നു ജമീന്ദാരോടും കൂടി
വന്നീടും സ്വാമിയെക്കണ്ടേററവും കുതുഹലാൽ
ഓടിച്ചെന്നെതിരേററ വന്ദിച്ചു സൽക്കരിച്ചു
അകത്തുകൊണ്ടുവന്നിട്ടർഘ്യപാദ്യങ്ങൾ ചെയ്തു.

ഗുരുവിൻപാദതീർത്ഥം മൌലിയിൽ ധരിച്ചിട്ട–
ങ്ങിരുപേരേയും കൊണ്ടങ്ങിരുത്തി പീഠങ്ങളിൽ
രാമച്ചരചിതമാം വിശറി കൊണ്ടുവന്നു
രണ്ടുപേരേയും രണ്ടുപേർ നിന്നു വീശീടിനാർ.

മധുരനാരങ്ങനീർ കൽക്കണ്ടു പൊടിച്ചിട്ടു
മധുരാധരിപത്നി കൊടുത്തു രണ്ടുപേക്കും
നാരങ്ങനീരിനാലും വിശറികൊണ്ടും മാർഗ്ഗ–
ഖേദങ്ങളെല്ലാം തീൎന്നു സ്വസ്ഥരായിട്ടിരുന്നു.

ജമീന്ദാരതുനേരം സ്വാമിയെ വണങ്ങീട്ടു
തിരിച്ചു മന്ദിരത്തിൽ പോവാനായ് ഭാവിച്ചപ്പോൾ
ഗൃഹനായകൻ വന്നു പറഞ്ഞാനതു നേര–
മൂണു കാലമായിപ്പോളിലയിട്ടു പോയെന്നു.

ജമീന്ദാരതു കേട്ടു ചിന്തിച്ചുനിന്നനേരം
സ്വാമിയുമരുൾചെയ്തിതദ്ദേഹത്തിനോടപ്പോൾ
"ഒന്നുമേ ചിന്തിക്കേണ്ടാ ആഹാരം കഴിച്ചീടാം
പിന്നത്തെ കാൎയ്യമെല്ലാം പിന്നെ നിശ്ചയിച്ചീടാം."

രണ്ടുപേരുമായ്ചെന്നു ഉണ്ടുകൊണ്ടുടൻ തന്നേ
മുമ്പിരുന്നതുപോലെയിരുന്നു പീഠങ്ങളിൽ
ഗൃഹനാഥനുമൂണു കഴിച്ചു വന്നുപിന്നെ–
പ്പലകാൎയ്യങ്ങളേയും പറഞ്ഞുംകൊണ്ടിരുന്നു.

ഇത്തരം പറഞ്ഞുടൻ തത്തമ്മ വിരമിച്ചു
ശിഷ്ടം ഞാൻ നാളെവന്നു പറയാമെന്നും ചൊല്ലി

തൽക്ഷണം കൊണ്ടുവന്ന പാൽ പഴങ്ങളെ ഭുജി-
ച്ചക്ഷണം തന്നേ പറന്നംബരമാർഗ്ഗേ പോയി.

നാലാം സർഗ്ഗം സമാപ്തം.

## അഞ്ചാം സർഗ്ഗം

കീരവംശത്തിൻമണിമാലികേ മനോഹരേ
ദൂരെ വന്നിരിക്കുന്നതെന്തു കാരണമെടോ
ഹാരശോഭിതരത്നങ്ങളേയും നാണിപ്പിക്കും
തൂവൽകൊണ്ടലംകരിച്ചിരിക്കും പൂവലംഗം.

കണ്ടുകണ്ടാനന്ദമെൻകണ്ണുകൾക്കേകിപ്പാനും
കണ്ഠമാധുരികൊണ്ടു കാതുകൾ കുളിർപ്പാനും
കണ്ടകമകന്നുള്ള കഥകൾ മനസ്സിനു
ഇണ്ടൽ തീർത്താനന്ദത്തെയുളവാക്കീടുവാനും.

മഞ്ജുമാമലമകൾ ലാളിച്ചു വളർത്തിയ
മഞ്ജുളകളേബരേ, വന്നിരിയരികത്തു.
മഞ്ജുളചാമീകരക്കൊച്ചുകപ്പുകളതിൽ
ഇങ്ങുവെച്ചിരിക്കുന്ന മധുരഭോജ്യങ്ങളെ

ഇംഗിതമായി ഭുജിച്ചംഗജരിപുദേവൻ
തന്നംശഭൂതനായി ജനിച്ച ജഗൽഗ്ഗുരു
തന്നുടെ ചരിത്രങ്ങളൊന്നുമേ ചുരുക്കാതെ
തുംഗവൈഭവത്തോടേ ചൊല്ലേടോ മടിയാതേ.

അക്കിളിമകളപ്പോളപ്പാത്രങ്ങളിലുള്ള-
തൊക്കെയുമല്പാല്പമായ് ഭുജിച്ചു സംതൃപ്തയായ്

ത്രിപ്പുരമെരിച്ചവൻതൻപദയുഗ്മങ്ങളു-
മപ്പുരികുഴലാളാമമ്മതൻ പാദങ്ങളും.

ഉൾത്താരിൽ നിരൂപിച്ചു ധ്യാനിച്ചങ്ങുറപ്പിച്ചു
തൽക്കലജാതമായ സ്വരമാധുര്യത്തോടേ
അക്കഥ പറഞ്ഞതിൻശിഷ്ടത്തെപ്പറയുവാ-
നാശപ്രേമമോടേ തുടങ്ങീടിനാൾ മന്ദംമന്ദം.

നാലടിക്കാറായപ്പോൾ നീരാഴിയെങ്ങാണെന്നു
ചോദിച്ചനേരം കൊണ്ടു കാട്ടിനാൻ നീരാഴിയെ
സ്നാനാനന്തരം യോഗനിഷ്ഠ ചെയ്യുതിന്നായി-
ട്ടൊരുക്കിയിട്ടിരിക്കും മുറിയിൽ വന്നിരുന്നു.

എട്ടടിച്ചപ്പോൾ നിജനിഷ്ഠകളെല്ലാം തീർന്നു
തുഷ്ടനായ്തളത്തിൽ വന്നിരുന്നു വിശ്രമിച്ചു
അത്താഴത്തിനു വേണ്ടതൊക്കെയുമെടുത്തുംകൊ-
ണ്ടത്രു ദമ്പതിമാരും മുറിയിലാനയിച്ചു.

കുറുക്കിക്കൊഴുത്ത പാൽ കൽക്കണ്ടും പൊടിച്ചിട്ടു
രജതക്കപ്പുകളിൽ നിറച്ചങ്ങൊഴിച്ചതും
ഏത്തൻകാ വറുത്തതും വേവിച്ച പഴങ്ങളും
ദ്രാക്ഷതൻപഴങ്ങളും വെള്ളിപ്പാത്രത്തിൽ വെച്ചു.
വിളക്കും വെച്ചതിൻെറയീടത്തു വശത്തായി
സ്വാമീകൾക്കിരിപ്പാനായ് പലക കൊണ്ടുവെച്ചു.

അതിൻെറ മുൻവശത്തു വേറൊരു പലകയി-
ട്ടതിന്മേലെടുത്തു വെച്ചാഹാരസാധനങ്ങൾ
സ്വാമിയേയറിയിച്ചു സ്വാമിയുമുടൻ വന്നു
പലകമേലിരുന്നു സന്തോഷസമന്വിതം.

പ്രീതിയോടവകളെ ഭക്ഷിച്ചു പാലും കുടി-
ച്ചാചമനങ്ങൾ കഴിച്ചാമോദത്തോടെ വന്നു

പീഠത്തിലിരുന്നപ്പോൾ ഭക്തന്മാരേകാദശ-
മാഗമിച്ചതു കണ്ടിട്ടാനന്ദം പൂണ്ടിരുന്നു.

അവരെല്ലാരുംവന്നു സ്വാമിയെ നമസ്കരി-
ച്ചഞ്ജലിയോടും തിരുമുമ്പിൽ നിന്നൊരുനേരം
ഇരിപ്പാനാജ്ഞാപിച്ചമെത്തപ്പാനിരത്തിയ
തളത്തിലിരുന്നവരാമോദത്തോടു കൂടി.

ഗൃഹനാഥൻതാനമണ്ഡത്താഴം കഴിച്ചിട്ടു
സൽഗുരുപാദപത്മം നമസ്കാരവും ചെയ്തു
ഗുരുവിന്നാജ്ഞയാലേ കൂട്ടരോടൊത്തിരുന്നു
ഗുരുപാദരുമപ്പോൾ പറഞ്ഞു തുടങ്ങിനാൻ.

ജ്ഞാനവും സന്യാസവും ഭക്തിയും യോഗങ്ങളും
മോക്ഷമാർഗ്ഗങ്ങളെന്നു വേദങ്ങൾ പറയുന്നു
ജ്ഞാനഹീനമാം യോഗമാദികളെല്ലാം കർമ്മ
മുക്തിമാത്രമേയുള്ളു ബ്രഹ്മസായൂജ്യമില്ല.

എങ്കിലുമിവയെല്ലാമിഹത്തിൽ ശ്രേഷ്ഠംതന്നേ
പാകഹീനമാം ജ്ഞാനംപരത്തിൽപ്പരം ശ്രേഷ്ഠം
ഭക്തന്മാർക്കിഹത്തിങ്കലൊന്നിനും തടവില്ല
ഭക്തന്മാരെജ്ജയിപ്പാനാർക്കുമാവതുമല്ല.

ഭക്തിയാണെല്ലാവിഷയങ്ങൾക്കും ജീവനെന്നു
യുക്തിയുക്തമായ്പാദിച്ചീടുന്നു വേദങ്ങളും
യോഗാദിയൊന്നിങ്കലുംഭക്തിയില്ലെന്നാകിലോ
ആയതൊക്കെയും ഛായാഫലംപോൽ മിത്ഥ്യതന്നേ.

ഭക്തിക്കുപര്യ്യായങ്ങൾ നാലുണ്ടെന്നറിഞ്ഞാലും
സ്ഥാനഭേദത്താലത്രേ നാമങ്ങൾ നാലായതും
പുത്രപുത്ര്യാദി ദാസീ ദാസന്മാർ ദരിദ്രന്മാ-
രിവരോടുള്ള ഭക്തി വാത്സല്ല്യമെന്നാകുന്നു.

പതിയോടുള്ള ഭക്തിപ്രേമമെന്നാകും നാമം
സമത്വമുള്ളവരോടായതു സ്നേഹമെന്നും
പിത്രാദിഗുരുക്കന്മാരിലുമീശ്വരങ്കലു-
മുള്ളതാണത്രേ സാക്ഷാൽ ഭക്തിയെന്നോതുന്നതും.

സഗുണബ്രഹ്മത്തിലെഭക്തിതൻ പരിണാമം
നിർഗ്ഗുണബ്രഹ്മത്തിങ്കൽ യോഗമായ്‌വരുമതു
ഏവമോരോരോ സ്ഥാനഭേദകാരണങ്ങളാൽ
നാമങ്ങൾ പലതായിവന്നതെന്നറിഞ്ഞാലും.

ഭക്തിയുംവൈരാഗ്യവും ശ്രദ്ധയുമുണ്ടെങ്കിലോ
ജ്ഞാനവും യോഗങ്ങളുമെല്ലാക്കമനുഷ്ഠിക്കാം
എങ്കിലുമതിന്നനുകൂലമായ് ഗ്രഹനില
യുണ്ടെങ്കിൽത്തന്നേയതു സാദ്ധ്യമാകയുമുള്ളു.

യോഗികൾ സന്യാസികൾ ഋഷികൾ തപസ്വികൾ
ജ്ഞാനികളിവർക്കൊക്കെ പ്രത്യേകം ഗ്രഹനില
വേറേ വേറേ പറഞ്ഞിട്ടുണ്ടു വേദാന്തപാരാ
വാരതീരത്തെക്കടന്നുള്ള സിദ്ധന്മാർപണ്ടേ.

ഗ്രഹങ്ങൾയോഗസ്ഥന്മാരല്ലെന്നു വരികിലും
തുടങ്ങീടുവാനാരുംമടിച്ചങ്ങിരിക്കേണ്ട
ഏതൊരുവിഷയത്തെ ശീലിച്ചീടുന്നോ മർത്ത്യൻ
തദ്വിഷയത്തിന്നനുകൂലമാം ഗ്രഹസ്ഥിതി.

അടുത്തജന്മത്തിങ്കലവനു ലഭിച്ചീടും
അതിനു പ്രമാണവും യുക്തിയുമേറെയുണ്ടു;
ഏതെന്നാകിലുമൊന്നിൽ ശീലിച്ചിട്ടിരിപ്പവൻ,
മരണംവരും കാലമെവിടംവരേവന്നോ,
അവിടം മുതലവൻ തുടങ്ങുമതിന്നൊരു
വാസനായോഗത്തിലവനു വന്നു ചേരും—

കടന്നമാൎഗ്ഗങ്ങളിൽ തിരിച്ചു പോയീടേണ്ട
പിഷ്ടപേഷണം ചെയ്തു സമയം കളയേണ്ട.

ആശാരിയൊരു പെട്ടി തീൎപ്പതിനൊരു മരം
കോടാലികൊണ്ടു ഖണ്ഡിച്ചറുത്തു വാളിനാലെ
വീതുളികൊണ്ടു ചെത്തിച്ചീവുളിയിട്ടുനല്ല
നിരപ്പുവരുത്തീട്ടു തങ്ങളിൽ ചേൎത്തീടുവാൻ.

പല്ലുകൾ പഴുതുകളാദിയായൊക്കെച്ചെയ്തു
മെല്ലെമെല്ലവെയതു കൂട്ടിയൊന്നിച്ചു ചേൎത്തു
നല്ലതാഴുകളിട്ടു പിടിച്ചു മേനിയാക്കി-
യല്ലലെന്നിയേ തീൎക്കുമേതാനും ദിനം കൊണ്ടു.

അറുത്തപലകയ്ക്കു കോടാലിപ്പണിവേണ്ട
ചെത്തിയപലകയ്ക്കു വാൾപ്പണിചെയ്തീടേണ്ട
ചീവുളിയിട്ടതിനു വീതുളിപ്പണിയില്ല
കടലാസിട്ടതിനു ചീവുളിയിട്ടീടേണ്ട.

ഇങ്ങനെതന്നെയോരോ മോക്ഷാൎത്ഥി ജനങ്ങളും
തങ്ങൾക്കുഗുരുനാഥൻ കാട്ടിയ മാൎഗ്ഗത്തൂടെ
മന്ദമന്ദമായ് ഗമിച്ചേതാനും ജന്മം കൊണ്ടു
നിൎമ്മലബ്രഹ്മലക്ഷ്യം പ്രാപിക്കുമസംശയം.

ഭക്തിയാണെല്ലാററിനും ജീവനെന്നു ഞാൻ മുമ്പേ
വ്യക്തമാക്കുകയാലിന്നാദ്യമായതു ചൊല്ലാം
ഭക്തന്മാരുടെ മാഹാത്മ്യങ്ങളെ വാഴ്ത്തീടുവാ-
നിത്രിലോകത്തിലാൎക്കുമെളുതല്ലറിഞ്ഞാലും.

ഉഗ്രകോപിഷ്ഠനാകും ദുൎവ്വാസാവെന്നമുനി
ഉഗ്രൻ താൻതന്നെ വന്നു പിറന്ന തപോധനൻ
ഉഗ്രതപംകൊണ്ടുതന്നേ ലോകത്തെവിറപ്പിപ്പോൻ
നിഗ്രഹാനുഗ്രഹങ്ങൾക്കേററവും ശക്തിയുള്ളോൻ.

ആരോടെങ്കിലും പിണങ്ങീടുകിലവർക്കുള്ള
തപസ്സിൻപാതിപ്ഫലം തനിക്കുകിട്ടുമെന്നും
ഇന്ദ്രനെസ്സഹായിച്ചുവെന്നതും വരുമെന്നോ–
ർത്തംബരീഷന്റെ വ്രതഭംഗത്തെ വരുത്തുവാൻ.

ശ്രമിച്ചുമൂലംവന്നു ഭവിച്ചോരനർത്ഥങ്ങ–
ളൊന്നിക്കുപറഞ്ഞീടാനറയ്ക്കുന്നെന്റെ നാക്കു
ഇന്ദ്രലോകം മുതൽക്കു വൈകുണ്ഠംവരേയോടി–
യെന്നിട്ടുമൊരുഫലമില്ലാഞ്ഞിട്ടോടിവന്നു

അംബരീഷനെത്തന്നെ ശരണം പ്രാപിച്ചപ്പോൾ
ചക്രവും ശാന്തമായി ലയിച്ചു ലലാടത്തിൽ
മുനിയും സ്വസ്ഥനായിട്ടുഗ്രതയെല്ലാം പോയി
ഭക്തനോടേററമൂലം പാഠിച്ചു പാഠമൊന്നു.

ഇത്യേവം ഭക്താഭക്തന്മാരുടെ ചരിത്രങ്ങൾ
പ്രത്യേകമോരോ പുരാണേതിഹാസങ്ങളിലും
തത്രതത്രൈവപുരാ വിസ്തരിച്ചിരിക്കുമ്പോൾ
മിത്ഥ്യയല്ലയോയെന്റെ ചർവ്വിതചർവ്വണങ്ങൾ.”

“ഇതിഹാസങ്ങൾ പുരാണങ്ങളും ചിലതെല്ലാം
പതിവായ്ത്തന്നെ ഞങ്ങൾ വായിക്കുന്നുണ്ടെങ്കിലും
അവിടന്നരുൾ ചെയ്യുന്നതുപോലൊരു സുഖ–
മതിനില്ലതു ചിത്തേ വിളങ്ങുന്നതുമില്ല

മധുരവാക്യങ്ങളെയെത്ര കേട്ടാലുമതു
മതിയാകുന്നില്ലതിൽ പ്രീതിയും വർദ്ധിക്കുന്നു.”
അതിനുത്തരം സ്വാമിയവരോടരുൾ ചെയ്തു;
“മതിയാവോളം കേട്ടുകൊള്ളുവിൻ പറഞ്ഞീടാം.

അടുത്തദിനം മുതലോരോരോ ഗ്രന്ഥങ്ങളെ–
യെടുത്തുകൊണ്ടുവന്നു വായിച്ചീടണം നിങ്ങൾ

കടുത്ത ഗീൎവ്വാണമോ തണുത്ത ദ്രാവിഡമോ
പടുത്വമില്ലെങ്കിലുമൎത്ഥം ഞാൻ പറഞ്ഞീടാം.”

അതുകേട്ടവർകളുമങ്ങനെ ചെയ്യാമെന്നു
മതിയിൽ നിരൂപിച്ചു സ്വാമിയോടറിയിച്ചു;
“തമിഴക്ഷരത്തിലെ പുസ്തകങ്ങളേയുള്ളു
അവകൾ നോക്കിക്കൊണ്ടു വായിക്കാം നാളെമുതൽ.”

മണിരണ്ടടിച്ചപ്പോളെല്ലാരുമെഴുന്നേറ്റു
സ്വാമിയെ നമസ്കരിച്ചനുജ്ഞ വാങ്ങിക്കൊണ്ടു
പോയിതങ്ങവരുടെ മന്ദിരങ്ങളിലേയ്ക്കു
സ്വാമിയും മററുള്ളോരും കിടന്നു നിദ്രചെയ്തു.

ഒന്നുറങ്ങിയുണൎന്നനേരത്തു സമയമാ-
യെന്നറിഞ്ഞിട്ടു വേഗം സ്നാനംചെയ്തിങ്ങു വന്നു
മുറിയിൽച്ചെന്നിരുന്നു നിഷ്ഠകളാരംഭിച്ചു;
എട്ടടിച്ചപ്പോൾത്തന്നേ തളത്തിൽ വന്നിരുന്നു.

ഉടനേ പാലും രണ്ടു പഴവും കൊണ്ടുവന്നു
ഗൃഹനാഥയാം സതി കൊടുത്തു സ്വാമിക്കപ്പോൾ
അതിനെ ഭുജിച്ചുംകൊണ്ടവിടെത്തന്നേയിരു-
ന്നാത്മനി മനം ചേൎത്തു മൌനിയായിട്ടിരുന്നു.

ദമ്പതിമാരും വന്നു സ്വാമിയെ നമസ്കരി-
ച്ചൻപിനോടാചരിച്ചു നിന്നതു കണ്ടു സ്വാമി
ഇരിപ്പാനാജ്ഞാപനം ചെയ്തപ്പോളിരുന്നവർ
പലകാൎയ്യങ്ങളേയും പറഞ്ഞുംകൊണ്ടിരുന്നു.

മണി മൂന്നിനു ലഘുഭക്ഷണം കഴിച്ചിട്ടു
നടക്കാനായിറങ്ങി നടന്നു തുടങ്ങിനാർ;
രണ്ടുനാഴികദൂരം നടന്നോരനന്തരം
മണ്ടിവന്നുടൻ സ്നാനം കഴിച്ചുവന്നിരുന്നു.

നിത്യവും ചെയ്തീടുന്ന നിഷ്ഠകളനുഷ്ഠിച്ചും
ഹൃഷ്ടനിച്ചപ്പോൾ സന്ധ്യാകാമിനി പിരിഞ്ഞുടൻ
യാമിനി വന്നശേഷം സ്വാമിയും നിവൃത്തനായ്
തളത്തിൽ വന്നിരുന്നു വിശ്രമിച്ചനന്തരം

അത്താഴം പതിവുപോലൊക്കെയും കഴിച്ചിട്ടു
ചിത്തകൌതുകത്തോടേ പീഠത്തിൽ വന്നിരുന്നു;
ഗൃഹനാഥനമ്മൂണും കഴിഞ്ഞു വന്നവിടെ
തളത്തിൽ പായകളിട്ടു നിരത്തിമുഴുവനും.

അന്നേരം വന്നുചേർന്നു ഭക്തന്മാരെല്ലാവരും
ഒന്നൊന്നായ് സ്വാമിതന്നെ വന്ദിച്ചുനിന്നീടിനാർ;
ഇരിപ്പാനാംഗ്യം കാട്ടി സ്വാമിയുമതുനേര-
മിരുന്നു തളമതിലിട്ട പായ്കളിലവർ.

പെരിയപുരാണമെന്നുള്ളൊരു പുസ്തകത്തെ
അവരും കൊണ്ടുവന്നിതിന്നലെപ്പറഞ്ഞപോൽ;
അതിനെ സ്വാമി വാങ്ങിനോക്കിക്കൊണ്ടരുൾചെയ്തു
"നന്നുനന്നിതു കൊള്ളാം ഭക്തിമാഹാത്മ്യം കഥ.

ഗൃഹസ്ഥാശ്രമധർമ്മമറിഞ്ഞീടണമാദ്യം
ഗൃഹസ്ഥന്മാരായവരാചരിക്കണം നിത്യം
അതിനാലതിനെ ഞാനാദിയിൽപ്പറഞ്ഞീടാം
അടുത്തപടി പറഞ്ഞീടാമിപ്പുരാണത്തെ.

ആതിഥ്യം ദേവപിതൃപൂജകൾ വൈശ്വാനരം
ഗായത്രീജപങ്ങളും സന്ധ്യാവന്ദനങ്ങളും
മുടങ്ങീടാതേ നിത്യം ചെയ്യണമിവകളെ
വേദാദ്ധ്യയനങ്ങളും ചെയ്കിലുത്തമം തന്നേ.

മോക്ഷാർത്ഥികളും വിധി തെറ്റാതെ തീർത്ഥാടനം
ചെയ്യുവോരെയും പിന്നെത്താപസന്മാർകളേയും

ഗുരുവെന്നതുപോലെ ഹിതമായ് പൂജിക്കണം
അഹിതം വരുത്തരുതവരിലൊരു നാളും.

വേഷമാത്രന്മാർ വെറും സഞ്ചാരിജനങ്ങളും
യാചകരഗതികൾ ഊണിനായ് നടക്കുന്നോർ
ഇവക്കു യഥോചിതം ഭോജനം കൊടുക്കണം
വസ്ത്രദാനവും ചിലർക്കേകണം ചിലദിനം.

യോഗികൾ സന്യാസികൾ ജ്ഞാനികൾ ഭക്തന്മാരും
ഈശ്വരന്മാരെപ്പോലെയിവരെപ്പൂജിക്കണം
പണ്ഡിതർ ജ്യോത്സ്യന്മാരും വൈദ്യന്മാർ മാന്ത്രികന്മാർ
വിശിഷ്ടാതിഥികളാണിവരെ മാനിക്കണം.

ആട്ടം പാട്ടുകൾ മുതലായുള്ള കലകളെ
നിത്യവൃത്തിക്കായ്ക്കൊണ്ടുനടക്കും കൂട്ടക്കാരെ
യോഗ്യതയ്ക്കൊത്ത പോലെ മാനമായ് സഹായിച്ചു
സന്തോഷിപ്പിച്ചീടണം കീർത്തിക്കാശയുണ്ടെങ്കിൽ.

ഗൃഹസ്ഥാശ്രമം മററമൂന്നിനും താങ്ങാകയാ–
ലിഹത്തിങ്കലും പരത്തിങ്കലും ശ്രേഷ്ഠമല്ലോ;
അക്കലങ്ങളിൽ നല്ലപ്രജകളുണ്ടാവാനാ–
യതിൻെറ രീതികളെപ്പററയാം കേട്ടുകൊൾവിൻ.

ഋതുകാലത്തുചെയ്യും സുരതക്രിയകൊണ്ടു
പ്രജകളുണ്ടാകുന്നു നാരിമാൎക്കെന്നാകിലും
ഋതുക്കളെല്ലാററിലും സുരതമെല്ലാററിലും
ഭവിക്കുന്നില്ല ഗർഭം; കാരണം പറഞ്ഞീടാം.

സ്ത്രീലഗ്നാലുപചയർക്ഷങ്ങളിലൊന്നിൽ ചന്ദ്രൻ
കുജദൃഷ്ടനായ് നില്ക്കുംകാലത്തു ഋതുവാകിൽ
അക്കാലങ്ങളിൽ ഭർത്തൃസംയോഗം നിമിത്തമായ്
തക്കമില്ലബലമാക്കുത്ഭൂതമാകും ഗർഭം.

ഷോഡശദിനം ഗർഭകാലമാണെന്നാകിലും
ആദ്യനാലും വർജ്ജ്യംതന്നെ ശേഷം പന്ത്രണ്ടുദിനം
യുഗ്മദിനങ്ങളിലൊരുനാളിലെസ്സംഗമത്താ-
ലദ്ദിനംതന്നേ നൂനം പ്രജയും ജാതമാകും.

പുത്രനുമല്ലായുസ്സും ദാരികവംശകർത്താ
വന്ധ്യയും പുത്രൻ നല്ല സുന്ദരിയതിദുഷ്ടൻ
ശ്രീമാനും പാപരതൻ പുണ്യശീലൻ ദയാലു
ഏവം പന്ത്രണ്ടുദിനം ഗർഭകാലമാകുന്നു.

എങ്ങിനെയുള്ള പ്രജ വേണമെന്നാശയുണ്ടോ
അങ്ങിനെയുള്ള ദിനേ സംഗമം ചെയ്തീടണം;
നിർമ്മലതരമായ ബ്രഹ്മചൈതന്യബീജം
ദുർമ്മദംകൊണ്ടു വൃഥാ കളഞ്ഞീടരുതൊട്ടും.

അഷ്ടാവിംശതിവിധം സുരതമുള്ളവയിൽ
സപ്തവിംശതികളും വേശ്യാവൃത്തികളത്രേ
ഏകമേയുള്ളൂ കുലസ്ത്രീകൾക്കു വിധിച്ചതു;
അനുലോമമാണതു മഹിതംമഹാശ്രേഷ്ഠം.

പാപവാരങ്ങൾ നീക്കി പക്ഷങ്ങൾരണ്ടും നീക്കി
മൂന്നാറുപത്തും പതിനൊന്നിലും നിന്നീടുന്ന
ചന്ദ്രനെ ഗുരു നോക്കും ത്യാജ്യകാലവും നീക്കി-
യക്നിൽ പ്രാണൻ നിർത്തിച്ചെയ്യണം ഗർഭാധാനം.

സുരതത്തിങ്കൽ ശുക്ലസ്രാവമുണ്ടായാലതു
രജസ്സിൽ ചേർന്നു നന്നായുറയ്ക്കുന്നതുവരേ
ആറേഴു വിനാഴികയവിടെക്കിടക്കണം
അല്ലെങ്കിൽ പ്രജയ്ക്കുള്ളോരാരോഗ്യം കുറഞ്ഞീടും.

തണുപ്പും മൃദുത്വവും പോഷകങ്ങളുമേറ്റം
ശുചിത്വമുള്ളതായുമിരിക്കും പദാർത്ഥങ്ങൾ

ഗർഭമുണ്ടായാലവരിവക ഭുജിക്കണം
ഉച്ഛിഷ്ടദ്രവ്യങ്ങളൊന്നും ഭുജിച്ചീടരുതവർ.

ഇപ്പോഴീപ്രസംഗങ്ങളിവിടെ മതിയാക്കി-
പ്പുസ്തകപാരായണം തുടങ്ങാം നമുക്കിനി"
അതുകേട്ടക്കൂട്ടത്തിലിരുന്നോരനേകൻ വന്നു
പുസ്തകമെടുത്തുടൻ വായിച്ചു തുടങ്ങിനാൻ.

അഞ്ചാറുവരി വായിച്ചവിടെ നിർത്തിവെച്ചു
അർത്ഥം കേൾക്കുവാനായി ഗുരുവിൻ മുഖം നോക്കി;
"നോക്കിത്താമസിക്കേണ്ടയക്കഥമുഴുവനും
വായിച്ചുതീർത്താലപ്പോളർത്ഥം ഞാൻ പറഞ്ഞീടാം."

വായിക്കുന്നവൻ ഭക്തസംഘത്തിലുള്ളോനല്ലാ-
ത്തതിനാലപ്പോളവനിങ്ങനെ നിരൂപിച്ചു:-
"ഇപ്പറഞ്ഞതു ശരിയാകുമോയില്ലയോയെ-
ന്നിപ്പോഴിങ്ങറിഞ്ഞീടാമെന്നുറച്ചവൻ തദാ

ഏറ്റവുംവേഗത്തിലങ്ങക്കഥ മുഴുവനു-
മല്പനേരംകൊണ്ടേ താൻ വായിച്ചു തീർത്തീടിനാൻ.
സ്വാമിയുമതുനേരത്താദിതൊട്ടന്തം വരേ
ക്രമമായ്സ്പഷ്ടമായ് സുഗമമായിട്ടോരോ-
പദങ്ങളം പ്രത്യേകമായെടുത്തു വിസ്തരിക്കും-
വിധങ്ങളം പറയുവാനാവതല്ലൊരുത്തർക്കും.
ആശയവൈപുല്യവും വാചകമാധുര്യവും
ആർക്കാനുമിതുപോലെയുണ്ടെന്നു കേട്ടിട്ടുണ്ടോ.

ഭാവപൂർണ്ണതയില്ലാതുള്ളോരോ ഭാഗങ്ങളെ-
പ്പൂർണ്ണമായുറഞ്ഞീടുമാഗമങ്ങളെക്കൊണ്ടു
വേദാന്തവാക്യങ്ങളെക്കർണ്ണനാരാചം പോലേ
വർജ്ജിച്ചീടുന്ന വെറും പാഷണ്ഡന്മാരുപോലും.

സ്വാമിതൻ തിരുമുഖോൽഗളിതമായീടുന്ന
പീയൂഷതുല്യമായ വാങ്മധു നിരന്തരം
കർണ്ണസംപുടങ്ങളിൽ പതിക്കും സമയത്തി-
ലമൃതംപോലേ നിനച്ചാനന്ദനൃത്തം ചെയ്യും.

മണി രണ്ടടിച്ചപ്പോളക്കഥ മുഴുവനും
വിസ്തരിച്ചൊക്കെത്തീർത്തു വിശ്രമിച്ചങ്ങിരുന്നു;
അവരൊക്കെയും ഗുരുതൻപാദപത്മങ്ങളിൽ
നമസ്കാരവും ചെയ്തു മന്ദിരങ്ങളിൽപ്പോയി.

"സ്വാമിക്കീപ്പുസ്തകത്തിലുള്ളതു മുഴുവനും
പാഠമുണ്ടല്ലോ പിന്നെയെന്തിനു വായിക്കുന്നു?
പാഠമില്ലെങ്കിലേവം പറവാനൊരുത്തനു-
മാവതല്ലെന്നുള്ളതും നിശ്ചയംതന്നെയല്ലേ."

പുസ്തകം വായിച്ചവനിങ്ങനെ പറഞ്ഞപ്പോ-
ളുത്തരം ചൊല്ലീടിനാനവനോടതിലേകൻ
"നിസ്തുലബുദ്ധിമാനാം സ്വാമിക്കു നിരൂപിച്ചാൽ
പഠിച്ചാലെന്തു പിന്നെപ്പഠിക്കാഞ്ഞാലുമെന്തു.

എത്രയും ദുർഗ്രഹമായുള്ള ഗ്രന്ഥങ്ങൾ പോലു-
മൊററ വായനകൊണ്ടു ഗ്രഹിച്ചീടുന്നു സ്വാമി
ഋഷിതല്ലജങ്ങളാൽ രചിതമാകിയോരി-
ന്ദ്രിസ പുരാണത്തെ ഗ്രഹിച്ചതത്ഭുതമോ.
ഋങ്ങാറൊയൊരു പുമാൻ വനാവതരിച്ചതു
ചൊങ്ങിന മററാപുണ്യമാതടെയെന്നാകിലും;
നമ്മുടെ ഗൃഹങ്ങളിൽ വന്നു താമസിക്കുവാൻ
സംഗതി വന്നതിപ്പോൾ നമ്മുടെ ഭാഗ്യം തന്നേ.

പുസ്തകകർത്താവിൻെറ കവനമഹിമക-
ളസ്തമിച്ചീടും സ്വാമിയർത്ഥത്തെപ്പറയുമ്പോൾ

ഇത്തരം മഹത്വമേറീടുന്ന ദിവ്യന്മാരെ-
ക്കിട്ടുകയില്ല പതിനാലു ലോകത്തിലെങ്ങും."

ഇങ്ങനെവാഴ്ത്തിപ്പറഞ്ഞെല്ലാരുമവരുടെ
മന്ദിരങ്ങളിൽ ചെന്നു നിദ്രിതരായീടിനാർ
ഇവിടെ സ്വാമിമുതലായവരെല്ലാവരും
സപദി തത്ര തത്രശയിച്ചു നിദ്രചെയ്തു.

ഇങ്ങനെയനുദിനം ഭക്തന്മാരുടെ ഗൃഹേ
തിങ്ങളോരോന്നുവീതം താമസിച്ചവർക്കെല്ലാം
നിർമ്മലമായ ഭക്തിയുണ്മയിൽ വർദ്ധിപ്പിച്ചു
കന്മഷമെല്ലാം പോക്കിജ്ജന്മസാഫല്യമേകി.

ആനന്ദപദപ്രാപ്തിക്കഹരാക്കിച്ചമച്ചു
സാനന്ദമതിനുള്ള മാർഗ്ഗത്തിൽ കൊണ്ടെത്തിച്ചു
താരകബ്രഹ്മമന്ത്രമാഹാത്മ്യങ്ങളുമതു
യോഗമാക്കുവാനുള്ള രീതിയും ഗ്രഹിപ്പിച്ചു.

"ഇതുകൊണ്ടിവരുടെ ഭാവിശോഭനമാകും
വൈകുണ്ഠം പ്രാപിച്ചീടും സംശയമതിനില്ല"
ഇങ്ങനെ ഗുരുചിന്തിച്ചീടുന്നസമയത്തു
ശിഷ്യന്മാർ കൂടിയിരുന്നാലോചിച്ചിപ്രകാരം.

'വത്സരം തികയുന്നവാസരമീവരുന്ന
വത്സരാധിപദിനമാകയാലതുത്തനാൾ
സ്വാമി നിർഗ്ഗമിച്ചീടുമതിനാലന്നേദ്ദിനം
കേമമായ് സദ്യവേണം വസ്ത്രദാനവും വേണം.

മററുള്ളജനങ്ങൾക്കും ഭോജനം കൊടുക്കണം
ബ്രാഹ്മണഭോജനവും ചെയ്യണം വിശേഷമായ്.
അപ്പോഴങ്ങതിലേകൻ ചൊല്ലിനാനതുവേണ്ട
"പട്ടന്മാർക്കൊന്നും കൊടുത്തീടേണ്ട നമുക്കിതിൽ."

“എന്തെടോപറയുന്നു നമ്മുടെഗുരുവര–
നിന്നലെപ്പറഞ്ഞതുമിന്നു നീ മറന്നിതോ
ഒരുനാൾ പഠിച്ചതു മറുനാൾ മറക്കുന്ന
മായന്മാക്കു തുല്യമായിതോ നീയുമിപ്പോൾ.

ഗാൎഹസ്ഥ്യം ദരിദ്രത വേദാധ്യയനങ്ങളും
ഗായത്രീജപങ്ങളും അത്യാശയില്ലായ്മയും
സന്തതം സത്വബുദ്ധ്യാ സന്തോഷിച്ചിരിക്കുന്ന
ഷൾഗുണസമ്പന്നന്മാർ ബ്രാഹ്മണശ്രേഷ്ഠരല്ലോ.

ഇന്നലെയല്ലേഗുരുവരുളിച്ചെയ്തതേവം
ഇന്നുദിച്ചപ്പോഴെല്ലാം മറന്നോ കഷ്ടം കഷ്ടം
ഗുരുവിൻതിരുമുഖം തന്നിൽ നിന്നനൎഗ്ഗളം
പൊഴിയുമമൃതവാക്യാത്മകം വേദസാരം.

അവകളെല്ലാം മനോമുകുളം തന്നിൽവെച്ചു
മനനംചെയ്തു ചെയ്തു സാരങ്ങൾ ഗ്രഹിക്കണം.
കഥയില്ലാതേ ഗുരുവരുളിച്ചെയ്കയില്ല
മനനംകൊണ്ടേയതു തെളിഞ്ഞീടുകയുള്ളൂ.”

ഇത്തരംപറഞ്ഞുതീൎത്തെല്ലാരുമൊരുമിച്ചി–
ട്ടത്യുദാരേണയോരോ വ്യവസ്ഥകളും ചെയ്തു
സത്വരമതിന്നായി ശ്രമിച്ചു തുടങ്ങിനാർ
നിത്യനിൎമ്മലന്മാരാം ഭക്തന്മാർ നിരന്തരം.

പാചകത്തിനായൊന്നും ഭോജനത്തിനായൊന്നും
പൂജനീയന്മാൎക്കിരുന്നീടുവനായിട്ടൊന്നും
ഇങ്ങനെ മൂന്നുപന്തൽചമച്ചങ്ങവകളിൽ
രണ്ടിനെ മനോഹരമായിട്ടു വിതാനിച്ചു.

തറകളെല്ലാമടിച്ചൊതുക്കി വൃത്തിയാക്കി
മെഴുകിവെടിപ്പാക്കി ജോലികളെല്ലാം തീൎത്തു;

സൂൎയ്യാസ്തമയം വന്നു സന്ധ്യയോടടുത്തപ്പോഠം
പാചകന്മാരാം പത്തു പട്ടന്മാർ വന്നുചേൎന്നു.

അത്താഴം കഴിഞ്ഞവരെല്ലാരുമൊരുമിച്ചു
പത്തടിച്ചപ്പോഠം തന്നേ പാചകം തുടങ്ങിനാർ.
ഒത്തുചേൎന്നെല്ലാവരും ശ്രമിക്കനിമിത്തമായ്
മാൎത്താണ്ഡോദയത്തോടു തീൎന്നു ജോലികളെല്ലാം.

പാചകംചെയ്തിട്ടുള്ള സാധനങ്ങളെയെല്ലാം
മൂടപോകാതെകെട്ടി ഭദ്രമായ് സൂക്ഷിച്ചവർ;
പന്തിയിലിലവെച്ചു വിളമ്പീടുവാനുള്ളോ-
രാജ്ഞയെ പ്രതീക്ഷിച്ചിട്ടിരുന്നു വിശ്രമിച്ചു.

ചട്ടമ്പിസ്വാമി തന്റെ നിഷ്ഠകളെല്ലാം കഴി-
ച്ചെട്ടടിച്ചപ്പോളൊരു പീഠത്തിൽ വന്നിരുന്നു;
ഒട്ടും താമസിയാതെ പ്രാതലിനുള്ളതെല്ലാം
പുഷ്ടമോദേന കൊണ്ടുകൊടുത്തു ശിഷ്യഗണം

പ്രാതലും കഴിച്ചുടൻ പൂതമാനസനായ
സ്വാമിയും വന്നിരുന്നു പീഠത്തിൽ മുന്നേപ്പോലെ;
ആളുകഠം വന്നുവന്നു സ്വാമിയെ നമസ്കരി-
ച്ചോരുക്കിയിട്ടിരുന്ന പന്തലിലിരുന്നവർ.

ഇലവെച്ചീടുവാനായാജ്ഞയെ കൊടുത്തപ്പോഠം
ഇലയും വെച്ചു പന്തിപ്പലകകളുമിട്ടു
നാലു പന്തികഠം കൊണ്ടുവന്നവൎക്കെല്ലാം ചോറു
കൊടുത്തു തൃപ്തരായിട്ടവരും പോയ്മറഞ്ഞു.

പാവങ്ങളായുള്ളോരും രണ്ടു പന്തിയായ്തീൎന്നു;
അവരുമുണ്ണം കഴിച്ചവിടെനിന്നെല്ലാരും
മാന്യന്മാരായവൎക്കു മെത്തപ്പാത്തടുക്കിട്ടു
ഇലകളിട്ടു വിഭവങ്ങളും വിളമ്പീട്ടു.

അവരെയെല്ലാരേയുമിരുത്തിയതിൽപ്പിന്നെ
ഓദനാദികൾ മുറ തെററാതേ വിളമ്പിനാർ;
അവരുമൂണു കഴിച്ചാചമനാദികളും
വഴിയേ ചെയ്തെല്ലാരും പന്തലിൽ വന്നിരുന്നു.

നിൎദ്ധനന്മാൎക്ക വസ്ത്രദാനം ചെയ്യുതിന്നായി
ശ്രദ്ധയോടോരോ മുണ്ടും തോൎത്തുമായ് മടക്കീട്ടു
അട്ടിയട്ടിയായിട്ടു സ്വാമിസന്നിധാനത്തി–
ലടുക്കിവെച്ചിട്ടവരടുത്തു നിന്നീടിനാർ.

സ്വാമിയുമവകളെയോരോന്നായിട്ടെടുത്തു
പാവങ്ങൾക്കായി കൊടുത്തീടിനാൻ കുതൂഹലാൽ;
അവരുമവകളെത്തൊഴുതു വാങ്ങിക്കൊണ്ടു
ആനന്ദം തന്നിൽ മുങ്ങീട്ടങ്ങനെ പോയീടിനാർ.

അച്ചടങ്ങെല്ലാം തീൎന്നു സ്വാമിയും പോവാനായി
നിശ്ചയിച്ചവിടന്നു പുറപ്പെട്ടൊരു നേരം
ശിഷ്യരും ജമീന്ദാരും മററുള്ളോരുമായ്ച്ചേൎന്നു
സ്വാമിയോടനുയാത്രയായിട്ടു പുറപ്പെട്ടു.

നടന്നുചെന്നു ജമീന്ദാരുടെ പടിവാത–
ലടുത്തനേരം ജമീന്ദാരേവമറിയിച്ചു:–
"ഇവിടെത്താമസിച്ചു നാളെയങ്ങോട്ടു പോകാ–
മതിനു തിരുവുള്ളമുണ്ടായീടണ"മെന്നു.

"നേരമുണ്ടല്ലോയിപ്പോൾ പോകട്ടെയിനിയൊരു
നാളിലിങ്ങോട്ടു വരാൻ നോക്കീടാം പക്ഷെയെന്നാൽ
പ്രാരബ്ധം വലിച്ചിഴച്ചെവിടെയെല്ലാം കൊണ്ടു
തള്ളമെന്നാരറിഞ്ഞു കൎമ്മചേഷ്ടിതമരു.

അവരെയനുഗ്രഹിച്ചങ്ങു പോവതിന്നായി–
ട്ടനുജ്ഞകൊടുത്തുടൻ നടന്നു സ്വാമിയപ്പോൾ;

അവരും സ്വാമിപോയി മറയുന്നതുവരെ
സ്വാമിയെത്തന്നെ നോക്കിനിന്നു നിശ്ചലരായി.

സ്വാമിയും വേഗം നടന്നങ്ങു തൻഗുരുവിൻെറ
ചാരുവാം മന്ദിരത്തിൽ നേരത്തേ ചെന്നുചേർന്നു;
ഗുരുവിൻപാദാംബുജേ നമസ്കാരവും ചെയ്തു
അഞ്ജലിചെയ്തു നില്ക്കും ശിഷ്യനെക്കണ്ടു ഗുരു.

"ആതിത്ഥ്യമെല്ലാം നല്ല ഭംഗിയായ്ക്കഴിഞ്ഞിതോ
താപത്രയങ്ങൾകൊണ്ടു വലയുമവർക്കൊരു
നേരുററ വഴി കാട്ടിക്കൊടുത്തോ അവർക്കതു
സാധിച്ചീടുവാനുള്ള സാമർത്ഥ്യമുണ്ടോ ചൊൽക"

"സാമർത്ഥ്യമില്ലെന്നില്ല ജിജ്ഞാസുക്കളാണവർ
ശ്രദ്ധയും വിനയവും ഭക്തിയുമുണ്ടവർക്കു;
അതിനാൽ ഭക്തിമാർഗ്ഗപ്രതിപാദ്യങ്ങളായ
പുസ്തകങ്ങളെ വായിച്ചർത്ഥങ്ങൾ ധരിപ്പിച്ചു.

താരകബ്രഹ്മമന്ത്രമുപദേശവും ചെയ്തു
അതിൻെറ മാഹാത്മ്യവും ഫലവും ഗ്രഹിപ്പിച്ചു
മൂലമന്ത്രത്തെക്കൊണ്ടു യോഗത്തെച്ചെയ്തീടുന്ന
രീതികൾ കാട്ടിക്കൊടുത്തൊക്കെയും ദൃഢമാക്കി.

കർമ്മഭക്തിയിൽപ്പോകും മാർഗ്ഗത്തെച്ചൊല്ലിവിട്ടു
നന്മകൾ മേല്ക്കുമേലേ വന്നീടുമിനി മേലിൽ
മനനംതന്നിലേവം തോന്നീടുന്നതാണെന്നാൽ
ബ്രഹ്മചൈതന്യനിലയെങ്ങിനെയറിയുന്നു."

ഗുരുവുമതുകേട്ടിട്ടരുളിച്ചെയ്താനേവം;
"അവരും നന്നാകട്ടേ സദ്വൃത്തന്മാരാകട്ടേ
സൽപ്രവൃത്തിയും നല്ല ഭക്തിയുമുണ്ടെന്നാകിൽ
ഐഹികപരങ്ങളിൽ ശ്രേയസ്സുഭവിച്ചീടും."

ഇത്രയും പറഞ്ഞപ്പോഴം സന്ധ്യവന്നടുക്കയാ-
യത്തവ്വിൽ രണ്ടുപേരും പോയിതു കുളക്കരെ
സന്ധ്യാനുഷ്ഠാനങ്ങളും കഴിച്ചങ്ങിരുവരും
മണ്ഡപത്തളമതിലിരുന്നു വിശ്രമിച്ചു.

അദ്ദിനമവിടെത്താമസിച്ചിട്ടുത്തനാളം
നിഷ്ഠയുമഷ്ഠികളും കഴിഞ്ഞു ഗുരുവിന്റെ
തൃപ്പാദങ്ങളും കൂപ്പിപ്പോവാനായ് ദേശികന്റെ
കല്പനവാങ്ങിക്കൊണ്ടു നടന്നു തുടങ്ങിനാൻ.

മൂന്നഹോരാത്രത്തിനാലെത്തിനാൻ കുഴിത്തുറെ
മുമ്പിനാൽ ജ്യേഷ്ഠൻ തന്നെക്കണ്ടു വന്ദിച്ചുഭക്ത്യാ;
ജ്യേഷ്ഠനുമനുജനെക്കണ്ടിട്ടത്ഭുതംപൂണ്ടു,
"നീയിപ്പോളെവിടുന്നു വന്നതുമിവിടത്തിൽ

ക്ഷീണതപാരമുണ്ടു നിന്നുടെ ദേഹത്തിന്നു
താടിയും തലയും നീ വളർത്തിയിരിക്കുന്നു
ആഹാരങ്ങളൊന്നും നീ നേരേചെയ്യുന്നതില്ലേ
നേരോടേപറക നീയതിന്റെ പരമാർത്ഥം."

"ഞാനിപ്പോഴം വരുന്നു ഗുരുസന്നിധിയിൽ നി-
ന്നതിനൊട്ടേറെമുമ്പേ തീർത്ഥമാടുവാൻ പോയി-
ട്ടുഹിമനിരകളാൽ നിറയും മലകളിൽ
രഹിതാഹാരന്മാരായേറെനാഴം വാഴുംകാലം.
പൂർവ്വരൂപംനശിച്ചു വികൃതമായുള്ളൊരു-
കംകാളരൂപമായിച്ചമഞ്ഞുപോയെംകിലും
ക്ഷുദ്ദാഹാദികളല്പംപോലുമുണ്ടായതില്ല
വിസ്മയം ബലവേഗാദികഴംക്കും കുറവില്ല.

നഷ്ടമായ് ഭവിച്ചെന്റെ മാംസമെന്നാലും മമ
ശിഷ്ടനാം ഗുരുവിനന്നീവിധം ഭവിച്ചില്ല.

കാഷ്ഠലോഹാദികളാൽ തീർത്തൊരുബിംബം പോലെ
പുഷ്ടിയായ്തന്നേയിരുന്നിട്ടുന്നിതെല്ലാഴ്പ്പോഴും.

ഗിരിസഞ്ചാരം കഴിഞ്ഞിറങ്ങിഭാരതത്തിൽ
പെരിയ ബോധിവൃക്ഷച്ചുവട്ടിൽ വന്നു ഞങ്ങൾ
ഗുരുനാഥനുമതുവരേയുമുണ്ടായിരു–
ന്നവിടെനിന്നും പിരിഞ്ഞീടിനാൻ ഗുരുനാഥൻ.

അവിടംമുതൽ ഞങ്ങളേകാന്നഭോജികളായ്
ഭാരതേ സഞ്ചരിച്ചേൻ ദേഹമല്ലം തെളിഞ്ഞു
രാമനാഥത്തിംകലേ വത്സരാതിത്ഥ്യം കൊണ്ടു–
പണ്ടേതിലേററമെൻെറ ദേഹവും നന്നായ്വന്നു.

ഇപ്പോൾ കാണുന്നകോട്ടം മൂന്നഹോരാത്രകാല–
മൊരിടത്തിരിക്കാതെ യാതൊന്നും ഭക്ഷിക്കാതേ
യാത്രചെയ്യതുകൊണ്ടു മാത്രമുണ്ടായതാണെ–
ന്നോർത്തറിഞ്ഞാലും വേറേ കാരണമൊന്നുമില്ല."

"തീർത്ഥയാത്രകൾ നീയും ചെയ്യെംകിലതിനുടെ
വാർത്തകൾ കേൾക്കാനെനിക്കാഗ്രഹമുണ്ടുപാരം
തീർത്ഥങ്ങളാടിപ്പാപമററവരവരുടെ
തീർത്ഥയാത്രാചരിത്രം പറഞ്ഞു കേൾക്കുന്നോരും.
പാപമുക്തരായീട്ടുമെന്നല്ലോ പറയുന്നു
വേദവേദികളായ മാമുനിജനം പണ്ടേ;
നമ്മുടെ പാപങ്ങളും തീർന്നുപോകട്ടേ ജന്മ–
സാഫല്ല്യം ഭവിക്കട്ടേ പുണ്യം വർദ്ധിച്ചീടട്ടേ."

ജ്യേഷ്ഠപത്നിയുമപ്പോളെത്തിനാളവിടത്തിൽ
ഭർത്താവോടൊരുമിച്ചു ശ്രദ്ധയോടങ്ങിതന്നു;
ചട്ടമ്പിസ്വാമിയപ്പോൾ പറഞ്ഞുതുടങ്ങിനാൻ
മധുരസ്വരമോടും സ്ഫുടതയോടുംകൂടി.

അഞ്ചുനാഴികകൊണ്ടു പറഞ്ഞുതീർത്തീടിനാ-
നഞ്ചിതതീർത്ഥയാത്രാചരിത്രം മനോഹരം
ശൈവഭാഷിതങ്ങളാം രഹസ്യമൊഴിഞ്ഞുമ-
റെറാക്കെയും സവിസ്തരം കേൾപ്പിച്ചാനവർകളെ.

"മരണമില്ലാതുള്ള മനുഷ്യരുണ്ടെന്നാരും
പറഞ്ഞുകേൾവിപോലുമില്ലല്ലോ നമുക്കിങ്ങു;
ജനിച്ചസർവ്വത്തിനും മരണമുണ്ടെന്നതു
സഹജമായിരിക്കേയത്ഭുതം തന്നേയിതു.

എന്തുകാരണമവരങ്ങിനെയിരിക്കുവാൻ
എന്തൊരുവിദ്യകൊണ്ടു മരണമില്ലാതായി?
ആയതൊക്കെയും നീനക്കറിയാമെങ്കിലെന്നോ-
ടായമട്ടെല്ലാം പറഞ്ഞീടുക മടിയാതെ."

"പറഞ്ഞാൽ മനസ്സിലായീടുമോയെങ്കിൽ ഞാനും
പറഞ്ഞുകേൾപ്പിച്ചീടാമറിയാമെനിക്കതു"
"മനസ്സിലായീടുമൊയെന്നു നോക്കട്ടേ ഞങ്ങൾ
ആയില്ലെങ്കിലും വല്ലനഷ്ടവും നിനക്കുണ്ടോ."

"എന്നാൽ ഞാൻ പറഞ്ഞീടാം കേട്ടുകൊള്ളുവിൻ
നന്നായി മനസ്സിരുത്തീടണമിതിൽത്തന്നെ [നിങ്ങൾ
അഞ്ചുനാഴികനേരം മനസ്സലയംവന്നാൽ
പഞ്ചധാരണം ചെയ്യാൻ പാത്രമായീടുമവൻ.

പഞ്ചധാരണത്തിൻെറ രീതിയെച്ചൊല്ലാമിനി-
യഞ്ചിതമായ പത്മാസനത്തിലിരുന്നിട്ടു
നെഞ്ചകംതന്നിലുറപ്പിക്കണം ഭൂതതത്വത്തെ
തഞ്ചത്തിലതിൻബീജാക്ഷരത്തോടൊരുമിച്ചു.

പഞ്ചവായുക്കളെയുമടക്കിക്കരണങ്ങൾ
ചഞ്ചലിക്കാതെചെയ്തു ചെയ്തതിൽപ്പഴകണം;

പഴക്കംവരുന്തോറം തത്വവുമക്ഷരവു–
മടക്കമെല്ലാല്ലമായ് ലയിക്കും മനസ്സിംകൽ.

ഏതൊരുകാലമതു പൂർണ്ണമായ് ലയിക്കുമോ
അക്കാലംവരേ നിത്യം ധാരണചെയ്യീടണം
തത്വരൂപവും ബീജരൂപവുമൊരുമിച്ചു
പാലിൽ നീരതുപോലെ മനസ്സിൽ ലയിക്കുമ്പോഠം.

ആദിഭൂതത്തെ ധരിച്ചെന്നറിഞ്ഞുടൻതന്നേ–
യട്ടത്തഭൂതം മുതൽ നാലുഭൂതങ്ങളേയും
മേൽപ്പറഞ്ഞതുപോലെ ചെയ്തിട്ടുധരിച്ചെന്നാ–
ലാ ഭൂതങ്ങളിൽനിന്നും മരണമില്ലവന്നു.

കല്പാവസാനത്തിംകൽ കാലാഗ്നിവരുംവിധൌ
അഗ്നിരൂപമായിട്ടങ്ങിരിക്കുമവനപ്പോഠം;
കല്പാന്തജലത്തിലും ജലരൂപമായീടും
കല്പാന്തവായുതന്നിൽ വായുരൂപവുമാകും.

ഇങ്ങനെ സിദ്ധിവന്നു പന്ത്രണ്ടുജനങ്ങളും
അങ്ങവരിരിക്കുന്നു പന്ത്രണ്ടുഗ്രഹ കളിൽ;
ഇവരിലൊരുത്തനെയൊരു നാളൊരുനേരം
ഒരുവൻ പൂജിച്ചെന്നാലവന്റെ കുലത്തിംകൽ.

ഇരുപത്തൊന്നു തലമുറയോളവുമുള്ള
പിതൃക്കഠം ശുദ്ധരായി മുക്തിയെപ്രാപിച്ചീടും;
എല്ലാവരേയും പൂജ ചെയ്തവന്നുടെഫലം
എല്ലാമില്ലെന്നേ പറഞ്ഞീടാവൂ നിരൂപിച്ചാൽ."

"നീ പറഞ്ഞതുതന്നേ ശരിയായ്യന്നിതിപ്പോഠം
ഈ വിഷയങ്ങളൊന്നും മനസ്സിലായതില്ല;
വേദാന്തഗന്ധംപോലുമേഠംക്കാത്ത മൂഢന്മാക്കു
വേദാന്തസാരങ്ങളെ ഗ്രഹിച്ചീടുവാനാമോ.?

എന്നാകിലുമതിലൊരു സംശയം ജനിക്കുന്നു
ശംകതീരുവാനായിട്ടതിനെപ്പറയണം
പന്തിയല്ലാത്ത ചോദ്യമാണെന്നു തോന്നിയാലും
പന്തിയായ്ത്തന്നെ നീയുമുത്തരംപറയണം.
ഈ വിധമൊരുവിദ്യ കൈവശമിരിക്കുമ്പോൾ
ജ്ഞാനികൾപോലും മരിച്ചീടുന്നു കാലംകൊണ്ടു
ആവഴിക്കവർ ശ്രമിച്ചീടാതെയിരിക്കുന്ന
കാരണമെന്തു പറഞ്ഞീടുക വഴിപോലെ.''

''ഏതൊരു വിഷയത്തിൽ പൂർവ്വവാസനയുണ്ടോ
ആ വിഷയത്തിൽ മാത്രം മനസ്സുപതിഞ്ഞീടും;
അന്യമാം വിഷയത്തിൽ മനസ്സുപോകുന്നില്ല
മനസ്സുപോകുംവഴി കരണങ്ങളും പോകും.

മോക്ഷണാദികളായ വൃത്തികൾ കുററമെന്നു
ചേതസിയറിവുണ്ടെന്നാകിലുമതുചെയ്യാൻ
പ്രേരിപ്പിക്കുന്നു പൂർവ്വവാസന മനസ്സിനെ-
യാകയാലപ്പോളതു ചെയ്തുപോയീടുമവൻ.

വാസനയ്ക്കേററം ബലമേറുകയാലേയതിൽ
ഏവനെന്നാലുമടിപെട്ടീടുമസംശയം
വാസനയെക്കാലവും മുമ്പിട്ടുനിന്നീടുന്നു
വാസനാരൂപംതന്നേ വിധിയെന്നറിഞ്ഞാലും.''

''ഇപ്പോൾ നീ പറഞ്ഞതുമിവിടെയെല്ലാടത്തും
പ്രത്യക്ഷമായിക്കാണുമനുഭോഗമാണതു;
എപ്പോഴും കാണാമതു സൂക്ഷിച്ചാലെല്ലാപേക്കും
കല്പിതമെന്നും വിധിയെന്നും ചൊല്ലീടുമവർ.

കഥകൾകൊണ്ടു നേരം പോയതുമറിഞ്ഞില്ല
കച്ചേരിസമയമായ്പ്പോകണമിനിവേഗം''

ഇത്യേവംപറഞ്ഞവരകത്തു ചെന്നിരുന്നു
ചിത്താനുമോദമാഹാരങ്ങളും കഴിച്ചിട്ടു.

കച്ചേരിതന്നിൽപ്പോയി ജ്യേഷ്ഠനുമതുനേരം
ചട്ടമ്പിസ്വാമിവന്നു തളത്തിലിരുന്നപ്പോൾ
ജ്യേഷ്ഠപത്നിയുമൂണുംകഴിച്ചുവന്നിരുന്നു
അനുജനോടുംകൂടി കുശലങ്ങളും ചൊല്ലി.

അല്പനേരംകൊണ്ടോരോ വാർത്തകൾ പറഞ്ഞിട്ടു
ചട്ടമ്പിസ്വാമിപോയി കച്ചേരിവളപ്പതിൽ
കൂട്ടരെക്കണ്ടുപാരം കൌതുകം പൂണ്ടുനിന്നു,
അവരുമതുപോലെ ചട്ടമ്പിതന്നെക്കണ്ടു.

പിരിഞ്ഞുപോയ ജീവൻ തിരിച്ചുവന്നപോലെ
പറഞ്ഞുകൂടാതുള്ള പരമാനന്ദത്തോടും
പറഞ്ഞു കുശലങ്ങളറിഞ്ഞുവിശേഷങ്ങൾ
കരിഞ്ഞമനതാരു വിരിഞ്ഞുതെളിഞ്ഞേററം.

"ദേഹത്തിനല്പമൊരു ക്ഷീണംകാണുന്നു ഞങ്ങൾ,
കാരണമെന്താണെന്നു പറഞ്ഞുകേട്ടാൽ കൊള്ളാം"
"രാമനാഥത്തിൽനിന്നു മൂന്നഹോരാത്രം രാവും
പകലുമൊരുപോലെയെങ്ങുമേയിരിക്കാതെ.

ആഹാരമൊന്നും കഴിക്കാതെയും ഹിമവാനിൽ
സഞ്ചരിച്ചതുപോലെ സഞ്ചരിച്ചതുമൂലം
തൽക്കാലമല്പം ക്ഷീണം കണ്ടിതു, നിങ്ങളപ്പോൾ
മററതു കണ്ടെന്നാകിൽ പേടിച്ചുപോകും നൂനം."

"ഹിമവാൻ പർവ്വതത്തിൽ സഞ്ചരിച്ചിതോ ഭവാൻ
ആയതുകേട്ടീടുവാനാശവർദ്ധിച്ചീടുന്നു
കേൾക്കുവാൻ ഞങ്ങൾ പാത്രമാണെങ്കിൽ പറയണം
അല്ലെങ്കിൽ ക്ഷമിക്കണം ഞങ്ങളിൽ കൃപയോടെ."

"കേൾപ്പാനുള്ളൊരുപാത്രം തന്നെയാണല്ലോ നിങ്ങൾ
പറഞ്ഞുകേൾപ്പിച്ചീടാം ഞാൻ തന്നെയെന്നാലതു
പറഞ്ഞീടുവാനുള്ള സമയമിപ്പോഴില്ല
നിങ്ങടെ ജോലിയൊന്നും തീർന്നിട്ടില്ലല്ലോയിപ്പോൾ.

ആധാരക്കാരെവൃഥാബുദ്ധിമുട്ടിച്ചീടാതെ
ആധാരങ്ങളെയെല്ലാമെഴുതി ഹാജരാക്കി-
പ്പതിപ്പിച്ചവരോടു പണവും വാങ്ങിക്കൊണ്ടു
ശരിക്കുവന്നീടുവിൻ കാര്യമൊന്നുണ്ടുപിന്നെ.

നമുക്കിന്നെല്ലാപേക്കുമൊരുമിച്ചങ്ങുചെന്നു
ഒന്നിച്ചുഭോജനവും കഴിച്ചിട്ടിങ്ങുവന്നു
നല്ലൊരേടത്തിരുന്നു വേണമായതുചൊൽവാൻ"
എന്നാലങ്ങനെതന്നെയെന്നുറച്ചെല്ലാവരും.

ആധാരങ്ങളെ വേഗം തീക്കുവാനുദ്യമിച്ചു
സ്വാമിയും കൂടിസ്സഹായിച്ചിട്ടങ്ങെല്ലാം തീർത്തു
വേതനങ്ങളും വാങ്ങി ഭോജനത്തിനുപോയി
സ്വാമി ചട്ടംചെയ്തുള്ള ക്ലബ്ബിലങ്ങെല്ലാവരും
ആഹ്ലാദത്തോടുകൂടിയാഹാരങ്ങളും കഴി-
ച്ചാമോദത്തോടേവന്നു നല്ലൊരു തണലതിൽ
സ്വാമിയെയിരുത്തീട്ടു മുൻവശത്തിരുന്നവർ.

വട്ടങ്ങളെല്ലാം കണ്ടിട്ടവിടെ നിന്നോരെല്ലാം
പെട്ടെന്നുവന്നുനോക്കിയെന്താണെന്നറിയുവാൻ;
കച്ചേരിക്കകത്തുള്ള കൃഷ്ണപിള്ളയെവിട്ടു
രജിസ്ത്രർ മുതലായോരെല്ലാരും വന്നുനോക്കി.

ആരംഭംകണ്ടറിഞ്ഞു രജിസ്ത്രരതുനേരം
കൊണ്ടുവാ കസേരകൾ രണ്ടെണ്ണമെന്നൊരാജ്ഞ
കൊടുത്തനേരംതന്നെ രണ്ടെണ്ണം കൊണ്ടുവന്നു
സ്വാമിയെയൊന്നിലാക്കി മററതിൽ താനിരുന്നു.

മററുള്ളോരെല്ലാപേരും പുൽത്തറയിലിരുന്നു
സ്വാമിയുമപ്പോഠം, തൻെറ ചരിത്രം തുടങ്ങിനാൻ;
അവിടംവിട്ടു സ്വാമി പോയനാഠംമുതൽക്കിങ്ങു
തിരിച്ചുവന്നദിനംവരേയുമുള്ളതെല്ലാം.

സകലം സവിസ്തരം സരസസ്ഫുടാക്ഷരം
മധുരസ്വരത്തോടും വാക്കുകളുറയ്ക്കാതെ
സംഗതി ചുരുക്കാതെ തൈലധാരകഠംപോലെ
ആനന്ദമുദിക്കുംമാറരുളിച്ചെയ്തു സ്വാമി.

ഈ പ്രസംഗങ്ങഠം കേട്ടിട്ടെല്ലാക്കുമൊരുപോലെ
തീത്ഥാടനത്തെച്ചെയ്യാനാശയമുണ്ടായ്വന്നു
മുക്തിക്കുസഹായിയാം ഭക്തിയുമുണ്ടായ്വന്നു
മുക്തികാമന്മാരുമായത്ഭുതം പൂണ്ടിരുന്നു.

മൂന്നരമണിക്കൂറുനേരം കൊണ്ടതൊക്കെയും
വിസ്തരിച്ചുരച്ചിട്ടു സ്വാമിയും വിരമിച്ചു
രജിസ്തരുന്നേരമെഴുന്നേററങ്ങുനിന്നു
സ്വാമിയെ പ്രശംസിച്ചു പറഞ്ഞാനിപ്രകാരം.

"തീത്ഥങ്ങളാടിടുവാൻ പലരും പോയീടുന്നു
തീത്ഥങ്ങളാടീടുന്നു വലുതും ചെറുതുമായ്
വലിയ തീത്ഥയാത്രയെന്നവർ ചൊല്ലുന്നതു
ബദരിവരേയുള്ള യാത്രമാത്രമാണല്ലോ.

അപ്പുറമിതുവരെയാരും പോയിട്ടുമില്ല
ചൊല്ലൊന്നും പവ്വതങ്ങളാരും കണ്ടിട്ടുമില്ല
ആഹാരമൊന്നും കിട്ടീടുകയില്ലവിടത്തിൽ
ആഹാരമില്ലാതേകണ്ടാരാനും ചരിക്കുമോ?
നമ്മുടെ സ്വാമിയവിടത്തിൽ സഞ്ചരിച്ചതു-
മാഹാരമില്ലാതെയാണെന്നല്ലേ പറഞ്ഞതും

ഗുരുവിൻ വൈഭവത്താലാണതു സാധിച്ചതു–
മിതുപോലൊരു ഗുരുവാക്കാനും ലഭ്യമാണോ?

ധാരാളമാഹാരങ്ങൾ ശേഖരിച്ചേററം പരി–
ചാരകന്മാരുമായിപ്പോയിടാമെന്നാകിലും
ഏതാനും സ്ഥലംവരേ സഞ്ചരിച്ചീടാം വൃഥാ
സഞ്ചാരഫലമൊന്നും കിട്ടുകയില്ലതാനും.

ദേവദൎശനമെന്ന സിദ്ധിയില്ലാത്തജനം
കൈലാസാദികളായ പൎവ്വതവരങ്ങളിൽ
പോയാലും പൎവ്വതത്തെ മാത്രമേ കാൺകയുള്ളു
ദൈവങ്ങളെയൊന്നും കാണുകപോലുമില്ല.

നമ്മുടെ സ്വാമി ഗുരുപാദരുമായിച്ചെന്നു
കന്മഷാപഹമായ ശൈവപാദാംബുജവും
പാൎവ്വതീദേവി തൻെറ പാദപത്മങ്ങളേയും
നമസ്കാരങ്ങൾ ചെയ്തങ്ങവിടെനിന്നുംകൊണ്ടു,

ശൈവസൂക്തത്തിനാലും ശ്രീസൂക്തമതിനാലും
ഇരുപേരേയും വാഴ്ത്തിസ്തുതിച്ചു ഭക്തിയോടെ
അവരും പ്രസാദിച്ചു പാണിപത്മങ്ങൾകൊണ്ടു
ശിരസ്സിൽ ചേൎത്തിട്ടനുഗ്രഹങ്ങൾ ചെയ്തതില്ലേ?

ഗൌരീശംകരം തന്നിൽ പോകുവാനരുതാൎക്കും
അന്തരീക്ഷത്തിൽ വായുസഞ്ചരിക്കുന്നമൂലം
അതിനെ ശ്വാസിക്കുവാൻ ജീവികൾക്കരുതൊട്ടു–
മവിടെച്ചെന്നാൽ ശ്വാസംനിന്നുപോം മനുഷ്യൎക്കു

ഗൌരീശംകരഗിരിതന്നിലും സ്വാമിചെന്നു
ഗൌരീശംകരന്മാരെ നമസ്കാരവും ചെയ്തു
സ്തോത്രങ്ങൾകൊണ്ടു സന്തോഷിപ്പിച്ചങ്ങവരേയും
ആസ്ഥയോടനുഗ്രഹം നേടിത്താനിങ്ങുപോന്നു.

അപ്പുറംപോയ കാര്യമെന്തിന്നു പറയുന്നി-
തിത്ര വൈഷമ്യമുണ്ടോ അവിടെപ്പോയീടുവാൻ
ആഴിയെ നീന്തിക്കടന്നോനുണ്ടോ നിനച്ചാകി-
ലാററിനക്കരെപററാൻ വിഷമം ഭവിക്കുന്നു?

എംകിലുമമാനുഷകർമ്മമാണതുമോർത്താൽ
ശംകയില്ലതു മനുഷ്യർക്കു സാധ്യവുമല്ല.
ശംകരഹരി ബ്രഹ്മാദികൾക്കും വന്ദ്യനായ
തൻഗുരുകടാക്ഷത്താൽ സ്വാമിക്കൊക്കെയും സാദ്ധ്യം.

നിർമ്മലൻ ബ്രഹ്മചാരി പണ്ഡിതൻ മഹായോഗി
വേദവേദാന്തശാസ്ത്രാദികൾക്കു നിലയനൻ
പുണ്യപൂരുഷൻ തീർത്ഥപാദനാം മഹാപുമാൻ
ബ്രഹ്മശംകരാദികൾ മാനിക്കും ലോകഗുരു.

ഇങ്ങനെയുള്ള മഹാപൂജ്യനാം ഗുരുവിനെ
നമുക്കു ഗുരുവായി വരിച്ചീടണമെന്നാൽ
ബ്രഹ്മസായൂജ്യപദം തെളിച്ചുകാട്ടിത്തരും
ഭൌതികവിഷയമാം ശ്രേയസ്സും താനേ വരും."

ഇങ്ങനെ പറഞ്ഞുതീർത്തങ്ങൊരു പാത്രം തന്നിൽ
മംഗലമേറുമൊരു പട്ടു വെച്ചുടനതു
തിങ്ങിന ഭക്തിയോടേ തൃപ്പദം തന്നിൽവെച്ചു
ശിഷ്യോഹമുച്ചരിച്ചു നമസ്കാരവും ചെയ്തു.

സന്തോഷത്തോടേ സ്വാമി പട്ടിനെ സ്വീകരിച്ചു
രണ്ടുകൈകളാലനുഗ്രഹത്തെച്ചെയ്താനപ്പോൾ
അതു കണ്ടിട്ടു മററെ ഗൃഹസ്ഥന്മാരുമുടൻ
മേലാവിൻ പ്രീതിക്കായിപ്പട്ടൊന്നു കൊണ്ടുവെച്ചു.

അതിനെക്കണ്ടു സ്വാമിയിങ്ങനെയരുൾ ചെയ്തു:-
"അല്പശമ്പളം കൊണ്ടുമറുദേശത്തിൽ വന്നു

കഷ്ടിപിഷ്ടിയായിട്ടുകഴിയും നിങ്ങളിപ്പോൾ
ഇത്രയും വിലയുള്ള പട്ടിനെ വാങ്ങിയതു
കഷ്ടമല്ലയോയിതു നിങ്ങടെ നിലയോർത്താൽ.
നിങ്ങടെ സന്തോഷത്തെ മാത്രം ഞാനാശിക്കുന്നു
നിങ്ങൾക്കു നഷ്ടമുണ്ടാക്കീടുവാനാശയില്ല;
പട്ടിനെത്തിരിയെക്കൊണ്ടങ്ങുപോകുവിൻ നിങ്ങൾ."

അതുകേട്ടുടൻ പട്ടുമെടുത്തുംകൊണ്ടു പോയി
രാമൻപിള്ളയും നാണുപിള്ളയുമൊരുമിച്ചു.
രജിസ്ത്രരപ്പോൾത്തന്നേ സ്വാമിയെക്കൂട്ടിക്കൊണ്ടു
തന്നുടെ വസതിയിലെത്തി സകൌതുകം.

"സന്ധ്യവന്നടുക്കയാൽ നദിയിൽ പോകുന്നു ഞാൻ
കുളിച്ചുവരുന്നേരമനുഷ്ഠാനത്തെച്ചെയ്യാൻ
ഇവിടെയൊരു മുറിയടിച്ചു തളിച്ചൊരു
വിളക്കും പലകയുമെടുത്തു വെച്ചീടണം."

എന്നരുൾചെയ്തു സ്വാമി കുളിക്കാനാററിൽച്ചെന്നു
കുളിയും കഴിഞ്ഞിങ്ങു മുറിയിൽ വന്നിരുന്നു
ബ്രഹ്മസമ്മിതനായ ഗുരുവാൽ നിർദ്ദിഷ്ടമാം
ബ്രഹ്മധ്യാനവും ചെയ്തങ്ങിരുന്നു യഥാസുഖം.

മണിയെട്ടടിച്ചപ്പോളൊക്കെയും സമപ്പിച്ചു
വിളിച്ചു ശിഷ്യനാവാനിരിക്കും രജിസ്ത്രരെ
അടുത്തുമുമ്പിലിരുന്നീടുവാനാജ്ഞാപിച്ചു;
ഗുരുവിന്നാജ്ഞയാലെയിരുന്നു രജിസ്ത്രരും.

ഗുരുവിൻ പാദപത്മം സ്മരിച്ചു ഭക്തിപൂവ്വം
ശിഷ്യന്റെ മസ്തകത്തിൽ ദക്ഷിണകരം വെച്ചു
താരകബ്രഹ്മമന്ത്രം മൂന്നാവൃത്തി പറഞ്ഞു
ശിഷ്യനും കൂടിപ്പറഞ്ഞീടിനാൻ മൂന്നാവൃത്തി.

മന്ത്രത്തിൻ മാഹാത്മ്യങ്ങളും ജപത്തിൻരീതികളും
മന്ത്രാക്ഷരങ്ങൾകൊണ്ടു യോഗം ചെയ്യേണ്ടും വിധം
അഞ്ചാറാവൃത്തി പറഞ്ഞൊക്കെയും ധരിപ്പിച്ചു
യോഗം ചെയ്യേണ്ടരീതി കാണിച്ചുമുറപ്പിച്ചു.

രാത്രിയിൽപ്പതിവുപോലാഹാരങ്ങളും കഴി-
ച്ചാസ്ഥയോടല്പം നേരം ശിഷ്യനുമായിരുന്നു;
ശിഷ്യൻെറ പലപല സംശയങ്ങളും തീൎത്തു
പത്തടിച്ചപ്പോൾ സ്വാമി നിദ്രയെ പ്രാപിച്ചിതു.

മണി മൂന്നടിച്ചപ്പോളാററിൽ പോയിരുവരും
ബാഹ്യകൎമ്മാനന്തരം സ്നാനവും കഴിച്ചവർ
ഇങ്ങുവന്നിരുന്നനുഷ്ഠാനങ്ങളാചരിച്ചു
ആറരയ്ക്കെല്ലാം തീൎത്തു വിശ്രമിച്ചിരുവരും.

ഇങ്ങനെയിരുന്നവരോരോരോ തരമുള്ള
ധൎമ്മാധൎമ്മങ്ങളേയും ഭക്തിയും വിഭക്തിയും
ആചാരമനാചാരം ശുദ്ധിയുമശുദ്ധിയും
നിഷ്ഠകൾ മുടങ്ങിയാൽ ചെയ്യേണ്ടും വിധങ്ങളും;

ഈവിഷയങ്ങളെല്ലാം വിസ്തരിച്ചരുൾചെയ്തു
ശ്രീമതാം വരനായ ശിഷ്യനെ ഗ്രഹിപ്പിച്ചു;
മറയിൽ മറഞ്ഞുള്ള ഗൂഢതത്വങ്ങളേയും
മറച്ചീടാതെ പറഞ്ഞതൊക്കെയും ഗ്രഹിപ്പിച്ചു.

കാലത്തെപ്പതിവുള്ളോരാഹാരം കഴിച്ചിട്ടു
ആലസ്യമെന്യേയിരുന്നരുളീടിനാനേവം:-
"നാളെക്കാലത്തനന്തപുരിയിലെത്തീടണ-
മതിനു തക്കവണ്ണം രാത്രിയിൽപ്പുറപ്പെട്ടും.

പറഞ്ഞീട്ടുവാനിനിയധികമൊന്നുമില്ല
പറഞ്ഞപോലെ നടന്നീടണമിനി മേലിൽ;

ഇറങ്ങീടട്ടെ ഞാനും താമസിയാതേ വരാം
മംഗളം ഭവിക്കട്ടേ നിങ്ങൾക്കു മേൽക്കുമേലേ."

ഈവിധമനുഗ്രഹിച്ചുടനേ പുറപ്പെട്ടു,
അനുയാത്രയായിട്ടു ശിഷ്യനും പുറപ്പെട്ടു;
ഒട്ടദ്ദൂരം ചെന്നപ്പോൾ തിരിച്ചുപോയീടുവാ-
നാജ്ഞയും കൊടുത്തനുഗ്രഹിച്ചു ശിഷ്യൻതന്നെ.

ഗുരുവിന്നനുജ്ഞയും കയ്ക്കൊണ്ടു രജിസ്ത്രരും
തിരിച്ചുവന്നു നിജഗേഹാന്തേ മരുവിനാൻ;
പട്ടിനെയെടുക്കാഞ്ഞു തിരിച്ചുകൊണ്ടുപോയ
രാമൻപിള്ളയും നാണുപിള്ളയുമൊരുമിച്ചു
രഹസ്യമായുമേററമമർഷത്തോടും കൂടി
തങ്ങളിലേവം ദുരാലോചനകളെച്ചെയ്തു:-
"ആധാരമെഴുതിക്കൊണ്ടിരുന്ന ചെറുക്കനു
ധാരാളം പകയുണ്ടു നമ്മോടു മുമ്പേതന്നെ.

അതിനെക്കരുതിക്കൊണ്ടിതിനെച്ചെയ്തു നമ്മെ
അപമാനിച്ചതോർത്താൽ സഹിക്കുന്നില്ലയൊട്ടും;
അതിനു പ്രതിക്രിയ ചെയ്യേണം നമുക്കിപ്പോൾ
അല്ലെങ്കിലതു നമുക്കേററവും കുറവല്ലേ.

അവൻെറ ചെകിടിനെത്തവിടുപൊടിയാക്കി
പ്പല്ലുകളൊക്കെപ്പറിച്ചീടണം നാളെത്തന്നെ.
അതുചെയ്യാതെ ഞാനുമാണായിട്ടിരിക്കയി-
ല്ലതിനാലതുചെയ്യും ഗുരുവിന്നാണേ സത്യം".

ഇത്തരം ശപഥം ചെയ്തുടുത്ത ദിനം കാല-
ത്താഹാരം പോലും കഴിക്കാതവൻ പുറപ്പെട്ടു
സ്വാമി പോകുന്ന മാർഗ്ഗമദ്ധ്യത്തിൽ ചെന്നിരുന്നു
കോപമൂർച്ഛിതനായി ശപഥം സാദ്ധ്യമാക്കാൻ.

ഒമ്പതുമണി കഴിഞ്ഞപ്പോൾ കാണായിവന്നു
മുമ്പിലാമ്മാറുദ്ദൂരെ സ്വാമി വന്നീടുന്നതു;
ഇരയെക്കണ്ട വ്യാഘ്രം ചിറികൾ നുണയ്ക്കും പോൽ
അവന്റെ കൈകൾ രണ്ടും തരിച്ചു ചലിക്കയായ്.

മുമ്പോട്ടു ചെന്നവനും കുമ്പിട്ടു സ്വാമിതന്നെ–
യൻപെഴും ഭക്തി നടിച്ചിമ്പമായേവം ചൊല്ലി;
"ഇന്നലെത്തന്ന സംഭാവനയെ ഞങ്ങളുടെ
നിലയ്ക്കൊത്തതല്ലെന്നു നിനച്ചുതന്നമൂലം.

സംകടപ്പെട്ടു പാരമതിന്റെ നിവൃത്തിക്കാ–
യിന്നൊരു സംഭാവനകൊണ്ടു വന്നിരിക്കുന്നു;
ആയതു ഞങ്ങൾക്കൊത്ത സാധനമാകയാലെ–
യതിനെ സ്വാമിയിപ്പോൾ സദയം കൈക്കൊള്ളേണം."

ഇത്തരം പറഞ്ഞവൻ കണ്ണുരണ്ടും തുറിച്ചു
കഴുത്തിൽപ്പിടിപ്പാനായിടത്തെക്കയ്യും നീട്ടി
ചെകിട്ടിലടിപ്പാനായ്‌വലത്തെക്കയ്യുമോങ്ങി–
യടുത്തനേരം സ്വാമി മാറിനിന്നൊന്നു നോക്കി.

കൈകളും കണ്ണുകളും നാലുമപ്പാടേ തന്നേ
സ്തംഭിതമായി മരവിച്ചു പോയതു നേരം
അതുകണ്ടൊരു മന്ദഹാസവും ചെയ്തു സ്വാമി
ഇതു നിന്നുടെ കർമ്മഫലമെന്നരുൾചെയ്തു.

പാതയിലൂടെ നടന്നങ്ങു മന്ദിരം തന്നിൽ
ബാധയെന്നിയേ ചെന്നു ജ്യേഷ്ഠനെക്കൈവണങ്ങി
ബോധിപ്പിച്ചിതു രണ്ടു ദിനവും നടന്നുള്ള
പ്രസംഗമുപദേശം ക്ലാക്കിന്നക്രമങ്ങളും.

ജ്യേഷ്ഠനുമതുകേട്ടു പറഞ്ഞിതിപ്രകാരം
"ദുഷ്ടന്മാർ ചെയ്തീടുന്ന ദുഷ്ടകർമ്മത്തിൻ ഫലം

ചെട്ടെന്നു ഫലിച്ചീടുമവക്കു തന്നെയപ്പോഠം
കുററമില്ലല്ലോയിതിലാക്കുമേ നിരൂപിച്ചാൽ.

ബുദ്ധിശൂന്യന്മാരായ മണ്ടന്മാരവരെല്ലാം
ബദ്ധകംകണന്മാരായ് ദുഷ്ടതയ്ക്കൊരുങ്ങീടും;
തട്ടൊന്നു കിട്ടുംവരെ വീരവീരന്മാരവർ
തട്ടു കിട്ടിയാലവർ പട്ടിപോലെയായ്ത്തീരും."

ഇത്തരം പറഞ്ഞിട്ടു കൃഷ്ണപിള്ളയുമപ്പോഠം
കച്ചേരി തന്നിൽപ്പോവാനായിട്ടു പുറപ്പെട്ടു;
ശംകരലിംഗം വന്നു രജിസ്ത്രരോടു ചില
ശംകിതതരമായ വാത്തകഠം ബോധിപ്പിച്ചു.

"ഗൂഢാലോചനകളും മറവമായ് ചെയ്തനീച
ശപഥം നിറവേററാൻ രാമൻപിള്ളയും വന്നു
സ്വാമി പോകുന്ന മാഗ്ഗമദ്ധ്യത്തിലിരിക്കുന്നു
സമയമില്ലെനിക്കു വേഗമങ്ങെത്തീടണം."

അതുകേട്ടുടനൊന്നു ഞെട്ടിപ്പോയ് രജിസ്ത്രരും;
"ഓടിപ്പോവുക നീയും താമസിക്കേണ്ടയൊട്ടും
കയ്യുവെച്ചീടും മുമ്പേയെത്തേണമവിടത്തിൽ
ഞാനുമാകുന്ന വേഗത്തോടെയങ്ങെത്തിക്കൊള്ളാം."

ഇത്രയും പറഞ്ഞവരിരുപേരുമായോടി
സത്വരം നടതന്നിലിറങ്ങി നോക്കുന്നേരം
അല്പദൂരത്തിൽനിന്നു മന്ദമന്ദമായ് നട–
ന്നെത്തീടുന്നൊരു രാമൻപിള്ളയെക്കാണായ്വന്നു.

പഞ്ചപാപി ചതിച്ചോയെന്നൊരു വിചാരത്താൽ
ചഞ്ചലമനസ്കരായ് നിന്നുപോയവിടത്തിൽ
അന്നേരം കൃഷ്ണപിള്ള വന്നുടനവിടത്തിൽ;
നടന്ന സംഭവത്തെ വിസ്തരിച്ചുരചെയ്തു.

ഇടത്തെക്കയ്യും നീട്ടി വലത്തെക്കയ്യുമോങ്ങി
വിറച്ചു വിറച്ചേററം വിഷമപ്പെട്ടു പാരം
പതുക്കെപ്പതുക്കെ വന്നടുത്ത നേരത്തിംകൽ
രജിസ്ത്രരവനോടു ചോദിച്ചിതിപ്രകാരം.

"എന്തെടോ രാമൻപിള്ളേയീവിധം വരുന്നതു
ആരെ നീയടിപ്പാനീ കൈകളോങ്ങീടുന്നതു;
ആരെയോനീയടിച്ചിട്ടിനിയും മറെറാരാളെ-
യടിപ്പാൻ തന്നെയാണോ നിരൂപിക്കുന്നതിറപ്പാറം ?

ആളറിയാതെ ചെന്നങ്ങേല്ക്കുക നിമിത്തമാ-
യാളുകൾക്കൊരു പരിഹാസപാത്രവുമായി
മുഴുമൂഢൻതാനായ നിങ്ങളല്ലാതെയാരു-
മഴകല്ലാതെയുള്ള ഭോഷത്തം ചെയ്തീടുമോ ?

അദ്ദേഹത്തിൻെറ കയ്യിലെന്തെല്ലാം വിദ്യയുണ്ടെ-
ന്നുദ്ദേശിക്കുവാൻ പോലുമാവതല്ലൊരുത്തൎക്കും;
എന്തെല്ലാം വിദ്യകളാണുള്ളതു ലോകത്തിംക-
ലവകളുടെ കൂലം കടന്ന മഹാത്മാവേ.
അടിച്ചു പല്ലുകളെത്തകൎത്തുകളയാമെ-
ന്നോച്ചു പുറപ്പെട്ട മൂഢത്വം ചെറുതാണോ?
ആനമണ്ടന്മാരെന്നോ വെറും ഭോഷന്മാരെന്നോ
മിഴിഞ്ഞരെന്നോ പറഞ്ഞാലും കൂടുകയില്ല.

മണ്ടച്ചാരാണു നിങ്ങളെന്നെനിക്കറിഞ്ഞീടാ-
മിത്ര മണ്ടനാണെന്നതിപ്പൊഴേയറിഞ്ഞുള്ളു;
ഇനിയെന്തൊന്നു ചെയ്യുമകപ്പെട്ടല്ലോ നീയു-
മിതിനെ നിവൎത്തിപ്പാനിവിടെയാരുമില്ല.

മന്ത്രാണികൾക്കുമിതു സാദ്ധ്യമാകയുമില്ല
അമ്മഹാത്മാവല്ലാതെയാരുമില്ലിതു തീപ്പാൻ;

ജളത മൂലമതു കുറവായ്ത്തോന്നുമെങ്കിൽ
മരണം വരെയിതു മാറുകയില്ല താനും.

നിങ്ങളെപ്പോലെയുള്ള ദുഷ്ടന്മാരാണെങ്കിലും
നിങ്ങളെപ്പോലെയുള്ള ശത്രുക്കളാണെങ്കിലും
ശരണാഗതന്മാരായ് സ്വാമിയെ പ്രാപിച്ചെന്നാൽ
കരുണയോടു പരിപാലിക്കുമസംശയം."

അതിനന്തരമായിത്തലയും കുലുക്കിക്കൊ–
ണ്ടധികം പുച്ഛത്തോടേ പോയവൻ വസതിയിൽ
നാണുപിള്ളയുമപ്പോളവിടെ വന്നുചേർന്നു
രാമൻപിള്ളയെക്കണ്ടു സങ്കടം പൂണ്ടുപാരം.

വേഗത്തിലോടിച്ചെന്നു മമ്മാണിപ്രവരനെ
കൂട്ടിച്ചുകൊണ്ടു വന്നു കാണിച്ചിതപ്പോഴുതന്നെ;
മമ്മാണിയുടൻ ദേഹം ശോധന ചെയ്തു ചൊന്നാൻ.–
"അഞ്ഞൂറു രൂപ തരുമെങ്കിൽ ഞാൻ നേരെയാക്കാം."

നാണുപിള്ളയുമതു കേട്ടുടനുര ചെയ്തു;
"കാണിപോലുമേ കഴിവില്ലിതു തന്നീടുവാൻ
ഞങ്ങടെ പ്രാപ്തിക്കൊത്ത സംഖ്യയെ വാങ്ങിക്കൊണ്ടു
വന്ന സങ്കടം തീർപ്പാൻ കാരുണ്യമുണ്ടാകണം."

"നിങ്ങടെ പ്രാപ്തിക്കെത്ര രൂപായുണ്ടാകുമെന്നു
പറഞ്ഞീടുക ഞാനുമറിഞ്ഞീടട്ടേയതു."
അവർ തങ്ങളിലോരോ സംഖ്യകളും പറഞ്ഞിട്ടു–
ന്നൊടുവിൽ നൂറുരൂപായെന്നവരുറപ്പിച്ചു.

എണ്ണകൊണ്ടാദ്യമവൻ ദേഹത്തിൽ തിരുമ്മിനാൻ
അവിടെയെങ്ങും തരക്കേടൊന്നും കണ്ടതില്ല;
കൈകളിൽ തിരുമ്മിയ നേരത്തു ചോരയോട്ടം
കൈകളിലില്ലെന്നറിഞ്ഞിങ്ങനെ പറഞ്ഞവൻ:–



digitized by www.sreyas.in

"രക്തമോടുന്നതില്ല കൈകളിലതിനാലേ
മുക്കുട്ടുകൊണ്ടുവേണമവിടെത്തിരുമ്മുവാൻ
അതിനിന്നഞ്ചുരൂപാ തരണമിപ്പോഠംത്തന്നെ,
നാളത്തെത്തിരുമ്മിനു മുക്കുട്ടുകൊണ്ടുവരാം."

രൂപായും കൊണ്ടുപോയിട്ടുത്തദിനം വന്നു
കൈകളിൽ രണ്ടുനേരം തിരുമ്മീമുക്കുട്ടിനാൽ;
എന്നിട്ടുമൊരുഫലം കാണാഞ്ഞിട്ടവനപ്പോഠം
നന്നായിനിരൂപിച്ചിട്ടിങ്ങനെ ചൊല്ലീടിനാൻ.

"പേശികഠം നരമ്പുകഠംക്കൊന്നിനുമൊരു ദോഷം
തട്ടാതെ തന്നേയേവം സ്തംഭനം വന്നതോർത്താൽ
ഹേമത്താൽ വന്നതല്ല നോക്കമമ്മത്താലത്രേ-
യീവിധം സംഭവിച്ചതെന്നു ഞാനറിഞ്ഞിപ്പോഠം,

ഇങ്ങനെചെയ്യീടുവാനിവിടെയാരുമില്ല
ഞങ്ങഠംക്കപോലുമിതു കേഠംവിമാത്രമേയുള്ള
സംഗതിക്കൂടാതാരും ചെയ്യയുമില്ലായിതു
അങ്ങത്തേയ്ക്കാളറിയാമാളിനെപ്പറയണം.

ആളറിഞ്ഞെംകിലദ്ദേഹത്തിനെക്കൊണ്ടു തന്നേ-
യീവന്നദോഷം തീപ്പാൻ ഞാൻ കൂടെ ശ്രമിച്ചീടാം
എനിക്കമിതു പഠിച്ചീടാനും തരം വരും
താപങ്ങളൊക്കെത്തീൻ ശുഭമായ്വരുമെല്ലാം."

"ആളിനെയറിഞ്ഞീടാമിവിടെയെല്ലാപേക്കും
ആധാരമെഴുതുന്ന വേതാളക്കൂട്ടങ്ങളിൽ
ആദ്യതം നടിച്ചുംകൊണ്ടഞ്ചാറുകൊല്ലംമുമ്പേ-
യാധാരമെഴുത്തായ ചെറുക്കൻ തന്നെയവൻ;

ഗുമസ്തൻചേട്ടനുടെ സഹജ;നവനിപ്പോഠം
പൊരുത്തു വിദ്യകളെപ്പാഠിച്ച മിടുക്കൻ പോൽ;

പണ്ഡിതൻ മഹായോഗി വേദവേദാന്തനിധി-
യെന്നൊക്കെ പ്പുലമ്പുന്നു മുറിവാലന്മാർ ചിലർ.”

“അദ്ദേഹത്തിനെയെനിക്കറിയാമല്ലോ പണ്ടേ
അദ്ദേഹമൊരു പുണ്യപൂരുഷൻ ദയാപരൻ
ബുദ്ധിമാനുപകാരി സാമർത്ഥ്യമിയന്നവൻ
സജ്ജനങ്ങൾക്കു മുമ്പൻ നിപുണൻ സാധുശീലൻ.

അങ്ങനെയുള്ളവരെ നിന്ദിച്ചീടരുതാരും
നിന്ദിക്കുന്നവർക്കെന്നും നരകം വാഴ്ച തന്നേ
മംഗലമില്ലായവർക്കൈഹിക പരങ്ങളി-
ലെന്നല്ലോ പറയുന്നു പണ്ടേ മാമുനീന്ദ്രന്മാർ.

ഗൃമസ്ഥനങ്ങുന്നിന്റെ വീട്ടിലുണ്ടെങ്കിലിപ്പോൾ
നമുക്കു ചെന്നു കണ്ടു സാധിക്കാമല്ലോ കാര്യം”
എന്നവൻ പറഞ്ഞിട്ടു കച്ചേരിതന്നിലെത്തി
കൃഷ്ണപിള്ളയെക്കണ്ടു പറഞ്ഞു കാര്യമെല്ലാം.

കൃഷ്ണപിള്ളയുമപ്പോഴുണ്ടായ സംഭവങ്ങൾ
പട്ടസംഭാവനയും തിരിച്ചു കൊടുത്തതും
ഗൂഢാലോചനകളും ശപഥങ്ങളുമെല്ലാം
വിശദമായിപ്പറഞ്ഞവനെ ധരിപ്പിച്ചു.

എല്ലാസംഗതികളും വേണ്ട പോലറിഞ്ഞവൻ
തെല്ലും താമസിയാതെ പറഞ്ഞാനവരോടു:—
“അല്ലൽതീരേണമെങ്കിലല്ലുപോയിടും മുമ്പേ
ചെല്ലണം ക്ഷണം തിരുവനന്തപുരം തന്നിൽ.

നല്ലൊരു വില്ലുവണ്ടി ഞാൻതന്നെകൊണ്ടുവരാം
തെല്ലും താമസിയാതെ പുറപ്പെട്ടീടണം നാം
അദ്ദേഹം തിരുവനന്തപുരത്തിരിക്കുന്നു
അദ്ദിശിചെന്നു കണ്ടു സങ്കടമുണർത്തിക്കാം.”

ഇങ്ങനെപറഞ്ഞവൻ വേഗം ചെന്നൊരു വണ്ടി
കൊണ്ടുവന്നപ്പോഠംത്തന്നെയവരും പുറപ്പെട്ടു;
എടുത്തങ്ങിരുത്തിനാർ രാമൻപിള്ളയെ മുമ്പേ
നാണുപിള്ളയും മന്മകീലവും പിന്നെക്കേറി.

രാത്രിയിൽത്തന്നേ ശേഷപുരിയെ ലക്ഷ്യമാക്കി
യാത്രയും തുടങ്ങിനാർ മാത്രയും നിന്നീടാതേ
മിത്രോദയത്തിൽ നാണുപിള്ളതന്നുടെയൊരു
മിത്രത്തിൻ പടിക്കൽ ചെന്നെത്തിനാരവരെല്ലാം.

വണ്ടിയിൽ നിന്നും രാമൻപിള്ളയെയിറക്കുമ്പോഠം
കണ്ടവരൊക്കെയോടിവന്നവർസമീപത്തിൽ;
എന്താണിങ്ങനെയെന്നു ചോദിച്ച ജനങ്ങളോ–
ടെന്തോയിങ്ങനെ വന്നുവെന്നു മാത്രം പറഞ്ഞു.

അകത്തുകൊണ്ടിരുത്തി രാമൻപിള്ളയെയപ്പോഠം
അകത്തുനിന്നുകണ്ട നാണുപിള്ളയെയവർ;
അകത്തുള്ളവർ കണ്ട കുശലം വിചാരിച്ചു
കുശലംതന്നേയെന്നു പറഞ്ഞു നാണുപിള്ള.

ഇദ്ദേഹമാരാണെന്നുമിങ്ങനെ ഭവിപ്പാനു–
മിദ്ദേഹത്തിനേയും കൊണ്ടവിടെ വരുവാനും
എന്തുകാരണമെന്നു ചോദിച്ചോരവരൊടു
ബന്ധുവാം നാണുപിള്ളപറഞ്ഞാനിപ്രകാരം:–

"പേട്ടയിലാശാനുടെ പള്ളിയിലൊരുകാലം
ചട്ടമ്പിയായിരുന്ന കുഞ്ഞൻ ചട്ടമ്പിയെന്റെ–
യിഷ്ടനാമിദ്ദേഹത്തെയീവിധമാക്കിയതു–
മദ്ദേഹത്തിനെക്കൊണ്ട നിവർത്തിപ്പാനായ്വന്നു."

"അദ്ദേഹത്തിനെ ഞങ്ങഠംക്കറിയാം നല്ലപോലെ;
അദ്ദേഹമൊരുനല്ല പിള്ളയാണെല്ലാവർക്കും;

അദ്ദേഹത്തിനെ നിങ്ങൾ കഠിനമായിട്ടെന്തോ
അക്രമം ചെയ്കമൂലം ഇങ്ങനെചെയ്തതാവാം.

നിങ്ങടെയക്രമത്തെത്തടുക്കാനായി മാത്ര-
മിങ്ങനെ ചെയ്തതെന്നീഭാവം കൊണ്ടറിഞ്ഞീടാം;
നിങ്ങടെകുററങ്ങളെ മറച്ചുംകൊണ്ടു വൃഥാ
അദ്ദേഹത്തിംകൽ കുററം ചുമത്താൻ ശ്രമിക്കേണ്ടാ."

മമ്മാണിയതുകേട്ടു പറഞ്ഞുതുടങ്ങിനാൻ:-
"ഉണ്മയാം കാരണങ്ങൾ, തൽഭവം കാര്യങ്ങളും;
ദുർമ്മദമോടു ചെയ്യാൻഭാവിച്ചോരകൃത്യവും
സന്മതിയവൻ പറഞ്ഞൊക്കെയും ഗ്രഹിപ്പിച്ചു.

അതുകേട്ടവരൊന്നു നടുങ്ങിപ്പോയീ ബലാ-
"ലതികാഠിന്യമേറുമക്രമം തന്നേയിതു;
അതുലമഹത്വമേറീടുന്നോരപ്പുമാനെ
യവമാനിപ്പാൻ നിങ്ങളല്ലാതെ തുടങ്ങുമോ?.

അന്ധത്വംകൊണ്ടു മേൽകീഴറിവാനരുതാത്തോ-
രന്ധന്മാരോടുകൂടീട്ടന്ധത്വം പ്രവൎത്തിച്ചാൽ
സന്തതികൾക്കും തറവാട്ടിനും ബന്ധുക്കൾക്കു-
മെന്തുമാത്രം കുറവാണെന്നു നീയോൎക്കുന്നുണ്ടോ?.

നിങ്ങടെ തറവാട്ടിൻമഹിമയോൎത്തീടാതെ
നിന്ദ്യന്മാരോടു ചേൎന്നു നിന്ദ്യനായ് ഭവിക്കാതെ
സന്മതികളായുള്ള സജ്ജനസംസൎഗ്ഗത്താൽ
വന്ദ്യനായ് തറവാടിയാരിക്കുക നീയും

ഇഷ്ടനെന്നെന്നോടു നീ പറഞ്ഞുവല്ലോ മുമ്പേ-
യിഷ്ടത്വമുണ്ടാകുന്നതെങ്ങനെയെന്നു കേൾക്ക;
മനസ്സിൻവ്യാപാരങ്ങളാശയം വൃത്തികളും
ഒരു പോലെകദേശമൊക്കുന്നോരിഷ്ടന്മാരാം.

അങ്ങിനെ നോക്കീടുമ്പോളീ മനുഷ്യനെപ്പോലെ
ദുഷ്ടനാണെന്നു തന്നെ തെളിഞ്ഞീടുന്നു നീയും;
ദുഷ്ടന്മാർ ദുഷ്ടന്മാരോടിഷ്ടന്മാരാകും പോലെ
ശിഷ്ടന്മാർ ദുഷ്ടന്മാരെ വെറുത്തീടുന്നു നിത്യം.

നമ്മുടെ കുടുംബത്തിൽ നീയല്ലാതിതുവരെ
ദുർമ്മതികളായിട്ടു ജനിച്ചിട്ടില്ലയാരും;
അമ്മാവന്മാരുടെ കാലം കഴിഞ്ഞാലിക്കുടുംബം
നന്മയിൽ ഭരിച്ചീടാനുള്ളവൻ നീയാണല്ലോ.

അങ്ങിനെയുള്ള നീയും ദുർമ്മതികളോടൊത്തു
ദുർമ്മതിപ്രവരനായ് നടന്നീടുന്നുവെങ്കിൽ
സന്മതികളായുള്ള കുടുംബാംഗങ്ങൾ ചേർന്നു
നിന്നെനീക്കീടും കുടുംബത്തിൽ നിന്നുടൻ തന്നെ.

ഈവിധമപമാനം സംഭവിച്ചീടും നിന-
ക്കീവിധമാഭാസന്മാരോടുള്ള സംസർഗ്ഗത്താൽ
ആയതൊന്നിനുമിടവരുത്തീടാതെ നീയും
ആയപോൽ സേവിക്കുക സജ്ജനങ്ങളെ നിത്യം."

ഇത്രയും പറഞ്ഞവരകത്തു ചെന്നു വേഗം
പാത്രങ്ങളിലും കപ്പുകളിലുമിരുവർക്കും
മന്മാണിക്കിലയിലും കുത്തിലയിലുമായി
കാപ്പികൾ കൊടുത്തയച്ചീടിനാർ മൂന്നുപേർക്കും.

കാപ്പിയും കുടിച്ചുടൻ മന്മാണിപുറപ്പെട്ടു
കെല്ലെഴ്. സ്വാമിതന്നെ കണ്ടുകൊൾവതിന്നായി
കണ്ടവരാരുമില്ല കണ്ടില്ല മന്മാണിയും
കുണ്ഠിതമൊട്ടു സന്ധ്യയ്ക്കിങ്ങു വന്നിരുന്നവൻ.

ഇങ്ങനെ മൂന്നാലുനാൾ നടന്നോരനന്തരം
മങ്ങൊരുവഴിയിൽ നിന്നൊരുത്തനേവം ചൊല്ലി;

"എന്തും നീ നടക്കേണ്ടാ കല്ലുവീടതിൽ ചെൽക
സ്വാമിയങ്ങിരിക്കുന്നു കണ്ടീടാമിപ്പോഠംതന്നേ"

അതു കേട്ടവനാടൻ കല്ലുവീടതിൽ ചെന്നു
അതുലഭക്തിയോടെ സ്വാമിയെച്ചെന്നുകൂപ്പി;
അഖിലവൃത്താന്തവും പറഞ്ഞുകേട്ട സ്വാമി–
യടുത്ത ദിനം വരാൻ കല്പനയും കൊടുത്തു.

തിരിച്ചുവന്നു വിവരങ്ങളെ ധരിപ്പിച്ചു
'തിരിച്ചുപോയീടേണം കല്ലുവീടതിൽ നാളെ
അതിനു ന്യൂറു ചെറുനാരങ്ങ വാങ്ങീടണം
കൽക്കണ്ടും വേണമഞ്ചു റാത്തലിൽ കുറയാതെ.

ഇവകഠം രണ്ടുമിപ്പോഠം വാങ്ങണം നാളെയായാൽ
മണിയെട്ടിനുമേലേ വാങ്ങീടാൻ തരം വരാ"
അതിനാലവ രണ്ടും കടയിൽച്ചെന്നു വാങ്ങി–
യോലപ്പെട്ടിയിലാക്കി ഭദ്രമായ് കെട്ടിവെച്ചു.

അത്താഴം കഴിഞ്ഞവർ നിദ്രയെസ്സേവ ചെയ്തു
മിത്രോദയത്തിൻമുമ്പേയുണർന്നു മൂന്നുപേരും
നേരത്തേ കാപ്പി കുടികഴിച്ചു പുറപ്പെട്ടു
നേരേ പോയ്ക്കല്ലുവീട്ടിൻനടയിലിറങ്ങിനാർ.

രാമൻപിള്ളയെ മുമ്പേ നടത്തിക്കൊണ്ടുപോയി
സ്വാമിയെക്കാണാനായി മുറ്റത്തു ചെന്നുനിന്നു;
സ്വാമിയും തന്നുടയനിഷ്ഠകളെല്ലാം തീർത്തു
സാമോദം മന്ദിരത്തിൻതളത്തിൽ വന്നിരുന്നു.

സാമോദം നാണുപിള്ള സ്വാമിതൻ തിരുമുമ്പിൽ
കാഴ്ചയായ്വെച്ചു ചെറുനാരങ്ങ പെട്ടിയോടേ;
സാഷ്ടാംഗം നമസ്കരിച്ചഞ്ജലി ചെയ്തുനിന്നു
മന്മാണിപ്രവരനമ്മതുപോലാചരിച്ചു.

അഞ്ജലിബന്ധത്തോടും പരമഭക്തിയോടും
തന്നുടെ മുമ്പിൽ നില്ക്കും രണ്ടു പേരേയും കണ്ടു
മൂന്നാമനായ രാമൻപിള്ളയെക്കണ്ടു സ്വാമി
മന്ദഹാസവും ചെയ്തു ചോദിച്ചിതിപ്രകാരം.

"എന്താഹേ രാമൻപിള്ളേ നിങ്ങടെകൈകൾ രണ്ടും
അന്നു ഞാൻ കണ്ടപോലെയിപ്പോഴുമിരിക്കുന്നു
ഇവയെ നേരെയാക്കാനൊരു മന്ത്രവാദിപോലു-
മവിടെയുണ്ടായില്ലേ ചൊല്ലുക പരമാർത്ഥം."

മന്ത്രവാദിയതുകേട്ടു സ്വാമിയെ ബോധിപ്പിച്ചു
"ദുഷ്കൃതാധികും മൂലം നാവും സ്തംഭിച്ചുപോയി;
അതിനെ മുമ്പേതീർത്താലദ്ദേഹം തന്നെയിപ്പോൾ
സർവസംകടങ്ങളും സ്വാമിയെ ബോധിപ്പിക്കും"

എന്നാലങ്ങിനെതന്നെ നോക്കീടാമെന്നുചൊല്ലി-
യവന്റെ സമീപത്തിൽ വന്നുനിന്നുടൻ സ്വാമി
കഴുത്തിൽ പിടിച്ചുടൻ കുനിച്ചു നിർത്തിക്കൊണ്ടും
പിടലിതന്നിലെങ്ങോ വീക്ഷിച്ചുനോക്കിക്കൊണ്ടും.

വലംകൈയംഗുഷ്ഠത്തെക്കഴുത്തിലുറപ്പിച്ചു
ബലമായ് താഴ്ത്തിയപ്പോൾ വേദന സഹിയാഞ്ഞു
വാവിട്ടു വിളിച്ചൊരു വിളിയോടൊരുമിച്ചു
നാവിങ്ങു നീണ്ടുവന്നു സ്തംഭനം തീർന്നുപോയി.

രാമൻപിള്ളയുമപ്പോളേററവും ദുഃഖത്തോടേ
സ്വാമിയോടറിയിച്ചു തുടങ്ങീ സംകടങ്ങൾ:-
"അറിവില്ലാത്ത മൂഢനഗതിയായ ദാസൻ
അവിവേകമായ് ചെയ്തോരപരാധങ്ങളെല്ലാം.

അറിവുതന്നെയൊരു മൂർത്തിയായ് പിറന്നൊരു
അവിടുന്നെല്ലാം ക്ഷമിച്ചീടണം കൃപയാലേ;

അടിയനിനിയായുസ്സൊടുങ്ങും വരെ മേലി-
ലൊരുജീവിയിൽപോലുമകൃത്യം ചെയ്കയില്ല.

സത്യധർമ്മാദികളെപ്പരിപാലിച്ചു നിത്യം
സദ്വൃത്തനായിരിക്കാം മരിക്കുന്നളവരേ;
അതിനിന്നടിയൻെറ ഗുരുവായവിടുന്നു
വരുമെന്നാകിൽ പിന്നെ വരുവാനൊന്നുമില്ല.

അതിനു ഭാഗ്യമിപ്പോളടിയനുണ്ടായെന്നു
പരമഗുരോ! കനിഞ്ഞരുളിച്ചെയ്തീടണം;
മൽകൃതാപരാധത്താലുണ്ടായൊരിവല്ലായ്മ-
യൊക്കെയും തീർത്തു പരിപാലയ കൃപാലയ."

"ഇതിനെ മാററീടുവാൻ, ചെയ്തനാൾ വരുമ്മുമ്പേ
ശ്രമിച്ചാൽ ഫലമില്ല സാദ്ധ്യമാകയുമില്ല"
"അയ്യയ്യോ തിരുമേനി കല്പിച്ചീടരുതേവം
പൊയ്യല്ലേ മരിച്ചീടും നാളിങ്ങു വരുംമുമ്പേ.

പത്നിയും പൈതങ്ങളുമീത്തടിയനുംകൂടി
പട്ടിണി കിടന്നിട്ടു മരിച്ചുപോകുമപ്പോൾ;
ഏഴയാമടിയൻെറ ദോഷങ്ങൾ നീക്കിയെന്നാ-
ലേഴുപേരുടെ ജീവൻ രക്ഷിച്ച ഫലമാകും."

'അങ്ങിനെയെങ്കിൽ ഞാനും ശ്രമിച്ചുനോക്കാമി-
നിങ്ങടെ മനസ്ഥിതി പോലെ വന്നീടും ഫലം [പ്പോൾ
ചെമന്ന പുഷ്പം നാഴിപ്പലതിൽപ്പകുതിയും
കുങ്കുമം രണ്ടു ചക്രത്തിന്നതു മതിയാകും.

ഇവകളെല്ലാം നിങ്ങൾ മേടിച്ചുകൊണ്ടുതന്നാൽ
ഞാനൊന്നു പരീക്ഷിച്ചു നോക്കീടാമിപ്പോൾതന്നെ.'
മമ്മാണിയുടൻചെന്നു മേടിച്ചുംകൊണ്ടുവന്നു
സ്വാമിതൻ തിരുമുമ്പിൽവെച്ചു കൈവണങ്ങിനാൻ.

തളത്തിൽ മുത്തുതളിച്ചവിടെ വിളക്കും വെ-
ച്ചവനെക്കൊണ്ടിരുത്തിയിടത്തു വശത്തായി;
വിളക്കിൻമുമ്പിൽ സ്വാമിയിരുന്ന പലകമേൽ,
പാലിൽ കുംകുമം ചേർത്തു കലക്കിയനന്തരം.

തെററിപ്പൂവനതിൽ മുക്കിയർപ്പിച്ചു വിളക്കതിൽ
നൂറെട്ടു തികഞ്ഞപ്പോളെഴുന്നേററങ്ങുനിന്നു
അർച്ചിച്ച പൂക്കളെടുത്തവൻെറ തലയിൽ വെ-
ച്ചുച്ചനാമമന്ത്രം തന്നേ ജപിച്ചുംകൊണ്ടു നിന്നു.

അപ്പോഴാക്കൈകൾ രണ്ടും മെല്ലെ മെല്ലവേ വന്നു
സ്വസ്ഥാനത്തിങ്കലായി സ്തംഭനമെല്ലാം തീൎന്നു;
കണ്ണും കൈകളുമെല്ലാം നേരെ വന്നൊരു നേരം
മൂന്നു പേരുമാസ്സന്നു പാദപംകജങ്ങളിൽ.

സാഷ്ടാംഗം വീണു നമസ്കരിച്ചു ഭക്തിയോടേ
എഴുന്നേററങ്ങു നിന്നു തൊഴുകൈകളുമായി
അറിവാനരുതാത്ത മഹാനാം ഗുരുവിനെ
അറിവിനൊത്ത പോലേ വാഴ്ത്തിനാരാകുംവണ്ണം.

"നിന്തിരുവടിയുടെ മാഹാത്മ്യമല്ലം പോലും
സന്തതം പനയോലപ്പുറണ്ടികളായുള്ള
അന്ധരാമടിയങ്ങളെങ്ങിനെയറിയുന്നു
അന്തരംഗത്തിലതു ചിന്തചെയ്യാനുമാമോ ?

വിദ്വാന്മാർ വിദ്വാന്മാരെയറിയുമെന്നല്ലാതെ
വിദ്യയില്ലാത്തോനുണ്ടോ വിദ്വാനെയറിയുന്നു
വിദ്വൽസംഗമംകൊണ്ടു വിദ്വാനാണിവനെന്നും
വിദ്യയെന്നതുമിന്നതാണെന്നുമറിഞ്ഞീടാം.

അടിയന്മാരെപ്പോലെ മൂഢരാം ജനങ്ങൾക്കു;
അത്രമാത്രമെന്നാലുമറിവാനെളുതല്ല

അവിടുന്നടിയനോടല്പം കാരുണ്യമുണ്ടായ്
സന്മാർഗ്ഗം ചിലതെല്ലാമരുളിച്ചെയ്തീടണം.

അഗതികളായുള്ളോരടിയങ്ങൾക്ക മേലിൽ
ഗതിയുണ്ടാവാനുള്ള വഴിയുമരുളണം
ആശയം തൃപ്പാദങ്ങളൊഴിഞ്ഞു വേറെയൊന്നു-
മാശ്രിതാശ്രയ, ഞങ്ങൾക്കില്ലെന്നു ധരിച്ചാലും."

"അങ്ങിനെയാണു നിങ്ങൾക്കാഗ്രഹമെങ്കിൽ ഞാനു-
മങ്ങിനെതന്നെ ചെയ്യാം ശങ്കിക്കരുതിനില്ല.
താരകബ്രഹ്മമന്ത്രം ജപിച്ചീടണം നിങ്ങൾ
മാരനാശനൻ ജപിച്ചീടുന്ന മഹാമന്ത്രം.

രാമരാമേതി ജപിച്ചീടുന്ന ജനങ്ങൾക്കൊ-
രാമയമൊരു നാളും വന്നുചേരുകയില്ല,
അംഗങ്ങളോടു കൂടിജ്ജപിക്കുന്നവരുടെ
സംഗതിചിന്നെപ്പറഞ്ഞീടണോ വിശേഷിച്ചു ?"

സംകല്പം ന്യാസങ്ങളും ധ്യാനവും ജപിക്കേണ്ടും
രീതിയും സമർപ്പണം ചെയ്യേണ്ടും വിധങ്ങളും
വിവരമായിട്ടോരോ ഓലകളതിൽച്ചാർത്തി
മൂന്നുപേർക്കുമേ കൊടുത്തീടിനാൻ വേറെവേറേ.

ഓലയിലെഴുതിയതൊക്കെയും മുറപോലെ
നാലഞ്ചാവർത്തി ചെയ്തുകാണിച്ചു ദൃഢമാക്കി;
"കാലത്തെക്കളയേണ്ട പോയീടാം നിങ്ങൾക്കിനി
നീലക്കാർവർണ്ണൻ പരിപാലിച്ചു കൊള്ളും മേലിൽ."

മമ്മാണിയുടൻ വന്നു തൃപ്പാദങ്ങളെക്കൂപ്പി
ഉന്മേഷമോടു കൂടീട്ടിങ്ങനെയറിയിച്ചു;
"നോക്കുമമ്മത്തെ പഠിച്ചീടുവാനടിയനു-
ണ്ടുൾക്കുരുന്നിംകൽ പണ്ടുപണ്ടേ താനാശാബന്ധം."

പഠിപ്പിച്ചീടാനാരുമില്ലാഞ്ഞിട്ടിതു വരെ-
യടക്കി വെച്ചിരുന്നു ഹൃദയാന്തരത്തിൽത്തന്നേ;
ആയതു തിരുമേനിക്കറിയാമെന്നറിഞ്ഞി-
ട്ടാശ്ചര്യമാഹ്ലാദവും പാരമായ്വളരുന്നു.

പഴവന്മാർക്കും കൂടി ലഭിക്കാതിരുന്നതു-
മടിയനതു ലഭിച്ചീടുവാനുള്ള യോഗം
അവിടുന്നല്പം കനിഞ്ഞെങ്കിൽ സാധിക്കുമല്ലോ
കരുണാനിധെ, കനിഞ്ഞീടണമടിയനിൽ."

അതു കേട്ടൊന്നു നന്നായ് ചിരിച്ചു ചട്ടമ്പിയു-
മതിന്റെ പരമാർത്ഥമവനോടരുൾചെയ്തു:-
"നോക്കുമർമ്മമെന്നൊരു വിദ്യയില്ലൊരേടത്തും
ആക്കമേറീടും ഹഠയോഗത്തിന്നംശമത്രേ.

ഹഠയോഗസ്ഥമായ കുംഭകപടലങ്ങൾ
അതുലമാത്രകളായ് പൂർണ്ണത സിദ്ധിക്കുമ്പോൾ
പഞ്ചഭൂതങ്ങളെല്ലാം സ്വാധീനത്തിലായ് വരും
അതിന്റെ ബീജാക്ഷരംകൊണ്ടൊരുത്തന്റെ ദേഹേ

എവിടെയെന്നാകിലും ചേർത്തുകൊണ്ടതിനുള്ള
സാദ്ധ്യനാമങ്ങളേയും സംകല്പം ചെയ്തീടുമ്പോൾ
സാദ്ധ്യനാമത്തിൻ ഫലമുടനെക്കാണായ്വരും
അതു തന്നെയാണു നീ പറഞ്ഞ നോക്കുമർമ്മം.

ഹഠയോഗത്തെയനുഷ്ഠിക്കണമെന്നാകിലൊ
പതിന്നാൽ വയസ്സിനു മുമ്പിലേതുടങ്ങണം
ഗുരുസന്നിധാനത്താലിരുന്നു ചെയ്തീടണം
ഗുരുസാന്നിദ്ധ്യമതിനെപ്പോഴുമുണ്ടാകണം.

പ്രായാധിക്യത്തിലായാൽ പ്രാണനും സ്ഖലിച്ചീടും
സ്ഖലിതം മൂലം പലരോഗങ്ങളുളവാകും

ഏതു ദോരത്തിൽക്കൂടി സ്ഖലിതമുണ്ടാകുമോ
അതിൻെറവൃത്തിയെല്ലാമപ്പോഴെ നശിച്ചു പോം.

കണ്ണിലാണെങ്കിൽ കാഴ്ചയില്ലാതെയായിപ്പോകും
കാതിലാണെങ്കിൽക്കാതു കേൾക്കാതെ ഭവിച്ചീടും
മൂക്കിലാണെങ്കിൽ രാജയക്ഷ്മാവുമകപ്പെടും
കുഷ്ഠവും വാദരവും വന്നീടും രോമക്കുപേ.

അതിനാലിപ്പോൾ നീയുമതിനെ ചിന്തിക്കേണ്ട
ദുരിതം ഭയംകരം ഹാഠയോഗം നിനച്ചാൽ
സിംഹവ്യാഘ്രാദികീർണ്ണമാകിയ വനം തന്നിൽ
ഏകനായ് നിരായുധൻ സഞ്ചരിക്കുന്ന പോലെ.

ആഹാരകാലമതിക്രമിച്ചു പോയതിനാ–
ലാഹാരം കഴിഞ്ഞിട്ടു പോകുവിൻ നിങ്ങളിപ്പോൾ;
ആഹാരം കഴിക്കാതെ നിങ്ങൾ താമസിക്കുന്ന
ഗേഹേ ചെന്നാലുമതു കിട്ടുമെന്നറിഞ്ഞില്ല."

"താമസിക്കുന്ന വീടിങ്ങേററവുമടുക്കലാ–
ണവിടെപ്പോയീടുവാൻ താമസമൊന്നുമില്ല
വണ്ടിക്കാളയും നല്ലവേഗത്തിലോടിപ്പോകും
രണ്ടുമിനിട്ടുകൊണ്ടങ്ങെത്തീടുമടിയങ്ങൾ."

എന്നറിയിച്ചിട്ടവർ തൃപ്പാദങ്ങളിൽ വീണു
ഉന്നതഭക്തിയോടെ നമസ്കാരവും ചെയ്തു;
അഞ്ജലിയൊടുകൂടി നിന്നീടുമവരോടും
മഞ്ജുളവാക്യം കനിഞ്ഞിങ്ങനെയരുൾ ചെയ്തു.

"എന്നാലങ്ങനെതന്നെ പോകുവിൻ നിങ്ങളിപ്പോൾ
നിങ്ങൾക്കു മേല്ക്കുമേലേ മംഗളം ഭവിക്കട്ടെ
ചൊന്നതിലൊന്നും പിഴച്ചീടാതേ രാമമന്ത്രം
നന്നായിട്ടനുഷ്ഠിച്ചുകൊള്ളുവിൻ മുടങ്ങാതെ."

ഇങ്ങനെയരുൾചെയ്തു ശിഷ്യന്മാരുടെ ശിരോ-
മണ്ഡലങ്ങളിൽ തന്റെ കൈകളെ വെച്ചുകൊണ്ടു
മംഗളവാക്യങ്ങളുമുച്ചരിച്ചനുഗ്രഹി-
ച്ചതുപോൽ മന്മാണിക്കം നൽകിനാനനുഗ്രഹം.

അവരുമവിടെനിന്നപ്പൊഴേ പുറപ്പെട്ടു
വസതി തന്നിലെത്തി തൽക്ഷണം മൂന്നുപേരും
രാമൻപിള്ളയോടൊത്തു നാണുപിള്ളയുമപ്പോൾ
സോദരിയായ ഗൗരിയമ്മയെച്ചെന്നുകണ്ടു.

സ്വാമിയെക്കണ്ടതുമങ്ങുണ്ടായ കഥകളും
കാണിയും വിട്ടീടാതെ പറഞ്ഞു ധരിപ്പിച്ചു
അതുകേട്ടവർക്കുള്ളിലുണ്ടായൊരാനന്ദത്തെ
അവാച്യമെന്നേ പറഞ്ഞീടാവൂ നിരൂപിച്ചാൽ.

ഗോവിന്ദപ്പിള്ള തന്റെ മുറിയിലിരുന്നപ്പോ-
ളിവർ ചൊല്ലുന്ന വാർത്ത വ്യക്തമല്ലാതെകേട്ടു
ഉടനേയിങ്ങുവന്നു പറഞ്ഞാനവരോടു
"ഒന്നുകൂടിപ്പറവിൻ കേൾക്കട്ടെ ഞാനുമതു".

അവരുമതുകേട്ടിട്ടൊന്നുകൂടാവർത്തിച്ചു
മുൻപറഞ്ഞതുപോലെ പറഞ്ഞദ്ദേഹത്തോടും;
അതുകേട്ടദ്ദേഹവും പറഞ്ഞിതിപ്രകാരം
"ഇത്തരം സംഭവങ്ങളത്ഭുതം മഹാത്ഭുതം.

അപകാരത്തിന്നാരും പ്രതികാരത്തെച്ചെയ്യും
ഉപകാരത്തെത്തന്നെ ചെയ്യുന്നു മഹത്തുക്കൾ
ഇത്തരം മഹത്വമേറീടുന്നോരൊരേടത്തു
എത്രയോ കാലം ചെന്നാലൊരുത്തൻ ജനിച്ചീടും.

ശത്രുമിത്രോദാസീനഭേദമില്ലാതെയുള്ളോ-
രുത്തമന്മാരോടേതു തരത്തിലടുത്താലും

ഉത്തമഫലം തന്നേ ലഭിക്കുമെന്നതിന്നു
ഉത്തമസാക്ഷ്യമിതു പൂതനാഗതിപോലെ.

ഊണുകാലംപോയപ്പോൾ ചോറുമതൊട്ടങ്ങിപ്പോയ്;
കഥകൾ പറഞ്ഞതിന്നിടയ്ക്കു ചോറുണ്ടാക്കി;
"താമസമിനിയില്ല വിശന്നങ്ങിരിക്കേണ്ടാ
ഭോജനം കഴിക്കുവാൻ വരുവിൻ വേഗമിങ്ങു."

അതുകേട്ടിരുവരുമകത്തു ചെന്നിരുന്നു
മമ്മാണി വെളിയിലെത്തിണ്ണയിലുമിരുന്നു
ആഹാരം കഴിച്ചവരാഹ്ലാദത്തോടുകൂടി-
യാഹായെന്നിരുന്നല്പം വിശ്രമിച്ചനന്തരം.

ദമ്പതിമാരെച്ചെന്നു താണു കുമ്പിട്ടു കൂപ്പി-
യൻപിനോടനുഗ്രഹിച്ചവരും വേറെവേറെ
യാത്രയും പറഞ്ഞവരപ്പൊഴേ പുറപ്പെട്ടു
രാത്രിയായപ്പോൾ നെയ്യാററിൻകരയെത്തീടിനാർ.

കുട്ടിയച്ചീടെയൊരു അട്ടശ്ശലസ്ഥലത്തി-
ലത്താഴം കഴിച്ചവർ വണ്ടിയിൽക്കരേറിനാർ;
അദ്ധരാത്രിയ്ക്കു രാമൻപിള്ളതൻ ഗൃഹോപാന്തേ-
യെത്തിയനേരം രണ്ടുപേരുമങ്ങിറങ്ങിനാർ.

മമ്മാണിയോടു നന്നായുപചാരങ്ങൾ പറ-
ഞ്ഞവനെയയച്ചിട്ടങ്ങകത്തു പോയാരവർ;
പത്നിയെയുണർത്തീട്ടു വാർത്തകളുണർത്തിച്ചു
വിദ്രുതം സന്തോഷത്താലശ്രുക്കൾ പൊഴിച്ചവർ.

അത്താഴം കഴിയ്ക്കുവാൻ പറഞ്ഞാളവളപ്പോൾ
അത്താഴം വേണ്ടാ കഴിച്ചെന്നവരുര ചെയ്തു
മെത്തപ്പാ രണ്ടെടുത്തു വിരിച്ചങ്ങുടൻ തന്നേ
ഉത്തമങ്ങളാമുപധാനവും ചേർത്തിതിംകൽ.

അത്താച്ചിലവർ ചെന്നു കാൽകരങ്ങൾ കഴുകി
അത്തൽ തീർന്നിതാലേയാനന്ദത്തോടു കൂടി
മെത്തപ്പാകളിൽ ചെന്നു ശയിച്ചങ്ങിരുവരും
നിദ്രയും തുടങ്ങിനാരെത്രയും സുഖത്തോടെ.

ചട്ടമ്പിസ്വാമി തന്റെ ശിഷ്യരെപ്പറഞ്ഞയ-
ച്ചിഷ്ടമോടിറയത്തു വിശ്രമിച്ചിരിക്കുമ്പോൾ
ജ്യേഷ്ഠനാം കേശുപിള്ള വന്നീടുന്നതു കണ്ടു
പെട്ടെന്നങ്ങെഴുന്നേററുവന്ദിച്ചു നിന്നീടിനാൻ.

അദ്ദേഹം നേരേപോയങ്ങകത്തു ചെന്നു തന്റെ
ആഫീസുവേഷമെല്ലാമഴിച്ചിട്ടവിടത്തിൽ
വീട്ടുവേഷത്തെ ധരിച്ചിങ്ങു വന്നുടൻതന്റെ
കനിഷ്ഠസഹോദരനോടേവമരുൾ ചെയ്തു.

"വാമനപുരമാററിൽ പാലം കെട്ടണമെന്നൊ-
രോർഡർ വന്നിരിക്കുന്നു നാലുനാൾക്കകം പോണം
നീ കൂടെ വന്നീടണം ഞങ്ങൾക്കു സഹായാർത്ഥം
സത്രത്തിൽ താമസിക്കാം നദിയിൽ സ്നാനം ചെയ്യാം.

വാമനപുരമൊരു നല്ലദേശമാകുന്നു
താമസത്തിന്നു സത്രമെത്രയും നന്നുതന്നേ
ആററിന്റെ തീരത്തൊരു കുന്നിലാകയാൽ നല്ല
കാററുമുണ്ടവിടത്തിൽ പരമാനന്ദം തന്നേ."

"സുഖദുഃഖങ്ങളൊന്നും ചിന്തയില്ലെനിക്കൊട്ടും
സുഖദുഃഖങ്ങളെല്ലാം മനസ്സിൻകാര്യമത്രേ
സുഖത്തിൽ നിന്നുതന്നേ ദുഃഖമുണ്ടാകുന്നതും
ദുഃഖത്തിൽ നിന്നുതന്നേ സുഖമുണ്ടാകുന്നതും.

ശാശ്വതമല്ലല്ലിതു ദൈവസൃഷ്ടിയുമല്ല
വിശ്വത്തിലെങ്ങുമൊരു സ്ഥാനവുമില്ലിതിന്നു

യാതൊന്നിൽനിന്നു സുഖമൊരുത്തനുണ്ടാകുമോ
ആയതിൽ നിന്നുതന്നേ ദുഃഖവുമുണ്ടാകുന്നു.

ശങ്കയില്ലെനിക്കിതിൽ; വൻകാടും പ്രിയംതന്നേ;
ശങ്കിയ്ക്കവേണ്ടാ ഞാനും വന്നീടാമേതിടത്തും;
എന്നാണുപോകുന്നതെന്നറിഞ്ഞാൽ മാത്രം മതി
അന്നുഞാനീയിടത്തിൽ വന്നീടാമസംശയം."

"മററന്നാളേഴിനുമേലെട്ടടിച്ചീടും മുമ്പേ
യാത്രയ്ക്കുശുഭമെന്നു ദൈവജ്ഞൻ ചാർത്തുതന്നു;
തെററീടാതപ്പോഠംത്തന്നെ പുറപ്പെട്ടീടുവാനാ-
യെത്തണം നാളെ സൂര്യനസ്തമിച്ചീടും മുമ്പേ"

"അങ്ങനെ തന്നെയതിന്നന്തരം വരികയി-
ല്ലിങ്ങു ഞാനെത്തിക്കൊള്ളാമസ്തമിച്ചീടും മുമ്പേ"
എന്നേവം പറഞ്ഞിട്ടു പുറത്തേയ്ക്കിറങ്ങിയ-
ങ്ങെവിടെയെന്നില്ലാതെ നടന്നുപോയീടിനാൻ.

അടുത്തദിനം രണ്ടുമണിക്കു രണ്ടുവണ്ടി
വരുത്തിസ്സാമാനങ്ങളെടുത്തു കേററിയതിൽ
സമർത്ഥന്മാരാം രണ്ടുപേരെയും നിയോഗിച്ചു
ചുരുക്കെപ്പുറപ്പെട്ടു വണ്ടികഠം രണ്ടുമപ്പോഠം.
നേരത്തെയനുഷ്ഠാനം കഴിച്ചു ജ്യേഷ്ഠനുടെ
ചാരത്തുചെന്നാദരാൽ സന്നദ്ധനായി നിന്നു.
വീടുസൂക്ഷിക്കാനായിട്ടാളിനെ നിയമിച്ചു
വീട്ടിലെ മുറികളിലൊന്നൊഴിച്ചെല്ലാം പൂട്ടി
ആ മുറിയുടെ താക്കോലവൻെറ കയ്യിൽ നൽകി
ജോലികളെല്ലാം തീർത്തു സമയം നോക്കിയപ്പോഠം.

ഏഴടിച്ചുഞ്ചായെന്നു കണ്ടവരെല്ലാവരും
താമസിക്കാതെ ചെന്നു വണ്ടിയിൽക്കയറിനാർ;

വണ്ടിയും തയാറായി നിന്നതിനാലേയവർ
കേറിയനേരം തന്നെ വണ്ടിയും വിട്ടീടിനാൻ.

സാമാനവണ്ടി രണ്ടുമുദയത്തോടങ്ങെത്തി-
യാളുകേറിയവണ്ടി പത്തടിച്ചപ്പോളെത്തി;
വണ്ടിയിൽ നിന്നിറങ്ങിസ്സത്രത്തിൽ പോയെല്ലാരും;
ഓരോരോരാമുറികളും കണ്ടു സന്തോഷിച്ചേററം.

സത്രത്തിൻതറകളും ഭിത്തികൾ കവാടങ്ങൾ
പുത്തനായ് ചെയ്തപോലെയിരിക്കുന്നെല്ലാടവും
'ഇത്ര വൈഭവമിവനുണ്ടെന്നതോർത്തീല ഞാൻ
ബുദ്ധിമാനേററം നല്ല സമർത്ഥൻ തന്നെയിവൻ.'

ഇത്തരം വിചാരിച്ചു കേശുപിള്ളയുമപ്പോൾ
പ്രസ്തുതസത്രത്തിന്റെ കിഴക്കേ വരാന്തയിൽ
വിസ്മിതനായിച്ചെന്നങ്ങിരുന്നു കസേരയിൽ;
സത്രരക്ഷകനതു കണ്ടുടൻ വേഗം വന്നു.

താണു കുമ്പിട്ടു കുപ്പിക്കൈകെട്ടി വായുംപൊത്തി-
യാദരഭക്തിപൂർവ്വം തൊഴുതുനിന്നീടിനാൻ.
അന്നേരമൊരുനല്ല മുണ്ടും നേര്യതുമെടു-
ത്തമ്മഹാൻ കേശുപിള്ള സമ്മാനിച്ചവനപ്പോൾ.

വന്ദനപൂർവ്വമവൻ സമ്മാനം വാങ്ങിക്കൊണ്ടു
സന്മോദത്തോടുകൂടിച്ചെന്നിരുന്നൊരേടത്തു;
അന്നേരമവനുടെ കൂട്ടുകാരൊക്കെ വന്നു
സമ്മാനസാധനം കണ്ടേററവും സന്തോഷിച്ചു.

"നമ്മുടെ യജമാനൻ സൽക്കുലേ ജാതനായോൻ
നിർമ്മലൻ ദയാവരൻ കന്മഷമകന്നവൻ
പുണ്യപാപങ്ങൾ രണ്ടും വേർതിരിച്ചറിയുന്നോൻ
ജന്മനാ ശാന്തനേററമാശ്രിതവാത്സല്യവാൻ.

ഹൃദ്യകളായന്നമ്മോടിത്ര കാരുണ്യമുള്ളോ–
രാരുമിന്നിതു വരെ മേലാവായ് വന്നിട്ടില്ല
ത്താഴമംഗലത്തിന്റെ ഭാഗിനേയനാം മ–ശ്രീ
നാണപ്പിള്ളയുമിതുകേട്ടുംകൊണ്ടങ്ങു വന്നു.

യജമാനുടെ കുടുംബസ്ഥിതിമുഴുവനും
വിസ്തൃതമായിപ്പറഞ്ഞൊക്കെയും ധരിപ്പിക്കാം
കൂടെ വന്നൊരു കൃശഗാത്രനെക്കണ്ടോ നിങ്ങളും
അദ്ദേഹത്തിന്റെ കഥ പിന്നെ ഞാൻ പറഞ്ഞീടാം.

നമ്മുടെ യജമാന്റെ കുടുംബംമഹത്തര–
മങ്ങുള്ള കുടുംബങ്ങളൊക്കെയും നന്നുതന്നേ
എങ്കിലുമിതിനുള്ള വൈശിഷ്ട്യം വേറെതന്നെ
വിശിഷ്ടന്മാരാലലംകൃതമായുള്ളോന്നിതു.

പുണ്യമേറീടുന്നോരിക്കുടുംബത്തിങ്കൽ പണ്ടു
പണ്ഡിതന്മാരായ് മൂന്നുപേർകളുണ്ടായിരുന്നു
അവരിൽ രണ്ടാളുകളും യോഗികളായിരുന്നു
ഒരുവൻ ബാലാമന്ത്രോപാസിയുമായിരുന്നു.

ബാലോപാസകനുടെ ഭക്തികണ്ടകതാരിൽ
ബാലാദേവിയുമേറ്റം പ്രീതിപൂണ്ടിങ്ങു വന്നു
ദർശനം കൊടുത്തിട്ടു ഭക്തനോടരുളും ചെയ്തു
പ്രീതോഹം തവാഭീഷ്ടം ചൊല്ലുക തന്നീടുവൻ.

ഭക്തനതുകേട്ടിട്ടെത്രയും ഭക്തിയോടേ
തൽപദപത്മങ്ങളിൽ നമസ്കാരവും ചെയ്തു
ഉൾത്തളിരിങ്കൽ പരമാനന്ദസമന്വിതം
ഭക്തവത്സലയാകുമമ്മയോടറിയിച്ചു.

“അടിയനുടെ ജീവൻ ഗമിച്ചീടുന്ന ദിനം
ഒരുമാസത്തിൻമുമ്പേയടിയനറിയണം;

നിഷ്ഠയിലിരിക്കുമ്പോൾ ഭവിച്ചീടണമെന്നും
സ്പഷ്ടമായററംവരെബോധവുംസൌഭാഗ്യമേററം.

ജന്മങ്ങളെത്രയുണ്ടെന്നാകിലുമതിലെല്ലാ-
മംബികേ ഭവൽപാദദാസനായിരിക്കണം
കന്മഷജടിലമാം പ്രാരബ്ധമൊരു നാളും
വന്നു തീണ്ടരുതെൻെറയംബികെ കൃപാനിധേ.

മുക്തിവേണമെന്നില്ല തന്നാൽ വേണ്ടെന്നുമില്ല
യെപ്രകാരമായാലുമീരൂപമടിയൻെറ
ഉൾക്കുരുന്നിലും ബഹിർഭാഗത്തും കണ്ടു കണ്ടു
തൃപ്പദം സേവിക്കണം നിത്യവുമടിയനു.

ഇങ്ങനെയൊക്കെയാണിന്നടിയനുള്ള വാഞ്ഛ
ചിന്മയേ ജഗന്മയേ മംഗലേ മായാമയേ
രാമദാസനെ രാമദേവൻ പാലിക്കുംപോലേ
ദേവീദാസനെ തിരുമേനിയും പാലിക്കേണം.

"നിന്നുടെയഭീഷ്ടം പോലൊക്കെയും സാധിച്ചീടും
തന്നു ഞാനിവയെല്ലാം നിന്നുടെ ഭക്തി കണ്ടു
ഇനിമേൽ നിനക്കൊരു ജന്മം മാത്രമേയുള്ളു
ആയതിൽ നിനക്കൊരു സായൂജ്യം ലഭിച്ചീടും."

ഇങ്ങനെയനുഗ്രഹം കൊടുത്തു ബാലാദേവി
അങ്ങവിടത്തിൽ മറഞ്ഞീടിനാളപ്പോൾത്തന്നേ;
മരണമുണ്ടായതും നിഷ്ഠ ചെയ്യുമ്പോൾത്തന്നേ
മറെറല്ലാമതുപോലെയൊക്കുമെന്നൂഹിച്ചീടാം.

ഈവിധം മഹത്വങ്ങളേറീടും കുടുംബത്തിൽ
ജാതനാം യജമാനൻ ചെയ്തതത്ഭുതമാണോ
അന്യരാമുദ്യോഗസ്ഥന്മാരുടെ ചെയ്തികളെ-
യൊത്തു നോക്കീടുന്നാകിലത്ഭുതം തന്നേയിതു.

യജമാനൻെറ കൂടെവന്നൊരു കൃശദേഹൻ
യജമാനൻെറ മരുശാഖയിൽ സഹോദരൻ;
അദ്ദേഹത്തിൻെറ വിദ്യ കണ്ടവരാരുമില്ല
അദ്ദേഹമൊരു നാളുമൊന്നിലും തോൽക്കയില്ല.
അദ്ദേഹത്തിനെ ജയിച്ചീടുവാൻ വന്നമഹാ-
വിദ്വാന്മാരെല്ലാം തോററുതോററു തുല്ലിട്ടുപോയി
ഈയിടെ നടന്നൊരു സംഭവം പറഞ്ഞീടാം;
വൈരിയായൊരു വീരനടിക്കാനടുത്തപ്പോൾ
അവൻെറ കൈകൾ രണ്ടും, നാക്കും സ്തംഭിതങ്ങളാ-
യിളിച്ചു മഞ്ഞളിച്ചു തിരിച്ചുമടങ്ങിപ്പോയ്.

മന്ത്രാണികളെക്കൊണ്ടു പലതും ചെയ്യിച്ചിട്ടും.
മന്ത്രഭേദകമായ സ്തംഭനം ശമിക്കാഞ്ഞു
ദുർമ്മദം ചൊററടങ്ങിയിദ്ദേഹത്തിൻെറ കാല്ക്കൽ
മർമ്മവേദനയോടേ വീണുകേണപേക്ഷിച്ചു.

ദീനവത്സലനായോരിദ്ദേഹമവൻറെ
ദീനങ്ങളെല്ലാമൊരു നോക്കുകൊണ്ടങ്ങു മാററി
സാരോപദേശംകൊണ്ടു നീചഭാവത്തെപ്പോക്കി
ചാരുവാണികളാലേ സൽപചിത്തനുമാക്കി.
ഉപദേശവും കൊടുത്തവനെ ശിഷ്യനാക്കി
ഗുരുപാദങ്ങൾ കൂപ്പീട്ടവനുമങ്ങു പോയി
ഇവിടെ വരുന്നതിൻതലേയ്ക്കു തലേദിന-
മവിടെ നടന്നൊരു സംഭവമാണിതെല്ലാം."

അതുകേട്ടെല്ലാവരുമധികം വിസ്മയിച്ചു
മുന്നേതിലേററം ബഹുമാനവുമുണ്ടായ്വന്നു
അടുത്തദിനം മുതൽ പാലത്തിൻപണികളിൽ
പടുത്വമോടു പ്രവേശിച്ചവരെല്ലാവരും.

സത്രത്തിൽത്താമസവും പാലത്തിൻമേൽനോട്ടവും
തത്ര തഥൈവ വഹിച്ചീടുന്നു കേശുപിള്ള;

ചട്ടമ്പിസ്വാമിയങ്ങു വരുന്ന പയ്യന്മാരെ
ചട്ടമായോരോതരം കമ്പക്കളത്താടിക്കുന്നു.

കമ്പക്കളത്തേവരുമെന്നു പറവാനരുതെനി—
ക്കിമ്പത്തോടോരോ തരമെന്നതേ പറയാവൂ.
ഉമ്പില്ലാത്ത പയ്യന്മാർ കമ്പക്കാർ മായന്മാർ
വിഡ്ഢികളവരെല്ലാമായതിൽ പെട്ടുപോകും.

ഞാനും ചെന്നീടും ചിലദിനമങ്ങവിടത്തിൽ
വേദാന്തസാരങ്ങളെ ഗ്രഹിപ്പാൻ മാത്രമായി
സ്വാമിയും വരും തിരുവനന്തപുരത്തിങ്കൽ
പോകിലും വരവിലുമെന്നുടെ മന്ദിരത്തിൽ;

ഇങ്ങനെ നടക്കുന്ന കാലത്തങ്ങൊരു ദിനം
മംഗലാത്മാവാം സ്വാമി ചിന്തിച്ചിതിപ്രകാരം:—
"അയ്യാ സ്വാമിയെന്നൊരു ദ്രാവിഡപ്പുലവരെ
കണ്ടു സംഭാഷണം ചെയ്തീടണമെനിക്കിന്നു."

ദ്രാവിഡപ്രമാണങ്ങളും താൻ പഠിച്ചതിൽനിന്നും
കൂടുതലുണ്ടെന്നാകിലായതു പഠിച്ചീടാം;
ഈവിധം ചിന്തിച്ചുറച്ചങ്ങുചെന്നദ്ദേഹത്തെ
പാവനാത്മനാ കണ്ടു വന്ദനം ചെയ്തു തമ്മിൽ

മനസ്സിൽ നിരൂപിച്ച വിഷയങ്ങളെത്തന്നെ
കരുതി സ്സംഭാഷണം തുടങ്ങിയുടൻ തന്നേ;
ചെറുതു നേരംകൊണ്ടു തന്നോളമില്ലെന്നതു
മനസ്സിൽ ധരിച്ചുടൻ പിൻവാങ്ങിയതിൽനിന്നും.

തിരിച്ചുപോവാനായിട്ടെഴീച്ച നേരമതു
ധരിച്ചു ചൊല്ലീടിനാനയ്യാസ്വാമിയുമപ്പോൾ:—
"കുറച്ചു നേരംകൂടിയിരുന്നീടണം നിങ്ങൾ -
എനിക്കു നിങ്ങളോടു പറവാനുണ്ടു കാര്യം.

എനിക്ക നിങ്ങളെപ്പോൽ പഠിത്തമില്ല തെല്ലും
നിനച്ചാൽ ഗുരുവിൻെറയരുൾ മാത്രമേയുള്ളൂ
ഗുരുവിന്നുപദേശം ഹഠയോഗമാകുന്നു
അതിന്ന സഹായമായൊരു മന്ത്രവും തന്നു.

അതിനുമൊരു സിദ്ധിയിതു നാൾവരെയില്ല
അതിനെ നിങ്ങൾ സിദ്ധി വരുത്തിക്കാട്ടീടണം.
എത്രനാൾകൊണ്ടു സിദ്ധി വരുമെന്നതുമെന്നോ–.
ടുക്തമായീടുമോയിന്നെനിക്ക വേണ്ടിബ്ഭവാൻ."

"മന്ത്രമേതെന്നു നിങ്ങൾ പറഞ്ഞാലതിനെ ഞാ–
നതിൻെറ തരംപോലേ സിദ്ധിയും വരുത്തീടാം;
എന്നാകിലുമതുകൊണ്ടു വല്ലതും ഫലമുണ്ടോ
ആരാനുമനുഷ്ഠിച്ചെയ്താൽ നിങ്ങൾക്ക നിറയുമോ ?"

"അങ്ങിനെ തള്ളീടേണ്ടാ ചൊല്ലീടാം പരമാത്ഥം
നിങ്ങളോ മന്ത്രസിദ്ധിയുള്ളൊരു മഹാനല്ലോ;
നിങ്ങളീ മന്ത്രത്തിനെസ്സിദ്ധിയാക്കിയാൽ പിന്നേ
അതിൻെറ രീതികളെപ്പറഞ്ഞു തന്നീടണം."

"എന്നാലങ്ങനെ ചെയ്യാം മന്ത്രമേതെന്നു ചൊൽക
അതിൻെറ തരംപോലെ സിദ്ധിയാക്കിപ്പറയാം"
"മന്ത്രത്തിൻനാമം ഗുരു പറഞ്ഞി" ല്ലെന്നുരച്ചു.
മന്ത്രത്തെ രഹസ്യമായ് ചൊല്ലിനാനയ്യാസ്വാമി.

രഹസ്യമായിച്ചൊന്ന മന്ത്രത്തെക്കേട്ടനേരം
ചിരിച്ചുംകൊണ്ടു ചോദിച്ചീടിനാനിപ്രകാരം:–
"അംഗന്യാസമോ കരന്യാസമോ സംകല്പമോ
ധ്യാനമോവൊന്നുമിതിനില്ലയോ ചൊല്ലീടുക."

"മന്ത്രങ്ങൾക്കേവമുണ്ടെന്നെനിക്ക രൂപമില്ല
ഇത്രമാത്രമേ ഗുരുവരുളിയതുമുള്ളൂ;

മാത്രമല്ലിരുമ്പിനാൽ തീൎത്തുള്ള വേലും തന്നു
സിദ്ധിയാകുമ്പോളിതു സ്വൎണ്ണമാമെന്നും ചൊല്ലി."

"സ്വൎണ്ണമാകുന്നതല്ല സിദ്ധിവന്നാലുമിതു
സ്വൎണ്ണത്തിൻനിറം വരുമെന്നതേയുള്ളു താനും
"അംഗങ്ങളെല്ലാമെനിക്കറിയാമല്ലോ പണ്ടേ
മണ്ഡലമൊന്നുകൊണ്ടു സിദ്ധിയും വരുത്തീടാം."

അയ്യാസ്വാമിയോടേവം പറഞ്ഞിട്ടുടൻ തന്നെ
അദ്ദേഹം നൽകിയതാം വേലും മേടിച്ചുകൊണ്ടു
അവിടെനിന്നും പുറപ്പെട്ടു വേഗത്തിൽ നട-
ന്നഞ്ചടിച്ചുടപ്പാളെന്റെ മന്ദിരം തന്നിൽവന്നു.

"ആരുമൊരുകമ്പടികൂടാതെ വേലും ധരി-
ച്ചെന്താണിങ്ങനെ"യെന്നു ചോദിച്ചു ഞാനപ്പോൾ
"അയ്യാസ്വാമിയെക്കാണ്മാൻ പോയി ഞാനയാളുടെ
തൈക്കാട്ടേ വസതിയിൽ നിന്നാണു വരുന്നതു.

അങ്ങിനെയൊരുത്തനെയറിഞ്ഞീടുമോ നിങ്ങൾ"
"അദ്ദേഹത്തിനെയെനിക്കറിഞ്ഞുകൂടെങ്കിലു-
മദ്ദേഹത്തിന്റെ ശിഷ്യന്മാരെ ഞാനറിഞ്ഞീടും
അവരിൽനിന്നുമദ്ദേഹത്തിനെയറിഞ്ഞീടാം.

യോഗങ്ങളൊന്നുമവൎക്കറിഞ്ഞുകൂടെങ്കിലും
നാവിന്റെ കെട്ടറുത്തു ഉണ്ണാക്കിൽ കടത്തീട്ടു
ഖേചരിയൊരുവിധം ചെയ്തീടുന്നവരെല്ലാ-
മതിന്റെ മേലും കീഴുമവൎക്കു വശമില്ല.

"സുബ്രഹ്മണ്യോപാസനയുണ്ടെന്നു പറയുന്നു
ആയതും മൂലമന്ത്രം മാത്രമേയവൎക്കുള്ളു;
ഇതുകൾ രണ്ടും കൂടേ കുഴച്ചുമറിച്ചവർ
യോഗിമാരുടെ ഭാവം നടിക്കുന്നെല്ലാവരും.

പാമരന്മാരായുള്ള ജനങ്ങളുടെ മുമ്പിൽ
കേമന്മാരെന്ന ബോദ്ധ്യം വരുത്താനിതുകൊള്ളാം;
ബ്രഹ്മജ്ഞാനിയെന്നുള്ള ഭാവമേതൊടിരുന്നീടാം
സിംഹത്തിൻ തോലണിഞ്ഞ നരിയെന്നതുപോലെ."

എന്നു ഞാൻ പറഞ്ഞപ്പോൾ സ്വാമിയൊന്നരുൾചെയ്തു:
"ഒന്നുമേ പറവാനില്ലബദ്ധന്മാരാണവർ;
മണ്ണിളക്കാതേ മരമടിക്കും മണ്ടന്മാരാം
കൃഷികരോടുകൂടിച്ചേരുവാനവർ കൊള്ളാം."

ഇങ്ങനെ പറഞ്ഞിട്ടു അങ്ങു പോയ്യാവിനെ-
ക്കണ്ടതും വിശേഷങ്ങൾ തങ്ങളിൽപ്പറഞ്ഞതും
മന്ത്രത്തെച്ചൊല്ലിയതും വേലിനെക്കാട്ടിയതും
ഒന്നൊഴിയാതെ ചൊല്ലിയെന്നോടു കുതൂഹലാൽ.

അനുഷ്ഠാനവും ചെയ്തു അത്താഴവും കഴിച്ചു
പൂമുഖം തന്നിൽവന്നു ഞാനുമങ്ങുടൻചെന്നു
വർത്തമാനം പറഞ്ഞുംകൊണ്ടിരുന്നല്പനേരം
നിദ്രയെ പ്രാപിച്ചിതു സ്വാമിയും ഞാനുമായി.

പ്രാതസ്സന്ധ്യ തുടങ്ങുംമുമ്പിലേസ്നാനം ചെയ്തു
യോഗനിഷ്ഠകൾ തുടങ്ങീടിനാൻ സ്വാമിതാനും;
എട്ടടിച്ചപ്പോളതിൽ നിന്നു താൻ വിരമിച്ചു
തുഷ്ടിയോടപ്പോൾത്തന്നേ കാപ്പിയും കൊടുത്തു ഞാൻ.

ശാസ്ത്രപാരംഗതനാമെന്നുടെ, നേരേ ജ്യേഷ്ഠൻ
ശ്രേഷ്ഠനാം സ്വാമിയുമായ് ശാസ്ത്രീയവിഷയമാം
തച്ചുശാസ്ത്രങ്ങളിലും ജ്യോതിശ്ശാസ്ത്രങ്ങളിലും
കർക്കശതരങ്ങളാം തർക്കശാസ്ത്രങ്ങളിലും.

പൂർവ്വോത്തരങ്ങളായ മീമാംസ രണ്ടിംകലും
സംശയഗ്രസ്തങ്ങളാമോരോരോഭാഗങ്ങളെ

ചർച്ചകൾ ചെയ്തുചെയ്തു തങ്ങളിലവരപ്പോൾ
നിസ്തുലവിദഗ്ദ്ധന്മാർ സംശയങ്ങളെത്തീർത്തു.

ഒട്ടേറെനേരമേവം കഴിഞ്ഞോരനന്തരം
മൂത്തജ്യേഷ്ഠനും വന്നു പൂമുഖത്തിലിരുന്നു
സ്വാമിയോടേവം പറഞ്ഞീടിനാനദ്ദേഹവും;
"പാമരന്മാരാം വിദ്യാഹീനന്മാരല്ലോ ഞങ്ങൾ.

കർഷകന്മാരാം ഞങ്ങൾ ചിന്തിച്ചു നോക്കും വിദ്യൌ
ഗർവിതന്മാരാമുദ്യോഗസ്ഥന്മാരോടും പിന്നെ
പാവനന്മാരായ് മോക്ഷം സാധിപ്പാനിയങ്ങുന്ന
ഭവ്യരാം നിങ്ങളെപ്പോലുള്ളവരോടും മുദാ.

ഭാഷണം ചെയ്തീരിപ്പാൻ യോഗ്യരായ് ഭവിക്കുമോ?
താമസന്മാരാം മൂഢന്മാരല്ലോ കർഷകന്മാർ."
ഈ വിധം പറഞ്ഞതുകേട്ടു സ്വാമിയും മന്ദ-
ഹാസവും തൂകിക്കൊണ്ടു ചൊല്ലിനാനിപ്രകാരം.

"ഏതുരാജ്യങ്ങളിലും ശ്രേഷ്ഠന്മാർ കൃഷിക്കാരാ-
ണായവർ താമസരും പാമരന്മാരുമല്ല;
കർഷകരല്ലോ മന്നിൽ കാണപ്പെട്ടൊരു ദൈവം
'കർഷകന്മാരില്ലെങ്കിൽ ലോകവും ശൂന്യം തന്നെ.

കൃഷികൾകൊണ്ടസംഖ്യം ജീവികൾ ജീവിക്കുന്നു
ആശ്രമങ്ങളെ രക്ഷിക്കുന്നതുമവർ തന്നെ;
ശാശ്വതധർമ്മങ്ങളെപ്പാലിക്കുന്നതുമവ-
രീശ്വരാജ്ഞയാ കൃഷിയജ്ഞം ചെയ്തീടുന്നവർ.

ഈശ്വരാജ്ഞയെ ലംഘിച്ചീടുന്നൊരുദ്യോഗസ്ഥർ;
ഈശ്വരാജ്ഞയെപ്പാലിച്ചീടുന്നു കൃഷിക്കാരും;
ഇങ്ങനെയുള്ള രണ്ടുകൂട്ടരെയൊരുമിച്ചി-
ട്ടൊത്തുനോക്കിയാൽ പാരമന്തരമുണ്ടു തമ്മിൽ.

ഉത്തമം കൃഷിതന്നെ മദ്ധ്യമം കച്ചവടം
അധമം സേവാവൃത്തി അധമാധമം ദാസ്യം
എന്നതിലുത്തമത്തിൽ നിൽക്കുന്നു കൃഷിക്കാരും
അധമാധമത്തിൽ നിന്നിടുന്നിതുദ്യോഗസ്ഥർ.

ഉദ്യോഗസ്ഥരിൽ ചിലർ കയ്ക്കൂലി വാങ്ങിക്കുന്നു
കയ്ക്കൂലിവാങ്ങാത്തവർ ജോലിയിലലസന്മാർ
രണ്ടിലും ചേരാതുള്ളോരുണ്ടെങ്കിലവർകളെ
മണ്ടന്മാരെന്നുമറെറക്കന്നന്മാർ വിധിക്കുന്നു.

ഈശ്വരന്റെ പ്രാതിനിദ്ധ്യത്തെ വഹിച്ചുംകൊ-
ണ്ടീശ്വരാജ്ഞയാൽ കൃഷിയാകുന്നയജ്ഞം ചെയ്യും
കൃഷിക്കാരുടെ മാഹാത്മ്യമിന്നാർക്കുചൊല്ലീടാം
മരിച്ചാലവർ വിഷ്ണുസായൂജ്യംലഭിച്ചിടും.

ഉദ്യോഗസ്ഥന്മാരെല്ലാം ശമ്പളം വാങ്ങിയാലും
അതിനുതക്കവേലചെയ്യുന്നോർ കുറഞ്ഞീടും
മാത്രമല്ലതിൽ മിക്കപേർകളും കയ്ക്കൂലിക്കാ-
രവർക്കുഗതിയങ്ങുമീങ്ങും നാരകം തന്നെ.

കൃമികൾ മലം ചലം ചോരയുമിവകളാൽ
നിറഞ്ഞോരിരുട്ടായ നരകക്കുഴികളിൽ
പതിച്ചുമവകളെബ്ഭുജിച്ചും ബന്ധങ്ങളെ-
സ്സഹിച്ചുമവർപിന്നെ നായ്ക്കളായ് ജനിച്ചിടും.

രക്ഷിപ്പാനാരുമില്ലാഞ്ഞെത്തിലും നക്കിനക്കി
കാഷ്ഠങ്ങൾ തിന്നു തിന്നുകണ്ടവർ തല്ലീടുന്ന
തല്ലുകൾ കൊണ്ടു കൊണ്ടു സംകടപ്പെട്ടുമവർ
മരിക്കുംവരെ നിത്യമങ്ങനെയലഞ്ഞീടും.

മരിച്ചെന്നാലും രക്ഷതെല്ലുപോലുമേയില്ല-
തെരിക്കെന്നങ്ങു ചെന്നുവീണീടും നരകത്തിൽ;

കയ്ക്കുലിവാങ്ങീട്ടുള്ള സംഖ്യയിൽ നാലിരട്ടി
വെയ്ക്കുന്നകാലംവരെപ്പരിവർത്തനമേവം

ആയതുകഴിഞ്ഞേഴുജന്മങ്ങൾ കുഷ്ഠരോഗി-
യായിട്ടും ദാരിദ്ര്യവുമായിട്ടും കഴിയണം;
അപ്പുറമുള്ളജന്മമത്രയുമതുപോലെ
ദരിദ്രരായിത്തന്നേ കാലങ്ങൾ കഴിക്കണം.

ഇതുപോലുള്ള കഷ്ടപ്പാടുകളല്പംപോലും
കൃഷിക്കാർക്കൊരുനാളും സംഭവിക്കുന്നതല്ല
കൃഷിയെന്നുള്ളപദംതന്നുടെപര്യായം
ധർമ്മയജ്ഞമാണെന്നു സമ്മതം മുനിമാർക്കും."

സ്വാമികളെല്ലാററിലും വിദഗ്ദ്ധനാകയാലെ-
യേതിലും ശോഭിച്ചീടും രത്നമെന്നതുപോലെ
നിസ്സാരമായെല്ലാരും തള്ളീടും വിഷയവും
സത്സാരമായിത്തീരും സ്വാമികൾ പറയുമ്പോൾ.

ഇങ്ങനെയൊരാളിനെക്കാണാനില്ലൊരിടത്തും
എന്താനുമുണ്ടെന്നൊരു കേഴ്‌വിപോലുമേയില്ല;
നമ്മൾക്കുണ്ടഭിമാനം പാരമായിതു മൂലം
നമ്മുടെ സമൂഹത്തിലല്ലയോജനിച്ചതു.

ഇദ്ദേഹത്തോടുകൂടിസ്സംസാരിക്കുന്നോനല്പം
ബുദ്ധിയുണ്ടെങ്കിൽ നല്ലകാര്യങ്ങൾ ഗ്രഹിച്ചീടാം;
ദുർഗ്രഹമായുള്ളൊരു വിഷയമാണെങ്കിലു-
മിദ്ദേഹം സുഗമമായൊക്കെയും ഗ്രഹിപ്പിക്കും.

ഇങ്ങനെ ഞങ്ങൾ ചിന്തിച്ചങ്ങനെ നിന്നീടുമ്പോ-
ളങ്ങൊരാൾ വന്നു പറഞ്ഞൂണുകാലമായെന്നു;
ഞങ്ങളുമതുകേട്ടു സ്വാമിയോടൊരുമിച്ചു
അങ്ങുചെന്നൂണും കഴിച്ചിങ്ങു വന്നിരുന്നിതു.

പൂമണം കലൎന്നീടും കാററുകൾ കൊണ്ടുകൊണ്ടും
പൂമുഖം തന്നിലിരുന്നീടുന്ന സുഖം കൊണ്ടും
സ്വാമികളുടെ വചോമാധുൎയ്യങ്ങളെക്കൊണ്ടും
നേരം പോയതു ഞങ്ങളാരുമേയറിഞ്ഞില്ല.

ഇന്നി ത്താമസിപ്പതിനില്ലവസരമൊട്ടും
അങ്ങെത്തീടണമിരുട്ടാക്രമിച്ചീടും മുമ്പേ
ഇത്രയും പറഞ്ഞുടൻ യാത്രയും ചൊല്ലിക്കൊണ്ടു
സത്വരം പുറപ്പെട്ടു സത്രത്തിലെത്തീടിനാൻ.

അടുത്തദിനമാററിൻകരയിലൊരുപുര
ചമച്ചു കളിമണ്ണു വിരത്തിത്തറതന്നിൽ
അടിച്ചു നല്ലവണ്ണമുറപ്പിച്ചതിനുടെ
മേക്കുഭാഗത്തങ്ങൊരു വേദിയും തീൎത്തുവെച്ചു.

മറച്ചു നാലുപാടും കിഴക്കു വാതൽവെച്ചു
ഇരിപ്പാനായിട്ടൊരു പലക കൊണ്ടുവെച്ചു
പൂജാപാത്രങ്ങൾ ദൎഭാസനത്തോടൊരുമിച്ചു
വേദിതൻ സമീപത്തിൽ കൊണ്ടുവന്നിട്ടീടിനാൻ.

ആററിന്നുത്തരതീരേ താമസിച്ചിടുന്നൊരു
ഉത്തരാഭിധാനനാം പോററിയോടരുൾ ചെയ്തു
"നാഴിപ്പച്ചരിതന്നിലുരിയപ്പുരിപ്പിട്ടു
ഉഴക്കുനെയ്യും ചേൎത്തുകൽക്കണ്ടം പൊടിച്ചിട്ടു,

പാകംചെയ്തതു രംഭാദളത്താൽ മൂടിക്കെട്ടി
മണിയെട്ടടിക്കുമ്പോളിവിടെയെത്തിക്കണം
തണ്ഡുലാദികളെല്ലാം പരമേശ്വരൻ സൂക്ഷ്മ
മണ്ഡലമുദിക്കുംമുൻപിവിടെക്കൊണ്ടുവരും.

പരമേശ്വര നീയും മാത്തിലിവയെല്ലാം
കൊടുത്തീട്ടുടനേയിക്കുറിപ്പിൽക്കണ്ടതെല്ലാം

എടുത്തുകൊണ്ടുമണിയെട്ടടിക്കുന്നതിൻമു-
മ്പിവിടെയെത്തിക്കണം തെററിപ്പോകരുതൊട്ടും.

നാളെരാവിലെമുതൽ മണ്ഡലം തികയുന്ന
നാളുംവരെ മുടങ്ങാതെയിങ്ങനെനടത്തണം
തെററിപ്പോകരുതൊട്ടും തെററിയാൽ കുററമുണ്ടാം
കുട്ടത്തുമൂർത്തിയാണിദ്ദേവനെന്നോർമ്മവേണം.”

ഇപ്രകാരങ്ങളെല്ലാം ചട്ടം ചെയ്തതിൽ പിന്നെ
സത്രത്തിൽചെന്നു നിദ്രപ്രാപിച്ചു പതിവുപോൽ;
അന്ത്യയാമത്തിൻ മുമ്പേയുണർന്നു ബാഹ്യകർമ്മം
സന്ധിച്ചുകുളിച്ചുടൻ സന്ധ്യാദിഷ്ഠകളും ചെയ്തു.

പുരയിൽചെന്നു തൂത്തുതളിച്ചുശുദ്ധിയാക്കി
വേദിയിൽ പ്രതിഷ്ഠിച്ചു മന്ത്രപൂർവ്വകംവേലും
വേദമന്ത്രോക്തം മന്ത്രദേവതയെവരുത്തി-
സ്സങ്കല്പം ചെയ്തു തിരുവായുധത്തിങ്കൽചേർത്തു.

അഭിഷേകവും ചെയ്തു മാർജ്ജനങ്ങളും ചെയ്തു
മാല്യങ്ങളും സുഗന്ധങ്ങളും കൊണ്ടലംകരിച്ചുടൻ
നൈവേദ്യങ്ങളും ചെയ്തു പുഷ്പങ്ങളാരാധിച്ചു
ധൂപദീപങ്ങളും ചെയ്തു പൂജയും സമർപ്പിച്ചു.

സ്തോത്രങ്ങളുച്ചരിച്ചു നമസ്കാരങ്ങളും ചെയ്തു
നൃത്തവും ചെയ്തു ക്ഷമാപണവും ചെയ്തു പിന്നെ
പലകതന്നിൽ കുശാസ്തൃതമാമാസനത്തിൽ
ഉത്തരമുഖനായിപ്പത്മാസനസ്ഥനായി.

ഇരുന്നിട്ടംഗന്യാസകരന്യാസാദി ചെയ്തു
രൂപത്തെ മനസ്സിംകൽ നന്നായിട്ടുറപ്പിച്ചു
മൂലമന്ത്രാക്ഷരങ്ങളും ഹംസനിൽ ചേർത്തിണക്കി
അനുലോമമായിട്ടും പ്രതിലോമമായിട്ടും.

രൂപത്തെ വിട്ടീടാതെ ഹംസനെ വേർവിടാതെ-
യിടയിൽ മുറിയാതെ തൈലധാരകൾ പോലെ
മാനസം ചെന്നു ചെന്നു രൂപത്തെപ്പതിയ്ക്കയാൽ
മാനസംതന്നെ മന്ത്രദേവതാരൂപമായി.

ആദിയിൽ നിഴൽപോലെ കണ്ടോരാ രൂപമതു
നാളുകൾ പോകുന്തോറും തെളിഞ്ഞു വന്നു വന്നു
അവ്യക്തം വിട്ടു നല്ല വ്യക്തമായുള്ളിൽക്കണ്ടു
വെളിയിൽ കണ്ടുകൊൾവാൻ നോക്കിക്കൊണ്ടങ്ങിരുന്നു

മുപ്പത്തിയാറാം ദിനം പ്രത്യക്ഷമായി വന്ന
മുപ്പുരഹരനുടെ പുത്രനെക്കണ്ടനേരം
തൃപ്പദം തന്നിൽവീണു നമസ്കാരവും ചെയ്തു
ഉത്തമപദങ്ങളാൽ സ്തുതിച്ചു തുടങ്ങിനാൻ.

"ശൂരപത്മാരേ ജയ ശൌര്യവാരിധേ ജയ
താരകാസുരവധകർത്തൃണേ ജയ ജയ
മന്മഥകോടികോടിസുന്ദരകളേബര
നിർമ്മലമനസ്കനേ സ്കന്ദനേ ജയ ജയ.

മുരനാശനനുടെ മകളക്കനുകൂല
വരനേ ജയജയ ഭുവനേശ്വര ജയ
നിന്തിരുരൂപം ഹൃദയാന്തരേ വിളങ്ങണം
ചിന്തിതമിദം മമ സന്തതം നമസ്കാരം.

അമലപദകമലങ്ങളിലടിയന്റെ
വിമലാർച്ചനകളെച്ചെയ്യുമാറാക്കീടണം
മലപോതമാം മമ ഹൃദയകുഹരത്തെ
വിമലമാക്കീടണം നിത്യവും നമോസ്തുതേ.

ദ്വാദശകരങ്ങളും ഷണ്മുഖം ഷൾക്കിരീടം
ദ്വാദശകുണ്ഡലങ്ങൾ ദ്വാദശഗണ്ഡങ്ങളും

ദ്വാദശ നയനങ്ങൾ ചില്ലീവല്ലരികളും
നാസികകളുമധരോഷ്ഠങ്ങൾ ചിബുകകൾ.

ബന്ധൂകാധരസ്ഫുരൽപുഞ്ചിരിപ്പൂമയാൽ
കിഞ്ചനകാണും ദന്തപംക്തിതൻ സുഷമയും
നിന്തിരുവടിയുടെ ആസനാമടിയനു
സന്തതം കാണ്മാറായീടണം കൃപാംബുധേ.

ശംഖസന്നിഭം ഗളനാളവും ത്രിരേഖയും
തങ്കലേ വിളങ്ങുന്ന ഭൂഷണാവിശേഷമാം
മുത്തുമാലകൾ രത്നമാലകൾ ഹാരങ്ങളും
നിത്യവും മമ മനഃപങ്കജേ തോന്നീടണം.

വിസ്തൃതമായ തിരുമാറതിമനോഹരം
ബിസ്മയം വലിത്രയശോഭിതമുദരവും
തൽപുരോഭാഗേ നിന്നിങ്ങിറങ്ങിവരും കൃഷ്ണ
സർപ്പം പോൽവിളങ്ങീടും നീലാളിരോമങ്ങളും.

തൽപ്പുരെ നാഭീകൂപം സ്വല്പമായുറച്ചീടും
ശില്പമായ് ചാർത്തിയലംകരിച്ച പട്ടിൻമീതേ
കാഞ്ചനകാഞ്ചികളും നൂപുരങ്ങളും ചാർത്തി-
ജ്ജംഘകളൂരുക്കളും മറച്ചു നിന്നീടുന്നു.

തൊണ്ടിപ്പഴത്തിനേയും ചെമ്പരുത്തികളേയും
മണ്ടിച്ചീടും ശോണവർണ്ണമാം ദുകൂലവും
രക്തപത്മത്തെ വെല്ലും തൃപ്പാദാംബുജങ്ങളും
നഖരനിരകളോടംഗുലീസുശോഭയും.

പാദാദികേശാന്തവും കേശാദിപാദാന്തവും
പാപനാശനം മനോമോഹനതരംപരം
സുന്ദരരൂപമിപ്പോളിക്കണ്ടപോലെ നിത്യം
കാണ്മതിന്നനുഗ്രഹിച്ചീടണമടിയനെ."

ഇങ്ങനെ പുകഴ്ത്തുന്ന തൻപിതൃംശജനായീ-
ഉംശനാം ഭക്തനായ പണ്ഡിതൻ തന്നെ മോദാൽ
തിങ്ങിനാകൌതുഹലാൽ സോദരബുദ്ധ്യാ കണ്ടു
മംഗലവാചാപുനരിങ്ങനെയരുളംചെയ്തു.

"എന്നുടെ പിതാവിൻെറയംശജാതനാം നീയി-
ന്നെന്നുടെ കനിഷ്ഠനാം സോദരനാകുന്നല്ലോ;
എന്നുള്ള ബന്ധമൊന്നുകൊണ്ടു മാത്രമായ് ഞാനും
നിന്നുടെയഭീഷ്ടങ്ങളൊക്കെയും സാധിപ്പിക്കും.

എന്നിരിക്കവേ നീയും മന്ത്രംകൊണ്ടെന്നെ സ്സേവി-
ച്ചുന്നതഭക്ത്യാ പുകഴ്ത്തീടുക നിമിത്തവും
നിങ്ങടെ ഹിതങ്ങളെ സ്സാധിച്ചു തരുന്നതി-
നിന്നു ഞാനേററം കടപ്പെട്ടവനായും തീൎന്നു.

മാത്രമല്ലെടോ ബാല, പരമേശ്വരീദേവി
ശക്തികൾക്കതീതയായ് നില്ക്കുന്ന മഹച്ഛക്തി
തന്നെയും സേവിച്ചു നീ പ്രത്യക്ഷമാക്കിയില്ലേ
യോഗശക്തിയും നിനക്കുണ്ടല്ലോ വേണ്ടുവോളവും.

യോഗശക്തികളൊന്നും വെളിയിൽ കാട്ടീടേണ്ട
ഞങ്ങളുണ്ടല്ലോ നിൻെറ ചിന്തകൾ സാധിപ്പിക്കാൻ
എന്നെയോ ബാലയെയോ ചിന്തിച്ചാൽ മാത്രംമതി
ഞങ്ങൾ വന്നുടൻ നിൻെറ ചിന്തിതം സാധിപ്പിക്കും.

പ്രതികൂലമായുള്ള പ്രാരബ്ധം നിനക്കില്ല
ആഗാമിസഞ്ചിതങ്ങൾ യോഗചര്യയാൽത്തീൎന്നു
അച്ഛൻ പണ്ടരുളിയ ശിക്ഷയൊന്നൊഴിഞ്ഞു മ-
റെറാക്കെയും നിവൎത്തിക്കാം ഞങ്ങളിലാരെങ്കിലും.

അന്യപ്രേരണയാലേ നീയിതു ചെയ്യുംകിലും
പ്രേരകനൊരു ഫലം കിട്ടുകില്ലല്പം പോലും

അവനോ സംസാരവാരാന്നിധൌ മുങ്ങിമുങ്ങി
വലഞ്ഞീടുന്ന വെറും പാമരന്മാരിൽ മുമ്പൻ.

വിഷയങ്ങളിലൊട്ടും വിരക്തി വന്നിട്ടില്ല
വിഷമങ്ങളെ ജയിച്ചീടുവാൻ കരുത്തില്ല
ഇങ്ങനെയുള്ളവനിന്നിങ്ങനെയുള്ളകാര്യം
എങ്ങിനെ സാധിച്ചീടും സാധ്യമല്ലൊരു നാളും.

കയ്യില്ലാത്തവൻ നീന്തിക്കടന്നീടുമോ കടൽ
കാലില്ലാത്തവനോടിക്കേറുമോ മേരുവിംകൽ
അയ്യത്തിൽപ്പോലും നടന്നീടുവാനാകാത്തവൻ
ചെയ്യുമോ പ്രദക്ഷിണം ഭൂവലയത്തെച്ചുററി.

എന്തിനിങ്ങനെ പറയുന്നു നാമന്യദോഷം
ചിന്തിച്ചാലവനുടെ ജനനഫലമതു
സ്വന്തകാര്യങ്ങൾ മാത്രം ചിന്തിച്ചാൽ മാത്രം മതി–
യന്യകാര്യങ്ങളെല്ലാമങ്ങിനെ നടക്കട്ടെ.

നിന്നുടെമന്ത്രസേവ സമപ്പിച്ചിപ്പോൾ വേഗം
ചെന്നുനോക്കുക നിൻെറ ജ്യേഷ്ഠപത്നിയെ ദ്രുതം
ചണ്ഡമാമപസ്മാരം ബാധിച്ചു കിടക്കുന്ന
സന്ന്താംഗിതൻ നെററിത്തടത്തിലിപ്രസാദം.

സ്പർശനം ചെയ്താലുടൻ മാറിപ്പോമപസ്മാരം
സംശയിക്കേണ്ട നീയും കൊണ്ടുചെന്നിട്ടീടുക
ദുഷ്ടനാമവനിവൾ മരിക്കുന്നതുവരേ
നോക്കുകപോലുമില്ല മറേറതു പിന്നെയല്ലോ."

ഈ വിധം കല്പനകേട്ടാവിധം ചെയ്യാനായി–
പ്പാദപംകജം കൂപ്പിയനുജ്ഞ വാങ്ങിക്കൊണ്ടു
സാദരമോടിച്ചെന്നു സത്രത്തിൽ നോക്കുംവിധൌ
ബോധഹീനയാം തൻെറ ജ്യേഷ്ഠപത്നിയെക്കണ്ടു.

ഗുരുഭൂതന്മാരേയും ഭരദൈവങ്ങളേയും
സ്മരണം ചെയ്തുകൊണ്ടിട്ടെടുത്തു പ്രസാദത്തെ
നെററിയിലൊരു ഗോപി വരച്ച സമയത്തു
വെട്ടീടുമിടിക്കൾ പോലൊരു ശബ്ദം കേട്ടു.

ഘോരമാം ശബ്ദം കേട്ട നേരത്തങ്ങെഴുന്നേററു
സാദരം ദേവരനെ നോക്കി വിസ്മയം പൂണ്ടു
പാരമാനന്ദമോടെ മന്ദഹാസവും തൂകി-
ട്ടാകാംക്ഷയോടും ചോദിച്ചീടിനാളവളപ്പോൾ.

"എന്നുടെ നെററിയിൽ നീ ചന്ദനമിട്ടനേരം
നിന്നുടെയരികത്തൊരാളിനെക്കണ്ടു ഞാനും
സുന്ദരരൂപൻ നല്ല തേജസ്സേറീടും പുമാൻ
ലക്ഷണം മുപ്പത്തിരണ്ടൊത്തവൻ വിഷ്ണുതുല്യൻ.

അദ്ദേഹത്തിനെക്കണ്ടു ഭയപ്പെട്ടപസ്മാര-
മപ്പദത്തിങ്കൽ പലവട്ടവും നമസ്കരി-
ച്ചഞ്ജലി ബന്ധിച്ചുടൻ വാപൊത്തിക്കിടുകിടെ
പിപ്പലദലംപോലെ വിറച്ചുംകൊണ്ടു നിന്നു.

അപ്പോളപ്പുമാനേററം കോപിച്ചു ഗംഭീരമാം
ശബ്ദത്തോടവനോടു ചൊല്ലിനാനിപ്രകാരം:–
"ഇക്കോമരത്തിൽനിന്നും മാറണമിപ്പോൾതന്നെ
ഇനിമേലിവരെ നീ തീണ്ടരുതൊരുനാളും.

ഇവരുള്ളേടത്തു നിന്നൊരു യോജന ദൂര-
മകലെയത്രേ നിനക്കിനിമേൽ നിന്നീടാവൂ
അതിനെ ലംഘിച്ചാൽ ഞാനപ്പോഴാ മാത്രയിൽ നിൻ-
കരളെപ്പിളർന്നീടും ദേഹത്തെ നുറുക്കീടും."

"ഇങ്ങനെ കോപിക്കല്ലേയടിയൻ ദാസനല്ലേ
ഇങ്ങനെയായാലൊരു ഗതിയെന്തടിയനു."

എന്നുകേട്ടൊരുനേരം ജ്വലിച്ചകോപത്തോടും
മിന്നൽപോലൊരു വേലുമോങ്ങിക്കൊണ്ടുര ചെയ്തു.

"പോവാനായാജ്ഞാപിച്ചാൽ കരുട്ടു യുക്തികളാൽ
വാദിക്കുംനിന്നെയിപ്പോൾത്തന്നെ ഞാനൊടുക്കുവൻ"
എന്നുരചെയ്തുംകൊണ്ടങ്ങവനോടടുത്തപ്പോൾ
മുന്നേതിലേററം ഭയപ്പെട്ടവൻ പറന്നുപോയ്.

ആരാണപ്പുമാനാരെന്നറിവാൻ തക്കവണ്ണം
നേരായിപ്പറക നീയെന്നോടു മടിയാതേ"
"അങ്ങിനെയൊരു പുമാനെന്നുടെയടുത്തെങ്ങും
കണ്ടതില്ലല്ലോ പിന്നെയെങ്ങിനേ പറയുന്നു.

ആരെന്നു ചിന്തിക്കേണ്ടയാരെന്നാലുമാകട്ടേ
ഈവനൊരുപദ്രവമുണ്ടാകയില്ല മേലിൽ
മറക്കാതാരൂപത്തെ മനസ്സിൽ വെച്ചുകൊണ്ടാ-
ലതുപോലൊരു സുതൻ നിങ്ങൾക്കുണ്ടാകും മേലിൽ."

ഇക്കഥയെല്ലാവരുമറിഞ്ഞിട്ടദ്ദേഹത്തെ-
യെത്രയും ബഹുമാനിച്ചീടിനാർ മുന്നേതിലും
'നമുക്കിന്നുപദ്രവം ചെയ്യുന്ന യക്ഷിതന്നെ
ക്ഷണത്തിൽ മാററുമിദ്ദേഹത്തിനോടപേക്ഷിച്ചാൽ.'

എന്നുറച്ചഞ്ചാറുപേരൊരുമിച്ചങ്ങു ചെന്നു
സ്വാമിയെക്കണ്ടു വന്ദിച്ചവിടെ നിന്നനേരം;
എന്താണു വന്നതെന്നു ചോദിച്ച സ്വാമിയോടു
യക്ഷിതന്നുപദ്രവമിങ്ങനെ ചൊന്നാരവർ.

"അല്പം തെക്കായിപ്പനന്തറയെന്നൊരു കുന്നു-
ണ്ടവിടെയൊരു ഘോരയക്ഷിയും വാസമുണ്ട്
ചൊവ്വാ വെള്ളികളായ വാരങ്ങൾതോറുമഷ്
രാത്രിയിലവൾ ഭയംകരമാം ശബ്ദത്തോടും.

രാജപാതയിലൂടെ നടന്നു വടക്കോട്ടു
നദിയും കടന്നങ്ങു പോയീടുമനന്തരം
ഏഴരനാഴികക്കു തിരിച്ചുവന്നു നിജ
വാസസ്ഥാനമായീടും കുന്നിൽപ്പോയിരുന്നീടും.

യക്ഷി സഞ്ചരിക്കുന്ന പാതയിലടുത്തുള്ള
ഭവനങ്ങളിൽക്കിടന്നുറങ്ങുന്നോരെയെല്ലാം
പക്ഷഭേദമില്ലാതെയെടുത്തങ്ങെറിഞ്ഞീടും
മുററത്തോ പറമ്പിലോ ചെന്നവർ പതിച്ചീടും.

പലക്കുമതുമൂലം ഭവിച്ചോരനർത്ഥങ്ങൾ
മുഴുക്കെപ്പറഞ്ഞീടാൻ ഞങ്ങൾക്കു സാദ്ധ്യമല്ല
ചിലക്കു കയ്യൊടിഞ്ഞു ചിലക്കു കാലൊടിഞ്ഞു
ചിലക്കു മൂക്കുതല്ലി ചിലക്കു പല്ലുപോയി.

ഇങ്ങനെയനർത്ഥങ്ങൾ സംഭവിപ്പതിനുള്ള
സംഗതിയെന്താണെന്നു ചിന്തിച്ചന്നുള്ളോരെല്ലാ-
മങ്ങിനെയിരിക്കുമ്പോളാരിയക്കരെയുള്ള
കൊച്ചുകുട്ടിയാശാനെന്ന യോഗീന്ദ്രൻ വന്നിവിടെ

സംഭവമൂലമായ യക്ഷിതൻ ചരിത്രവു-
മൻപിനോടരുൾചെയ്തു തൽപ്പരിഹാരങ്ങളും
“ചൊവ്വാവെള്ളികളായ വാരങ്ങൾ രണ്ടിംകലും
യക്ഷിപോയ്വരുവോളമുറങ്ങാതിരിക്കണം.

മന്ത്രതന്ത്രങ്ങളൊന്നുമവളോടാകയില്ല
മന്ത്രോപാസികളെല്ലാം മടങ്ങുമവളോടു
മന്ത്രകർമ്മങ്ങളൊന്നും ഫലിക്കയില്ലെന്നല്ല
ശല്യവും പാരമാകും കഷ്ടതനിങ്ങൾക്കേറും.

കർക്കശസ്വഭാവയാംയക്ഷിയെ മാററീടുവാൻ
തക്കതായൊരു മഹാൻ വന്നീടുമിവിടത്തിൽ

അത്രകാലം വരേയും ഞാൻ പറഞ്ഞതുപോലേ
വർത്തിച്ചീടണം നിങ്ങൾ തെററിപ്പോകരുതൊട്ടും"

ഇപ്രകാരം പറഞ്ഞു മറഞ്ഞു യോഗീശ്വരൻ
അപ്രകാരങ്ങൾ തന്നെയിപ്പോഴും നടക്കുന്നു;
അപ്പോഴുള്ളവരാരുമിപ്പോഴില്ലെന്നാകിലും
തപ്പാതെ പരമ്പരയായിട്ടു നടക്കുന്നു.

ഇത്തരമുപദ്രവം ചെയ്യുന്നയക്ഷി തന്നെ
സത്വരം മാററീടണം ഞങ്ങൾക്ക വേണ്ടി ബ്ഭവാൻ"
"ആകട്ടേ ശ്രമിക്കാം ഞാൻ നിങ്ങൾക്ക വേണ്ടിത്തന്നെ
ശുക്രവാരം വരട്ടെയന്നു ഞാൻ മാററിത്തരാം."

അവരുമതു കേട്ടിട്ടേററവും സന്തോഷത്താ-
ലദ്ദേഹത്തെ വണങ്ങിത്തിരിച്ചു പോയെല്ലാരും;
അടുത്തുവന്ന ശുക്രവാരംനാൾ രാത്രിയിംകൽ
പടുത്വമേറും സ്വാമി പാതതന്നരികത്തു;

പുൽത്തകിടിയാമൊരു തല്പത്തിൽ വസ്ത്രം വിരി-
ച്ചക്ഷിയെ പ്രതീക്ഷിച്ചു കിടന്നു ശ്രദ്ധയോടേ;
അന്നേരം ഭയംകരമായൊരു ശബ്ദം കേട്ടു,
യക്ഷിതൻ വരവെന്നു കരുതീ സ്വാമിയപ്പോൾ.

പിന്നേയുമൊരു ശബ്ദമതുപോൽ കേട്ടനേരം
കണ്ണുകൾ തുറന്നൊന്നു തെക്കോട്ടു നോക്കീടിനാൻ;
ആനപോലലഞ്ഞാടി മന്ദംമന്ദമായ്വരും
ആനയാനയാം യക്ഷി തന്നെയും കണ്ടീടിനാൻ.

യക്ഷിയും വന്നുവന്നു സ്വാമിയെക്കണ്ടനേരം
യക്ഷിതൻ മനമൊന്നു പിടച്ചുപോയി ബലാൽ
"ഇക്കിടക്കുന്ന ദേഹം ഘാതകനല്ലെംകിലു-
മുൾക്കരുന്നിംകൽ ഭയം വദ്ധിക്കുന്നെനിക്കിപ്പോൾ.

വിഷ്ടപേശപരനായ വിഷ്ണുവോടടുക്കുമ്പോഠം
ദുഷ്ടരാംരാക്ഷസക്ക ഭയമുണ്ടാകുംപോലെ
ദുഷ്ടയാം ഞാനും ദുഷ്ടകമ്മങ്ങഠം ചെയ്യയാലെ
ശിഷ്ടനാമിദ്ദേഹത്തെക്കണ്ടേറെപ്പേടിക്കുന്നു.

എന്തു ചെയ്യിടേണ്ടു ഞാനെങ്ങോട്ടു പോയീടേണ്ടു
ചിന്തിച്ചാലെനിക്കിപ്പോളൊന്നുമേ തോന്നുന്നില്ല
സകലഭുജഗസംഘടനവേളയിംകൽ
ഭുജംഗമെന്നപോലെയായല്ലോ ഞാനുമിപ്പോഠം."

ഇങ്ങിനെ നിരൂപിച്ചു തിങ്ങിന ഭയത്തോടും
മങ്ങിനമനസ്സോടുമങ്ങിനെ നിന്നുപോയി;
സ്വാമിയുമപ്പോളെഴുന്നേററടനൊന്നു നോക്കി
യാമിനീചരി യക്ഷി പാദത്തിൽ വന്നുവീണു.

പ്രാണസംകടത്തോടും വീണുകേണപേക്ഷിച്ചു
"പ്രാണരക്ഷണം ചെയ്യീടേണമേ ദയാനിധേ
എന്നുടെയപരാധമൊക്കെയും ക്ഷമിച്ചിന്നു
നിന്തിരുവടിയെന്നെസ്സദയം രക്ഷിക്കേണം."

"മർത്ത്യരെ നിത്യമുപദ്രവിക്കും നിന്നെയൊരു
മർത്ത്യനെങ്ങിനെ രക്ഷിക്കുന്നതു ചൊല്ലീടുക;
ഈശപരനോടു പ്രാത്ഥിച്ചെന്നാലും നിന്നിലിപ്പോ-
ളീശപരൻ കനിയുമോയെന്നതുമറിഞ്ഞില്ല.

ദുഷ്ടരെ രക്ഷിക്കയില്ലീശപരനൊരു നാളും
ദുഷ്ടത നിന്നെപ്പോലെയാക്കുമില്ലല്ലോ ലോകേ
ദുഷ്ടയാം നിനക്കിതിൽ രക്ഷയില്ലൊന്നുകൊണ്ടും
ശിഷ്ടരക്ഷണാത്ഥം ഞാൻ നഷ്ടമാക്കീടും നിന്നെ."

"നിന്തിരുവടിയൊരു മർത്ത്യരൂപനെന്നാലും
അന്തകാന്തകനുടെയംശാവതാരമെന്നു

ചിന്തയിലറിഞ്ഞിരിക്കുന്നിതു ഞാനുമിപ്പോൾ
ബന്ധുരഗുണനിധേ രക്ഷരക്ഷ മാം പ്രഭോ.

ദുഷ്കൃതം പലതും ഞാൻ ചെയ്തുപോയെന്നാകിലും
ദുഷ്ടനിഗ്രഹം തിരുമേനിക്കുണ്ടെന്നാകിലും
ആശ്രിതവാത്സല്യമേറീടുന്നോരവിടുന്നു
ആശ്രയിച്ചീടുമൊരു ദാസിയെക്കൊന്നീടുമോ?

അതുമാത്രവുമല്ലയെന്നുടെ സഹോദരി
ആതുരയായിട്ടൊരു മലമേൽക്കിടക്കുന്നു;
അവളെയവിടുന്നു കാണുകിലുടിയനിൽ
കാരുണ്യമുണ്ടായീടും കരുണാനിധേ പോറ്റി."

എന്നവൾ പറഞ്ഞപ്പോൾ സ്വാമിയുമെഴുന്നേററു
എന്നാലങ്ങനെതന്നെ ഞാൻ കൂടെ വരാമിപ്പോൾ"
എന്നരുൾ ചെയ്തു നടന്നീടിനാനതു നേരം
പിന്നാലെ നടന്നു പോയീടിനാളവളുടൻ

അവളും സ്വാമിയുമായ് പോകുന്ന പോക്കു കണ്ടു
അത്ഭുതപ്പെട്ടു ചിലർ സംകടപ്പെട്ടു ചിലർ;
അവരിൽ സത്രം സൂക്ഷം ചാന്നാട്ടി കണ്ടപാരം
അയ്യയ്യോയെന്നുറക്കെ വാവിട്ടു വിളിച്ചു പോയ്.

"കുഞ്ചിനെയിന്നു യക്ഷി കൊന്നു തിന്നുംപോമല്ലോ"
എന്നുള്ള ഭീതിയാലേ സത്രത്തിലോടിച്ചെന്നു
പഞ്ചപാപമെയെൻെറ പഞ്ചപാപമെയെന്നു
നെഞ്ചിൽ വേദനയോടേയുറക്കെ വിളിച്ചവൾ.

വിളികേട്ടെല്ലാവരും സംഭ്രമിച്ചോടി വന്നു
വെളിയിൽ നോക്കിയപ്പോൾ സൂപ്പുകാരിയെക്കണ്ടു;
എന്തെടീ നിലവിളിച്ചീടുന്നതൽരാത്രി-
യെന്തൊരാപത്തു നിനക്കുണ്ടായി ചൊല്ലീടുക.

"പഞ്ചപാതകിയായ യക്ഷി വന്നവിടത്തെ
കുഞ്ചിനെ കൊണ്ടുപോയീടുന്നതു കണ്ടു ഞാനും
അഞ്ചെട്ടാളുകളേയും കൂട്ടിക്കൊണ്ടങ്ങു ചെന്നു
കുഞ്ചിനെക്കൊല്ലുംമുമ്പെ കൊണ്ടുപോരണമിങ്ങു.

അതുകേട്ടവർ പൊട്ടിച്ചിരിച്ചു പോയെല്ലാരും
കേശുപിള്ളയുമല്പം ചിരിച്ചുംകൊണ്ടു പറ-
ഞ്ഞവനെ യക്ഷി കൊല്ലുമെന്നു നീ ശംകിക്കേണ്ട
നാഗരെപ്പാമ്പു കടിച്ചെന്നു നീ കേട്ടിട്ടുണ്ടോ.

ഇനിമേലെങ്കപക്കമുറങ്ങാമെല്ലാ നാളും
ഇനിമേൽ യക്ഷി വരുമെന്നാരും പേടിക്കേണ്ട;
ഇന്നവൻ യക്ഷിയെസ്സംഹരിക്കമതു മൂലം
യക്ഷിയെ നോക്കിനോക്കിയുറക്കമിളച്ചേണ്ട."

സ്വാമിയും യക്ഷിയുമായ് നടന്നുനടന്നൊരു
സീമയററുള്ള മഹാഗിരിയിൽ ചെന്നുകേറി;
അവിടെയൊരു വള്ളിക്കുടിലിൽ കിടക്കുന്ന
ചെറിയ യക്ഷി തന്നെക്കണ്ടു സ്വാമിയുമപ്പോഴാം.

കാൽകൈകളനക്കുവാൻ പോലുമഞ്ഞരുതാതേ
മാലുകൊണ്ടേററമുള്ള വേദന സഹിയാതെ
രോദനം ചെയ്തു ചെയ്തോരസ്ഥിപഞ്ജരം പോലെ
മേദിനി തന്നിലെററമാതുരയായ്ക്കിടക്കും.
അവളെക്കണ്ടു നേരത്തനുകമ്പയാസാകം
ആർദ്രത മനസ്സിംകലുദിച്ചു സ്വാമിക്കേവം
'ഇവളെയിതിൽനിന്നു രക്ഷിച്ചീടണ'മെന്നു
കരുതിക്കൊണ്ടു സ്വാമി ചോദിച്ചീടിനാനേവം.

"എന്തുകാരണമിവൾക്കിങ്ങനെ സംഭവിപ്പാൻ"
എന്നതുകേട്ടു മറേറ യക്ഷിയങ്ങറിയിച്ചു:-

"ബന്ധുരാംഗിയാമിവളെക്കണ്ടുമോഹിച്ചൊരു
പാണ്ഡ്യനാകിയ യക്ഷൻ വിരൂപവിലക്ഷണൻ.

അന്തികേ വന്നിവളെപ്പിടിച്ചസമയത്തു
അന്തരംഗത്തിൽ കോപം പൂണ്ടവൾ ചവിട്ടിനാൾ;
ചവിട്ടുകൊണ്ടു ദൂരെപ്പതിച്ചയക്ഷൻ ചെന്നു
കടുത്തകോപത്തോടെയാഭിചാരം ചെയ്യിച്ചു.

ആയതുമൂലമിവളിങ്ങനെയായിത്തീൻ
മായമില്ലിതിലൊട്ടും സത്യമാണിതൊക്കെയും
ഇവളെയതിൽനിന്നും മോചനം ചെയ്തീടുവാ-
നവിടുന്നൊരുകൃപചെയ്യണം കൃപാനിധേ.

ശംകരാത്മനേ, ശശിശേഖരചൈതന്യംവ-
ന്നംകുരിച്ചൊരു മർത്ത്യരൂപിണേ, നമോസ്തുതെ
നിൻകഴലൊഴിഞ്ഞടിയങ്ങൾക്കൊരാശ്രയംഭൂ-
വികലില്ലല്ലോ സ്വാമിൻ സന്തതം നമസ്കാരം.

ചിന്തയിലറിവില്ലാതന്ധയായ്ചെയ്തുപോയ
വൻതരമപരാധമൊക്കെയും ക്ഷമിച്ചിന്നു
നിന്തിരുവടി കനിഞ്ഞേഴകളായീടുമി-
ക്കിംകരികളെപ്പാലിച്ചീടണം കൃപാനിധേ."

'എന്നാൽ നീ ശ്മശാനത്തിൻഭസ്മമൊരിടങ്ങഴി
ഗോമൂത്രമിടങ്ങഴി ദർഭനാമ്പൊരുപിടി
മൂന്നിടങ്ങഴികൊള്ളും ചെമ്പുപാത്രവുമൊന്നു
ചെന്നിപ്പോൾകൊണ്ടുവന്നാൽ ഞാനൊന്നുശ്രമിച്ചീടാം'

നാലുസാധനങ്ങളും കേവലം കാൽനാഴിക-
യാലവൾ കൊണ്ടുവന്നു സ്വാമിതൻമുന്നിൽവെച്ചു
ഗുരുവിൻപാദം മനഃപീഠത്തിൽ പ്രതിഷ്ഠിച്ചു
തരസാ ബാലയേയും ഗുഹനേയും സ്മരിച്ചു.

ഭസ്മവും ഗോമൂത്രവും ചെമ്പുപാത്രത്തിലാക്കി
ഭേകൊണ്ടതുമട്ടിച്ചീടിനാൻ മന്ത്രപൂർവ്വം
മന്ത്രസംഖ്യകൾ തീൻ യക്ഷിതൻ നീവീബന്ധം
അഴിച്ചുട്ടരെമാററിബ്ഭസ്മലേപനംചെയ്തു.

ആപാദചൂഡം ഭസ്മലേപനങ്ങളെ ചെയ്തു
ആപന്നാശനമാകും സംകല്പത്തോടുകൂടി
ആവശമുണങ്ങിയനേരത്തു മറിച്ചിട്ടു
പൂശിനാൻമുന്നേപ്പോലെയുണങ്ങിയെന്നുകണ്ടു

മന്ത്രത്തെജ്ജപംചെയ്തു ഭേതോയം തളിച്ചു
നൂററെട്ടായപ്പോളവൾ താനെയങ്ങെഴുന്നേററു
അന്ധനാം യക്ഷന്റെയാഭിചാരങ്ങൾ ലോക
ബന്ധുവാം സൂര്യൻ തമസ്സെന്നപോൽ മാററീടിനാൻ.

"നല്ലെണ്ണയരനാഴി കൊണ്ടുവന്നീടുകിപ്പോൾ"
ചൊല്ലിയമാത്രയ്ക്കതു കൊടുത്തു മറേറ യക്ഷി;
പൂശിയഭസ്മമെല്ലാം കൈകൊണ്ടുതേച്ചു നന്നാ-
യെണ്ണയെത്തേച്ചീടിനാൻ പൂശിയോരംഗങ്ങളിൽ.

"ആററിൽപ്പോയ്ക്കുളിച്ചു നീ വസ്ത്രവും ധരിച്ചിങ്ങു
വരികയെന്നു സ്വാമിയരുൾചെയ്തതുകേട്ടു
യക്ഷികൾ രണ്ടുപേരും നദിയിൽ സ്നാനംചെയ്തു
ശുഭ്രവസ്ത്രം ധരിച്ചു സന്തോഷമോടേ വന്നു.

സ്വാമിതൻ പാദങ്ങളിൽ വീണുടൻ നമസ്കരി-
ച്ചാനന്ദം കവിഞ്ഞേവം പറഞ്ഞുതുടങ്ങിനാർ:-
"പ്രാണസംകടംതീർത്തു പ്രാണരക്ഷണം ചെയ്ത
പ്രാണദാതാവേ, തവ പാദപംകജങ്ങളിൽ.

താണുകമ്പിട്ടു കൂപ്പുമേഴായാമഗതിതൾ
ദാസികളെന്നു തിരുമനസ്സിൽ ബോധിക്കണം

എന്തുചെയ്യണമെന്നു കല്പിച്ചാലുടൻതന്നേ
അന്തരമെന്യേയതു ചെയ്തീടുമടിയങ്ങൾ."

"ഇന്നിയുമൊരു കർമ്മം ചെയ്യുവാനുണ്ടിവിടെ;
അക്കർമ്മംചെയ്തു തീർന്നാലതിന്റെ തരംപോലെ
മേൽനടക്കേണ്ടും കാര്യമപ്പോൾ ഞാൻ പറഞ്ഞീടാം
അപ്പോഴായതുപോലെ നടന്നാൽ മതി നിങ്ങൾ."

ഇങ്ങനെ പറഞ്ഞുടൻ ആസനമിട്ടിരുന്നു
സന്നതനായിട്ടൊരു മന്ത്രത്തെ ധ്യാനിച്ചപ്പോൾ
ഘോരയാമഘോരതൻ ജ്വാലാമാലകൾ ചെന്നു
ആപാദചൂഡം ചുട്ടുതുടങ്ങി യക്ഷൻമെയ്യിൽ.

'എന്തുകാരണമിതു വെന്തു വെന്തെരിയുന്നു
എന്തുഞാൻ ചെയ്തിടേണ്ട'തെന്നു തന്മനതാരിൽ
ചിന്തിച്ചു ചിന്തിച്ചതിൻമൂലത്തെ ഗ്രഹിച്ചവൻ
പന്തിയല്ലിങ്ങിരുന്നാലെരിഞ്ഞു പോകുമെന്നു.

ചിന്തയിലറിഞ്ഞവൻ വെന്തു വെന്തുള്ളമേററ-
മന്തരായങ്ങളൊന്നും കാണാഞ്ഞിട്ടവനോടി
സന്താപത്തോടെ വന്നു സ്വാമിതൻ തിരുമുമ്പിൽ
സംകടമുണർത്തിച്ചു നമ്രമൌലിയായ് മന്ദം.

"നിന്തിരുവടി വെറുമേഴയാമഗതിയെ-
ച്ചെന്തീയിലെരിച്ചുകൊന്നീടുവതയ്യോപാപം
ദന്തിവൈരിയാം മഹാകേസരിവീരനോർത്താ-
ലെന്തുകാരണത്താലും കീടത്തെക്കൊന്നീടുമോ.

അന്തരമിതുപോലെയല്ലയോ് തിരുമേനി
നിന്തിരുവടിയുമീയേഴയാമടിയനും
ചിന്തയിലല്പം കൃപയേഴയിലുദിക്കണം
സന്തതം സന്തോഷസന്താനമെ നമോസ്തുതേ."

"ഏഴയാണെന്നും ദാസനാണെന്നും പുലമ്പിയാൽ
നീ ചെയ്തപാപഫലം നിന്നെ വിട്ടൊഴിയുമോ
യക്ഷിയെസ്സംകടത്തിലാക്കിയ നിന്നെ ഞാനു–
മിക്ഷണമതുപോലെയാക്കീടുമെന്നേയുള്ളു.

എത്രകാലം കിടന്നു യക്ഷി സംകടപ്പെട്ടോ
ആയതിലഞ്ചിരട്ടി നീയിങ്ങുകിടക്കണം
അല്ലാതെ നിന്നേ വിടുമെന്നു നീ നിനയ്ക്കേണ്ട
നീ ചെയ്ത കർമ്മഫലമാരാനും ഭുജിക്കുമൊ."

"അയ്യയ്യോ സ്വാമിയതു ചെയ്യരുതടിയനോ–
ടമ്മയെ രക്ഷിക്കുവാനാരുമില്ലവിടത്തിൽ"
"അമ്മയുമിവിടെ വന്നിരുന്നു കണ്ടീടട്ടേ
മകന്റെ സൽക്കർമ്മത്തിൻ ഫലവുമറിയട്ടേ."

"അടിയനിനിയൊന്നുമറിയിക്കുന്നതില്ല
അറിയിക്കേണ്ടതെല്ലാമറിയിച്ചല്ലോയിവൻ;
ഗുണമായാലും ദോഷമായാലുമവിടുന്നു
കൃപയോടരുളിയാലാചരിക്കെന്നേ വരൂ."

"കുററക്കാരനെശ്ശിക്ഷിച്ചീടുന്നതവൻ ചെയ്ത
കുററത്തിനല്ല മേലിൽ ചെയ്യരുതെന്നാണത്രേ
ആയതിൻ പരമമാമുദ്ദേശമതു തന്നേ
അതിനാൽ നീയുമൊരു സത്യത്തെച്ചെയ്തീടണം.

ഇവരോടു നീ ചെയ്ത കഠിനപ്രവൃത്തിക്കാ–
യിവരോടു നീ ക്ഷമായാചനം ചെയ്തീടണം;
പാദത്തിൽ നമസ്കരിച്ചഞ്ജലി ചെയ്തു നിന്നു
ആചാരത്തോടു വേണമായതു ചെയ്തീടുവാൻ.

ഇന്നും നീ കേട്ടീടുക, തിങ്ങളിലെല്ലാററിലും
ആദ്യത്തെശ്ശുക്രൻ മുതൽ ഗുരുവാരാന്ത്യം വരെ

കയ്യും കാലുമനക്കാനാവാതെ കഷ്ടപ്പെട്ടു
യക്ഷിയെന്നതു പോലെ കിടന്നീടണം നീയും.

മുന്നേ ഞാൻ പറഞ്ഞതോയിപ്പോൾ ഞാൻ പറഞ്ഞ
സമ്മതം പോലേ നീയും രണ്ടിലൊന്നെടുക്കുക" [തോ
"സമ്മതം ചോദിക്കേണ്ട കല്പനപോലേ ചെയ്യാം–
നല്ലാതെയടിയന്ന ഗതിയില്ലൊന്നും വേറേ."

"എന്നാലാദ്യമായ് ക്ഷമായാചനം ചെയ്തീടുക
പിന്നെയെന്നുടെ മുമ്പിൽ സത്യത്തെച്ചെയ്തീടണം"
യക്ഷനുമതു കേട്ടു യക്ഷിയെ നമസ്കരി–
ച്ചഞ്ജലി ചെയ്തു നിന്നു കിഴിഞ്ഞു ചൊന്നാനേവം:–

"അറിവില്ലാതെ ചെയ്തോരപരാധത്തെ നിങ്ങൾ
സദയം ക്ഷമിച്ചിങ്ങു മാപ്പെനിക്കേകീടണം."
യക്ഷിയുമവന്നുടെ സംകടങ്ങളെക്കണ്ടി–
ട്ടക്ഷണം മാപ്പു കൊടുത്തീടിനാൾ മടിക്കാതേ.

യക്ഷനുമുടൻ വന്നു തൃപ്പാദങ്ങളെക്കുപ്പി
സത്യവാചകങ്ങളെച്ചൊല്ലിനാനിപ്രകാരം:–
"മൂലശക്തികളാണേ മൂർത്തികൾ മൂവരാണേ
മുപ്പത്തിമുക്കോടിയാം ദേവസംഘങ്ങളാണേ;

അഗ്നിത്രയങ്ങളാണേ, ജീവത്രയങ്ങളാണേ
അർക്കചന്ദ്രാദിനവഗ്രഹനാഥന്മാരാണേ,
കാലത്രയങ്ങളാണേ, ലോകത്രയങ്ങളാണേ
ലോകോപകാരികളാം പഞ്ചഭൂതങ്ങളാണേ;

വേദത്രയങ്ങളാണേ നാദത്രയങ്ങളാണേ
ബ്രഹ്മർഷിഗണമാണേ സ്വാമിതൃപ്പാദത്താണേ
പൊന്നാണേ വിളക്കാണേ ദുഷ്കൃതങ്ങളെ മേലിൽ
ചെയ്കയോ ചിന്തിക്കയോ പോലുമില്ലൊരു നാളും.

സത്യസന്ധനായ് നല്ല സാത്വികസംപൂർണ്ണനായ്
ദുഷ്ടസംസർഗ്ഗങ്ങളെ ദൂരവേ ത്യജിച്ചിട്ടു
സജ്ജനസമ്പർക്കത്തോലുത്തമോത്തമനായി
വർത്തിച്ചീടുവനിവൻ സത്യമേ സത്യം സത്യം."

സത്യവാചകം കേട്ടു സന്തോഷം പൂണ്ടു സ്വാമി
യക്ഷനിൽ പ്രീതിയോടെയരുൾ ചെയ്തിപ്രകാരം:
"നാരദമുനീന്ദ്രനെക്കണ്ടീടുമൊരു ദിനം
അദ്ദിനം മുതൽ നിൻെറ സ്തംഭനം തീർന്നുപോകും."

ഇങ്ങനെ കനിഞ്ഞരുൾ ചെയ്തു സ്വാമിയുമപ്പോൾ
മംഗലവാക്യപൂർവ്വമവനെയനുഗ്രഹി-
"ച്ചിന്നിനിപ്പോയീടുക നന്മ നല്കീടും മേലിൽ
ചിന്മയൻ ജഗന്മയൻ സർവ്വഗനല്ലോ ദൈവം."

അവനും ചെന്നു നിജമാതൃപാദം വണങ്ങി-
യിവിടെ നടന്നുള്ള കാര്യങ്ങളശേഷവും
ലജ്ജയും സന്തോഷവും സന്താപങ്ങളും ചേർന്നു
ചെറ്റുമേ ചുരുക്കാതെയൊക്കെയുമറിയിച്ചു.

യക്ഷികളോടു പറഞ്ഞീടിനാൻ സ്വാമിയപ്പോൾ
"ഇക്ഷണം പോയീടണമിവിടം ശുഭമല്ല
ബദരി തന്നിൽനിന്നിട്ടീരാറുമയിൽ ദൂരെ;
ഉത്തരഭാഗത്തുണ്ടു നല്ലൊരു സരോവരം.

അവിടെയൊരു യക്ഷി തനിയേ വസിക്കുന്നു
അവൾക്കു സഹായമായിരുന്നീടണം നിങ്ങൾ;
അവൾക്കു തുണ നിങ്ങൾ നിങ്ങൾക്കു തുണയവ-
ളിങ്ങനെ തമ്മിൽത്തമ്മിൽ സൌഹാർദ്ദം വർദ്ധിച്ചീടും.

കൈലാസാദികളായ പർവ്വതങ്ങളിൽ പോകും
മാമുനിമാരെക്കണ്ടു പൂജിക്കാം ദിനംപ്രതി

പാർവ്വതീ ഭഗവതി പരമേശ്വരി തന്നെ-
സ്സോമവാരങ്ങൾ തോറും കണ്ടു വന്ദിച്ചുകൊള്ളാം.

ചണ്ടിയും ചളിയുമങ്ങല്പവുമില്ലാതുള്ള
ശുദ്ധമാം ജലം തന്നിൽ സ്നാനവും ചെയ്യാം നിത്യം
ഷ്ഫാടികദീപ്തമായ ജലത്താൽ നിറയുന്ന
സരസ്സിലെങ്ങും സരോരുഹങ്ങൾ ശോഭിക്കുന്നു.

രക്തപത്മങ്ങൾ കുമുദങ്ങളുമുണ്ടസംഖ്യം
ശോണമാം കുമുദങ്ങൾ കാണുന്നുണ്ടിടയ്ക്കിടെ;
കൽഹാരങ്ങളുമതിലേററവും വിളങ്ങുന്നു
സാരസങ്ങളും കോകനദങ്ങൾ താനുമുണ്ടു.

കോമളം തുളുമ്പുന്ന ഹംസങ്ങളുണ്ടസംഖ്യം
ഇവകളെല്ലാം തത്തൽപ്പിടകളോടും ചേന്നു
മുദിതന്മാരായിട്ടു ക്രീഡിക്കുന്നനുദിനം
മധുവുണ്ണുന്ന മധുപന്മാരും വന്നുവന്നു.

മധുപാനാത്ഥമോരോ പൂക്കളിൽ നിരങ്ങുന്നു;
ജലജങ്ങളായുള്ള മത്സ്യങ്ങളൊരു തരം
ജലത്തിലോടിക്കളിച്ചീടുന്നു നിരന്തരം;
അവയിൽ ചില മത്സ്യം മേല്പോട്ടും ചാടീടുന്നു.

വഞ്ചുളകുഞ്ജങ്ങളും തീരദേശത്തിലുണ്ടു
പഞ്ചബാണൻെറ കേളീരംഗമെന്നതുപോലെ;
പഞ്ചവർണ്ണക്കിളികൾ ഹംസകോകിലങ്ങളും
പഞ്ചത്വമെന്യേ മൃദുനാദങ്ങൾ പൊഴിക്കുന്നു.

അഞ്ചിതതരമായ പൂക്കളിലിരുന്നോരോ
ചഞ്ചലീകങ്ങൾ ബ്രഹ്മഗാനത്തപ്പാടീടുമ്പോൾ
വഞ്ചുളഗൃഹങ്ങളിലിരിക്കും കോകിലങ്ങൾ
പഞ്ചമരാഗംകൊണ്ടു ഏറവപാടീടുമല്ലോ

കാമദങ്ങളായുള്ള കല്പവൃക്ഷങ്ങൾപോലേ
പൂമണമിയലുന്ന പൂമരങ്ങളുമുണ്ട
താലസാലങ്ങൾ തമാലങ്ങളും കേസരങ്ങൾ
പാലകൾ പലാശങ്ങളാദിയാം തരുക്കളിൽ
മാലതി മുതലായവല്ലികൾ ചേൎന്നുപൂത്തു
ആലോലഭാവം പൂണ്ടു പുഞ്ചിരി തൂകീടുന്നു.

വ്യാഘ്രസിംഹാദിശല്യമൃഗങ്ങളൊന്നുമില്ല-
യുഗ്രകോപികളായ വിഷജന്തുക്കളില്ല
ശീഘ്രഗാമികളായും സാധുക്കളായുമുള്ള
മാൻമുയലാദികളാം മൃഗങ്ങളെല്ലാമുണ്ടു.

പേടിയില്ലവകൾക്കു മനുഷ്യരോടു ചെറ്റും
ഓടിവന്നരികത്തു ചേൎന്നു നിന്നരുമ്മീടും
പിടിച്ചു തടവീടാമുമ്മകൾ കൊടുത്തീടാം
മടിയിൽ കിടത്തീടാം ബാലകന്മാരെപ്പോലെ.

മാൻകിടാങ്ങൾ കളിക്കും കളികളെന്നും കാണാം
മൈലുകളാടുന്നതു വൎഷകാലത്തു കാണാം
ഇങ്ങനെ മനസ്സിനുമിന്ദ്രിയങ്ങൾക്കും സുഖം
നല്കീടുമൊരു ദേശമെങ്ങുമില്ലല്ലോ കാണ്മാൻ.

അങ്ങിനെയുള്ളിടത്തു നിങ്ങൾപോയ്പാൎക്കൊൾവിൻ
ജന്മസാഫല്യമുണ്ടാം മംഗലം തന്നേ വരും
ഇന്നിവിടെ നടന്ന സംഗതി മുഴുവനു-
മൊന്നുമേ വിട്ടിടാതെയവളെക്കേൾപ്പിക്കണം.
ഞാനയച്ചതാണെന്നും പറഞ്ഞീടണം നിങ്ങൾ"
യക്ഷികളതുകേട്ടു തൃപ്പാദം നമസ്കരി-
ച്ചക്ഷണമനുഗ്രഹം വാങ്ങികൊണ്ടങ്ങു ചെന്നു
സരസ്സിൻ തീരത്തിംകലിരിക്കും യക്ഷിയോടു
സകലചരിത്രവും പറഞ്ഞു സവിസ്തരം.

സ്വാമിയുമപ്പോഠംത്തന്നേ തിരിച്ചങ്ങവിടുന്നു
സാമോദമെത്തീടിനാൻ സത്രത്തിലുടൻ തന്നെ
സ്വാമിയെക്കാണായ്കയാലാവഴി നോക്കി നോക്കി-
യാളുകളിരിക്കുന്നു സത്രത്തിൻ മിററത്തിംകൽ.

സീമയററൊരു ശക്തി യക്ഷിക്കുണ്ടെന്നറിഞ്ഞും
സ്വാമികഠംക്കുള്ള ശക്തിയറിയാത്തതിനാലും
ആപത്തായ്വന്നീട്ടമോയെന്നൊരാശംകയാലേ
താപത്തോടിരിക്കുന്നു മൌനം പൂണ്ടെല്ലാവരും.

അങ്ങിനെയിരിക്കുമ്പോഠം സ്വാമിവന്നവരുടെ
മുന്നിലാമ്മാറു നിലകൊണ്ടൊരു സമയത്തു
പിരിഞ്ഞുപോയ ജീവൻ തിരിഞ്ഞു വന്നപോലെ
പറഞ്ഞുകൂടാതുള്ളോരാനന്ദമവക്കുണ്ടായ്.

"യക്ഷിയും നിങ്ങളുമായ്പ്പോയീട്ടുന്നതു കണ്ടു
യക്ഷിയെ നിങ്ങളെന്തു ചെയ്യതെന്നറിഞ്ഞില്ല.
ആയതൊക്കെയും ഞങ്ങഠംക്കറിവാൻ തക്കവണ്ണം
മായമെന്നിയേ പറഞ്ഞെംകിലോ കേട്ടുകൊള്ളാം."

യക്ഷിയെക്കണ്ടനേരംമുതലിങ്ങിവിടത്തി-
ലെത്തിയനേരം വരേയുള്ള സംഭവങ്ങളെ
വിസ്തരിച്ചതിലൊററയക്ഷരം പോലും വിടാ-
തൊക്കെയും ഗ്രഹിപ്പിച്ച് വിശ്രമിച്ചങ്ങിരുന്നു.

"ദേവവർഗ്ഗമാണവളതുല്ല്യശക്തിയുള്ളോഠം
മായാശക്തിയും ശാപശക്തിയുമുണ്ടവഠംക്കു
മന്ത്രശക്തികളൊന്നുമവളോടാകില്ലെന്നു
മുമ്പൊരുയോഗീശ്വരൻ ചൊന്നതുമോക്കന്നിപ്പോഠം.

ഇങ്ങനെ മഹത്തായ ശക്തിയുള്ളൊരു യക്ഷി
എങ്ങിനെയിദ്ദേഹത്തെക്കണ്ടപ്പോഠം കീഴടങ്ങി

എന്തൊരു ശക്തിയിതു ചിന്തിപ്പാനാവതല്ല
ചിന്തിച്ചാൽ കിട്ടുകില്ല ചിന്തനീയവുമില്ല.

കരികൾ നുകങ്ങളും മൺവെട്ടിമുതലായ
കൃഷിയായുധങ്ങളെപ്പേററിക്കൊണ്ടന്നദിനം
കൃഷിവേലകൾ ചെയ്യും നമുക്ക ശാസ്ത്രീയമാം
ഗഹനാവിഷയങ്ങൾ ചിന്തനം ചെയ്തീടാമോ.”

ഇത്തരം പറഞ്ഞിട്ടു കുഞ്ഞൻപിള്ളയെ വാഴ്ത്തി
സ്തുതിച്ചു സന്തോഷിച്ചു വന്ദിച്ചിട്ടങ്ങുപോയീ
സത്രത്തിലുള്ളോരെല്ലാമുണന്നിട്ടവർ വന്നു
വസ്തുതയറിഞ്ഞപ്പോൾ സന്തോഷിച്ചെല്ലാവരും.

കുഞ്ഞനിൽപിള്ളചേർത്തുവിളിക്കുന്നിതു ചിലർ
ആയതിലണ്ണനെന്നു ചേർത്തിടുന്നിതു ചിലർ
അണ്ണനെന്നുള്ളേടത്തു അങ്ങുന്നു ചേർത്തു ചിലർ
കുഞ്ഞൻപിള്ളയങ്ങുന്നെന്നോതുന്നു ചിലരെല്ലാം.

സ്വാമിയാണിദ്ദേഹമെന്നാക്കുമേയറിവില്ല
ആയതു പല്ലതനദിക്കപ്പുറം കിടക്കുന്നു
കുഞ്ഞൻപിള്ളയണ്ണനെന്നാണക്കാലത്തു ഞാനും
സംബോധനത്തെച്ചെയ്തീടുന്നതദ്ദേഹത്തിനെ.

അനന്തപുരമതിൽ ചട്ടമ്പിയായും പിന്നെ-
ച്ചട്ടമ്പിസ്വാമിയായും കുഞ്ഞൻചട്ടമ്പിയായും
അവിടെനിന്നും കഴിത്തുറയിൽ പോയകാലം
ആധാരമെഴുതുന്ന കുഞ്ഞന്പിള്ളയുമായി.

യക്ഷിയെ മാററിയപ്പോൾ നല്ല മന്ത്രോപാസിയെ-
ന്നീ സ്ഥലത്തിങ്കലുള്ളോരൊക്കെയും പുകഴ്ത്തുന്നു;
ഇദ്ദേഹത്തിനെപ്പരമാത്ഥമായറിയുവാൻ
വിദ്വാന്മാരായവക്കും സാദ്ധ്യമല്ലെന്നിരിക്കേ

അല്പജ്ഞന്മാരായുള്ള കുഗ്രാമസ്ഥന്മാർ നമ്മാം-
ക്കല്പമെന്നാലുമറിഞ്ഞീടുവാനാവതാണോ ?
കണ്ണില്ലാത്തവൻ കണ്ട ഗജമെന്നതുപോലെ
കണ്ടതുമാത്രമറിഞ്ഞീടാമെന്നതേയുള്ളൂ.

അങ്ങിനെ ചിലമാസം കഴിഞ്ഞോരനന്തരം
അനന്തപുരിയിൽ പോയ്ത്തിരിയേ വരുംവഴി
അകവൂർക്കവലയിൽ വന്നുനിന്നല്പനേരം
മനസ്സിലെന്തോ നിന,ച്ചിടത്തു ഭാഗത്തൂടെ
തിരിഞ്ഞു നടന്നീടാൻ ഭാവിച്ച സമയത്തു
പരമേശ്വരൻപിള്ള പറഞ്ഞു സ്വാമിയോടു;
"എനിക്കു വ്രതമാണിന്നതിനു കഴനാട്ടിൽ-
ക്കാവിലെക്കോവിലിൽ ചെന്നാചരിക്കണം വ്രതം."

"കാവിലേ ശിവനുടെ കെട്ടിലമ്മയാണല്ലോ
അണിയൂരിരിക്കുന്നതവിടെയാകാം വ്രതം
കെട്ടിലമ്മമാക്കല്പം പ്രീതിയുണ്ടെന്നാലുടൻ
കെട്ടിയോൻ താനേവന്നു ചൊരിയുമനുഗ്രഹം."

ഇത്തരം പറഞ്ഞവരെത്തിനാരണിയൂരിൽ
സത്വരം സ്നാനം ചെയ്തു, നിത്യനിഷ്ഠകൾ ചെയ്യാൻ
ബലിക്കൽപ്പുരയുടെ പൂമുഖം തന്നിലിരു-
ന്നനുഷ്ഠാനങ്ങൾ ചെയ്തു തുടങ്ങി സ്വാമിയപ്പോൾ.

പരമേശ്വരൻപിള്ള വഴിപാടുകൾ കൊടു-
ത്തവിടെയുള്ള വ്രതക്കാരുമായൊരുമിച്ചു
ക്ഷേത്രത്തിൽ പ്രദക്ഷിണം ചെയ്തുചെയ്തിയങ്ങുമ്പോൾ
നാണുവാശാനും വന്നിട്ടിലഞ്ഞിമൂട്ടിൽ നിന്നു.

സ്വാമിയെ നാണുവാശാൻ ഗുരുവാസ്സരിച്ചതും
സ്വാമിയുമാശാനുപദേശം ചെയ്തതും മററും

അതിനെത്തുടൎന്നുള്ള വേദാന്തപ്രസംഗവും
ജാതകം നോക്കിയതിൻഫലങ്ങളം പറഞ്ഞതും

നാലാംസൎഗ്ഗത്തിങ്കൽ ഞാൻ ശൈവഭാഷിതമായി
വിസ്തരിച്ചിരിക്കയാലവിടെ നോക്കീടുവിൻ;
പിഷ്ടപേഷണം ചെയ്തു സമയം നഷ്ടമാക്കാ–
നിഷ്ടം തോന്നായ്കയാലുമപ്പുറം പറഞ്ഞീടാം.

വാമനപുരം പാലം തീൎന്നപ്പോളം കിള്ളിയാററിൽ
നെടുമങ്ങാട്ടു പഴവടിയെന്നുള്ളേടത്തു
പാലം കെട്ടിക്കുവാനായെല്ലാരുമൊരുമിച്ചു
ചേലോടേ പോയങ്ങൊരു വീട്ടിൽ താമസമാക്കി.

അന്നുതൊട്ടെൻെറ വീട്ടിലദ്ദേഹം വന്നിട്ടില്ല
എങ്ങുംകണ്ടിട്ടുമില്ല രണ്ടുവത്സരം വരെ;
പിന്നെയങ്ങൊരുനാളിൽ ചാലയിൽവെച്ചുകണ്ടു
'സ്വാമിയെക്കാണ്മാനില്ലയെന്താണെ'' ന്നു ഞാൻ കേട്ടു.

"പ്രാരബ്ധമെന്നെപ്പിടിച്ചിഴച്ചു തള്ളിത്തള്ളി
ദൂരത്തിലാക്കീടുന്നു ഞാനെന്തുചെയ്യുമതിൽ
നല്ലനേരത്തുതന്നെ നിങ്ങളെക്കണ്ടുമുട്ടി
തെല്ലുമേ മടിക്കേണ്ട പോയീടാം കല്ലുവീട്ടിൽ."

ഞങ്ങളം രണ്ടാളും കൂടികല്ലുവീടതിൽച്ചെന്നു
മങ്ങാതെ തളത്തിങ്കലിരിക്കും സമയത്തു
കേശവൻചേട്ടൻ വന്നു കുശലം വിചാരിച്ചു
കുശലംതന്നെയെന്നുപറഞ്ഞു ഞാനുമപ്പോളം.

"ഇവിടെ വന്നീടുവാനറിഞ്ഞീടാമോ നിങ്ങൾ–
ക്കിതിന്നുമുമ്പിലെങ്ങും വന്നതുകണ്ടിട്ടില്ല''
"ചാലയിൽ ചെന്നനേരം സ്വാമിയെക്കണ്ടു ഞാനും
സ്വാമിയെന്നേയും കൂട്ടിക്കൊണ്ടുവന്നിവിടത്തിൽ."

"നല്ലകാര്യമായിതുവന്നതു നിങ്ങളിപ്പോൾ
നല്ലൊരു അതിഥിയെ ഞങ്ങൾക്കലഭിച്ചല്ലൊ;
നാളെയെന്നുടെ ജന്മനക്ഷത്രമാകയാലെ
നാളത്തേടംകഴിഞ്ഞേ പോകാവൂയിവിടുന്നു"

അങ്ങിനെതന്നേയെന്നു സമ്മതിച്ചിട്ടുഞാനും
അന്നത്തെ രാത്രിയിംകലവിടെത്താമസിച്ചു
മൂന്നടിക്കാറായപ്പോളെഴുന്നേററിരുവരും
ശ്രീകണ്ഠേശ്വരം തീർത്ഥക്കുളത്തിൽ സ്നാനംചെയ്തു.

ചട്ടമ്പിസ്വാമിയുടെ ശിഷ്യനാം മാധിപൻ
പെട്ടെന്നുവന്നുകണ്ടു മഠത്തിൽക്കൊണ്ടുപോയി
രണ്ടുതോൽ വിരിച്ചതിൽ രണ്ടിടത്തിലായിട്ടു-
ങ്ങിരുത്തീട്ടനന്തരം കോവിലിൽപോയിരുന്നു.

മഠത്തിൽ ഞങ്ങളിരുന്നനുഷ്ഠാനങ്ങൾചെയ്തു
സമപ്പിച്ചേഴരയ്ക്കു പുറപ്പെട്ടവിടുന്നു
കല്ലുവീടതിൽ ചെന്നു കാപ്പിയും കുടിച്ചുട-
നവിടെത്തളത്തിംകൽ വിശ്രമിച്ചിരിക്കുമ്പോൾ

ഓരോരുത്തരായിട്ടു വന്നു ചേന്നതിഥികൾ
അവരെയെല്ലാം യഥായോഗ്യമായ് സൽക്കരിച്ചു
താരതമ്യേന പലേടത്തുമായിരുത്തിനാ-
രവരും വിശേഷങ്ങൾ പറഞ്ഞുംകൊണ്ടിരുന്നു.

പത്തടിച്ചപ്പോളങ്ങു വന്നുള്ളോരതിഥികൾ-
ക്കുത്തമവിഭവസമ്പത്തിനാൽ സമൃദ്ധമാ-
മന്നദാനാനന്തരമേതാനും ജനങ്ങൾക്കു
വസ്ത്രദാനവുംചെയ്തു സന്തോഷിപ്പിച്ചയച്ചു.

ഞാനുമന്നേരം തന്നേ യാത്രയും പറഞ്ഞുംകൊ-
ണ്ടവിടെനിന്നും തിരിച്ചെന്റെ ഗേഹത്തിലെത്തി

അക്കാലമെല്ലാം കഴിഞ്ഞേറെ നാൾ പോയശേഷം
എൺപത്തിമൂന്നിൽ കുംഭരവിയിലദ്ദേഹത്തെ.

പട്ടാളം മേജർ സുബേദാരായൊരുദ്യോഗസ്ഥൻ
കൂട്ടിക്കൊണ്ടെന്റെ പത്നീമന്ദിരം തന്നിൽ വന്നു;
അപ്പോളങ്ങവിടത്തിൽ ഞാനുമുണ്ടായിരുന്നു
അദ്ദിനമെല്ലാപേരും സുദിനമായ്ക്കഴിഞ്ഞു.

കാനധാരാബ്ദ്ധയൊരു സംശയനിവൃത്തിക്കാ-
യഗ്ഗുരുവരനെ ഞാനന്വേഷിച്ചിയങ്ങുമ്പോൾ
കോടനാട്ടിലോ കൊട്ടിലാക്കിലൊ കാണുമെന്നു
ശ്രീകണ്ഠേശ്വരം മാാധിപനിൽ നിന്നറിഞ്ഞു.

രണ്ടു ദിക്കിലുമെഴുത്തയച്ചു; മറുപടി
വന്നു ചേർന്നിരിങ്ങാലക്കുടയ്ക്കുള്ളെഴുത്തിനു;
അപ്പോഴേ പുറപ്പെട്ടേനിവിടെ നിന്നു ഞാനും
അടുത്ത ദിനം തന്നേ കൊട്ടിലാക്കിലുമെത്തി.

മുമ്പേ സ്വാമിയെക്കണ്ടു സംശയമുണർത്തിച്ചു
രണ്ടുരണ്ടു വാക്കിനാൽ സംശയം നിവർത്തിച്ചു;
പിന്നെക്കയ്യുളെക്കണ്ടു വർത്തമാനങ്ങൾ പറ-
ഞ്ഞവിടെ മൂന്നുദിനം മുഴുവൻ താമസിച്ചു.

മൂന്നു നാൾ കഴിഞ്ഞപ്പോൾ ചെന്നു ഞാനവരോടു
യാത്ര ചോദിച്ച നേരത്തവരും പറഞ്ഞേവം;
"നിങ്ങളെയിവിടത്തിൽ ചാതുർമ്മാസ്യമിരുത്താൻ
ഞങ്ങൾക്കൊരഭിലാഷമേററവും വളരുന്നു."

"ചാതുർമ്മാസ്യമിരിപ്പാൻ സന്യാസിയല്ലല്ലോ ഞാൻ
അഭ്യാസമിതുവരെപ്പൂർത്തി വന്നതുമില്ല;
അഭ്യാസം പൂർത്തിയായാൽ പക്ഷേ ഞാനിരുന്നീടാം
പൂർത്തിയാകാതെചെയ്താൽ പാപമല്ലയോചൊൽവിൻ."

അട്ടിക്കിൽ ഭൂരിപക്ഷം മൂഢന്മാരാണെങ്കിലും
മോഷണത്തിങ്കലവരെത്രയും സമർത്ഥന്മാർ
കന്നുകാലികൾ പുരമോഷണങ്ങളും മററു
മോഷണങ്ങളുമവർ ചെയ്തീടുന്നനുദിനം.

ഇങ്ങനെയുള്ള ദിക്കിൽ തക്കതായാളില്ലെങ്കിൽ
അങ്ങവർ കണ്ടമാനം മോഷണങ്ങളെച്ചെയ്യും;
ഇങ്ങനെയെല്ലാമുള്ള സംഗതിയാകയാലേ-
യെങ്ങിനേ താമസിക്കും നെടുനാളിവിടത്തിൽ.

എന്നിലുള്ളൊരു പരമാർത്ഥമാണിവയെല്ലാ-
മെന്നിരിക്കിലുമൊന്നു ചിന്തിച്ചു നോക്കുംനേരം
ഏകൻ ദേവത്വമുള്ളോനപരൻ ബ്രഹ്മതുല്യൻ
ഇവർ ചൊല്ലുന്ന വാക്യം ലംഘനം ചെയ്തീടാമോ?

ആഴ്ചവട്ടങ്ങൾ മൂന്നു കഴിഞ്ഞോരനന്തരം
വീട്ടിൽ നിന്നെഴുത്തുകൾ വന്നുകൊണ്ടിരുന്നങ്ങു;
വേഗത്തിൽ വന്നീടണമെന്നതാണെഴുത്തുകൾ;
ആയതു കണ്ടിട്ടവർ ഗണ്യമാക്കിയുമില്ല.

വരണം വരണമീയെഴുത്തു കണ്ടാലുടൻ
ഇവിടങ്ങളിലൊക്കെ മോഷണം നടക്കുന്നു
ഞങ്ങൾക്കു ഭയമുദിച്ചീടുന്നിതതു മൂലം
വന്നില്ലെങ്കിലോ ഞങ്ങൾ പോയീടും പിരയാററു.

ഒടുവിൽ വന്നോരെഴുത്തിതിനെ സ്വാമിയേയും
കയ്മളേയും കാണിച്ചു അവരും സമ്മതിച്ചു
പോയിടാമിനിയെന്നു രണ്ടുപേരും പറഞ്ഞു
ഉടനെ യാത്ര ചൊല്ലിപ്പുറപ്പെട്ടവിടന്നു.

കാറിൽച്ചെന്നിറങ്ങി ഞാൻ തീവണ്ടിയാഫീസതിൽ
തീവണ്ടി തന്നിൽക്കേറിയെറണാകുളത്തെത്തി

അവിടെ നിന്നു ബോട്ടിൽ കൊല്ലത്തു ചെന്നിറങ്ങി
കൊല്ലത്തു നിന്നു ബസ്സിൽ ആററിങ്ങലെത്തീടിനേൻ.

രാത്രിയായതിനാലെയവിടെത്താമസിച്ച
അടുത്ത ദിനമങ്ങു വീട്ടിലും വന്നുചേൻ
സ്വാമി കല്പിച്ച തീത്ഥസ്വാമിയെക്കണ്ടതില്ല
രാത്രിയിൽ പോയീട്ടവാൻ സൌകര്യമുണ്ടായില്ല.

പിന്നെയും സ്വാമിയേയുംകയ്യും തൊട്ടെല്ലാരേയും
കാണ്മാനായിരിങ്ങാലക്കടയിൽ ചെന്നു ഞാനും;
അന്നവിടത്തിൽക്കണ്ട തീത്ഥരെ വഴിപോലെ
വന്ദനം ചെയ്തു നോക്കിക്കൊണ്ടങ്ങു നിന്നുപോയി.

തേജസ്സമോജസ്സുമഗ്ഗാംഭീയ്യം കാരുണ്യവും
നിഗമാഗമബോധം നിത്യനിമ്മലത്വവും
കടൽമാനിനി വിദ്യാകാരിണിയിവർകളു-
മരികേ മരുവുന്നു പിരിയാതനുദിനം.

ഇങ്ങനെ വിരുദ്ധമാം ചൈതന്യവിശേഷങ്ങളും
തങ്ങളിൽ പിണങ്ങാതെയിണങ്ങിയിരിക്കുന്ന
മംഗലമനസ്സനാമിദ്ദേഹത്തിനെക്കണ്ടാൽ
എങ്ങിനെ വിട്ടുമാറാൻ സമ്മതമുദിക്കുമോ?

ചട്ടമ്പിസ്വാമിയുടെ ശിഷ്യരിൽ മുമ്പനെന്നു
ബുദ്ധിയുള്ളവക്കൊക്കെക്കാണുമ്പോളറിഞ്ഞീടാം
ദൃഷ്ടിയിൽ കാരുണ്യമുണ്ടെങ്കിലും ഗാംഭീര്യത്തെ
സ്പഷ്ടമായ്ക്കാണാം മുഖം തന്നിലും സ്വരത്തിലും.

ആശയവൈശിഷ്ട്യവും ശുദ്ധിയും വൈപുല്യവും
ഗുരുഭക്തിയും ശിഷ്യഗണത്തിൽ വാത്സല്യവും
സമചിത്തവും നിസ്വന്മാരിലുള്ളലിവുമി-
ങ്ങൊരുപോലെല്ലാമേവം ഞാനാക്കും കണ്ടിട്ടില്ല.

ഗുരുവിൽനിന്നുതന്നെ ശിഷ്യനിൽപ്പകന്നതോ
പൂർവ്വപുണ്യങ്ങളുടെ മാഹാത്മ്യംതന്നെയാണോ
ഏതെന്നാകിലും നമുക്കിവയഗ്ഗുരുവിൻെറ
സാന്നിദ്ധ്യംകൊണ്ടുതന്നേ വന്നതെന്നൂഹറിച്ചീടാം.

ഗുരുസാന്നിദ്ധ്യംകൊണ്ടു വന്നതാണെംകിലന്യ-
ശിഷ്യക്കമിതുപോലെയുണ്ടായീടണമല്ലോ;
അന്തസ്സാരമാം തരു, ചന്ദനമരത്തിൻെറ
യന്തികേനിന്നാലല്ലേ അകിലായ്ത്തീരുന്നുള്ളൂ.

മലയാചലസ്ഥിതമാകിയമുളയുണ്ടോ
അകിലായ്ത്തീരുന്നീടുന്നു ചിന്തിച്ചീടുവിൻ നിങ്ങൾ;
കാതലില്ലായ്കമൂലമകിലാകുന്നതല്ല
കാലമെത്രയായാലും പട്ടുപോവേണതന്നെ.

അന്തസ്സാരമില്ലാത്ത ശിഷ്യന്മാർ ഗുരുവിൻെറ-
യന്തികേ നിന്നാലെന്തു ദൂരെനിന്നാലുമെന്തു
ബന്ധുരതരമായ ഗുരുവിൻ ഗുണഗണ-
മെന്തുകാരണത്താലും സംഭവിക്കയുമില്ല.

കായസംബന്ധമായ ലക്ഷണസൌഷ്ഠവങ്ങൾ
ദേശകാലങ്ങൾ പിതൃമാതൃസംയോഗശുഭ
കാലവുമാണെംകിലും വേടർതൻ നിലകളെ-
യാശ്രയിച്ചതിനൊത്തു സംഭവമായീടുന്നു.

താടിമീശതാൻ വളന്നങ്ങനെ നീണ്ടുനീണ്ടു
നാഭികൂപത്തെ മറച്ചവിടേ നിന്നീടുന്നു;
ബാഹുക്കൾ നീണ്ടുവന്നു മുട്ടോളമെത്തീടുന്നു
തടിച്ചുകൊഴുത്തിരുവശത്തും വിളങ്ങുന്നു.

വിരിഞ്ഞമാറുമല്പംപൊങ്ങീടുമുദരവും
ഒതുങ്ങിയുരുണ്ടു നിന്നീടുന്നോരരക്കെട്ടും

വിശ്വാമിത്രന്റെ ബ്രഹ്മക്ഷത്രിയലക്ഷണങ്ങൾ
വിശ്വപണ്ഡിതനാകുമിദ്ദേഹത്തിനുമുണ്ടു.

ചട്ടമ്പിസ്വാമിക്കൊത്ത ശിഷ്യൻ തന്നെയാണിതു
ചട്ടവട്ടങ്ങളെല്ലാം സൂക്ഷിച്ചാലറിഞ്ഞീടാം;
നേരേനിൽക്കുകയില്ല സാമാന്യരൊരുത്തരും
ശിഷ്യന്മാർപോലും നേരേ നില്ക്കുമ്പോൾ വിറച്ചുപോം.

ഗുരുവിൻ സാന്നിദ്ധ്യത്താൽ ഗുണങ്ങൾ പകന്നു
തീൎത്ഥക്കമാത്രമെന്നും, അന്യശിഷ്യന്മാരന്ത-
സ്സാരഹീനന്മാരെന്നും സമൎത്ഥമാക്കീടാമൊ
പ്രഥമശിഷ്യൻ നാണുവാശാനങ്ങിരിക്കുമ്പോൾ.

നാണുവാശാനെ നിങ്ങൾക്കറിഞ്ഞുകൂടായ്കയാ-
ലിവിധമൊരു ചോദ്യമുദിച്ചു നിങ്ങൾക്കിപ്പോൾ;
മണക്കൽ മാടനാശാൻ തന്നുടെ മകനായി
ജനിച്ചു നാണുവാശാനെന്നതേയറിയാവൂ.

അഞ്ചാം സൎഗ്ഗം സമാപ്തം.

## ആറാം സൎഗ്ഗം

സഞ്ചിത ഗുണഗണ സമൃദ്ധികൊണ്ടു നിത്യം
പഞ്ചബാണാരിപ്രിയ പാൎവ്വതീദേവിക്കേററം
നെഞ്ചകം തന്നിലമിതാനന്ദമുളവാക്കും
പൈംകിളിപ്പൈതലേ നീ വന്നിരി സമീപത്തു.

നിൎമ്മലധവളമാം വെള്ളവുമരികളും
നന്മയിൽ പൊടിച്ചതിൽ പഴവും തേനും ചേൎത്തു

മൎദ്ദിച്ചു കുഴമ്പാക്കിത്താംകപ്പാത്രത്തിലാക്കി
അടുത്തതൊരു കപ്പിൽ പാലും വെച്ചിരിക്കുന്നു.

കരിമ്പിൻനീരും ബൊഞ്ചിയിളനീരിവയെല്ലാം
തരിമ്പും ലോഭമെന്യേ വെവ്വേറെയിരിക്കുന്നു
അവകളാവോളവും ഭുജിച്ചുമാസ്വദിച്ചു-
മളവററാനന്ദം പൂണ്ടരികേ വന്നിരുന്നു.

ചട്ടമ്പിസ്വാമിയുടെ ചരിത്രം മുഴുവനും
സ്പഷ്ടമായ്വിസ്തരിച്ചു പറഞ്ഞു തീൎത്തിടു നീ;
അതു കേട്ടവളപ്പോളവയെ വേണ്ടുവോളം
ഭുജിച്ചു വന്നിരുന്നു പറഞ്ഞു തുടങ്ങിനാൾ.

ദേവസേനാനിയായ ഭഗവാൻ കാൎത്തികേയ-
നീഴവകുലങ്ങളെയുദ്ധരിപ്പതിനായും
ബ്രഹ്മശാപത്തെയനുഭവിച്ചീടുവാനായും
ഭൂമിയിലവതരിച്ചുള്ളോനാം നാണുവാശാൻ.

അങ്ങിനെയുള്ള ദേവസംഭൂതൻ തന്നെ വിട്ടാ-
ണിങ്ങനെ തീൎത്ഥരേ ഞാൻ മുമ്പനെന്നുരച്ചതു;
അങ്ങനെയിരിക്കട്ടെയക്കഥ മുഴുവനും;
നമ്മുടെ പ്രസ്ഥാനത്തെത്തുടരാം നമുക്കിനി.

നെടുമങ്ങാട്ടു പഴവടിയിൽ പാലും തീൎന്നു
മുറയ്ക്കു വടക്കോട്ടു പോയവരെല്ലാവരും;
അവിടെ നല്ലനല്ല ശിഷ്യന്മാരുണ്ടായെന്നും
ഗ്രന്ഥങ്ങൾ വിശേഷമായ് ചമച്ചെന്നതും കേട്ടു.

ആയതിൽ ക്രിസ്തുമതഖണ്ഡനമാദ്യം കണ്ടു
രണ്ടാമതായിക്കണ്ടു പ്രാചീനകേരളവും
ശിഷ്യരിൽ തീൎത്ഥരേയും പരമഹംസരേയും
മാത്രമല്ലാതെ പിന്നെയാരേയും കണ്ടിട്ടില്ല.

പഞ്ചശാസ്ത്രിമാർ ഗംഗാതീർത്ഥത്തിൽ മരിച്ചവർ
കേരളേ ജനിച്ചിട്ടുണ്ടവരും സ്വാമിയുടെ
ശിഷ്യരായീടുമെന്നു ശൈവഭാഷിതമുണ്ടു
അതിനാലവർകളും ശിഷ്യരായ്ത്തീർന്നിരിക്കാം.

അവരേവരാണെന്നുമെങ്ങിരിക്കുന്നിതെന്നും
ആയവരുടെ സ്ഥിതിഗതികളെന്താണെന്നും
സഗുണോപാസികളോ യോഗങ്ങളം ചെയ്യുന്നോരോ
ബ്രഹ്മധ്യാനത്തെച്ചെയ്യും പരമജ്ഞാനികളോ

ഭട്ടാരസ്വാമിയോടു ചോദിച്ചില്ലവയൊന്നും
ചോദിക്കാതദ്ദേഹമോ പറകയില്ല താനും;
എങ്കിലും തീർത്ഥരുടെ യോഗ്യതകളെയെല്ലാം
ചോദിക്കാതേ പറഞ്ഞിട്ടുണ്ടതു വിചാരിച്ചാൽ

തീർത്ഥരോടൊപ്പമൊരു യോഗ്യതയില്ലാഞ്ഞിട്ടോ
തൽക്കാലം മറന്നിട്ടോ വാത്സല്യം കുറഞ്ഞിട്ടോ
ഏതെന്നാകിലുമാട്ടെയജ്ഞാനം തന്നെയതു
ആയതു ചിന്തിച്ചീട്ടു സമയം കളയേണ്ടാ.

ശ്രീ നീലകണ്ഠതീർത്ഥപാദർതൻചരിത്രത്തിൽ
ശ്രീമാന്മാരായിട്ടെട്ടു ശിഷ്യരെക്കാണുന്നതിൽ
അതിനു മുമ്പേയുള്ള ശിഷ്യരെയവർക്കാർക്കും
അറിഞ്ഞുകൂടായ്കയാൽ പറഞ്ഞില്ലെന്നേയുള്ളു.

ആദിയിൽ കഴിഞ്ഞുറെയാധാരമെഴുത്തുകാ-
രായവർ പത്തുപേരുണ്ടൊന്നാം ശിഷ്യന്മാരവർ
അവിടെത്തന്നെ രണ്ടാംശിഷ്യനാം രജിസ്ത്രരും
ഗൃഹസ്ഥന്മാരിൽ രണ്ടും മർമ്മാണികളിലൊന്നും.

മൂന്നാമതായ ശിഷ്യന്മാരിവർ മൂന്നുപേരും
രാമനാഥത്തിലങ്ങു ശിഷ്യന്മാർ പന്ത്രണ്ടുപേർ

ക്ഷേമന്മാർ ഗൃഹസ്ഥന്മാർ ഭക്തന്മാരുത്തമന്മാർ
നാലാമതായ ശിഷ്യന്മാരാണീപന്ത്രണ്ടുപേർ.

ഓരോരോരോഗൃഹങ്ങളിലോരോരോമാസമിരു-
ന്നോരോരോരോതരമുള്ള ഭക്തിദ്യോതകങ്ങളാ-
മോരോരോരോഗ്രന്ഥങ്ങളെ വായിച്ചിട്ടതിലുള്ള
സാരങ്ങളും ഗ്രഹിപ്പിച്ചിട്ടുപദേശങ്ങളും നല്കി.

അഞ്ചാമതൊരു ശിഷ്യൻ പാൽക്കുളങ്ങരക്കാരൻ
അഞ്ചിതഗുണഗണസമ്പന്നൻ ശുദ്ധചിത്തൻ
കുഞ്ചുപിള്ളാഭിധാനൻ സിദ്ധപ്രേരണയാലേ
അഞ്ചാറുരൂപാ സ്വാമിക്കേകിനാനൊരുദിനം.

അങ്ങനെ പരിചയം സ്വാമിയോടുണ്ടാകയാൽ
സ്വാമിയെ ഗുരുവാക്കിയുപദേശവും വാങ്ങി;
ശിഷ്യനാം കുഞ്ചുപിള്ളയീശ്വരഭക്തിയിലും
ഗുരുഭക്തിയിംകലും ശാശ്വതനിലവന്നു.

ഇത്തരമിരുപത്തിയേഴശിഷ്യന്മാരുണ്ടു
ഔത്തരാഹന്മാരായോരാരെയുമറിയില്ല;
ഉത്തമോത്തമന്മാരാമവർക്ക കൊടുത്തതു-
മുത്തമഗുണമേറും താരകമന്ത്രമത്രെ.

നാണുവാശാനെക്കൂട്ടിയെട്ടുപേർ ശിഷ്യരുണ്ടെ-
ന്നോതുന്നു തീർത്ഥപാദർ തന്നുടെ ചരിത്രത്തിൽ;
നാണുവാശാനെപ്പുരാകാലമേയറിഞ്ഞീടാം
സ്വാമിയുമായിവരും ചിലപ്പോഴെൻെറ വീട്ടിൽ.

തീർത്ഥരെ രണ്ടാമതായിരിങ്ങാലക്കുടയ്ക്കു
പോയൊരുസമയത്തിലവിടെ വെച്ചുകണ്ടു
അമ്മഹാപുരുഷനെക്കണ്ടപ്പോൾതന്നെയെനി-
ക്കുണ്മയായദ്ദേഹത്തിൽ സമ്മതമുണ്ടായ്വന്നു

അകത്തെക്കരണങ്ങൾ പുറത്തെയംഗങ്ങളും
സമത്വമായിട്ടൊരു ചൈതന്യം വിളങ്ങുന്നു
പാടിപ്പുമതുപോലെ ഭക്തിയുമതുപോലെ
ദൃഢത്വം ധാരണകളൊക്കെയുമതുപോലെ.

അദ്ദേഹത്തിൻെറ ഗുണഗണങ്ങൾ വാഴ്ത്തീടുവാ-
നദ്ദേശിച്ചെഴുതുവാൻ തുടങ്ങുന്നതിനെക്കാൾ
പരമഗുരുവിൻെറ ഗുണങ്ങൾ മിക്കവാറു-
മിദ്ദേഹത്തിനുണ്ടെന്നു പറഞ്ഞാലാകുമല്ലൊ.

X X X X X X

തീർത്ഥപാദപ്പേരത്തിൽ പരമഹംസപദം
ചേർത്തതിൽ നെടുനീളമാകിയ നാമത്തോടും
പീതവസ്ത്രവും ധരിച്ചങ്ങനെ നടക്കുന്നോൻ
ശാസ്ത്രജ്ഞനെന്നു പറഞ്ഞീടുന്നു വടക്കരും.

ആ മനുഷ്യനും തൻെറ പരമഗുരുപാദ-
ക്കാലസ്യമെന്നറിഞ്ഞു ചാഞ്ഞാമ്മൂടതിൽ വന്നു;
ആയവസരത്തിൽ ഞാനവിടെവെച്ചുകണ്ടു
കണ്ടപ്പോൾ കേട്ടതെല്ലാം മിത്ഥ്യയാണെന്നുതോന്നി.

ഔദ്ധത്യാദികളെല്ലാം നിറഞ്ഞുവഴിയുന്നു
ഭക്ത്യാദരാദികളിൽ തെല്ലെന്നാകിലുമില്ല;
ഇങ്ങനെയുള്ളപുമാൻ നമ്മുടെ സ്വാമിയുടെ
ശിഷ്യനാണെന്നു ചൊൽവാൻ നാവുപൊങ്ങുന്നുമില്ല.

ഈമനുഷ്യനെയൊന്നു വർണ്ണിക്കാമെന്നു വെച്ചാൽ
വാസ്തവം മറച്ചിട്ടു വേണമായതു ചെയ്യാൻ;
ആവിധമൊരു മനസ്ഥിതിയുമെനിക്കില്ല
വാസ്തവം പറയുമ്പോൾ വടക്കർ കോപിച്ചീടും.

എങ്കിലും കണ്ടു ബോദ്ധ്യം വന്നുള്ള കാര്യങ്ങളെ
മിണ്ടാതെയിരിക്കുന്നതുചിതമായീടുമോ?

എനിക്ക ബോദ്ധ്യം വന്ന സംഗതി പറഞ്ഞീടാം
ശ്രവിച്ചു നിരൂപിപ്പിൻ വിധിപ്പിൻ നിങ്ങൾ പിന്നെ.

ഞാനൊരു ദിനം ഡാക്ടർ ഗോപാലപിള്ളയുടെ
വസതി തന്നിൽച്ചെന്ന സമയമവിടത്തിൽ
മേലത്തേ നിലതന്നിൽ മേക്കുള്ള വരാന്തയിൽ
മൂന്നപേരിരുന്നെന്തോ രഹസ്യം പറയുന്നു.

ഒന്നു ഗോപാലപിള്ള രണ്ടാമൻ ഹംസനാമൻ
മൂന്നാമത്തേതു മഹിളാധിപ ചിന്നമ്മയും
ശ്രേണീമാർഗ്ഗത്തിലൂടെ മേലോട്ടു ചെന്നതിൻെറ
മദ്ധ്യത്തിലെത്തിയപ്പോൾ കണ്ടു ഞാനവർകളെ.

അവിടെ നിന്നു ഞാനും ചോദിച്ചങ്ങവരോടു
രഹസ്യമാണോ നിങ്ങൾ പറഞ്ഞീടുന്നതെന്നു
'രഹസ്യമല്ലാ ഞങ്ങൾ പറഞ്ഞീടുന്നതിപ്പോൾ
നിങ്ങളും കൂടിയറിഞ്ഞിരിക്കേണ്ടതാണിതു.'

ആയതു കേട്ടു ഞാനുമങ്ങു ചെന്നിരുന്നപ്പോൾ
ഗോപാലപിള്ള പറഞ്ഞീടിനാനിപ്രകാരം:—
"സ്വാമിക്കാലസ്യത്തിൻെറ നിവൃത്തിക്കായിസ്സിദ്ധ
മകരധ്വജം കൊടുത്തീടുന്നു ദിനംതോറും;

മരുന്നും കൊടുത്തു ഞാൻ പോന്നീടുന്നതിൽപ്പിന്നെ
കാന്താരിമുളകപ്പും പുളിയും ചേർത്തരച്ചു
സംബന്ധിയതിൻമീതേ മിഴുങ്ങും സ്വാമിയപ്പോൾ;
ഇങ്ങനെ ചെയ്താലെൻെറ മരുന്നു ഫലിക്കുമോ?

അതിനെ സ്വാമിയോടു പറഞ്ഞീടണം നിങ്ങ—
ളതിനു സ്വാതന്ത്ര്യവുമുണ്ടല്ലോ നിങ്ങൾക്കിപ്പോൾ."
സ്വാതന്ത്ര്യമുണ്ടു ഞാനും പറയാമെന്നല്ലാതേ
സാധിച്ചീടുന്ന കാര്യം സംശയം തന്നെയേററം.

മരുന്നിൻഗുണങ്ങളും ചികിത്സാരീതികളും
രോഗലക്ഷണങ്ങളും സാദ്ധ്യവുമസാദ്ധ്യവും
നിശ്ചയമുള്ള സ്വാമിയീങ്ങനെ ചെയ്തീടുവാ–
നിച്ഛ വന്നതിനുള്ള കാരണം ചിന്തിക്കണം.

എനിക്കു തോന്നീടുന്നോരഭിപ്രായത്തെയിപ്പോൾ
വെളിക്കു പറഞ്ഞീടാം ശ്രവിപ്പിൻ മൂന്നുപേരും;
മരിപ്പാനായീ മർത്ത്യനൊടുക്കം വന്നീടുന്ന
രുജത്തെ മാററീടുവാനൌഷധമൊന്നുമില്ല.

സിദ്ധികൊണ്ടതു മാററാമെന്നിരിക്കിലും പിന്നെ–
യടുത്തജന്മം തന്നിൽ തടിച്ചു കൂടിവരും;
അതിനാലറിവുള്ളോരവയെ മാററീടുവാൻ
ശ്രമിച്ചീടാതെയനുഭവിച്ചീടുന്നു നൂനം.

പ്രാരബ്ധം ജീവികളെ വിട്ടു മാറുന്നതല്ല
പ്രാരബ്ധമനുഭവിച്ചെംകിലേ ശുഭമുള്ളു;
ജ്ഞാനികൾ പോലുമഞ്ചാം ഭൂമി വിട്ടീടും വരെ
പ്രാരബ്ധമവരേയും വിട്ടുപോകുന്നതില്ല.

സ്വാമിക്കു രോഗങ്ങളെ മാററാനുമവകളെ
വേറൊന്നിൽ പകർത്താനും ശക്തിയുണ്ടായിരിക്കേ
സ്വന്തരോഗത്തെ മാററീടാത്തതിൻ കാരണങ്ങ–
ളെന്താണെന്നതു നമ്മൾ ചിന്തിക്കേണ്ടതുമല്ലേ.

പ്രാരബ്ധമനുഭവിച്ചീടണമെന്നുറച്ചാ–
ണായതു ചെയ്യാതിരിക്കുന്നതു സ്വാമിയിപ്പോൾ;
മരുന്നു പ്രാരബ്ധത്തെച്ചെററു നീട്ടീടുമെന്നു
കരുതിക്കൊണ്ടു തന്നേ കാന്താരി തിന്നുന്നതും.

വാ മുതൽ ഗുദം വരേ വ്രണമായിരിക്കുമ്പോ–
ളാരാനും തിന്നീടുമോ കാന്താരിമുളകിനെ?

അതിലും വലുതായിട്ടെന്തോ. കാര്യമുണ്ടെന്നു
മനസ്സിലുറച്ചിട്ടാണിങ്ങനെ ചെയ്യുന്നതും.

സ്വാമികൾ രുജകളെ മാററി നിർത്തീടുമെന്നു
ബോദ്ധ്യം വന്നില്ലേ നമുക്കന്നൊരു ദിനംതന്നിൽ?
അഭിഭാഷകനോടു ചെയ്തൊരു പ്രസംഗത്താ-
ലതിനെ നിങ്ങളിപ്പോളോർമ്മിച്ചു നോക്കീടുവിൻ.

കട്ടിലിൻമീതേ ദീനദീനനായുലഞ്ഞേററം
മുട്ടുകൾ മടക്കിത്തമ്മിലിടത്തോടു ചേർത്തു
അട്ടകൾ പോലേ ചുരുണ്ടെപ്പോഴും മൂളിമൂളി
ചട്ടമ്പിസ്വാമി കിടക്കുന്നതു കണ്ടു വക്കീൽ.

"ഇത്ര വൈഷമ്യമാണെന്നുള്ള സംഗതിയൊന്നു-
മിത്രനേരം വരേയുമറിഞ്ഞില്ലല്ലോ ഞാനും
ഇങ്ങനെ കിടക്കുമ്പോളെങ്ങിനെ പറയും ഞാൻ
വന്നതുപോലേ തിരിച്ചങ്ങു പോവുകേയുള്ളു"

ഇത്തരം വിചാരിച്ചും പറഞ്ഞും സംശയിച്ചു-
മെത്രയും മനസ്താപം പൂണ്ടു നിന്നീടുന്നൊരു-
വക്കീലിനോടു ഞാനും പറഞ്ഞു നിങ്ങൾക്കിപ്പോൾ
ചിത്തേ ചഞ്ചലം വേണ്ടാ പറഞ്ഞീടുവിൻ കാര്യം.

വക്കീലുമതു കേട്ടു പറഞ്ഞു തുടങ്ങിനാ-
നപ്പോഴും സ്വാമിയ്ക്കൊരു ഭാവഭേദവുമില്ല;
ഒക്കെയും മടിക്കാതെ പറഞ്ഞു നിർത്തിയപ്പോൾ
തൽക്കാലം രോഗമെല്ലാം മാററിനിർത്തിനാൻ സ്വാമി.

നിവന്നങ്ങെഴുന്നേററിട്ടിരുന്നു കിടക്കയിൽ
തെളിഞ്ഞൊരുന്മേഷത്താൽ മന്ദഹാസവും തൂകി
ചടഞ്ഞ വക്കീലിനോടിരിപ്പാനാജ്ഞാപിച്ചു
പറഞ്ഞുതുടങ്ങിനാൻ ചൊരിയും മഴപോലേ.

ബുദ്ധന്റെ മതങ്ങളിലുള്ള തത്വങ്ങളെല്ലാം
ഒന്നൊന്നായെടുത്തു ഖണ്ഡിച്ചുമുടനുടൻ
വിശദമായും നല്ല സുഗമമായും പറ-
ഞ്ഞൊക്കെയും ഗ്രഹിപ്പിച്ചാനഞ്ചു നാഴികകൊണ്ടു.

ബന്ധുരഗുണഗണസമ്പന്നൻ ഗുരുവിനു
ബന്ധുവായ് നില്ക്കുന്നവരാരാണെന്നറിയാമോ
ബന്ധൂകാധരി ബാലാദേവിയും ഗുഹനുമായ്-
ച്ചിന്തകൾ സാദ്ധ്യമാക്കാനന്തികേ നിന്നീടുന്നു.

സർവ്വശക്തികളുള്ളോരേകമാം ലിപിയോഗം
സർവ്വകാലവും പിരിഞ്ഞീടാതെ നിന്നീടുന്നു
ഇവരിലൊന്നുമാത്രം പോരുമിന്നൂഴിയിങ്കൽ
സകലകാര്യങ്ങളും സാധിക്കാനൊന്നിരിക്കെ.

ഇവകളെ കോപിച്ചാലെന്തു ശക്തിയാണെന്നു
നിരൂപിക്കാമോ നമുക്കജ്ഞരല്ലായാ നമ്മൾ?
എങ്കിലുമീ രോഗത്തെ മാററുകയില്ലായിവർ
ശംകരഭഗവാന്റെ കല്പനയാകയാലേ.

ഈവിധം ചൈതന്യങ്ങളുള്ളൊരു മഹാത്മാവെ
ചികിത്സ ചെയ്താലെന്തു ചികിത്സിക്കാഞ്ഞാലെന്തു?
സംഗതിയുടെ സത്യമിങ്ങിനെയാണെങ്കിലും
നിങ്ങടെയിഷ്ടംപോലെ സ്വാമിയെയറിയിക്കാം.

സാധിക്കുമെന്നുള്ളതു സംശയസ്ഥാനം തന്നേ,
ഉത്തരം കിട്ടീടുമെന്നുറപ്പും തന്നേയിതിൽ."
ഇത്രയും പറഞ്ഞപ്പോൾ ഹംസക്കു സഹ്യമല്ലാ-
ഞ്ഞിടയ്ക്കുകേറിപ്പറഞ്ഞീടിനാനിപ്രകാരം.

"എനിക്കു സ്വാതന്ത്ര്യമായിവിടെയൊരു ഗൃഹം
തരത്തിലുണ്ടെന്നാകിൽ സ്വാമിയെയവിടത്തിൽ

എടുപ്പിച്ചതിൽക്കൊണ്ടു കിടത്തിച്ചികിത്സിച്ചു
ക്ഷണത്തിൽ രോഗങ്ങളെയകററിസ്സുഖമാക്കാം."

അഹന്ത തിങ്ങിപ്പൊങ്ങുമൌദ്ധത്യവാക്കുകേട്ടി-
ട്ടഹന്താഹീനയായ ചിന്നമ്മ ചൊല്ലീടിനാൾ;
"വാസ്തവമാണോ നിങ്ങൾ പറഞ്ഞതെങ്കിലൊരു
ഗ്രഹം തന്നീടാമിപ്പോൾ സ്വാതന്ത്ര്യമായിത്തന്നേ.

കാറുണ്ടു വേഗം ചെന്നു കെട്ടിടം നോക്കിക്കാണാം,
നോക്കിത്തീരുമ്പോൾത്തന്നെ താക്കോലുമേല്പിച്ചീടാം;
തിരിച്ചുവന്നു കാറിൽ സ്വാമിയെക്കൊണ്ടുപോകാം;
മടിച്ചിങ്ങിരിക്കേണ്ടാ പുറപ്പെട്ടീടാമിപ്പോൾ."

ഇത്തരം ബലമായിച്ചിന്നമ്മ പറഞ്ഞപ്പോൾ
'തത്തക്കം' ചവിട്ടിനാൻ ഹംസരുമതുനേരം
കള്ളക്കാളകൾ പോലെ പിൻവലിയുവാനായി
ട്ടന്നംനോക്കുന്നു ഭ്രമിച്ചമ്പരന്നുഴലുന്നു.

അതുകണ്ടിട്ടു ഞാനംഹംസരോടുരചെയ്തു:-
"പരുങ്ങീടേണ്ടാ തെററിപ്പോയെന്നും നിനയ്ക്കേണ്ട
നിന്നുടെ തൊഴിൽകൊണ്ടു സമ്പാദിച്ചൊരു ചര-
ക്കിന്നിവിടത്തിൽക്കാണിച്ചെന്നു മാത്രമേയുള്ളു.

ഉത്തമോത്തമന്മാരാൽ റാജ്യമാം ചരക്കുകൾ
മൊത്തമായ് ശേഖരിച്ചു പേറിസ്സഞ്ചരിക്കുന്ന
നിങ്ങടെ ദീക്ഷാനാമം തന്നുടെയാദിയിൽ ര-
ണ്ടക്ഷരം കൂടിച്ചേർത്താലേററവും ഭംഗിയാകും.

ചേർക്കേണ്ടയക്ഷരങ്ങളേതെല്ലാമെന്നു ചൊല്ലാം
ലായുടെ മുൻവശത്തും ണായുടെ പിൻവശത്തു-
മിരിക്കും ലിപികളിൽ രണ്ടിലും വള്ളി ചേർത്തു
നാമത്തിലാദ്യം ചേർത്താലർത്ഥവത്താകുമതു.

പണ്ഡിതൻ മഹാജ്ഞാനി സകലകലാനിധി
സർവ്വജ്ഞൻ സർവ്വമന്ത്രതന്ത്രജ്ഞൻ മഹാഗുരു
അദ്ദേഹത്തിനു വശമില്ലാത്തോരുപദേശം
നിങ്ങൾക്കു തന്നെ ഗുരുവാരെന്നു പറയാമോ?

വിഡ്ഢിവേഷവുംകെട്ടി വിഡ്ഢിത്തങ്ങളും ജല്പി–
ച്ചഷ്ടിക്കായലയുന്ന പട്ടികളെന്നപോലെ
ചുട്ടമായ് നടക്കുന്ന നിങ്ങളെപ്പോലയുള്ള
കൂട്ടുകാരാരുമിവിടങ്ങളിലെങ്ങുമില്ല.

സ്വാമിയോടെനിക്കേററം സ്വാതന്ത്ര്യമുണ്ടെന്നു
ഗോപാലപിള്ള പറഞ്ഞപ്പൊഴേ നിങ്ങളുടെ
ധൂമകേതുവായുള്ള ഭരദേവതാവാസം
നിങ്ങടെ മുഖത്തിംകൽ കണ്ടുഞാൻ സുസ്പഷ്ടമായ്.

എന്നെക്കാൾ സ്വാമിയോടു സ്വാതന്ത്ര്യം നിങ്ങൾക്കാ
ന്നുള്ളൊരു മിത്ഥ്യാബോധമിവനിൽ ജനിപ്പിക്കാ- [ണെ
നല്ലയോ നിങ്ങളിപ്പോൾ ഇങ്ങനെ ജല്പിച്ചതു–
മായതു നിങ്ങൾക്കിപ്പോളനത്ഥമായും തീന്നു.

ദുർവ്വാസാമുനീന്ദ്രനും കാശിരാജാത്മജനും
ചെയ്തുള്ളോരാഭിചാരം പോലെയായ് ഭവിച്ചിതു
ദുഷ്ടകമ്മത്തിൻ ഫലം കത്താവിനാണെന്നതു
ദൃഷ്ടാന്തമിതുകൊണ്ടു വ്യക്തമായതുമില്ലേ.

അഞ്ചാറുദിനം മുമ്പേ ചാഞ്ഞാമ്മൂടതിൽ നിന്നു
ഞാൻ ചാലേ കസേരയിലിരുന്നു സ്വാമിയോടു
പഞ്ചവർഗ്ഗംമുതലാം വേദാന്തരഹസ്യങ്ങൾ
ചെഞ്ചെമ്മേ വിമർശനം ചെയ്തുകൊണ്ടിരിക്കുമ്പോൾ.

കണ്ടു നിങ്ങളുമപ്പോൾ നിങ്ങടെ ഭരദൈവം
മണ്ടിവന്നുടൻ വെളിപ്പെട്ടു ചൊല്ലിച്ചീവിധം;

കണ്ണനെങ്കിലും വെറും മണ്ടനെങ്കിലുമൊരു
തെണ്ടിയോ കാഷ്ഠം തിന്നുംപട്ടിയായാലും മതി.

കണ്ടാലപ്പോഴേതന്നേ കുണ്ഠതയെന്യേ സ്വാമി
കൊണ്ടുവന്നിരുത്തീടും തന്നുടെയരികത്തു
ഹാസ്യമാകട്ടെയതു നികൃഷ്ടമായീടട്ടേ
സ്വാമിക്കൊരലംഭാവം വന്നിട്ടില്ലതിലൊന്നും.

എനിക്കു കാണുന്നേരം ജ്വലിക്കും കലിയേററം
വിറയ്ക്കും ശരീരവും മറക്കും സകലവും;
അപരശിഷ്യർക്കിതിൽ വിപരീതവുമില്ല
നിരക്കാത്തതു കണ്ടാലെനിക്കു സഹ്യമല്ല.

എന്നെത്താൻ ലക്ഷ്യമാക്കിപ്പൊട്ടിച്ച പൊടിയതു
കൊണ്ടതു ഗുരുവിന്റെ നെഞ്ചിലെന്നോർമ്മയുണ്ടോ?
ഗുരുത്വമില്ലാത്തവർക്കിങ്ങനെ തെററിപ്പോകും
ഗുരുത്വം നിങ്ങൾക്കില്ലെന്നതിനാൽ തെളിഞ്ഞല്ലോ.

ഈശ്വരതുല്യനായ ഗുരുവെ നിന്ദിപ്പവൻ
ഈശ്വരനിന്ദചെയ്തു നരകം ഭുജിക്കണം
ശാശ്വതധർമ്മമല്പം പോലുമേയറിയാത്ത
വിശ്വമൂഢന്മാരുടെ മുമ്പനല്ലയോ നിങ്ങൾ.

ഗുരുവിൻമഹത്വമാം ജീവസാമൃത്വങ്ങളെ
ക്കലികോമരങ്ങളാം നിങ്ങളെപ്പോലെയുള്ള
വികടമതികൾക്കതറിവാൻ ബുദ്ധിയില്ല
വിമലമനസ്സന്മാർ മാത്രമേയറിഞ്ഞീടൂ.

ഈവിധമുള്ള നിങ്ങൾക്കാത്മീയമായിട്ടൊന്നും
ലഭ്യമാകയില്ലെന്നു തെളിവായിരിക്കുന്നു;
ഭൗതികങ്ങളിൽ വല്ല ഗുണവുമുണ്ടോയെന്നു
നോക്കിയാലതുമില്ലയെന്തൊരുജന്മമിതു.

സൽഗുണം ദുർഗ്ഗുണങ്ങളെന്നനാമങ്ങളോടും
ഭൌതികങ്ങളും രണ്ടായ്പിരിഞ്ഞു നിന്നീടുന്നു.
എന്നതിൽ ദുർഗ്ഗുണത്തിൽനിന്നുണ്ടായ് നിങ്ങളുടെ
ഭരദൈവതം പരിവാരങ്ങളോടും കൂടി.

ഇപ്പരദേവതകൾ മാറീടുംവരെ നിങ്ങൾ–
ക്കല്പവുമൊരു ഗുണം ലഭ്യമാകയുമില്ല;
ഇതിൻെറ നിവൃത്തിക്കായ് ഞാനൊന്നു പറഞ്ഞീടാ–
മതിനെക്കേൾക്കുമെങ്കിൽ വല്ലതും ഗുണം കിട്ടും.

വാക്കിനെയടക്കീട്ടു മൌനത്തെ വരിക്കണം
ശാസ്ത്രങ്ങൾ പോലും ചിന്തിച്ചീടരുതൊരിക്കലും;
ശിഷ്ടരോ വിശിഷ്ടരോ ദുഷ്ടരോ ആരായാലും
തിട്ടമായവരോടും മിണ്ടാതെയിരിക്കണം.

ഹംസയോഗമാണെങ്കിൽ ഹംസനെവിട്ടീടാതെ
ഹംസനിൽത്തന്നെ മനം ചേർന്നിരിക്കണം സദാ;
മന്ത്രയോഗമോ ഭക്തിയോഗമോ തന്നെയെങ്കിൽ
ധ്യാനരൂപത്തിൽ മനം നിർത്തണം സദാകാലം.

ഹഠയോഗമാണെങ്കിൽ ചെയ്യരുതിനിമേലിൽ
ആയതുചെയ്യാനുള്ള കാലവും കടന്നുപോയ്;
പതിന്നാൽ വയസ്സിങ്കൽ തുടങ്ങീടണമതു
അല്ലെങ്കിൽ പല പല രോഗങ്ങളുണ്ടായ്വരും.

ജ്ഞാനയോഗത്തെയൊഴിഞ്ഞന്യയോഗങ്ങളെല്ലാ–
മതിൻെറ മാർഗ്ഗത്തൂടേ ചെന്നവസാനിച്ചാലും;
കർമ്മമുക്തിയെപ്പോലെ മറെറാരുമുക്തികിട്ടും
ബ്രഹ്മമുക്തിക്കതിന്നിങ്ങവകാശവുമില്ലാ.

ആത്മയോഗൈക്യം പ്രാപിച്ചീടുവാൻ യോഗമല്ലാ
താത്മനി വിചാരിച്ചാൽ മറെറാന്നുമില്ലെന്നുതാൻ

അജ്ഞന്മാരായ ചില യോഗിമാർ പറയുമ്പോൾ
നിങ്ങടെവാദമിതിലെങ്ങിനെ സമത്ഥിക്കാം.

അങ്ങിനെയൊരു ബോധം നിങ്ങളിലുണ്ടായതു-
മതിന്റെ പരമാർത്ഥമറിയായ്കയാലത്രേ;
അതിന്റെ രീതികളെത്തെളിവായ്പറഞ്ഞീടാ-
മതിനെ നിങ്ങൾ നന്നായ്ശ്രവിച്ചാലറിഞ്ഞീടാം.

ആഗമങ്ങളെക്കൊണ്ടു ചിന്തിച്ചു നോക്കുന്നേരം
യോഗമെന്നതു ജീവപ്രാണകാര്യമേയുള്ള
ജീവനും പരനുമൊന്നാണെന്നു വരികിലും
ജീവനെ മായ ബന്ധിച്ചകലെ നിത്തീടുന്നു.

ആയതിൽ നിന്നു മുക്തനാകുവാൻ ശക്തിയില്ല
ജ്ഞാനയോഗത്തെയൊഴിച്ചന്യമാം യോഗങ്ങൾക്കു
ജീവപ്രാണന്മാർ രണ്ടുംതങ്ങളിൽ വശപ്പെട്ടു
സുഷുമ്നാനാളത്തിലെ ച്ചിത്രാനാഡിയിലൂടേ.

മേല്പോട്ടു ഗമിച്ചുടൻ തത്തൽസ്ഥാനങ്ങളിലും
തന്നിലുമൊളിവായിട്ടിരിക്കുമത്ഭുതങ്ങൾ
ലോകത്തിൽകാട്ടീട്ടവർ ലോകരെ ഭ്രമിപ്പിക്കും
ലോകരുമതുകണ്ടീട്ടത്ഭുതപ്പെട്ടുപോകും.

എന്നല്ലാതവർക്കൊരു ബ്രഹ്മസായൂജ്യമില്ല
മന്നിലെക്കീർത്തിയത്രേയവൎക്കലഭ്യമുള്ള;
ബ്രഹ്മലോകാദികളിൽ ഉത്തമന്മാരവരെല്ലാ-
മവിടങ്ങളിൽ ചരിച്ചീടുവാനാവതല്ല.

പ്രപഞ്ചം വിട്ടുന്നില്ല മായയും മാറുന്നില്ല
ബന്ധങ്ങളൊഴിയുന്നില്ലന്ധത്വം പോകുന്നില്ല
പ്രാരബ്ധം തീരുന്നില്ല, സംകല്പവികല്പങ്ങൾ

വിട്ടുപോകുന്നുമില്ല വാസ്തവം നിനയ്ക്കുമ്പോൾ
അഞ്ചിതബ്രഹ്മാന്ദമെങ്ങിനെ പ്രാപിക്കുന്നു.

യോഗികൾക്കാത്മജ്ഞാനം സിദ്ധിച്ചുബ്രഹ്മമുക്തി
നേടുവാനൊരുമാൎഗ്ഗമുള്ളതു പറഞ്ഞീടാം
ശ്രദ്ധിച്ചുകേൾക്കമെംകിൽ ബുദ്ധിയിലുദിച്ചുള്ള
ബദ്ധസംശയങ്ങളുമൊക്കെയും തീരുമപ്പോൾ.

യോഗങ്ങളനുഷ്ഠിച്ചു ധാരണകഴിയുമ്പോൾ
ജ്ഞാനഭൂമിയിൽ നാലാംഭൂമിയോടൊക്കുമത്രു
ഭക്ത്യാദികൾക്കാണെംകിൽരൂപത്തിന്മൂലമറി–
ഞ്ഞപരോക്ഷമാകുമ്പോൾ തുല്യതഭവിച്ചീടും.

അവിടംമുതൽ നാലാം ഭൂവിലെസ്സമാധിയാം
നിദിദ്ധ്യാസനം ചെയ്താൽ സമ്യഗ്ജ്ഞാനിയായീടും
ബ്രഹ്മവിത്തായിഗ്ഗൌണജീവന്മുക്തനുമായി
യുവസാമ്യത്വം വരും ജ്ഞാനപണ്ഡിതനവൻ.

നശിക്കും വിപൎയ്യയമെന്ന ദോഷവുമപ്പോൾ
ജഗത്തെക്കാണുന്നതുരജ്ജുസൎപ്പത്തെപ്പോലെ
ശ്വാസോച്ഛ്വാസവും പതിനായിരത്തെണ്ണൂറാകും
പരമഹംസനായി ലോകസൽഗുരുവാകും.

അഞ്ചാമത്തേതിൽ ചെന്നു നിൎവികല്പമാകുന്നോ–
രഞ്ചിതസമാധിയാൽ വിക്ഷേപം നശിച്ചുപോം
പൂൎണ്ണജ്ഞാനിയുമായി ബ്രഹ്മവിദ്വരനായി
ക്കൌമാരസ്വഭാവനാം മുഖ്യനാം ജീവന്മുക്തൻ.

ശശത്തിൽ വിഷാണംപോൽ ജഗത്തെക്കാണുമവൻ
ശ്വാസവുമെണ്ണായിരത്തൊരുനൂറായിരിക്കും
ആറാമത്തേതിൽ കടന്നരിയസമാധിയാം
നിസ്സംകല്പത്താൽ നശിച്ചീടുന്നു പ്രതീതിയും.

ജ്ഞാനവും പരിപൂർണ്ണജ്ഞാനമായ് ഭവിച്ചീടും
ബ്രഹ്മവിദ്വര്യനവൻ ബാലനെപ്പോലെയാകും
ഗൌണസംയുതനായവിദേഹമുക്തനവൻ
കാണുന്നു ജഗത്തിനെ കാനലിൽ ജലംപോലേ.

പദാർത്ഥഭാവനയാം ഭൂമിയാകുന്നതു
അയ്യായിരത്തിനാന്തറാകുന്നു ശ്വാസമപ്പോൾ
വസ്തുഭേദവും ഭേദബുദ്ധിയുമൊക്കെത്തീർന്ന്
നിസ്തുലബ്രഹ്മതുല്യൻ പ്രാരബ്ധമൊഴിഞ്ഞവൻ .

ഏഴിലെ നിവർത്തികമെന്നുള്ള സമാധിയി-
ലിന്ദ്രിയവൃത്തിതീർന്ന് സംപൂർണ്ണജ്ഞാനിയായി
ബ്രഹ്മവിദ്വരിഷ്ഠനായ് ശിശുഭാവനമായി
മുഖ്യനാം വിദേഹസംയുക്തനായ് ഭവിച്ചീടും.

മലടിമകനെപ്പോൽ കണ്ടീടും ജഗത്തിനെ
ശ്വാസവുംരണ്ടായിരത്തെഴന്നൂറായീടുന്നു;
കാരണബ്രഹ്മം തന്നിൽ ലീനനായീടുമവൻ
കാരിയമെല്ലാത്തിനും കാരണമതുതന്നേ.

തുരീയം കടന്നു നിർവ്വാസന തന്നിലെത്തി
ഐകാത്മ്യസമാധിയിലൈകാത്മ്യജ്ഞാനിയാകും
കാരണബ്രഹ്മം വിട്ടു ശുദ്ധബ്രഹ്മമായ് തീരും
നിത്യമുക്തനുമാകും നിഷ്ക്രിയൻ നിരഞ്ജനൻ.

ഇതിനെസ്സംബന്ധിച്ചു കുറഞ്ഞൊന്നുണ്ടിനിയു-
മവകളിനിയൊരു സമയം പറഞ്ഞീടാം
ഔദ്ധത്യംകൊണ്ടുമിതു ഞാൻ പറഞ്ഞതുകൊണ്ടും
ശ്രദ്ധിച്ചീടുമോയെന്നു സംശയം ജനിക്കുന്നു.

ശ്രദ്ധിച്ചെന്നാലുംകൊള്ളാം ഇല്ലെന്നാകിലുംകൊള്ളാം
എനിക്കിങ്ങിതിലൊരു ലാഭചേതങ്ങളില്ല

കാര്യമാണെംകിലതുചൊന്നാലുമെടുത്തീടാം
കാര്യമല്ലെംകിൽ ബ്രഹ്മവാക്യവും നിഷേധിക്കാം.

ഇത്രയും സാധിക്കുവാൻ നിങ്ങൾക്കു കാലമില്ല-
യെത്രയും പണിപ്പെട്ടാലേതാനും സാധിച്ചീടാം;
അത്രമാത്രമെന്നാലും സാധിച്ചാലടുത്തതി-
ലവിടം മുതൽതന്നേ തുടൻകൊള്ളാമല്ലോ.

അങ്ങിനെയിരിക്കട്ടെ ഹംസർതൻ ചരിത്രങ്ങൾ
പറഞ്ഞുവന്നതഥ തുടൻകൊള്ളാമിനി
ശ്രീകണ്ഠേശ്വരം മാധിപനെയറിയും ഞാൻ
പരമേശ്വരൻപിള്ള പ്രൊഫ്സരേയുമറിയും.

ഇവരും സ്വാമിയുടെ ശിഷ്യന്മാരാണെന്നതു
ചരിത്രം നോക്കിയതിൻ ശേഷമേയറിഞ്ഞുള്ളൂ;
മററുള്ള ശിഷ്യന്മാരെയറിയുന്നില്ലെന്നല്ല
കണ്ടിട്ടു പോലുമില്ലയിന്നിതുവരേ ഞാനും.

ആയിരത്തിത്തൊണ്ണൂററിയെട്ടൊടുക്കത്തിലാണോ
ഒമ്പതിലാദ്യമാണോ ശ്രീയനന്തപുരത്തിൽ
സ്വാമിവന്നതെന്നുള്ള നിശ്ചയമെനിക്കില്ല
രണ്ടിലൊന്നായിരിക്കുമെന്നേ തോന്നീടുന്നുള്ളൂ.

തയ്ക്കാട്ടുകോവിലിൻെറ കിഴക്കുഭാഗത്തായി
സ്രാപ്പവീട്ടുകാരുടെവകയാം കെട്ടിടത്തിൽ
ഡാക്ടർ ഗോപാലപിള്ള പരമവിശിഷ്ടനാം
ഗുരുവിനോടുംകൂടിസ്സുഖമായ് താമസിച്ചു.

ഏതാനുംമാസമങ്ങു താമസിച്ചതിൽ പിന്നെ
പൂതമാനസരായ ഗുരുവും ശിഷ്യനുമായ്
പുത്തൻചന്തയിലുള്ള ശംകരൻതമ്പിയുടെ
പുത്തൻമന്ദിരംതന്നിൽ താമസമാക്കീടിനാർ.

അക്കാലം സ്വാമിക്കല്പമാലസ്യമുണ്ടാകയാൽ
തൽക്കാലം ചാഞ്ഞാമ്മൂട്ടിൽകൊണ്ടുപോയ്ക്കിടത്തിനാൻ
റൈഞ്ചരുവേലുപ്പിള്ള തൻ പുത്രിമാരായ് രണ്ടു
ചഞ്ചലാപാംഗികളാം ശിഷ്യകളുണ്ടവിടെ.

അവരും മറവുള്ളോരും ശുശ്രൂഷചെയ്തുകൊള്ളും
ഗോപാലപിള്ള തന്നേ ചികിത്സനടത്തീടും.
ഒന്നിനുമൊരുലോഭം തെല്ലുമില്ലവിടത്തിൽ
ഭംഗിയായ്ത്തന്നേയെല്ലാം ശരിയായ്നടക്കുന്നു.

എങ്കിലുമൊരുകാര്യമവിടെ നടക്കുന്ന-
തെന്താണെന്നൊരുത്തരുമറിഞ്ഞിട്ടില്ലതെല്ലും;
അന്തേവാസിയാം ഡാക്കർ മരുന്നുംസേവിപ്പിച്ചു
മടങ്ങിപ്പോയീടുന്ന സമയംതെററീടാതെ.
കാന്താരിപുളിയുപ്പുംമാത്രം ചേർത്തരച്ചുള്ള
സമ്മന്തിയൊരു പെരുംപുന്നയ്ക്കയോളം തിന്നും;
ഈവിധം വിരുദ്ധമാമാഹാരങ്ങളെക്കൊണ്ടു
രോഗവും ദിനംപ്രതി വർദ്ധിച്ചുവരുന്നേററം.

ഗോപാലപിള്ള രോഗംമാറുവാൻ ശ്രമിക്കുന്നു
രോഗത്തെ വർദ്ധിപ്പിക്കാൻ സ്വാമിയും ശ്രമിക്കുന്നു
ശമനൌഷധം സിദ്ധമകരദ്ധ്വജമെങ്കിൽ
വർദ്ധനൌഷധം കടും കാന്താരിസ്സമ്മന്തിയാം.

ശക്തിയേറീടും സിദ്ധമകരധ്വജത്തിനു
ശക്തിയില്ലാതേ വരാനെന്തുകാരണമെന്നു
ചിത്തചാഞ്ചല്യംപൂണ്ടു ചിന്തിച്ചുചിന്തിച്ചേററം
ശ്രദ്ധപൂണ്ടാരാഞ്ഞപ്പോഠം കാരണത്തെഗ്രഹിച്ചു.

അറിഞ്ഞനേരംതന്നേ വളർന്നപരിതാപം
കവർന്നുകൊണ്ടുപോയി മാനസസരോജത്തെ;

പരിഹാരത്തെക്കാണ്മാൻ ബുദ്ധിയും ശൂന്യമായി
വിഷമിച്ചിരിക്കുമ്പോൾ ഹംസരും ചിന്നമ്മയും
അവിടെ വന്നുചേർന്നോരവരെക്കണ്ട നേരം
വിവരം ഗ്രഹിപ്പിക്കാൻമാത്രമല്ലം തെളിഞ്ഞു
അവരുമൊരുമിച്ച് ചിന്തിച്ചുചിന്തിച്ചിരു-
ന്നോരുമാർഗ്ഗം പറഞ്ഞു ഗോപാലപിള്ളയപ്പോൾ.

"ഇതിൻെറ നിവൃത്തിക്കിന്നേകമാർഗ്ഗമേയുള്ള
കാന്താരിസ്സമ്മന്തിയേ വഞ്ചിച്ചാൽമാത്രംമതി
അവിടെത്താമസിച്ചാലായതു സാദ്ധ്യമല്ല
മാറിത്താമസിച്ചെംകിൽ മാത്രമേ ഫലമുള്ള.

ആയതു ഗുരുപാദത്തിംകലത്തുണർത്തിപ്പാ-
നൊരു ദൂതനുമില്ലയിവിടങ്ങളിലെങ്ങും;
പണിക്കരുണ്ടൊരുത്തൻ കോടനാട്ടിരിക്കുന്നു
സ്വാമിതൻ പാട്ടക്കാരൻ സ്വാമിക്കേറെറവും പ്രിയൻ.

ആ മനുഷ്യൻ പറഞ്ഞാലേതും ചെയ്തീടും സ്വാമി
അതിനാലെഴുത്തൊന്നങ്ങയച്ചീടണം വേഗം;
ഇപ്പോഴങ്ങയച്ചെന്നാൽ മററന്നാളങ്ങു കിട്ടും
കിട്ടിയാലുടൻതന്നേ പണിക്കർ പുറപ്പെടും.

അതിൻെറ മൂന്നാംദിനമെത്തീടുമിവിടത്തിൽ
പണിക്കർ വന്നുചേർന്നാൽ സകലം ശുഭം തന്നെ;
മാറിത്താമസിച്ചാലും മാറാതെയിരുന്നാലും
പണിക്കരിരിക്കുമ്പോൾ തരക്കേടൊന്നുമില്ല."

ഈ വിധം തീർച്ചചെയ്തിട്ടവരങ്ങിരിക്കുമ്പോൾ
ഞാനുംചെന്നവിടത്തിലിരുന്നോരനന്തരം
അവിടെ നടന്നതും തീർച്ചചെയ്തതുമെല്ലാം
ഗോപാലപിള്ള പറഞ്ഞെന്നെയും ധരിപ്പിച്ചു.

"ഞങ്ങടം ചെയ്യൊരുതീച്ച് നോക്കേണ്ട നിങ്ങളി
അതിന്ന മൂന്നാലുനാറം താമസം വേണ്ടിവരും; [പ്പോറം
അതിന്നുമുമ്പേ നിങ്ങറം സ്വാമിയോടുണൎത്തിച്ചാൽ
അനുകൂലമോ പ്രതികൂലമോയെന്നറിയാം."

"അങ്ങിനെതന്നെ ഞാനും സ്വാമിയോടറിയിക്കും
സംഗതിയുടെ സാദ്ധ്യംസംശയസ്ഥാനം തന്നേ;
സ്വാമിചിന്തിച്ചുറച്ച കാൎയ്യത്തെയിളക്കുവാൻ
ഭൂമിതൊട്ടേഴുലോകത്തിംകലിന്നാരുമില്ല.

പണിക്കർ വന്നാലുമിക്കാൎയ്യം സാദ്ധ്യമല്ലെന്നു
നമുക്കുനിൎണ്ണയിക്കാം സംശയമതിനില്ലാ;
ഗൂഢമായൊരു തത്വമിതിലുണ്ടെനുള്ളതു
ഗാഢമായ്ചിന്തിച്ചപ്പോളെനിക്കു തോന്നീടുന്നു.

ആയതിന്നതാണെന്നു ജ്ഞേയമല്ലൊരുത്തൎക്കും
മേയമല്ലതുമൊരു മഹത്വമായിരിക്കും;
സ്വാമിയോടറിയിച്ചു സംസാരിക്കുമ്പോളതു
സ്വാമിയിൽ നിന്നുതന്നേവെളിയിൽ വന്നുവെന്നാം."

ഇങ്ങനെപറഞ്ഞുടൻ ചാഞ്ഞാമ്മൂട്ടിൽ ഗമിച്ചു
സ്വാമിയെക്കണ്ടു വന്ദിച്ചവിടെനിന്ന നേരം
ഇരിപ്പാനാജ്ഞാപിക്കെയിരുന്നു ഞാനുമങ്ങു
പറവാനുള്ളതെല്ലാം നിരൂപിച്ചുറപ്പിച്ചു.

യുക്തിപൂൎവ്വകം സാവധാനവും സമധാന
ഭക്തിയുംവിനയവുമാദരവിവകളാൽ
യുക്തനായിരുന്നൊരു പതിഞ്ഞ സ്വരത്തോടും
മുഖ്യനാം സ്വാമികളോടുക്തവാനായിതേവം.

"ഗോപാലപിള്ള സിദ്ധമകരദ്ധ്വജമെന്ന
മരുന്നു മുടങ്ങാതേ തരുന്നു ദിനംതോറും

അതിലേറിയമരുന്നായുർവേദത്തിലില്ല
മൂല്യമെന്നതുപോലെ ശക്തിയുമുണ്ടതിന്നു.

ഇത്തരംമഹത്തരമായുള്ളൊരൗഷധത്തിൻ–
ശക്തിയേ ഹനിക്കുന്നു കാന്താരിമുളകിനാൽ
ഔഷധനഷ്ടംകൊണ്ടും രോഗവൎദ്ധനകൊണ്ടും
ഞങ്ങൾക്കു സന്താപങ്ങളേററവും വളരുന്നു.

ആരോടുമൊരുദോഷം ചെയ്യാത്ത സ്വാമിയിപ്പോൾ
കൂറെഴും ശിഷ്യനോടിന്നീവിധം ചെയ്തതോൎത്താൽ
രഹസ്യമായിട്ടൊരുതത്വമുണ്ടിതിലെന്നു
നിനച്ചീടുന്നു തത്വമെന്താണെന്നറിവില്ല.

രഹസ്യമെന്നാകിലും പരസ്യമെന്നാകിലും
തരക്കേടില്ലയെന്നോടരുളിച്ചെയ്തീടണം;
മുന്നമെന്നോടരുളിച്ചെയ്തുള്ള രഹസ്യങ്ങ–
ളൊന്നുമിന്നിതുവരേ വെളിയിലായിട്ടില്ല.

ശിഷ്യൻെറ മരുന്നുകൾ നഷ്ടത്തിലാക്കിയതു
ശിഷ്യനു മേലിലേതോ ഗുണങ്ങൾ വരുവാനോ
പണമുണ്ടായാൽ ഭക്തിയുണ്ടാകയില്ലെന്നു തൻ–
മനസ്സിൽ കരുതിക്കൊണ്ടിങ്ങനെ ചെയ്തതാണോ?

ഇതിനുമുപരിയായ്പിന്നെ വല്ലതുമുണ്ടോ
അതിനെ നിരൂപിച്ചിട്ടെത്തുന്നില്ലെൻെറ ബുദ്ധി;
എനിക്കു സമാധാനമുദിക്കുന്നതിന്നായി–
സ്സമസ്തമവിടുന്നിന്നരുളിച്ചെയ്തീടണം.''

അതുകേട്ടൊന്നു മെല്ലെച്ചിരിച്ചു സ്വാമിയപ്പോൾ
എഴുന്നേററങ്ങിരുന്നിട്ടരുളീടിനാനേവം:–
''നിങ്ങടെ തോന്നലെല്ലാം ശരിയായിരിക്കുന്നു
ഇങ്ങനെയാക്കുമൊരു തോന്നലുണ്ടാകയില്ല.

പണത്തിൻ കുറവിനാൽ ബുദ്ധിമുട്ടുണ്ടവന്നു
പണമുണ്ടാവാനുള്ള മാഗ്ഗം തന്നെയാണിതു;
എനിക്കുവേണ്ടിയവൻ തല്ക്കാലം നഷ്ടപ്പെട്ടാൽ
മേല്ക്കാലം പണമവനാവശ്യം പോലെവരും.

അതിന്നെസ്സാധിക്കുവാന്മാത്രമാണീതുവരെ-
യിവിടെത്താമസിച്ചതു സൌഖ്യമായിപ്പോഴും;
ഇതുപോലൊന്നു സാധിച്ചീടുവാനുണ്ടൊരേട-
ത്തവിടെത്തന്നെയിനിത്താമസിക്കണം മേലിൽ.

അവിടെ നമുക്കൊരു കാരണോരുണ്ടായാളൊന്നും
പഠിച്ചിട്ടില്ലെങ്കിലും കീർത്തിക്കാഗ്രഹം പാരം;
അല്പമെന്നാലുമതുകൊടുത്തേ മതിയാവൂ
അല്പജ്ഞനാവനതിന്നാഗ്രഹം പാരമുണ്ടു.

അവൻെറ കുടുംബത്തിൽ മററുള്ളോരെല്ലാവരും
ഹൌണിയെസ്സേവിപ്പോരും സമ്പന്നന്മാരുമത്രേ;
ഇവൻ മാത്രമേയുള്ള തെല്ലുമേ പഠിക്കാത്തോൻ
ഹൌണിയുമിവനില്ല ഗീർവ്വാണിതാനുമില്ല.

പഠിപ്പുള്ളവരെക്കാറം മററുള്ളകാൎയ്യങ്ങളിൽ
മിടുക്കുകൂടുമവനൊന്നിലും തോൽവിയില്ല
പഠിപ്പു കുറവപ്പോഠം മടുത്തുപോകും താനേ
കീർത്തിയുണ്ടാകുന്നേരം വല്ലോൎക്കും മിണ്ടീടാമോ.

പൌരുഷം തികഞ്ഞവൻ പരന്മാക്കുപകാരി
ഗ്ഗുരുക്കന്മാരിലേററം ഭക്ത്യാദരങ്ങളുള്ളോൻ
മതഭേദമൊ ജാതിഭേദമോ നോക്കാതേയും
ഉൽകൃഷ്ടനികൃഷ്ടങ്ങളൊന്നുമേ നോക്കാതേയും.

സംകടം വന്നവൎക്കു സംകടം തീർത്തീടുവാൻ
വൻകനിവോടുമിവനൊരുങ്ങിയിരിക്കുന്നു

ഒരിക്കലൊരുമേത്തൻ പെരുത്തുദരിദ്രൻ,ത-
ന്നരുമമകൾക്കെന്തോ ചടങ്ങു നിവർത്തിക്കാൻ.

പണമന്വേഷിച്ചതിൽ പണവും കിട്ടിയില്ല
സമയമടുത്തുപോയതിനാലോടിവന്നു
അവന്റെ സങ്കടങ്ങളിവനെയറിയിക്കെ-
യിവന്റെകയ്യിലപ്പോൾ പണമില്ലായ്ക മൂലം.

പതിന്മാലയൊന്നു പണയം കൊടുത്തുടൻ
പണവും വാങ്ങിക്കൊണ്ടു നൽകിനാൻ മുസ്ലീമിന്നു;
പണവും വാങ്ങിമേത്തൻ ആനന്ദമത്തനായി
പലതും വാഴ്ത്തിസ്തുതിച്ചങ്ങനെ പോയിടിനാൻ.

ഇങ്ങനെ പല പല നന്മകൾ ചെയ്തു ചെയ്തു
പൊങ്ങിനകീർത്തിയവനുണ്ടായിട്ടുണ്ടിപ്പോഴേ;
എന്നുടെയനുഗ്രഹംകൊണ്ടതു വർദ്ധിച്ചിടും
കുമ്പളത്തെജമാനെന്നാളുകൾ കീർത്തിച്ചിടും;

പ്രബലനാകുമവനാപ്രദേശത്തിലെങ്ങും
ജനങ്ങളശേഷവുമവന്റെ കീഴിലാകും
രാഷ്ട്രീയത്തിങ്കലൊരു ചെറിയമുമ്പനാകും
രാഷ്ട്രീയന്മാരുമൊക്കെയവനെശ്ശങ്കിച്ചിടും.

ഇങ്ങനെയുള്ളവനാം നമ്മുടെകാരണോർക്കു
മംഗലം വരുത്തുവാനവിടെത്താമസിച്ചു
അവിടെത്തന്നേ മമ ദേഹവും ത്യജിക്കണം
അതിനും കാലമേറ്റമടുത്തു വരുന്നിതു."

"ജ്ഞാനികൾ യോഗികളും ചെയ്തിടും സമാധിക-
ളവർക്കുബോധിക്കുന്ന സമയം തന്നെയാണോ?
മറവുള്ള ജനങ്ങൾക്കു സംഭവിച്ചിടും പോലെ
മരണത്തിനു വിധികല്പിതമതിനുണ്ടോ?

എന്നതിങ്ങറിയുവാനാഗ്രഹം വളരുന്നു-
വെന്നാലുമതു മഹാരഹസ്യമാകയാലേ
മന്ദനാം ഞാനതിന്നുപാത്രമായുന്നുമെംകി-
ലിന്നതുരചെയ്തീടണമല്ലെംകിൽ ക്ഷമിക്കണം."

"എംകിലോ പറഞ്ഞീടാം നിങ്ങളിന്നർഹൻ തന്നേ
ശംകിതനല്ലായതു കേൾക്കുവാൻ പാത്രം തന്നേ;
പ്രപഞ്ചരഹസ്യമാം ഗ്രന്ഥാദികളിലേറെ
വിസ്തരിച്ചതുകളെച്ചുരുക്കിപ്പറഞ്ഞീടാം.

ക്ഷേത്രം തന്നിലോ വെറും ശ്വപചക്കുടിലിലോ
കാട്ടിലെത്തരുക്കൾ തന്മൂട്ടിലോ വഴിയിലോ
വീട്ടിലെപ്പുറമ്പിലോ വഴിയമ്പലത്തിലോ
ഭേദത്തെഗ്ഗണിക്കാതെ ദേഹത്തെ ത്യജിച്ചീടും.

വസ്തുഭേദവുമററു താൻതന്നേ സർവ്വമെന്നു
നിസ്തുലബോധം വന്ന ജ്ഞാനികളായുള്ളവർ
വ്യഷ്ടികൾ സമഷ്ടികൾ വ്യക്തവുമവ്യക്തവും
സൃഷ്ടികൾ സംഹാരവുമിഷ്ടവുമനിഷ്ടവും.

സുഖദുഃഖാദികളാം സംസാരവിഷയങ്ങൾ
തത്വങ്ങൾ സകലവും ചൈതന്യഭേദങ്ങളും
ഒക്കെയും കീഴടക്കിയേകനായ് ശുദ്ധനായി
ബ്രഹ്മതാദാത്മ്യം പ്രാപിച്ചിരിക്കുമതിതന്മാർ.

നടന്നുപോകുമ്പോഴോയിരിക്കുംസമയത്തോ
ശയിക്കും നേരത്തിലോ ഏതവസ്ഥയായാലും
എവിടെയെന്നാകിലും ഭേദത്തെഗ്ഗണിക്കാതേ
ജ്ഞാനികൾ യഥാകാലം ദേഹത്തെത്യജിക്കുന്നു.

അതിനെ മണ്ണിൽ തന്നേ കുഴിച്ചു മൂടുകയോ
കഷണങ്ങളാക്കീട്ടു വഹ്നിയിൽഹോമിക്കയോ

ജ്ഞാനാഗ്നിച്ചിതതന്നിൽ ദഹിപ്പിച്ചീടുകയോ
സൽകൃത്യം ചെയ്താലുംകൊള്ളാം ചെയ്തില്ലെങ്കിലും കൊള്ളാം

ലൌകികകാര്യ്യങ്ങളെസ്സർവ്വവും ത്യജിച്ചവ-
ൎക്കീവിധം ലൌകികകർമ്മങ്ങളിൽ ബന്ധമുണ്ടോ
ലോകൎക്കു നന്മയുണ്ടാമെന്നുള്ള സങ്കല്പത്താ-
ലോരോരോ വിധങ്ങളാം കർമ്മങ്ങൾ ചെയ്തീടുന്നു.

രാജസ്ഥാനത്തിലിരിക്കുന്നൊരു പുരുഷനു
മന്ത്രിസ്ഥാനത്തെക്കൊടുത്തീടുവാൻ ശ്രമിക്കുമ്പോൾ
ബ്രഹ്മലീനനായുള്ളജ്ഞാനിക്കു സ്വർഗ്ഗപ്രാപ്തി
വന്നീടാൻ ശ്രമിക്കുന്നു മൂഢത്വം തികഞ്ഞവർ.

അഗ്നികാര്യ്യങ്ങൾ വേണ്ടാ പിതൃഹോമവും വേണ്ടാ
തീർത്ഥഘട്ടങ്ങളിൽപ്പോയ് ശ്രാദ്ധങ്ങൾ ചെയ്തീടേണ്ടാ
പർവ്വാദികളിൽ പിതൃതർപ്പണം ചെയ്തീടേണ്ടാ
ക്ഷേത്രങ്ങൾ പ്രതിഷ്ഠകൾ പൂജകളൊന്നും വേണ്ടാ.

യോഗികളുടെ സമാധികൾതൻരീതികളെ-
യാഗമോക്തപ്രകാരമാദിയേ പറഞ്ഞീടാം;
ഇഷ്ടമാമാസനത്തിൽ ഋജുകായനായിട്ടു-
ങ്ങഷ്ടാവൃത്തിയായനുഷ്ഠാനത്തെ ശ്ശോധിക്കണം.

തരക്കേടില്ലെന്നതു ഗ്രഹിച്ചാലുടൻ തന്നെ
പാദാംഗുഷ്ഠങ്ങൾ മുതലായുള്ളവായുക്കളെ
തിരിച്ചു പിടിച്ചുമേല്പോട്ടേയ്ക്കു കൊണ്ടുവന്നു
നിറുത്തീടണം നാഭിസ്ഥാനത്തിലല്പനേരം.

അവിടെ നിന്നുതന്നേ സർവ്വവായുക്കളേയും
തടവെന്നിയേ ജീവപ്രാണന്മാരോടു ചേർത്തു
മൂലവഹ്നിനാ സുഷുമ്നാന്തരസ്ഥയായീടും
കുണ്ഡലിനിയെദ്ദഹിപ്പിച്ചുള്ളിൽ കടത്തീട്ടു.

ചിത്രനാഡിയിലൂടെ മേല്പോട്ടു ഗമിച്ചുടൻ
ഹൃദയം കണ്ഠനാളമിവകൾ കടന്നുപോയ്
പരമാത്മസ്ഥാനത്തെ പ്രാപിച്ചിട്ടനന്തര–
മവിടം മുതൽ മന്ദമന്ദമായ് ഗമിക്കണം.

അങ്ങിനെചെന്നു സഹസ്രാരത്തിലെത്തീടുമ്പോൾ
അഗ്നിയെയവിടത്തിൽ നിർത്തിയിട്ടനന്തരം
അഗ്നിശേഷത്തെക്കൊണ്ടുസൈല്പകത്തിലുമാക്കി
കല്പാന്തകാലത്തോളം വർത്തിച്ചീടുന്നു യോഗി.

പ്രാണവായുക്കൾ ചേർന്നു മേല്പോട്ടു ഗമിക്കുമ്പോൾ
പ്രാണവേദനയുണ്ടാം മർമ്മസന്ധികൾ തോറും
യമതാഡനത്തെക്കാളേററവും ഭയംകര–
മസഹ്യമെന്നാകിലും സഹിച്ചീടണമതു.

ശീലിച്ച സമാധികൾ പൂർത്തിയാകാതെയതു
പൂർത്തിയായെന്നു തോന്നിച്ചെയ്തിടും സമാധികൾ
മേല്പോട്ടു പൊങ്ങിച്ചെന്നു കീഴ്പോട്ടു വീണു ചില–
രവിടെക്കിടന്നല്പം കഴിഞ്ഞു മരിച്ചീടും.

ആസനം വിരുന്നിട്ടു മലന്നു വീണങ്ങനെ
യവിടെക്കിടന്നവർ മരണം പ്രാപിക്കുന്നു
ഹൃദയകുഹരത്തോടടുക്കുംനേരത്തിംകൽ
ബോധമററുടൻ വീണു മരിക്കുന്നിതു ചിലർ.

ആധികൾ സഹിച്ചുംകൊണ്ടാവിലത്തോടു കൂടി–
സ്സാധകം കുറെക്കാലം ചെയ്തുള്ളതശേഷവും
ഈവിധം നശിച്ചുപോയൊരു നാഴികകൊണ്ടു
യോഗവൈകല്യത്തിനാലെന്തൊരു കഷ്ടമിതു.

യോഗികൾ പൊങ്ങി വന്നു ഭൂമിയിൽ വീഴുമ്പോഴും
ആസനബന്ധം വിട്ടു മലന്നു വീഴുമ്പോഴും

ബോധമാല്ലാതെമറിഞ്ഞങ്ങനെ വീഴമ്പോഴം
കേമമായൊരു മഹാശബ്ദമുണ്ടായിട്ടുന്നു.

പ്രാണവായുക്കളൊന്നായ്ചേൎന്നു പുറത്തേക്കു
പോകുന്നനേരത്തിംകലുണ്ടാകുന്നതാണതു;
ഇവരെല്ലാരും യോഗഭ്രഷ്ടന്മാരായീടുന്നി–
തിവൎക്കുപുരോഗതിയെന്താണെന്നും പറയാം.

യോഗഭ്രഷ്ടതമൂലമടുത്ത ജന്മംതന്നിൽ
രാജാവോ മന്ത്രിയായോ സേനാനായകനായോ
ജനിച്ചു പല പല ദുഷ്കൎമ്മങ്ങളെച്ചെയ്തു
പാപകോടികളാൎജ്ജിച്ചങ്ങനെ മരിച്ചിടും.

പുണ്യകൎമ്മങ്ങൾ ചെയ്തു പുണ്യങ്ങളാൎജ്ജിക്കുവാൻ
പുണ്യമില്ലല്ലോ മായാദേവിതൻ വൈകൃതത്താൽ
അതിനാലവർ മഹാപാപാഭ്രയിഷ്ഠരായി
മരണമടയുമ്പോൾ നരകേ പതിക്കുന്നു.

നരകയാതനയാൽ കഠിനവേദനാപൂ–
ൎണ്ണനുവാസരം മഹാസങ്കടപ്പെട്ടുമവർ;
അവധി കഴിയുമ്പോൾ ഭൂമിയിൽ ജനിച്ചീടും
ദരിദ്രന്മാരും മഹാരോഗികളായുമവർ.

മരിച്ചാൽ നരകയാതനകളനുഭവം
ജനിച്ചാൽ മഹാരോഗദാരിദ്ര്യമനുഭവം
ഒന്നിലും കുറവില്ല ദുഃഖങ്ങൾക്കതിരില്ല
മന്ദന്മാരുടേ യോഗസിദ്ധികൾ കണ്ടുകൊൾക.

രാജയോഗവും മന്ത്രയോഗവും ഭക്തിയോഗം
ഈവക യോഗങ്ങളിൽ ദുൎഘടമൊന്നുമില്ല;
പിഴ വന്നാലുമതു പിന്നെയുമാവൎത്തിക്കാം
ഭയമില്ലാതെയില്ല സുഖമായഭ്യസിക്കാം.

സഗുണങ്ങളായുള്ള ചൈതന്യരൂപങ്ങളിൽ
യാതൊന്നിലാണോ തനിക്കിഷ്ടമുണ്ടാകുന്നതു
അതിനെ ലക്ഷ്യമാക്കിസ്സേവിക്കുന്നതു തന്നേ
ഭക്തിയോഗമെന്നുള്ള യോഗമെന്നറിഞ്ഞാലും.

ചൈതന്യരൂപങ്ങൾക്കു നാശമുണ്ടാകും വരേ
യോഗികൾക്കവിടത്തിലാനന്ദിച്ചിരുന്നീടാം
രൂപത്തെമാത്രംലക്ഷീകരിക്കുന്നതുകൊണ്ടു
സഗുണസേവയെന്നുമോതുന്നിതതിനേ നാം.

നാദത്തിലക്ഷരങ്ങൾ ലയിപ്പിച്ചനുദിനം
പരയെ ലക്ഷ്യമാക്കിച്ചെയ്തീടും യോഗങ്ങളെ
മന്ത്രയോഗങ്ങളെന്നും ഹംസയോഗങ്ങളെന്നും
രണ്ടായിട്ടിരിക്കുന്ന മദ്ധ്യമവരെ മാത്രം.

മന്ത്രയോഗവും ഹംസയോഗവും രണ്ടായിട്ടു
പറഞ്ഞീടുന്നെങ്കിലും സൂക്ഷ്മത്തിലൊന്നു തന്നേ;
ലക്ഷ്യവും മാർഗ്ഗങ്ങളുമഭ്യാസക്രമങ്ങളു–
മൊന്നുപോലിരിക്കുമ്പോൾ രണ്ടെന്നെങ്ങിനെച്ചൊല്ലാം.

അക്ഷരഭേദത്തിനാലാദ്യം രണ്ടാണെങ്കിലു–
മക്ഷരം മദ്ധ്യമയിലെത്തുമ്പോൾ ലയിച്ചുപോം;
അവിടം മുതല്ക്കേകരൂപമായ്ത്തീരും രണ്ടും
അതിനാലതു രണ്ടുമേകമെന്നതേ വരൂ.

പരയെന്നതു ബ്രഹ്മനാദം തന്നെയാണതു
രൂപം കൈക്കൊണ്ടു പരാശക്തിയായ് നിന്നീടുന്നു
ബ്രഹ്മാണ്ഡസൃഷ്ടിസ്ഥിതിസംഹാരങ്ങളെച്ചെയ്യാൻ
തന്നുടെ ബീജാക്ഷരം മൂന്നായിപ്പിരിച്ചിട്ടു

ബ്രഹ്മതേജസ്സതിങ്കൽ പതിപ്പിച്ചതിൻപ്രതി–
ബിംബങ്ങളായിത്തീർന്നു ബ്രഹ്മാവാദികൾ മൂന്നും;

അകാരം ബ്രഹ്മനായും ഉകാരം വിഷ്ണുവായും
മകാരം രുദ്രനായുമിങ്ങനെ മൂർത്തിത്രയം.

അവർക്ക വിധിച്ചുള്ള കർമ്മങ്ങൾ ചെയ്തീടുവാ–
നവർക്ക ശക്തി പോരാഞ്ഞതിനാലനന്തരം
തന്നുടെ ഗുണങ്ങളെ മൂന്നു രൂപങ്ങളാക്കി–
ട്ടവർക്ക മൂന്നുപേർക്കും കൊടുത്തീടിനാളപ്പോൾ.

രാജസം മഹാസരസ്വതിയാം ദേവി തന്നേ
സൃഷ്ടികർമ്മത്തിനായി ബ്രഹ്മദേവനു നൽകി;
സാത്വിക മഹാലക്ഷ്മി ലോകരക്ഷണത്തിനായ്–
വിഷ്ണുദേവനു കൊടുത്തീടിനാളപ്പോൾത്തന്നെ.

താമസി മഹാകാളിയാകിയ ദേവിതന്നേ
താമസശീലനായ രുദ്രദേവനു നൽകി
ഇമ്മൂന്നു ശക്തികളും മൂന്നുപേരോടും ചേർന്നു
തങ്ങൾ തങ്ങൾക്ക ചേർന്ന കർമ്മങ്ങൾ ചെയ്തീടുന്നു.

എല്ലാ ചൈതന്യങ്ങൾക്കും തദ്ർവിധരൂപങ്ങൾക്കും
കാരണകാര്യകർത്തൃഭേദങ്ങൾക്കെല്ലാററിനും
കർത്തൃത്വം വഹിക്കുന്ന കാരണി പരാശക്തി
ബ്രഹ്മരൂപിണി ബ്രഹ്മസാമീപ്യമഹോന്നതാ.

എന്നുടെയുള്ളിൽ വിളങ്ങീടുന്ന മണിദീപം
ചിന്മയി ജഗന്മയി കന്മഷവിനാശിനി
ഉന്മനീഭാവം പൂണ്ടു തന്നെസ്സേവിച്ചീടുന്ന
നിർമ്മലഭക്തന്മാർക്ക ജന്മസാഫല്യത്തിനു
ബ്രഹ്മമാർഗ്ഗത്തിലൂടെ കൂട്ടിക്കൊണ്ടങ്ങു പോയി
ബ്രഹ്മണി ചേർത്തുകൊള്ളും നിർമ്മലാ സനാതന
ഭക്തവാത്സല്യമിതുപോലെ മററാർക്കുമില്ല
ഭക്തന്മാരുടെ മാതാവല്ലയോ മഹാമായ.

ഭക്തന്മാർ സേവിക്കേണ്ടും മൂർത്തിയുമിതു തന്നേ
നിത്യകല്യാണി പരമേശ്വരി ബാലാസതി
മുക്തി നൽകീടുന്നതു കൂടാതെയവൎക്കെല്ലാം
നിത്യസൌഖ്യവും കൊടുത്തീടുന്നു ദയാവതി.

യോഗജ്ഞാനങ്ങളൊന്നുമില്ലാത്ത മൂഢന്മാരും
യോഗകാരിണിയായ ദേവിയെസ്സേവിക്കുവാൻ
യോഗമുണ്ടായാൽ സൎവ്വയോഗവും കരസ്ഥമാം;
യോഗമാതാവല്ലയോ യോഗിനീ കൃപാവതീ.

ഇങ്ങനെയുള്ള ദേവിതന്നുടെ ഭക്തന്മാൎക്കി-
ന്നെങ്ങിനെ ബ്രഹ്മമുക്തി ലഭ്യമല്ലാതെ വരും
മററുള്ള മൂൎത്തികളെസ്സേവിച്ചാൽ കൎമ്മമുക്തി
മാത്രമേ കിട്ടൂ; അതു നിത്യമുക്തിയുമല്ല.

അവൎക്കുപോലും ബ്രഹ്മമുക്തിയില്ലാതിരിക്കേ
അന്യൎക്കു നല്കീടുവാനാകുമോ നിരൂപിച്ചാൽ;
പട്ടിണിക്കാരനുണ്ടോ വിഭവസമൃദ്ധമാ-
മഷ്ടികൾ നല്കീടുവാൻ പ്രാപ്തനായ്‌വന്നീടുന്നു.

എന്നാണു നിങ്ങളിനിയങ്ങു പോയീടുന്നതു
ഞാൻ പോകും വരേ നിങ്ങളിങ്ങു താമസിക്കുമോ?"
"അതിനുതരമില്ല ഞാനൊരു ഗൃഹം തീൎപ്പാ-
നാരംഭിച്ചതുമിപ്പോൾ പാതിയായതേയുള്ളു.

കൊത്തന്മാരാശാരിമാരൊക്കെയുമവരുടെ
പത്തനങ്ങളിൽച്ചെന്നു താമസിച്ചീടുന്നിപ്പോൾ;
നാളെ വന്നീടുമവരപ്പോളങ്ങെത്തീടണം
അല്ലെങ്കിലവരെല്ലാം വെറുതേ മെനക്കെടും.

പണി തീരാതെയിനിയവരെ വിടുന്നത-
ല്ലതിനാലെനിക്കേണ്ടും പോവാനും തരമില്ല;

ഓടു വാങ്ങുവാനായി കൊല്ലത്തു വരുമപ്പോൾ
സ്വാമിയെങ്ങിരുന്നാലും ഞാൻ വന്നു കണ്ടുകൊള്ളാം."

"അങ്ങിനെയാട്ടെയെന്നാലന്നു തങ്ങളിൽക്കാണാം
എന്നുടെയവസാനം ഞാൻ പറഞ്ഞിട്ടുണ്ടല്ലോ"
നിങ്ങടെ ഭാവികാലമിപ്പോഴുള്ളതിലേററം
മംഗലമാക്കിത്തീർക്കമീശ്വരി ബാലാദേവി."

സ്വാമിയോടനുഗ്രഹം വാങ്ങിക്കൊണ്ടങ്ങുചെന്നു
ഗോപാലപിള്ളയോടു സകലമുരചെയ്തു
അന്നുരാത്രിയിലവിടെത്തന്നെ താമസിച്ചു
നാലിനു പുറപ്പെട്ടിട്ടെട്ടിനു വീട്ടിലെത്തി.

ആയിരത്തൊടു തൊണ്ണൂറെറാമ്പതും ചേർന്നോരാണ്ടിൽ
മേടത്തിൽ രവിയിരുപത്തിരണ്ടായദിനേ
ഓടെടുപ്പതിന്നായി കൊല്ലത്തുപോയി ഞാനു-
മാശ്രാമം നാണുപിള്ള തന്നുടെ വീട്ടിൽച്ചെന്നു.

നേരവുമസ്തമിച്ചങ്ങവിടെത്താമസിച്ചു
നേരത്തെയെഴുന്നേററു നാണുപിള്ളയും ഞാനും
കാപ്പിയും കുടിച്ചുടനോട്ടുകൾ നോക്കിടുവാ-
നാഫീസ്സുതോറും ചെന്നിട്ടോട്ടുകൾ നോക്കിക്കണ്ടു.

ഹൂണന്മാരുടെയോടാണേററവും നല്ലതെന്നു
നാണുപിള്ളയും ഞാനും സമ്മതിച്ചുറപ്പിച്ചു;
"ഓടു വാങ്ങുവാനിന്നു സമയമെനിക്കില്ല
നാണുവാശാന്റെഗുരു ചട്ടമ്പിസ്വാമിയിപ്പോൾ.

പ്രാക്കുളം വകയായ കെട്ടിടങ്ങളിലൊന്നാ
താമസിക്കയാലെനിക്കവിടെപ്പോയീടണം;
അദ്ദേഹം ദേഹത്യാഗം ചെയ്തീടുമിന്നുതന്നെ
അതിനുമുമ്പേ ചെന്നു കാണണമദ്ദേഹത്തെ.

തിരിയെ വന്നിട്ടാവാമോട്ട വാങ്ങീടുന്നതു–
മരിയവേഗമോമോടേ പോയീടുന്നിതാ ഞാനും"
ഇത്ഥം പറഞ്ഞോലക്കടവിലെത്തിയൊരു
തോണിയിൽക്കയറി മറുതീരത്തിൽ ചെന്നിറങ്ങി

അല്പമായൊരു പരിചയമുള്ളൊരു പുമാ–
നപ്പോളങ്ങവിടത്തിൽ വന്നവനെന്നെക്കണ്ടു
ഇപ്പോഴെങ്ങോട്ടു പോകുന്നെന്നവൻ ചോദിച്ചപ്പോൾ
സ്വാമിയെക്കാണ്മാൻ പോകുന്നെന്നു ഞാനും പറഞ്ഞു.

സ്വാമിയെങ്ങിരിക്കുന്നുവേതുസ്വാമിയാണവ–
നേവം ചോദിച്ച നേരത്തിങ്ങനെ പറഞ്ഞു ഞാൻ;
"ചട്ടമ്പിസ്വാമിയെന്നു കേട്ടിട്ടില്ലയോ നിങ്ങൾ
അദ്ദേഹമിക്കാണുന്ന മന്ദിരത്തിംകലുണ്ടു.

തോണിക്കാരനുമതു കേട്ടെന്നോടുര ചെയ്തു;
'അദ്ദേഹത്തിനെക്കൊണ്ടു പോയങ്ങു പ്രാക്കുളത്തിൽ
നാലഞ്ചു ദിനം മാത്രമിവിടെക്കിടന്നപ്പോൾ
അഞ്ചാറാളുകൾ വന്നങ്ങെടുത്തു കൊണ്ടുപോയി."

അതുകേട്ടുടൻതന്നേ പ്രാക്കുളത്തേയ്ക്കു പോയി
"ഇവിടെക്കൊണ്ടുവന്ന ദിനത്തിനടുത്ത നാൾ
കമ്പളത്തേയ്ക്കു കൊണ്ടുപോയിതദ്ദേഹത്തിനെ–
യവിടെച്ചെന്നാൽ കാണാമിവിടെയില്ലദ്ദേഹം."

ഇത്തരം കേട്ടു ഞാനും ത്വരിതം കമ്പളത്തി–
ലെത്തേണമെന്നുറച്ചു തിരിച്ചു നടന്നപ്പോൾ
കുറുക്കുമാർഗ്ഗങ്ങളിൽ പഴക്കമേററമുള്ള
വിദ്വാനൊരുത്തനെത്തുണയ്ക്കായയച്ചവർ.

അവനുമൊരു തോണി പിടിച്ചുകൊണ്ടുവന്നു
തോണിയിൽക്കേറി ഞങ്ങൾ ജലമാർഗ്ഗത്തിലൂടെ

ചവാപ്പാലത്തിംകൽ വേഗത്തിൽ ചെന്നിറങ്ങി–
യവിടംമുതൽ തീരമാർഗ്ഗമായ് നേരേ ചെന്നു.

കമ്പളത്തിംകൽ പോകും മാർഗ്ഗത്തിൽച്ചെന്ന നേര–
ത്തഞ്ചാറു മാപ്പിളമാർ വന്നീടുന്നതു കണ്ടു
'കമ്പളത്തൂടെയാണോ നിങ്ങൾ വന്നീടുന്നതു'
എന്നു ഞാൻ ചോദിച്ചപ്പോൾ, തന്നെയെന്നവർ ചൊല്ലി

'അവിടെ വല്ല വിശേഷങ്ങളും കണ്ടോ നിങ്ങൾ?'
“കണ്ടില്ല ഞങ്ങളൊന്നും കേട്ടതു പറഞ്ഞീടാം
എങ്ങാണ്ടോ നിന്നുവന്നു കമ്പളത്തെശമാന്റെ
വീട്ടിൽത്തങ്ങിയിരുന്ന കാഫറസ്സന്നിയാതി.

അയ്യാളിന്നവിടത്തിൽ ചപ്രം പോട്ടിരുന്നിട്ടു
മരിച്ചുകളഞ്ഞെന്നു കേട്ടു ഞങ്ങളും ചെന്നു
അകത്തുകടക്കുവാൻ പാവിച്ച തമയത്തു
അവിടെ നിക്കും ബറാൻ പിറന്ന കൂട്ടം കണ്ടു.

അകത്തു കടക്കരുതെന്നവർ ചൊല്ലിക്കൊണ്ടി–
ട്ടടിപ്പാനായി വന്നു ഞങ്ങളുമോടിപ്പോന്നു;
ഏശമാൻ കണ്ടുവെങ്കിൽ കൂട്ടരെയൊഴിച്ചിട്ടു
ഞമ്മളെയകത്തേക്കു ബിട്ടീടുമായിരുന്നു.

പാവങ്ങളോടു ദെശവുള്ള പൊന്നേശമാന്നു
ഞമ്മളോടേററമൊരു വാച്ചല്ല്യമുണ്ടു പണ്ടേ
പടച്ചോനറിയെക്കെപ്പിറന്നോനാണേശമാൻ
ഇതുപോലാരുമില്ലയീ രാച്യങ്ങളിലെങ്ങും

ഏതാപത്തു വന്നാലുമെശമാൻകിട്ടെപ്പോയാ–
ലേതു ചെയ്തിട്ടുമതു തീർത്തീടും പൊന്നേശമാൻ
കമ്പളത്തെശമാനെക്കേട്ടിട്ടില്ലയോ നിങ്ങൾ
ഞമ്മടെ രാച്ച്യമേതു കിട്ടയോ തോലയിലോ?”

"എന്റെ താമസമൊട്ടു ദൂരെയെന്നറിയുവിൻ
ഞാനിപ്പോൾ പോയീടട്ടെ നിങ്ങളും പോയീടുവിൻ
നിങ്ങളെ റസൂവള്ളാ നിത്യവും തുണക്കട്ടെ
നിങ്ങൾക്ക പടച്ചോൻെറ കൃപയുണ്ടായീടട്ടെ."

അവരെല്ലാരുമങ്ങു കിഴക്കോട്ടേയ്ക്കു പോയി
കൂട്ടുകാരനും ഞാനും കമ്പളത്തോയ്ക്കും പോയി;
വായനശാലയുടെ മുറിയിലിരിക്കുന്ന
സ്വാമിതൻ ജഡം കണ്ടു വന്ദിച്ചു കൊണ്ടുനിന്നു.

ജഡത്തിൻഭുജങ്ങളെപ്പിടിച്ചുംകൊണ്ടതിൻെറ–
യടുത്തു പുറകിലായൊരുത്തൻ നിന്നീടുന്നു;
ആയതു കണ്ടിട്ടു ഞാൻ ചോദിച്ചങ്ങയാളോടു ;
"എന്തിനുപിടിച്ചുംകൊണ്ടിങ്ങനെ നിൽക്കു"ന്നെന്നു.

"പിടിച്ചില്ലെങ്കിലിതു മറിഞ്ഞു വീഴുമെന്നു
നിനച്ചിട്ടാണിങ്ങനെ പിടിച്ചു നില്ക്കുന്നതു."
"ഇരുന്നുചെയ്ത സമാധിയിലീവിധമൊന്നും
വരുവാനിടയില്ല നിങ്ങളേതാണ്ടോ ചെയ്തു."

"സ്വാമികളിവിടത്തിലിരുന്നു സമാധിയാ–
യതിനുശേഷം ഞങ്ങൾ കൊണ്ടുപോയ് കുളിപ്പിച്ചു
തിരിയെക്കൊണ്ടു വന്നിങ്ങിരുത്തിയതു നേര–
മിരിക്കുന്നില്ല പാടേ മറിഞ്ഞു പോയീടുന്നു."

"കൊണ്ടുപോകേണ്ടാ കുളിപ്പിക്കുവാനൊരേടത്തും
ഇരുന്നേടത്തിരുത്തിക്കുളിപ്പിക്കേണ്ടതല്ലേ;
എടുത്തനിമിത്തമാമാസനത്തിനു ഭംഗം
ഭവിച്ച മൂലമല്ലേയിങ്ങനെ വന്നതിപ്പോൾ.

അങ്ങിനെ നിങ്ങൾ ചെയ്ത കുററത്തിൻ ശിക്ഷതന്നെ–
യിങ്ങനെപിടിച്ചുംകൊണ്ടേവം നിന്നീടുന്നതും

ജഡത്തെ പ്രതിഷ്ഠിപ്പാനെടുക്ഷംവരേ നിങ്ങൾ
മുടക്കംവരാതൊരേ നിലയ്ക്കു നിന്നീടണം.”

ഈവിധം പറഞ്ഞുടൻ പന്തലിൽ ചെന്നനേര-
മാളുകൾ നിറഞ്ഞിരിക്കുന്നിതങ്ങവിടത്തിൽ;
അസംഖ്യമാളുകളുണ്ടവിടെയെന്നാകിലും
എനിക്കുപരിചിതനൊരുത്തൻ പോലുമില്ല.

പന്തലിനുടെ തെക്കേയറ്റത്തിട്ടിരിക്കുന്ന
ബെഞ്ചിന്മേലൊരാളിനൊട്ടിരിപ്പാൻ സ്ഥലം കണ്ടു
അവിടെച്ചെന്നു ഞാനും വിശ്രമിച്ചിരിക്കുമ്പോൾ
വടക്കേയറ്റത്തൊരു വഴക്കു കേൾക്കായ്വന്നു.

വഴക്കിൻമൊഴികളെ ശ്രദ്ധിച്ചു നോക്കിയപ്പോൾ
കാരണവനുമൊരു ശേഷകാരനുമായി
സ്വാമിയെയടക്കുവാനുള്ളിടം സംബന്ധിച്ചു
കേമമായുള്ള വഴക്കാണെന്നു ഗ്രഹിച്ചു ഞാൻ.

“അമ്മാവനെന്തുതന്നെ പറഞ്ഞെന്നാലും ഞങ്ങ-
ളവിടെത്തന്നെയിന്നു സ്വാമിയേയടക്കീടും
അതിനെത്തടയുവാനമ്മാവൻ ശ്രമിക്കേണ്ട
ശ്രമിച്ചാലതിലൊരു ഫലവും കിട്ടുകില്ല.”

“അവിടെയടക്കുവാൻ സമ്മതമില്ലെനിക്കു-
മെവിടെയെങ്കിലും കൊണ്ടടക്കീടുവിൻ നിങ്ങൾ”
“അമ്പതുസെന്റേയുള്ളൂ വിസ്തീർണ്ണമെന്നാകിലു-
മിമ്പമേറീടുമൊരു കാവിതുപോലെയുണ്ടോ?”

“ഇതുപോലൊരു കാവില്ലിവിടങ്ങളിലെങ്ങും
ഇതുപോൽ വിശിഷ്ടനായാരുമില്ലൊരേടത്തും
രണ്ടിനും വൈശിഷ്ട്യമുണ്ടാകയാലവിടത്തിൽ
തന്നെയാണടക്കുവാൻ യോഗ്യത നിരൂപിച്ചാൽ.”

“അവിടെപ്പുരാകാലേ നാഗപ്രതിഷ്ഠചെയ്തു
ആയില്ല്യംതോറും നാഗപൂജകൾ നടക്കുന്നു
അതിനു തടസ്സം നീ നിമിത്തമുണ്ടായ്വന്നാൽ
നാഗരാജന്റെ ശാപം നിനക്കുമേകപ്പെടും.”

“നാഗരാജനു പണ്ടേ സ്ഥാനമില്ലവിടത്തിൽ
കേസിന്റെ ജയത്തിനു മാത്രമുദ്ദേശിച്ചിപ്പോൾ
എങ്ങാണ്ടോ കിടന്നൊരു ശിലയെക്കൊണ്ടുവെച്ചു
കാട്ടുന്നഗോഷ്ടികളെക്കാണുമ്പോൾ ചിരിവരും.

നാഗരാജാവിന്നതിൽക്കാര്യമില്ലല്പം പോലും
കാര്യമില്ലാതെ കോപിച്ചീടുമോ നാഗരാജൻ?
അമ്മാവനുടെയോരോമിരട്ടു വിദ്യകണ്ടു
സമ്മതിക്കുന്നോരാരുമിവിടെയില്ലയിപ്പോൾ.”

ഇത്തരമുള്ളവാദം മുറുകിവന്നനേര–
മൈത്ര്യം വിനയത്തോടടുത്തുചെന്നു ഞാനും
ശാന്തമാം സ്വരത്തോടും മന്ദമാം സ്മിതത്തോടും
സന്ദർഭോചിതമായിപ്പറഞ്ഞേനിപ്രകാരം;

“വിശിഷ്ടന്മാരുടയ ജഡത്തെയടക്കുവാൻ
പാപിഷ്ഠരായോർ ഭൂമിതന്നാലും ത്യജിക്കണം;
അങ്ങിനെയിരിക്കുമ്പോൾ പാപിതൻ വകയായും
തരുവാനൊട്ടും മനസ്സില്ലാത്തതായുമുള്ള.

കളങ്കപങ്കിലമാമീസ്ഥലത്തിദ്ദേഹത്തെ–
യടക്കുമെന്നു ശഠിക്കുന്നതു ധർമ്മമാണോ?
സന്തോഷമോടും നല്ല പൂർണ്ണസമ്മതത്തോടും
സ്വന്തമാകിയ ഭൂമിയേക്കറിൽ കുറയാതെ.

അന്തരായങ്ങളൊന്നും കൂടാതെ നൾകീടുവാ–
നന്തസ്സുള്ളവരിങ്ങു ധാരാളമിരിക്കുമ്പോൾ

മൂർക്ഖത തികഞ്ഞുള്ളോരധമാധമനുടെ
ഭൂമിയിലടക്കുവാൻ ശ്രമിച്ചീടേണ്ടാ നിങ്ങൾ."

ശങ്കരമംഗലത്തെ തഹശീൽദാരവർകൾ
ശങ്കയെന്നിയേ പറഞ്ഞീടിനാനൊന്നോടപ്പോൾ;
"ശങ്കിച്ചീടേണ്ടാ നിങ്ങളീസ്ഥലം കനാലുള്ള
ശങ്കുപ്പിള്ളയാണിതിന്നുടമസ്ഥനായതും.

ആർക്കുമേ പതിയാതെ തരിശായ്ക്കിടന്നൊരു
കാവിൻകൽ പ്രിയമേററം സ്വാമിക്കുണ്ടെന്നു കണ്ടു
പതിച്ചു കിട്ടാനപേക്ഷിച്ചിതു ശങ്കുപ്പിള്ള
മൂപ്പീന്നുമപേക്ഷിച്ചു പതിച്ചു കിട്ടീടുവാൻ.

രണ്ടുപേരപേക്ഷിക്ക നിമിത്തം ലേലം ചെയ്തു;
ലേലത്തിൽപ്പിടിച്ചതു ശങ്കുപ്പിള്ളയാണപ്പോൾ;
മൂപ്പീന്നു മെഴുമെഴാനോക്കിനിന്നതേയുള്ളു;
ശങ്കുപ്പിള്ളയതിന്റെയുടമസ്ഥനുമായി.

ലേലമസ്ഥിരം ചെയ്തു തനിക്കുകിട്ടേണമെ-
ന്നപ്പീൽബോധിപ്പിച്ചീയാൾ ഹജൂരാപ്പീസിലിപ്പോൾ
അപ്പീൽ തള്ളുംവരേയുമിങ്ങനെ പുലമ്പീടും
തള്ളിയാൽ പിന്നെയീയാൾ മിണ്ടാതെയിരുന്നീടും.

ഇങ്ങനെയാണിതിന്റെ പരമാർത്ഥങ്ങളെന്നു
നിങ്ങളും ധരിച്ചല്ലോയിനിവേണ്ടുന്നതെന്തു?
അവിടെയടക്കിയാൽ വല്ലദോഷവുമുണ്ടോ
അരുളിച്ചെയ്തീടണം ശാസ്ത്രജ്ഞന്മാരല്ലോ നിങ്ങൾ."

"ശാസ്ത്രജ്ഞനല്ലെങ്കിലും ഗുരുകാരുണ്യംകൊണ്ടും
ചട്ടമ്പിസ്വാമിയുമായ് സംസർഗ്ഗം ചെയ്തുകൊണ്ടും
സാമാന്യം പല വിഷയങ്ങളിലുമുള്ളതപ-
മറിഞ്ഞിട്ടുള്ളതിനെ പറയാൻ മടിയില്ല.

സത്യാവസ്ഥകളിതിലീങ്ങനെ തന്നെയെങ്കിൽ
സത്യമായിതിലൊരുദോഷവും കാണുന്നില്ല;
സ്വാമിക്കു പ്രിയമേററമുള്ളൊരടത്തുതന്നേ
സ്വാമിയെയടക്കുന്നതുത്തമോത്തമം തന്നെ."

"നിങ്ങളെപ്പരിചയമില്ലല്ലോ ഞങ്ങൾക്കാർക്കും
നിങ്ങൾക്കു പരിചയമിങ്ങാരെങ്കിലുമുണ്ടോ
നിങ്ങൾ താമസിക്കുന്നതെവിടെയാണെന്നതും
സ്വാമിയുമായിട്ടുള്ള ബന്ധവും പറയണം."

"എന്റെ താമസം പിറപ്പൻകോടെന്നൊരുദിക്കിൽ
നെടുമങ്ങാട്ടുനിന്നുമെട്ടുനാഴികമേക്കെ
അവിടമിപ്പോഴൊരുകുഗ്രാമമാണെങ്കിലും
സുഖവാസത്തിനേററം പററിയോരിടം തന്നെ.

ചട്ടമ്പിസ്വാമിയുമായുണ്ടായ പരിചയ-
മെന്നുടെ പതിമൂന്നാംവയസ്സിലാരംഭിച്ചു;
സ്വാമിതന്നുടെ ജ്യേഷ്ഠൻ ഓവർസ്യർകേശുപിള്ള
വാമനപുരമാററിൽ പാലം കെട്ടിപ്പാൻ വന്നു.

സത്രത്തിൽ താമസിക്കുംകാലത്തു സഹായാർത്ഥം
സ്വാമിയെക്കൂടെക്കൊണ്ടു താമസിപ്പിച്ചിരുന്നു
അങ്ങിനെയവിടത്തിൽ താമസിച്ചിരുന്നപ്പോൾ
ഞാനുമങ്ങെട്ടുച്ചയ്ക്കുചെന്നു ചേർന്നവിടത്തിൽ.

വേദാന്തങ്ങളെപ്പുരസ്കരിച്ചങ്ങതിലുള്ള
സാരാംശങ്ങളെച്ചോദിച്ചീടിനേൻ സ്വാമിയോടു
യുക്തിയുക്തമായുള്ള ചോദ്യങ്ങൾ കേട്ടുസ്വാമി-
യെത്രയും പ്രസാദിച്ചിട്ടെന്നെയാശ്ലേഷം ചെയ്തു.

"യൌവനം പ്രാപിക്കാത്ത നിങ്ങളീ വേദാന്തങ്ങ-
ളെങ്ങിനെ പഠിച്ചതു പഠിപ്പിച്ചതുമാരോ?

ഇനിമേൽ നിങ്ങൾക്കറിഞ്ഞീടുവാനുള്ളതെല്ലാ-
മിവിടെ വന്നാൽമതി പറഞ്ഞു ഗ്രഹിപ്പിക്കാം."

അന്നുതൊട്ടാഴ്ചതോറും ഞാനവിടത്തിൽ ചെന്നി-
ട്ടോന്നൊന്നായ്ഗ്രഹിക്കുവാൻ തുടങ്ങി, യദ്ദേഹവും
പറഞ്ഞു ഗ്രഹിപ്പിക്കാനെത്രയും ശ്രദ്ധയോടെ;
തെളിഞ്ഞു സുഗമമായ്പ്പറഞ്ഞു തരുമല്ലോ.

പഠിച്ചതൊന്നും സ്മൃതിപഥത്തിൽ നിന്നുമാറാ-
തിരിപ്പാനൊരു ബുക്കിലെഴുതിക്കൊള്ളും ഞാനും;
ഇങ്ങനെ സ്വാമിയൊരു ആത്മബന്ധുവായിട്ടും
ഗുരുവായിട്ടും തീർന്ന ഭാഗ്യമേ മഹാഭാഗ്യം.

എന്നോടുപരിചയമിങ്ങാക്കുമീല്ലെന്നില്ല
താഴത്തോടവുമായിട്ടുണ്ടല്പം പരിചയം
അദ്ദേഹത്തിനെയെങ്ങും കണ്ടതില്ലിവിടത്തിൽ
വന്നിട്ടില്ലയോയെന്നു സംശയമുദിക്കുന്നു."

"അദ്ദേഹം വന്നിട്ടുണ്ടു കാവിൽ നിന്നീടുന്നിപ്പോൾ
സ്വാമിയേയടക്കുവാൻ കുഴിയുണ്ടാക്കീടുന്നു;
ഇന്നത്തെച്ചടങ്ങുകൾക്കൊക്കെയുമേജൻറായി
നടത്തിച്ചീടുന്നതുമദ്ദേഹം തന്നെയത്രേ."

പിന്നെ ഞാനവിടുന്നു തിരിച്ചു വന്നു വേഗം
മുന്നമെയിരുന്നുള്ള ബഞ്ചിന്മേൽ ചെന്നിരുന്നു
നേരവുമിരുട്ടുന്നു മേഘങ്ങൾ പരക്കുന്നു
ഇടികൾ മുഴങ്ങുന്നു മാരികൾ ചൊരിയുന്നു.

പാഴിടികൊണ്ടു പാരം ഭൂതലം നടുങ്ങുന്നു
മിന്നൽകൊണ്ടാളുകൾക്കു കണ്ണുകളടയുന്നു
ഊററമാസ്സൂററടിച്ചു തരുക്കൾ വീണീടുന്നു
ശാഖങ്ങൾ പൊട്ടപ്പൊടാ വേരററു പതിക്കുന്നു.

വന്നകാൎയ്യങ്ങളെല്ലാം ഭംഗിയായ്‌നിൎവ്വഹിച്ചു
വന്നിടത്തേയ്ക്കു തിരിച്ചെഴുന്നെള്ളുന്നനേരം
നന്നായിട്ടൊരു ഘോഷയാത്രയാസ്ഥാനേവേണ-
മെന്നുകല്പിച്ചിട്ടിന്ദ്രൻ ചെയ്തതാണിവയെല്ലാം.

മാരിപോൽ തോന്നിയതുമഭിഷേകത്തിൻ ജലം
ഇടിപോൽ തോന്നിയതു ദേവവാദ്യങ്ങൾ തന്നെ
കാററടിച്ചീട്ടെന്നെന്നു നമുക്കു തോന്നിയതു
അസംഖ്യംചാമരങ്ങൾ വീശിയകാററുതന്നെ.

ദേവദാസികളുടെയാട്ടവും പാട്ടുകളും
സ്വാമികളെഴുന്നള്ളും മാൎഗ്ഗത്തിലുണ്ടെങ്കിലും
ആയതിലുണ്ടാകുന്ന ശബ്ദങ്ങൾ മൃദുതര-
മാകയാലിവിടത്തിൽ കേട്ടീടുന്നതുമില്ല.

ശങ്കരഭഗവാന്റെയംശാവതാരമായോ-
രൻപേറും സ്വാമിയുടെയെഴുന്നെള്ളത്തുത്സവം
സംഭവമുണ്ടായതുമതിനു മുമ്പും പിമ്പും
ഉണ്ടാകാതിരുന്നതും ചിന്തിച്ചു നോക്കുംവിധൌ.

മുമ്പേചൊന്നതുപോലെയുമ്പർകോൻ സ്വാമിതന്നെ
സംപ്രീതിയോടും ബഹുമാനിച്ചതെന്നേവരു;
അൻപരിൽമുമ്പനായ നമ്മുടെ സ്വാമിക്കല്ലൊ-
ഉമ്പരിൽമുമ്പനാക്കം ചെയ്തിട്ടില്ലിതുവരെ.

സ്വാമിയിന്നെല്ലാരേയും വെടിഞ്ഞുപോയ മൂലം
സീമയില്ലാത്ത ദുഃഖം പൂണ്ടവരെല്ലാവരും
ശിഷ്യരും പ്രശിഷ്യരും മററുള്ള ജനങ്ങളും
ശോകത്തെസ്സഹിയാഞ്ഞു വാവിട്ടു വിളിക്കുന്നു.

ധീമാന്മാരായുള്ളവരാരൊക്കെക്കരയാതെ-
യേറീടും ദുഃഖംകൊണ്ടു കണ്ണുനീരൊഴുക്കുന്നു

ഭക്തന്മാർ ബോധം കെട്ടിട്ടൊന്നുമേയറിയാതെ
മുക്തന്മാരെന്നപോലെയനങ്ങാതിരിക്കുന്നു.

ശുദ്ധന്മാർ നിഷ്കളങ്കന്മാരായോരോതരം
ദുഖങ്ങൾ മുഴുത്തവർ കൈകാലിട്ടടിക്കുന്നു
ചിന്താഹീനന്മാരായി ഭ്രാന്തചിത്തന്മാരായോർ
ഏതുചെയ്യണമെന്നതറിയാതുഴലുന്നു.

മഹത്തുക്കളാസ്വാസ്ഥ്യബോധമുള്ളവർ ചിലർ
മഹത്താം പ്രതിഷ്ഠസ്വാസ്ഥ്യലാഭം ശ്രമിക്കുന്നു
ഇവകളെല്ലാം മായാവികൃതിയെന്നു ചിന്തി-
ച്ചവകളേയും നോക്കിയിരുന്നീടുന്നു ഞാനും.

തിമിരാരിയും പൂർവ്വാചലത്തിൽ മന്ദമന്ദ-
മുദയം ചെയ്യാനായിത്തുടങ്ങുന്നതുകണ്ടു
ഹരിവീരനെക്കണ്ടു കരിസംഘങ്ങൾ പോലെ
തിമിരനിരയെല്ലാം മറഞ്ഞുപോയീ ബലാൽ.

ഗഗനംതെളിഞ്ഞേറ്റം, ഭുവനം വിളങ്ങുന്നു
ഭവനങ്ങളിൽ സന്ധ്യാദീപങ്ങൾ ജ്വലിക്കുന്നു
ഗഗനമണിമന്ദം മന്ദമായുയരുന്നു
ഭൂമിയിലുള്ളമണിയൊന്നുതെന്നടിക്കുന്നു.

വേലകളെല്ലാം തീർന്നു വേലുപ്പിള്ളയും വന്നു
ചാലവേ കുളിച്ചുടൻ തന്ത്രിയും വന്നുചേർന്നു
കാലത്തെക്കളയാതെ സ്വാമിയെയടക്കുവാൻ
വേഗത്തിലെടുക്കുവിൻ സ്വാമിയെയെന്നൊരാജ്ഞ.

താഴത്തൊട്ടും കൊടുത്തനേരത്തങ്ങഞ്ചാറുപേർ
വേഗത്തിൽ വന്നാരാജ്ഞ നടത്തീടുവനായി;
ലോകത്തിലവതരിച്ചുള്ളൊരു ഗുരുവിൻറെ
ദേഹത്തെയെടുത്തുടൻ കൂടലിൽ കൊണ്ടുപോയി.

അവരോടൊരുമിച്ചു ഞങ്ങളും കാവിൽപ്പോയി
അടക്കീടുന്ന കുഴിതന്നുടെ നാലുപാടും
ആളുകൾ ഞെരുങ്ങിനിന്നീടുക നിമിത്തമാ-
യവിടെ നടക്കുന്ന ചടങ്ങു കാണ്മതിന്നു.

വള്ളിക്കെട്ടൊന്നിൽ കേറിയിരുന്നു നോക്കുന്നേര-
ത്തുള്ളംകൈനെല്ലിക്കപോൽ കണ്ടു ഞാൻ ചടങ്ങെല്ലാം
കണ്ടതുശരിതന്നെയെങ്കിലുമവിടത്തെ-
ക്കണ്ടമാനങ്ങളൊന്നും പറഞ്ഞീടുന്നതില്ല.

ഇങ്ങനെ സ്വാമിയുടെ വന്ദ്യമാം ശരീരത്തെ-
ത്തുംഗമാമൃഷിപ്രോക്തം ചെയ്തില്ലെന്നിരിക്കിലും
തങ്ങളിന്നറിഞ്ഞതിൽ ലോഭമുണ്ടാകാതേയും
തിങ്ങിനഭക്തിവിനയാദരസമന്വിതം.

കന്മഷരഹിതമാം നിർമ്മലമനസ്സോടും
ഭക്തന്മാർ ചെയ്തീടുന്നതൊക്കെയും ശുഭം തന്നെ;
ഉത്തമോത്തമൻ സ്വരൂപാനന്ദസ്വാമി ശിഷ്യൻ
ഭക്താലഗ്രഗണ്യനല്ലുദയാ കൊച്ചുസ്വാമി.

നിർമ്മലഗുരുഭക്തൻ നമ്മുടെ കൊച്ചുസ്വാമി
ചെയ്തീടും കർമ്മങ്ങളിന്നെങ്ങനെയിരുന്നാലും
ബ്രഹ്മദേവനുപോലും സമ്മതമായീടുമ്പോൾ
മററുള്ളാളുകൾ കുററമെങ്ങിനെ പറഞ്ഞീടും.

അക്കാവിൽ സമാധി സംബന്ധിച്ച ചടങ്ങുക-
ളൊക്കെയും തീർന്നശേഷമങ്ങു നിന്നവരെല്ലാം
വെക്കമിങ്ങാഗമിച്ച നേരത്തു ശംകുപ്പിള്ള
സൽക്കരിച്ചവർക്കെല്ലാം കഞ്ഞിയും നൽകീടിനാൻ.

കഞ്ഞിയും കുടിച്ചവർ മുറുക്കീടുന്ന നേര-
ത്തെന്നോടു വന്നിങ്ങേവം പറഞ്ഞു വേലുപ്പിള്ള;

‘‘അടുത്തുതന്നെയൊരു ഗൃഹത്തിൽ വിവാഹമു-
ണ്ടവിടെപ്പോയീടുന്നു ഞങ്ങളെല്ലാരുമിപ്പോൾ.

ഞങ്ങളോടൊരുമിച്ചു നിങ്ങളും വരുമെങ്കിൽ
ഞങ്ങൾക്കും വീട്ടുകാർക്കുമേറ്റെസ്സന്തോഷമുണ്ടാം;
ഇട്ടിക്കിൽ നടക്കുന്ന ചടങ്ങുകളും കാണാ-
മായതു തീർന്നാൽപ്പിന്നെ പോയീടാമെന്റെ വീട്ടിൽ.’

‘‘അങ്ങു ഞാൻ വരുന്നില്ല ക്ഷീണമുണ്ടെനിക്കല്പം
നിദ്രയും വന്നീടുന്നു നേരത്തെയുറങ്ങണം
അവിടെ വന്നാലതു വിഷമമായിത്തീരും
അടുത്ത ദിനം താഴത്തോട്ടത്തിലെത്തിക്കൊള്ളാം.’’

അതു കേട്ടെല്ലാവരുമവിടം വിട്ടുപോയി
തനിയേയിരുന്നു ഞാൻ ധ്യാനത്തിലെന്ന പോലെ
മണിയെട്ടടിച്ചപ്പോൾ വിളിച്ചു രാത്രിയുണ്മാൻ
അത്താഴം വേണ്ടായെന്നു പറഞ്ഞു ഞാനപ്പോൾ

അന്നേരമൊരു പായുമുപധാനങ്ങളും കൊ-
ണ്ടവിടെ വെച്ചുതന്നു വേലക്കാരരിലേകൻ
അതിലങ്ങോട്ടുചെന്നു കിടന്ന മാത്രയിങ്കൽ
നിദ്രയും വന്നുവേഗം സുഷുപ്തി തന്നിലായി.

ഇടയ്ക്കൊന്നുണരുന്ന പതിവും കടന്നുപോ-
യടക്കം സുഷുപ്തിയിലാണ്ടു പോയെന്നേയുള്ളൂ,
ഒടുക്കം ഞാനുണർന്നു നോക്കുമ്പോളാകാശത്തിൽ
പൂരാടമുച്ചയാവാറായുന്നു നിന്നീടുന്നു.

ഉറങ്ങാനിനിയില്ല സമയമെന്നുനിന-
ച്ചിറങ്ങി പുറത്തേയ്ക്കു സ്നാനമാദികൾ ചെയ്തു
കിടന്ന പായിൽത്തന്നെയിരുന്നിട്ടനുഷ്ഠാനം
തുടങ്ങി മണിയെട്ടിനുണർന്നു നോക്കുംനേരം.

കാച്ചിയ ഗോധൂമവുമഞ്ചാറു പഴങ്ങളും
കൊണ്ടുവന്നെന്റെ മുമ്പിൽ വെച്ചൊരു പുമാനപ്പോൾ;
അവകൾ ഭുജിച്ചുംകൊണ്ടുടനേ പുറപ്പെട്ടു
താഴത്തോട്ടത്തിലെത്തി വേലുപ്പിള്ളയെക്കണ്ടു.

കുറച്ചുനേരം തമ്മിൽ വർത്തമാനം പറഞ്ഞി-
ട്ടുടനേ ചെന്നു കണ്ടു തീർത്ഥർതൻസമാധിസ്ഥം;
അവിടെയിരിക്കുന്ന സ്വരൂപാനന്ദസ്വാമി-
യദ്ദേഹത്തിനെ വന്ദിച്ചിങ്ങനെ ചോദിച്ചു ഞാൻ.

"ഇന്നലെയവിടത്തിൽ സ്വാമിയെക്കണ്ടതില്ല;
എന്തുകാരണമെന്നതറിയുന്നതുമില്ല;
എന്തുതന്നെയായാലും വരുവാനുള്ളതല്ലേ
എന്താണെന്നതു സ്വാമിയരുളിച്ചെയ്തിടണം."

"ചുമകൊണ്ടെനിക്കൊട്ടുമിരിക്കപ്പൊറുതിയി-
ല്ലതു രാത്രിയാകുമ്പോളിരട്ടി വർദ്ധിച്ചിടും
അവിടെ വന്നു ചുമയ്ക്കുന്നതും ശുഭമല്ല.,
അതു ചിന്തിച്ചുതന്നെ വന്നിടാതിരുന്നതും."

"ചുമ വന്നാലതിന്റെയാരംഭം മുതൽ തന്നേ
ഔഷധങ്ങളെക്കൊണ്ടു ശാന്തത വരുത്തണം
അങ്ങിനെ ചെയ്തില്ലെങ്കിൽ വർദ്ധിച്ചു വർദ്ധിച്ചതു
രാജയക്ഷ്മാവായ്ത്തീർന്നാൽ ദുർഘടമായ്വന്നിടും.

കുരലു കടിച്ചിട്ടു വരുന്ന ചുമയെങ്കിൽ
അശ്വഗന്ധാദി കർപ്പൂരാദിയോ സേവിക്കണം
ശ്വാസകോശത്തിൽ കഫം ദുഷിച്ചു വന്നതെങ്കിൽ
ച്യവനപ്രാശമൊരു യോഗം കഴിച്ചിടണം."

"ചികിത്സയുണ്ടോ നിങ്ങൾക്കെന്നിതു വേലുപ്പിള്ള
ചോദിച്ചതിന്നു ഞാനുമില്ലെന്നു പറഞ്ഞുടൻ

“പിന്നെയെങ്ങിനെയിതിന്നൌഷധം നിശ്ചയിച്ചു”
“ശാസ്ത്രങ്ങൾ കൊണ്ടുതന്നെയൌഷധം നിശ്ചയിച്ചു.”

“ശാസ്ത്രങ്ങളറിഞ്ഞിട്ടു ചികിത്സിക്കാത്തതെന്തു? ”
“ശാസ്ത്രങ്ങൾ കൊണ്ടുമാത്രം ചികിത്സ ചെയ്തീടാമോ? ”
“വൈദ്യന്മാരെന്തു വിധം ചികിത്സ ചെയ്തീടുന്നു.”
“ഗുരുകാരുണ്യംകൊണ്ടു ചികിത്സ ചെയ്യുന്നർ.”

ഗുരുവിൻമുഖത്തിൽ നിന്നഭ്യസിക്കണം ശാസ്ത്രം
ധന്വന്തരിമന്ത്രമുപദേശപൂർവം
ഗുരുവോടൊരുമിച്ചു ചികിത്സ ചെയ്തുചെയ്തു
പഴക്കം വരുംതോറുമുറപ്പും വർദ്ധിച്ചീടും.

പൂർവ്വരൂപവും ദോഷകോപവുമറിയണം
രോഗികളുടെ ദേഹക്ഷമകളറിയണം
രോഗമിന്നതാണെന്നു നിശ്ചയം വരുത്തണം
ഔഷധങ്ങളുമപ്പോൾ ചിന്തിച്ചു കല്പിക്കണം.
ഉപദേശിച്ച മന്ത്രം സിദ്ധിയെ വരുത്തീട്ടു
കൈപ്പുണ്യം സമ്പാദിച്ചേയിങ്ങനെ ചെയ്തീടാവൂ;
അല്ലെങ്കിൽ പ്രയത്നങ്ങൾ നിഷ്ഫലങ്ങളായ്ത്തീരും
മുറിവൈദ്യനെന്നൊരു പേരുമുണ്ടായിവരും.

ചിലർ തൻപൂർവ്വപുണ്യസഞ്ചയം കൊണ്ടുതന്നേ
കൈപ്പുണ്യത്തോടേ ജനിച്ചീടുന്നിതവർക്കാകിൽ
മന്ത്രസിദ്ധിയും കൂടിയുണ്ടായിയെന്നാലവർ
സദ്വൈദ്യന്മാരെപ്പോലും തോല്പിക്കും ചികിത്സയിൽ.

കൈപ്പുണ്യം വൈദ്യന്മാർക്കും വാക്സിദ്ധി ജ്യോത്സ്യ
[ന്മാർക്കും
മന്ത്രോപാസികൾക്കേറ്റം മനശ്ശക്തിയും വേണം;
ഇമ്മൂന്നു ഗുണങ്ങളും കൂടാതെ വിശേഷിച്ചും
സത്യധർമ്മാദികളെ നിത്യവും പാലിക്കണം.

ഇങ്ങനെയുള്ള വൈദ്യന്മാർ ചിലരുണ്ടായിരു-
ന്നവരിൽ ചിലരെ ഞാൻ കണ്ടറിഞ്ഞിട്ടുമുണ്ടു
ഇപ്പോഴങ്ങിനെയുള്ളോരുണ്ടോയെന്നന്വേഷിച്ചാ-
ലെങ്ങും കാണുകയില്ല മുറിവൈദ്യരെയെന്യേ."

"യോഗജ്ഞാനങ്ങളിതിലേതാണു വലുതെന്നു
വാദമുണ്ടിവിടത്തിൽ ബലമായ് നടക്കുന്നു
ആഗമങ്ങൾക്കെല്ലാം തെററു കൂടാതെ നല്ല
യുക്തിയുക്തമായിട്ടു പറഞ്ഞീടണം നിങ്ങൾ."

യോഗജ്ഞാനങ്ങളുടെയഭ്യാസക്രമങ്ങളും
പ്രാപ്യസ്ഥാനങ്ങളുടെ ലക്ഷ്യലക്ഷണങ്ങളും
ഏററവും വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചപ്പോൾ
സ്വാമിതൊട്ടെല്ലാവരുമത്ഭുതവശരായി.

ഞാനിപ്പോൾ പറഞ്ഞതു നിങ്ങളും ഗ്രഹിച്ചല്ലോ
മാനസേ സംശയങ്ങളിനിയുമുണ്ടോ ചൊൽക."
"മനസ്സിലല്പമൊരു സംശയമുദിക്കുന്നു-
ണ്ടതിനെത്തീർത്തീടണമെന്താണെന്നും പറയാം.

യോഗികൾ കാട്ടുംപോലെയത്ഭുതകർമ്മങ്ങളെ
ജ്ഞാനികൾ കാട്ടാത്തതിൻകാരണം നിരൂപിച്ചാൽ
ജ്ഞാനികൾക്കതിനുള്ള ശക്തിയില്ലായ്കയാലെ
കാണിച്ചീടാത്തതെന്നു തോന്നുന്നു മനസ്വികൾ."

"യോഗികൾ മനഃപ്രാണന്മാരുടെ മാലിന്യങ്ങ-
ളേതാനുംമാത്രം കളഞ്ഞല്പാടെ വശത്താക്കി
ആയതിലടങ്ങീട്ടുമല്പമാം സിദ്ധികളെ-
ത്തങ്ങൾക്കു യശസ്സിനായ് കാട്ടുന്നു നിരന്തരം.

ജ്ഞാനികളവകളെബ്ബന്ധിച്ചീടുന്ന മായാ-
മാലിന്യങ്ങളെത്തീർത്തു ബ്രഹ്മഭാവം വരുത്തി

ആനന്ദമേറും ലക്ഷ്യം വശത്താക്കുകയാലീ-
യിഹത്തിൽ സിദ്ധി കാട്ടാനിച്ഛയില്ലവർക്കൊട്ടും.

ലോകത്തിൽ ബഹുമാനമാഗ്രഹിക്കുന്നു യോഗി,
അതിനെത്തന്നെയവഗണിച്ചീടുന്നു ജ്ഞാനി,
ലോകത്തെ വിട്ടിട്ടെങ്ങും പോകുന്നതില്ല യോഗി,
ലോകത്തിന്നുള്ളംപോലും സ്പർശനം ജ്ഞാനിക്കില്ല,

ഇങ്ങനെ തമ്മിൽത്തമ്മിൽ വിരുദ്ധാചാരം കൈക്കൊ-
ണ്ടങ്ങനെ ചരിക്കുന്ന രണ്ടു കൂട്ടരാണവർ;
ഇവരിൽ വലിയവരാരെന്നു നിശ്ചയിപ്പാ-
നിനി വൈഷമ്യമൊന്നുമില്ലല്ലോ വിചാരിച്ചാൽ,

ബ്രഹ്മലോകവും കടന്നീശ്വരത്വവും കട-
ന്നനന്തോന്നതന്മാരായ് ബ്രഹ്മതുല്യന്മാരായി
നിർമ്മലബ്രഹ്മാനന്ദപദത്തെ പ്രാപിക്കുന്നു
കന്മഷരഹിതന്മാർ ജ്ഞാനികൾ നിരന്തരം.

യോഗികളുടെ കണ്ഠപര്യന്തം സഹസ്രാരം
തന്നിലും ശിരോദേശം സൈല്ലകത്തിലുമായി
നിന്നീടും നിമിത്തമായിവർ തങ്ങളിലുള്ള
അന്തരമെല്ലാംപേക്ഷം ചിന്തിച്ചാലറിഞ്ഞീടാം.

യോഗികളുടെ സിദ്ധി ജ്ഞാനികളോടും പിന്നെ
ദേവാധിപന്മാരോടടുക്കും നേരം തന്നെ
സൂര്യദർശനത്തിങ്കൽ ഖദ്യോതകാന്തികൾ പോലെ
സിദ്ധികളെല്ലാമവർക്കസ്തമിച്ചീടുമപ്പോൾ.

ബ്രഹ്മജ്ഞാനികളുടെ സിദ്ധിയങ്ങനെയല്ല
ബ്രഹ്മാദിലോകങ്ങളിലായാലും തടവില്ല
എല്ലാലോകങ്ങളിലും സഞ്ചരിച്ചീടാമവ-
ർക്കുള്ള സിദ്ധികളേതും കാട്ടണമെങ്കിൽ കാട്ടാം.

ആയതുപോലെ തന്നെ ഗോറിനെപ്പിടിക്കാനായ്–
ക്കൈവായടുത്തപ്പോളതിനെയോടിച്ചെന്നും.

വിവേകാനന്ദനുമായ് സംവാദമുണ്ടായെന്നു–
മദ്ദേഹമത്ഭുതം പൂണ്ടേറെസ്സന്തോഷിച്ചെന്നും
പറയനു മേനോന്റെ പത്നിയെ ബാധിച്ചൊരു
ഗന്ധർവ്വപ്രവരനെ ന്യായംകൊണ്ടോടിച്ചെന്നും.

ഇത്തരം പലപല കഥകൾ പറയുന്നു
സത്യമെന്നിരിക്കിലും പൂർണ്ണതയില്ലായ്കയാൽ
അവകളെല്ലാം തിരസ്കരിക്കെന്നതേ വരൂ
അതിനു പരിഭവമാർക്കുമുണ്ടായിടേണ്ട.

സത്യമാണെങ്കിലതു ചേർക്കേണ്ടതല്ലേയിതിൽ
സത്യജ്ഞന്മാർക്കിതിങ്കലാലസ്യമുണ്ടാകുമോ
സത്യമായാലും കഥ പൂർണ്ണത്വമില്ലെങ്കിലോ
വിദ്വത്സമ്മതി ലഭിച്ചീടുകയില്ലതിനു;

വഞ്ചിയൂരിൽ ചാഞ്ഞാമ്മൂട്ടിൽ സ്വാമി താമസിക്കു
പഞ്ചമക്ലാസ്സിൽ പഠിച്ചീടുവാനൊരു പയ്യൻ [ന്നപോൾ
അവിടെക്കൂടെച്ചെന്നു താമസം തുടങ്ങിനാ–
നിവിടെ ജ്യേഷ്ഠനുടെ ശിഷ്യനായിരുന്നവൻ.

ചട്ടമ്പിസ്വാമിക്കവനിഷ്ടനായും ഭവിച്ചു;
ഇഷ്ടനായവൻ പഠിച്ചീടും നാളൊരു ദിനം
കൊട്ടാരത്തിൻനടയിൽ ജാലക്കാർ കളിക്കയൊ–
ലിഷ്ടന്മാരിവനേയും കൂട്ടിക്കൊണ്ടു പോയി

കളികളെല്ലാം കണ്ടു തിരിച്ചുവന്ന നേരം
സ്വാമിയുമവനോടു ചോദിച്ചിതിപ്രകാരം:–
“കളികൾ കണ്ടുവോ നീ കണ്ടെങ്കിലതിലേററം
നല്ലതായ്ത്തോന്നിയതു പറഞ്ഞീടണമിപ്പോൾ.”

"കളികഠം നന്നുതന്നേയെംകിലുമതുകളി–
ലേററവും നന്നായൊരു കളിയെപ്പറഞ്ഞീടാം
മേലിൽ നിന്നൊരു റൂലു താണുതാണിങ്ങു വന്നു
റൂലിൻെറയററത്തൊരു കത്തുമുണ്ടായിരുന്നു.;
കത്തിനെപ്പൊട്ടിച്ചയാഠം വായിച്ചിട്ടനന്തരം
കത്തിനെക്കൊണ്ടുവന്നു കാണിച്ചാനെല്ലാരേയും
എന്നെയുംകാണിച്ചയാഠം ഞാനും വായിച്ചു നോക്കി;
യുദ്ധത്തിൽ സഹായിപ്പാനയച്ച കത്താണതു.

'ആസുരസ്യായോധനേ ദേവാനാം സഹായാൎത്ഥം
ത്തുമാൎഗ്ഗേണയൂയം ആഗച്ഛതാത്രശീഘ്രം'
ഗീൎവ്വാണഭാഷയിംകൽ നാഗരലിപികളിൽ
അച്ചടിച്ചിരിക്കുന്ന ക്ഷണനക്കത്താണതു.

അതിനുശേഷമയാഠം റൂലിൽച്ചെന്നുപിടിച്ചു
റൂലയാളേയും കൊണ്ടു മേലോട്ടു പൊങ്ങിപ്പൊങ്ങി
നോക്കെത്തുംവരേ ഞങ്ങഠം നോക്കിക്കൊണ്ടങ്ങിരുന്നു
നോക്കിനെത്താതേയായിട്ടന്തരിക്ഷേ മറഞ്ഞു.

കുറച്ചു കഴിഞ്ഞപ്പോളന്തരീക്ഷത്തിലേററം
ഘോരഘോരങ്ങളായ ശബ്ദങ്ങഠം കേഠംക്കായ്വന്നു
ആനകഠം കുതിരകളാളുകളിവ വന്നു
വീണു വീണവിടത്തിൽ കിടന്നു പിടയ്ക്കുന്നു.

കഴുത്തററിട്ടും കുടൽ വെളിയിൽ ചാടിയിട്ടും
കരങ്ങഠംകാലുകളുമററിട്ടും ചതഞ്ഞിട്ടും
മണ്ടകഠം പിളൎന്നിട്ടും കൊമ്പുകഠം പറിഞ്ഞിട്ടും
ചെറുകല്ല്യകഠം പോലെ ചോരകളൊലിക്കുന്നു.

അവകഠം വ്യഥയോടും പിടച്ചു പിടച്ചുടൻ
ശവങ്ങളായിട്ടുന്നിതൊന്നൊന്നായ്നിരന്തരം.

അവശരായി ഞങ്ങൾ നോക്കിക്കൊണ്ടിരിക്കുമ്പോ-
ളവനും നൽമാർഗ്ഗമായവിടെ വന്നിറങ്ങി.

വലതുകയ്യിലൊരു ഖഡ്ഗവും ധരിച്ചിട്ടു
വാമഹസ്തത്തിൽപ്പുണക്കിഴിയുമേന്തിക്കൊണ്ടു
വിയർപ്പും നിണങ്ങളുമണിഞ്ഞു ദുശ്ശാസന
വധത്തെച്ചെയ്ത ഭീമൻ കണക്കെവന്നു നിന്നു.

"നാനംകേ ശീക്രം ചെൻറിട്ടിന്തിരൻ തൻറവാളാൽ
തൊന്തരവുക്കു വന്തയിന്തിരരിപുക്കളാം
തന്തിരമായംകളൈക്കറവുള്ളപയൽകളെ
ഇന്തക്കത്തിയിനാലെ മുച്ചൂട്ടും മുടിച്ചുമട്ടേൻ.

തവിരൈ പിറകു നാനവരുക്കരെശരൈ
മന്തിരിശകിതരായ്നമതുകയ്യിനാലെ
പിടിത്തുക്കെട്ടിപ്പോട്ടേൻ അതുവിൻവരുത്തത്തൈ
നിനൈത്തുപ്പാരുംകോളെയനൈത്തുപേരും നീംകൾ."

തമിഴഭാഷയിംകലിങ്ങനെ പറഞ്ഞയാൾ
കിഴിയെയഴിച്ചതിലെതാനും നാണയങ്ങ-
ളെടുത്തിട്ടോരോന്നായിക്കൊടുത്തു ചിലക്കെല്ലാം
വായിലിട്ടീടുവാനും പറഞ്ഞിട്ടയാൾപിന്നെ.

"ഇന്തത്തുൻമാലുകളൈയകത്തിച്ചുത്തിചെയ്തു
തിരുമ്പിവരുംപോതു തരവേണ്ടിയതിതു."
ഈ വിധം പറഞ്ഞിട്ടുപോയവൻ ശവങ്ങളെ-
യൊരിടത്താക്കിയൊരുപാകൊണ്ടു മൂടിയിട്ടു.

പാടയും പറഞ്ഞുംകൊണ്ടതിനെ വലതുവെ-
ച്ചോട്ടുവിൽ പിരമ്പിനെയിളക്കിനോക്കും നേരം
അവിടെക്കിടന്നതിലൊന്നും കാണ്മാനുമില്ല.
കിടന്നുവെന്നുള്ളൊരു ലക്ഷ്യവും കാണ്മാനില്ല.

കളിക്കാരനമപ്പോഠംതാനുംകോയെന്നുചൊല്ലി
കരത്തെനീട്ടിക്കൊണ്ടു ഞങ്ങടെ മുമ്പിൽ വന്നു
ബ്രാഹ്മണരുടെ വായിൽക്കണ്ടതു ഗോമാംസവും
നായന്മാരുടെ വായിൽക്കണ്ടതുമതുതന്നെ.

മേത്തന്മാരുടെ വായിൽ പന്നിമാംസവും കണ്ടു
പാട്ടന്മാരുടെ വായിൽതവളകളെക്കണ്ടു
ഇങ്ങനെയവരവർക്കഹിതങ്ങളായുള്ള
സാധനങ്ങളായ്മാറി നാണയങ്ങളുമെല്ലാം."

സ്വാമിയുമതും ചെയ്തു "ഞാനൊരുജാലം കാട്ടാം—
മകത്തുപോയിരിപ്പിൻ കണ്ണുകഠം പൂട്ടിക്കൊണ്ടു
വിളിക്കുന്നേരമിങ്ങു വന്നു നോക്കിയാൽ കാണാം
ശരിയായെന്റെ ജാലമങ്ങുപോയിരിക്കുവിൻ."

അതുകേട്ടെല്ലാവരുമകത്തുപോയിരുന്നു
കുറച്ചു കഴിഞ്ഞപ്പോഠം വിളിക്കുന്നതു കേട്ടു;
വെളിക്കുവന്നിങ്ങവർ നോക്കുമ്പോളവിടത്തിൽ
നിനച്ചപോലെയൊന്നും കാണാഞ്ഞു ചോദിച്ചവർ.

"സ്വാമികാണിക്കാമെന്നു പറഞ്ഞ ജാലമൊന്നും
കണ്ടതില്ലല്ലോ സ്വാമി ഞങ്ങളെക്കളിയാക്കി."
"കളിയാക്കിയതല്ല ചെമ്പകത്തിന്മേൽനിന്ന
പൂക്കളൊക്കെയും താഴെക്കിടക്കുന്നതു കാണ്മിൻ."

"ജാലമല്ലിതു പൂക്കഠം കാററടിച്ചാലും വീഴും
ആരെന്നാകിലും പറിച്ചിട്ടാലും മതിയല്ലോ
ജാലമെന്നും പറഞ്ഞു പൂക്കളെപ്പറിച്ചിട്ടു
സ്വാമിഞങ്ങളെക്കളിപ്പിച്ചതു തന്നെയിതു."

"ചെമ്പകത്തിന്റെ താഴെക്കിടക്കും പൂക്കളെല്ലാം
ചെമ്പകക്കൊമ്പുകളിലായെംകിൽ ജാലമാകും"

"എന്നാലിങ്ങനെതന്നെയങ്ങനെയാക്കീടാം ഞാൻ
മുന്നേ പോയിരുന്നതുപോലെ പോയിരിക്കുവിൻ."

അവരുമതു കേട്ടിട്ടങ്ങുപോയിരുന്നൊരു
മിനിട്ടുകഴിഞ്ഞപ്പോൾ വിളിക്കുന്നതു കേട്ടു
വന്നസന്തോഷത്തോടെ വന്നു നോക്കുന്നനേരം
വന്നൊരത്ഭുതത്തോടെ നോക്കിക്കൊണ്ടങ്ങുനിന്നു.

ഇപ്പോൾ കണ്ടതോ നിങ്ങൾ മുമ്പേകണ്ടതോ ജാലം
ഉൾപ്പൂവിൽ തോന്നിയതു പറവിൻ നിങ്ങളിപ്പോൾ."
"ഇപ്പോൾക്കണ്ടതുതന്നേ ജാലമെന്നതു ഞങ്ങൾ–
ക്കുൾപ്പൂവിൽ തോന്നീടുന്നു സംശയമതിനില്ല."

ഭോഷത്തം നിങ്ങൾക്കൊട്ടും കുറവല്ലെന്നു പൊട്ടി–
ച്ചിരിച്ചുംകൊണ്ടു സ്വാമിയവരോടരുൾ ചെയ്തു;
പൂക്കളൊക്കെയും താഴെപ്പതിച്ചെന്നൊരു തോന്ന–
ലായിരുന്നാദ്യം ചെയ്ത ജാലത്തെ നിങ്ങളപ്പോൾ.

കുരുട്ടുയുക്തികൊണ്ടുനിശ്ശേഷം നിഷേധിച്ചു
അതിനാലതിനെ ഞാൻ പിൻവലിച്ചതേയുള്ളു;
അതിനെ നിങ്ങൾ കണ്ടു ജാലമെന്നുറപ്പിച്ചു
ജാലത്തെ ജാലമല്ലെന്നാദ്യമേ നിശ്ചയിച്ചു.

ചിന്താഹീനന്മാരായ ഭോഷന്മാർ നിങ്ങളുടെ
അന്ധമാകിയ ബുദ്ധിവന്ധ്യവുംതന്നെയതു.
കാററിനാൽ പുഷ്പജാലം മുഴുവൻ വീണീടുമൊ
പറിച്ചീടുവാൻ നേരമെന്താകുമെന്നുള്ളതും.
അല്പമെന്നാലുമൊന്നു ചിന്തിച്ചുനോക്കിയെങ്കിൽ
ഇത്തരം മണ്ടത്തരം പറഞ്ഞീടുമോ നിങ്ങൾ
നിജത്തെജാലമെന്നും ജാലത്തെ നിജമെന്നും
വിഡ്ഡികൾ നിങ്ങളല്ലാതാരാനും പറയുമോ.

പാമരന്മാരായുള്ള മൂഢന്മാൎക്കൊരു നാളും
സത്യമിത്ഥ്യകളറിഞ്ഞീടുവാനെളുതല്ല.
പഠിപ്പും ബുദ്ധിയുമുള്ളവൎക്കുപോലും ചില
സംശയമുളവാക്കും വിഷയമാകുന്നിതു.”

അതു കേട്ടവരെല്ലാം മിണ്ടാതങ്ങനെ നിന്നു
അതുലം ലജ്ജ പൂണ്ടുതങ്ങളിൽ പറഞ്ഞേവം:—
“സ്വാമി ചൊന്നതു പരമാൎത്ഥം തന്നെയാണതു
നമ്മൾക്കു തെററിപ്പോയി നമ്മുടെ മൌഢ്യംകൊണ്ടു
കാററിനാൽ വീണതല്ല പറിച്ചിട്ടതുമല്ല.
സ്വാമി ചെയ്തൊരു ജാലം തന്നേയെന്നറിവായി
സ്വാമി നമ്മളെക്കളിപ്പിച്ചെന്നു പറഞ്ഞതു
നമ്മുടെ സാഹസവും ബുദ്ധിമോശവും തന്നേ.

ജാലങ്ങൾക്കെല്ലാമോരോരവധിയുണ്ടതിന്നു
അവധി കഴിയുമ്പോൾ ജാലവും മറഞ്ഞുപോം
മരത്തിലിപ്പോൾ നില്ക്കും പൂക്കൾ കാണാതെ വന്നാൽ
നമുക്കുജയം വരും സ്വാമി തോററീടുമിതിൽ.

അങ്ങിനെ വന്നീടുമോ സ്വാമികൾ തോററീടുമോ
സ്വാമിയെ തോല്പിക്കുവാനാരുമില്ലല്ലോ ലോകേ
ആനയെക്കൊന്നീടുന്ന സിംഹത്തെ ജയിക്കുവാ-
നാകുമോ കുറുനരിയെത്ര കേമനായാലും.

ഇങ്ങനെയൊരു ജാലം സ്വാമി കാട്ടിക്കൊടുത്ത-
തങ്ങു താമസിക്കുന്ന പയ്യൻ വന്നെന്നോടു താൻ
കണ്ടതു പോലേതന്നെ വ്യക്തമായ് പറകയാൽ
സത്യബോധവും വന്നു ചേൎത്തു ഞാനൊടുക്കത്തു.

ഗുരുക്കന്മാരും മററു വിശിഷ്ടന്മാരായോരും
ദേവാധിനാഥന്മാരും ദേവികൾ ഋഷികളും

കേവലജ്ഞനാമെന്നിൽ കനിവോടവരെല്ലാ-
മാവോളമനുഗ്രഹം ചെയ്കയാലിഹ ഞാനും.
ദക്ഷാരിഭഗവാൻെറയംശമായിട്ടു വന്നു
ശിക്ഷയേറീടുമനന്താലയേ മഹാപുരേ
സ്വച്ഛമാം കൊല്ലൂരെന്ന ദേശത്തിൽ വിളങ്ങീടും
ത്ര്യക്ഷൻെറ ഭവനത്തിനടുത്തുള്ളൊരു ഗേഹേ
ഉത്തമോത്തമഗുണസമ്പന്നനിധിയാകു-
മുത്തമൻ സ്വാമി തിരുവവതാരത്തെച്ചെയ്തു
കുഞ്ഞനായ് ചട്ടമ്പിയായ് ചട്ടമ്പിസ്വാമിയായി
പണ്ഡിതശ്രേഷ്ഠനായി പരമവിശിഷ്ടനായ്.
വിദ്യാധിരാജനായി പരമഭട്ടാരനായ്
സകലകലകൾക്കും സംപൂൎണ്ണനിധിയായി
യോഗജ്ഞാനികൾക്കെല്ലാം മകുടാലംകാരമായ്
ലോകപൂജിതനായി മൂലോകപ്രസിദ്ധനായ്.
മനുഷ്യരൂപം പൂണ്ടു മാനുഷാതീതനായി.
സമസ്തവിഷയസംപൂൎണ്ണജ്ഞനായി സ്വാമി
സത്യധൎമ്മാദികളുമഹിംസാദികളേയു-
മൈത്രയും ശ്രദ്ധയോടേ പരിപാലിച്ചിരുന്നു.

നിത്യനിൎമ്മലനായ സ്വാമിതൻചരിത്രങ്ങ-
ളദ്ദേഹം മുന്നമെന്നോടരുളിച്ചെയ്തു പോലെ
സ്വല്പമെന്നാലുമൊരു ലോഭത്തെ വരുത്താതെ
വിസ്തരിച്ചിരിക്കുന്നു ഗുരുകാരുണ്യത്തിനാൽ.

ഇത്തരം മനോഹരമാകിയ ചരിതത്തെ-
സ്സത്വരം പൂൎത്തിയാക്കി പാൽപ്പഴങ്ങളും ഭുജി-
ച്ചുൾപ്രേമോടേന പറന്നക്കിളിമകൾ പോയാ-
ളുത്തര കൈലാസമായീടുന്ന നിജാലയേ.

ശുഭമസ്തു.

